# ശ്രീ ചട്ടമ്പിസ്വാമി

# ശതാബ്ദിസ്മാരകഗ്രന്ഥം



# ശ്രീ ചട്ടമ്പിസ്വാമി

# ശതാബ്ദസ്മാരകഗ്രന്ഥം

# ശ്രീ ചട്ടമ്പിസ്വാമി

## ശതാബ്ദസ്മാരക ഗ്രന്ഥം.



ശതാബ്ദജയന്തിപ്രസിദ്ധീകരണം

1129 ചിങ്ങം 14.

സ്മാരകഗ്രന്ഥസമിതി

എൻ. ഗോപാലപിള്ള

ശൂരനാട്ടു കുഞ്ഞൻപിള്ള

പി. കെ. നാരായണപിള്ള

പി. ശേഷാദ്രിഅയ്യർ

കെ. ബാലരാമപ്പണിക്കർ

പി. കെ. പരമേശ്വരൻനായർ
(കൺവീനർ)

ശ്രീരാമവിലാസം പ്രസ്സ്,

കൊല്ലം.

1953.

വില രൂപാ രണ്ടര.

# പ്രസ്താവന

കഷ്ടിച്ചു രണ്ടരമാസത്തെ പരിമിതമായ സമയസൗകര്യങ്ങൾക്കുള്ളിൽ ത്വരിതഗതിയിൽ തയാറാക്കേണ്ടിവന്ന ഈ സ്മാരകഗ്രന്ഥത്തെ അത്ര വലിയ പ്രതീക്ഷകളോടൊന്നുമല്ല ഞങ്ങൾ അഭിജ്ഞസമക്ഷം സമർപ്പിക്കുന്നതു്. എങ്കിലും, ഒരു സമാധാനം ഞങ്ങൾക്കുണ്ടു്. ഒരു ക്ലിപ്തകാലത്തിനുള്ളിൽ ചെയ്യാവുന്നതിന്റെ പരമാവധി ചെയ്തിട്ടുണ്ടെന്നുള്ളതാണു് അതു്. വിജയാപജയങ്ങളെപ്പററി ഞങ്ങൾ ഉൽക്കണ്ഠിതരല്ല.

ശ്രീചട്ടമ്പിസ്വാമിതിരുവടികൾ സമാധി അടഞ്ഞിട്ടു് ഇന്നു മുപ്പതുസംവത്സരങ്ങളോളം ആകുന്നു. ജീവന്മുക്തനായ ഒരു യഥാർത്ഥസിദ്ധനു സഹജമായ രീതിയിൽ, ലൌകികമോ ആദ്ധ്യാത്മികമോ ആയ പേരിലും പെരുമയിലും ഉദാസീനനും അനാസക്തനുമായി കഴിഞ്ഞുവന്ന സ്വാമികൾ ജീവിതകാലത്തുതന്നെ അർഹിച്ചിരുന്നതിന്റെ ശതാംശമെങ്കിലും പൊതുവെ അറിയപ്പെട്ടില്ല. സമാധിക്കുശേഷമാകട്ടെ അദ്ദേഹത്തോടു് നേരിട്ടു ബന്ധമുണ്ടായിരുന്ന ശിഷ്യപ്രശിഷ്യന്മാരും ആരാധകന്മാരും ഒട്ടുമിക്കവാറും ഇതിനകം കാലയവനികയ്ക്കുള്ളിൽ മറഞ്ഞുകഴിഞ്ഞു. അതിനാൽ അന്യാദൃശമായ ആ മാഹാത്മ്യങ്ങളുടെ സ്മരണകൾ ക്രമേണ അവ്യക്തതയിലേയ്ക്കും, ഐതിഹ്യങ്ങളുടെ അവിശ്വാസ്യതയിലേയ്ക്കും വഴുതി മാറിക്കൊണ്ടിരിക്കുകയാണു്.

ഈ അടുത്ത കാലത്തുമാത്രം ഏതോ അദൃശ്യശക്തിയുടെ പ്രചോദനംകൊണ്ടെന്നപോലെ സ്വാമികളുടെ കാര്യത്തിൽ ഒരു നവോത്ഥാനത്തിന്റെ അരുണോദയം ആരംഭിച്ചിട്ടുണ്ടു്: ശതവത്സരാഘോഷങ്ങളോടുകൂടി അതിതാ തെളിഞ്ഞു് പ്രകാശധോരണി പരത്തുകയും ചെയ്യുന്നു. പ്രചരണോപാധികൾ എത്രകണ്ടു കുറഞ്ഞിരുന്നാലും, ഒരു വ്യക്തിയുടെ അന്തർമാഹാത്മ്യങ്ങൾ സത്യവും സാരവത്തുമായിരിക്കുന്നപക്ഷം നശിക്കുകയില്ലെന്നും നേരേമറിച്ചു്, കാലത്തിന്റെ പ്രമാർജ്ജനശക്തിയെ അതിലംഘിച്ചും അവയുടെ വിത്തുകൾ മുളച്ചുതഴച്ചു് ഫലപുഷ്കലമാകാനേ ഇടയുള്ളുവെന്നുമാണല്ലോ ഈ നവോത്ഥാനം വ്യക്തമാക്കുന്നതു്? ഭൗതികവാദത്തിന്റേതെന്നവകാശപ്പെട്ടുവരുന്ന ഇന്നത്തേക്കാലത്തു്, പോയതലമുറയിലെ ഒരു ആദ്ധ്യാത്മികപുരുഷനെപ്പററി വീണ്ടും സ്മരിക്കാനും അദ്ദേഹത്തിന്റെ പ്രവൃത്തികളേയും ആദർശങ്ങളേയും ആരായാനും, അറിയാനും, അനുസരിക്കാനും ആളുകൾ ആകാംക്ഷ പ്രദർശിപ്പിക്കുക എന്നതു് വിചാരാർഹമായ ഒരു വസ്തുതയുമാണു്.

സ്വാമികളുടെ ആത്മതേജസ്സിന്റെ സാന്നിദ്ധ്യംകൊണ്ടു് പരിപാവനമായ പന്മനയിൽ ഉയിരെടുത്ത ഈ പ്രബുദ്ധത ഇനി ക്ഷീണിക്കുകയില്ലെന്നുള്ളതു് തീർച്ചയാണു്. എന്നാൽ ഇന്നത്തെ ആഘോഷങ്ങൾ ഒരു തുയിലുണർത്തൽ മാത്രമേ ആകുന്നുള്ളുവെന്നും, ഭാവിയെ സംബന്ധിച്ചിടത്തോളം കൂടുതൽ ശാശ്വതവും പ്രയോജനകരവുമായ പ്രചോദനോപാധികൾ ഇവയോടൊപ്പംതന്നെ ഉണ്ടാകേണ്ടിയിരിക്കുന്നുവെന്നും ആഘോഷക്കമ്മിററിക്കു് അഭിപ്രായമുണ്ടായതിന്റെ ഫലമായിട്ടാണു് സ്വാമികളുടെ ജീവിതത്തേയും ആദർശങ്ങളേയും വിശദമാക്കാൻ പര്യാപ്തമായ ഇത്തരം ഒരു ഗ്രന്ഥംകൂടി ഈ അവസരത്തിൽ പുറപ്പെടുവിക്കണമെന്നു തീരുമാനിച്ചതു്.

ഇപ്രകാരമുള്ള ആഘോഷങ്ങളോടനുബന്ധിച്ചു് സാധാരണ പ്രസിദ്ധീകരിക്കാറുള്ള വിശേഷാൽപ്രതികളുടെ രീതിയിലല്ല ഇതു് സംവിധാനം ചെയ്യപ്പെട്ടിട്ടുള്ളതെന്നു് വ്യക്തമാക്കിക്കൊള്ളട്ടെ. ഇതൊരു വ്യക്തിയെ സംബന്ധിക്കുന്ന സ്മാരകഗ്രന്ഥമാണു്; വിശേ

ഷിച്ചും അറിയേണ്ടതുപോലെ അറിഞ്ഞിട്ടില്ലാത്ത ഒരു മഹിമാശാലിയെ സംബന്ധിക്കുന്നതു്. സൂര്യപുരുഷന്റെ ജീവിതം, കൃത്യപഥം, സിദ്ധികൾ, ആദർശങ്ങൾ, വ്യക്തിവൈഭവം എന്നിവ സംബന്ധിച്ച് കിട്ടാവുന്നിടത്തോളം വിവരങ്ങൾ സമാഹരിച്ച് രേഖപ്പെടുത്തുക എന്നുള്ളതാണ് ഇതിന്റെ പ്രധാനലക്ഷ്യം. അവ്യവസ്ഥിതമായി ശേഖരിക്കപ്പെട്ട ഏതാനും ലേഖനങ്ങളുടെ സമാഹാരമല്ല ഇതു്. പിന്നെയോ, കഥാപുരുഷന്റെ ജീവിതത്തിന്റെയും സ്വഭാവത്തിന്റെയും നാനാവശങ്ങളെ വ്യക്തമാക്കാൻ ഒരു നിശ്ചിതപദ്ധതിയിൽ സജ്ജമാക്കിയിട്ടുള്ള ഒരു ഗ്രന്ഥമാണ്. പ്രതിപാദ്യത്തോടു നേരിട്ടോ പരോക്ഷമായോ ബന്ധമില്ലാത്ത ഇതരവിഷയങ്ങൾക്കു് ഇതിൽ വളരെക്കുറച്ചേ സ്ഥാനംനൽകിയിട്ടുള്ളു.

ശ്രീചട്ടമ്പിസ്വാമികളെ അറിഞ്ഞവരെല്ലാം അവിടുത്തെ സർവ്വജ്ഞത്വത്തേയും ഋഷിത്വത്തേയും മുക്തകണ്ഠം സമ്മതിക്കുന്നുണ്ടു്. എന്നാൽ മനുഷ്യാതീതമായ ആ സിദ്ധികൾ അവിടേക്കു് എങ്ങിനെ വശമായി, എന്തെല്ലാം സാഹചര്യങ്ങളാണ് അതിലേക്കു സഹായകമായതു് എന്നും മററുമുള്ള പ്രശ്നങ്ങൾക്കു വിശദമായ സമാധാനം നൽകാൻ ആർക്കും സാധിക്കുന്നില്ല. സ്വാമികളുടെ ചരിത്രംസംബന്ധിച്ചുള്ള ഈ അവ്യക്തതയ്ക്കു് ഈ സ്മാരകഗ്രന്ഥം ഒരു പരിഹാരമായി പരിണമിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ആ ജീവിതത്തിന്റെ സമഗ്രമായ ഒരു വീക്ഷണത്തോടൊപ്പം, അവിടുത്തോടു നേരിട്ടു സമ്പർക്കമുണ്ടായിരുന്ന ശിഷ്യന്മാരുടേയും, പണ്ഡിതന്മാരുടേയും, ചിന്തകന്മാരുടേയും അനുഭവങ്ങളെ ആസ്പദമാക്കിയുള്ള അനുസ്മരണകൾ, വിചിന്തനങ്ങൾ, വിമർശങ്ങൾ, പഠനങ്ങൾ, ആസ്വാദനങ്ങൾ എന്നിങ്ങനെ പലതും ഇതിൽ ഉൾപ്പെടുത്തിയിട്ടുണ്ടു്. കൂടാതെ, ഒരു വേദാന്തി, സമദർശി, സ്നേഹസമ്പന്നൻ, സാമൂഹികപരിഷ്കർത്താവു്, ഗ്രന്ഥകാരൻ, ഗവേഷകൻ, കവി, സർവ്വകലാവല്ലഭൻ, ശാസ്ത്രജ്ഞൻ, പണ്ഡിതൻ എന്നിങ്ങനെ പല നിലകളിലും അവിടുത്തെ മഹിമകളേയും വ്യക്തിത്വത്തേയും വിശദമാക്കാൻ പര്യാപ്തമായ പല പ്രബന്ധങ്ങളും അർഹതയുള്ള പണ്ഡിതന്മാരെക്കൊണ്ടെഴുതിച്ചും, മുൻപെഴുതപ്പെട്ടിട്ടുള്ളവയിൽനിന്നുദ്ധരിച്ചും ഇതിൽ ചേർത്തിട്ടുമുണ്ടു്. സ്വാമികളുടെ ജീവിതവിവരങ്ങളിൽ വെളിച്ചംവീശുന്ന കുറിപ്പുകൾ, കത്തുകൾ മുതലായി പല സമകാലികരേഖകളും ഇതിൽ ധാരാളമായി പ്രകാശിപ്പിച്ചിട്ടുള്ളതിനാൽ, ഉപരിയത്നങ്ങൾക്കാഗ്രഹിക്കുന്ന ഭാവിഗവേഷകന്മാർക്കു് ഇതൊരു പരിശോധനഗ്രന്ഥംകൂടിയായിരിക്കുമെന്നാണു് ഞങ്ങളുടെ വിശ്വാസം.

ഞങ്ങളുടെ അഭ്യർത്ഥനയെ സ്വീകരിച്ചു് ഈ ഗ്രന്ഥം തയാറാക്കുന്നതിനു വേണ്ട വിവരങ്ങൾ എഴുതി അയയ്ക്കുകയും വിശിഷ്ടങ്ങളായ പല രേഖകളും പ്രബന്ധങ്ങളും മാർഗ്ഗനിർദ്ദേശങ്ങളുംനൽകി സഹായിക്കുകയുംചെയ്ത എല്ലാ സുഹൃത്തുക്കളോടും ഞങ്ങൾക്കുള്ള അകൈതവമായ കൃതജ്ഞത രേഖപ്പെടുത്തുവാനും ഈ അവസരം വിനിയോഗിച്ചുകൊള്ളട്ടെ. പരിമിതമായ സമയത്തിനുള്ളിൽ ഇതിന്റെ അച്ചടി ഇത്ര സമർത്ഥമായവിധം നിർവ്വഹിച്ച ശ്രീരാമവിലാസംപ്രസ്സു് അധികൃതരോടു് സമിതിക്കുള്ള കൃതജ്ഞത അപരിമിതമെന്നേ പറയേണ്ടതുള്ളു. പ്രസ്സിൽ, ലേഖനങ്ങളുടെ സംവിധാനക്രമം, പ്രൂഫ് മുതലായവ സശ്രദ്ധം പരിശോധിച്ച ശ്രീ: കുറിശ്ശേരി ഗോപാലപിള്ളയുടെ സേവനത്തേയും ഈ അവസരത്തിൽ നന്ദിപൂർവ്വം സ്മരിക്കേണ്ടതായിട്ടുണ്ടു്.

പി. കെ. പരമേശ്വരൻനായർ
കൺവീനർ, സ്മാരകഗ്രന്ഥസമിതി.

തിരുവനന്തപുരം,
16-8-1953.

# വിഷയവിവരം



സമാധിക്കു് ഏതാനുംദിവസംമുമ്പു്.

By P. Sreedharan Nair,
Artist, Trav: University.

# പരമപദത്തിൽ

സർവ്വജ്ഞ ഋഷിരുത്ക്രാന്തഃ
സദ്ഗുരുശ്ശുകവർത്മനാ ।
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ ॥

ലീലയാ കാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ ।
നിസ്വം വപുസ്സമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ ॥

ശ്രീനാരായണഗുരുസ്വാമികൾ

# ശ്രീനാരായണഗുരുസ്വാമി കണ്ട ചട്ടമ്പിസ്വാമികൾ

ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

[ആദ്ധ്യാത്മികപുരുഷന്മാരെ ആദ്ധ്യാത്മികപുരുഷന്മാർക്കുതന്നെയായിരിക്കും പൂർണ്ണമായി മനസ്സിലാക്കാൻ കഴിയുക. ഒരു ജീവന്മുക്തന്റെ ജീവിതലക്ഷ്യം എത്രകണ്ടു പ്രാപ്തമായെന്നുള്ളതു് തീർത്തുപറയേണ്ടതു് ആ ജീവിതം ദർശിച്ച മറ്റൊരു ജീവന്മുക്തൻതന്നെയാണു്. ശ്രീ ചട്ടമ്പിസ്വാമികളുടെ ജീവിതം എത്രകണ്ടു് അതിന്റെ ലക്ഷ്യത്തിൽ ചെന്നെത്തിയെന്നുള്ളതിനെ സൂത്രപ്രായങ്ങളായ രണ്ടു സൂക്തികൾകൊണ്ടു് ശ്രീനാരായണഗുരുസ്വാമികൾ വിശദമാക്കിയിട്ടുണ്ടു്. ഗ്രന്ഥാരംഭത്തിൽ ഉദ്ധരിച്ചിട്ടുള്ള ആ സൂക്തിതല്ലജങ്ങളെ മറ്റൊരാത്മീയപുരുഷൻ വ്യാഖ്യാനിച്ചു കൂടുതൽ വിശദമാക്കിയിട്ടുള്ളതാണു് താഴെ ചേർക്കുന്നതു്. ജീവിതം ഏതാണ്ടൊരു ലീലപോലെ കഴിച്ചുകൂട്ടിയ ചട്ടമ്പിസ്വാമികൾ യഥാർത്ഥത്തിൽ 'മഹാപ്രഭു' തന്നെയായിരുന്നെന്നവരെ ശ്രീനാരായണൻ സൂചിപ്പിച്ചിരിക്കുന്നുവെന്നു കാണാവുന്നതാണു്.]

ശ്രീ ചട്ടമ്പിസ്വാമികൾ സർവകലാവല്ലഭനും, ആത്മാരാമനും, മഹാസിദ്ധനുംകൂടിയായിരുന്നെങ്കിലും ആ വാസ്തവം അന്നു് അധികമാളുകളും അറിഞ്ഞിരുന്നില്ല. എല്ലാ കാര്യങ്ങളിലും അദ്ദേഹം ഒരുസാധാരണക്കാരനെപ്പോലെ കഴിഞ്ഞുകൂടിയതായിരിക്കാം അതിനുള്ള പ്രധാനകാരണം. എന്നാൽ നമ്മുടെ ഭാഗ്യംകൊണ്ടു് ചിലർക്കെല്ലാം ശ്രീ സ്വാമിതിരുവടികളുടെ മഹത്വം അറിയുവാനും അദ്ദേഹത്തെ വേണ്ടവണ്ണം ഉപചരിക്കാനും അന്നുതന്നെ കഴിഞ്ഞിരുന്നു. അവരിൽനിന്നു മാത്രമാണു് ഇന്നു നാം സ്വാമിതിരുവടികളെക്കുറിച്ചറിയുക. അങ്ങനെയുള്ളവരിൽ അഗ്രിമൻ ശ്രീനാരായണ ഗുരുസ്വാമികളാണു്. അദ്ദേഹം ശ്രീ ചട്ടമ്പിസ്വാമികളുടെ മഹത്വമറിഞ്ഞും അദ്ദേഹത്തെ ഗുരുവായി വരിച്ചും അദ്ദേഹത്തിന്റെകൂടെ വളരെക്കാലം താമസിച്ചും സ്വജീവിതം ധന്യധന്യമാക്കിത്തീർത്തിട്ടുള്ള ഒരു പുണ്യപുരുഷനാണു്. സത്യവചസ്സായിരുന്ന ശ്രീനാരായണഗുരുദേവന്റെ സൂത്രപ്രായങ്ങളായ സൂക്തികൾ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ വർണ്ണിച്ചിട്ടുണ്ടു്. ആ വർണ്ണനയിലേക്കു് നമുക്കൊന്നുതിരിഞ്ഞുനോക്കിയാലറിയാം, ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ മഹത്വം എത്ര അപാരമായിരുന്നുവെന്നു്.

സർവ്വജ്ഞേ ഋഷിരുൽക്രാന്തഃ
സദ്ഗുരുശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ

ലീലയാ കാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്വംവപുസ്സമുൽസൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ

ഈ ശ്ലോകങ്ങൾ രണ്ടും ശ്രീ ചട്ടമ്പിസ്വാമികളുടെ സമാധി സംബന്ധിച്ചു് ശ്രീനാരായണഗുരുസ്വാമികൾ എഴുതിയിട്ടുള്ളതാണു. സർവ്വജ്ഞത്വവും ഋഷിത്വവും സദ്ഗുരുത്വവും ശ്രീ ചട്ടമ്പിസ്വാമിതിരു

വടികളിൽ ഒരുപോലെ പ്രകാശിച്ചിരുന്നു. അങ്ങനെയുള്ള സ്വാമിതിരുവടികൾ ശുകമാർഗ്ഗത്തിൽക്കൂടി ഉയർന്ന് പരാകാശത്തിൽ പരിപൂർണ്ണകലാനിധിയായി പ്രകാശിക്കുന്നുവെന്നാണ് ആദ്യശ്ലോകത്തിന്റെ സാരം. ബ്രഹ്മപ്രാപ്തിരൂപമായ സദ്യോമുക്തിയെയാണ് ഈ ശ്ലോകത്തിൽ ലക്ഷീകരിച്ചിരിക്കുന്നത്. സത്താസാമാന്യരൂപേണ പ്രകാശിക്കുന്ന പരബ്രഹ്മത്തിൽ ഉള്ള ലയമാണ് ഭാരതീയരുടെ മുക്തി. അതു കൈവരിക്കുന്നതിനു ശുകമാർഗ്ഗമെന്നും പിപീലികാമാർഗ്ഗമെന്നും രണ്ടു വഴികളുണ്ടെന്നു ശാസ്ത്രജ്ഞന്മാരഭിപ്രായപ്പെടുന്നു. അവയിൽ പിപീലികാമാർഗ്ഗമെന്നത്, എറുമ്പുകൾ വൃക്ഷത്തിന്റെ ചുവട്ടിൽനിന്നു ക്രമേണ മേല്പോട്ടു കയറി വളരെ സമയംകൊണ്ട് ആ വൃക്ഷത്തിന്റെ മുകളിലുള്ള പഴം കണ്ടുപിടിക്കുന്നതുപോലെ ജീവൻ ദേഹപാതാനന്തരം അർച്ചിരാദി മാർഗ്ഗങ്ങളിൽക്കൂടി ക്രമേണ പോയി ബ്രഹ്മലോകത്തു ചെന്ന് ബ്രഹ്മഭോഗങ്ങളനുഭവിച്ചിരുന്നതിനുശേഷം ആ ബ്രഹ്മചൈതന്യത്തിൽ വിലയിക്കുകയാകുന്നു. ആ മാർഗ്ഗത്തിൽക്കൂടി പോകുന്ന ജീവന് ബ്രഹ്മപ്രാപ്തിക്കു വളരെ കാലതാമസമുണ്ട്. ഈ സമ്പ്രദായത്തിനു ക്രമമുക്തി എന്നുകൂടി പേരുള്ളതായി കാണുന്നു. ശുകമാർഗ്ഗത്തെ അവലംബിക്കുന്ന ജീവൻ ഇടയ്ക്കൊന്നും തങ്ങാതെ നേരിട്ടു ബ്രഹ്മത്തിലെത്തുന്നു. ഒരു കിളി പരാശ്രയം കൂടാതെ വൃക്ഷങ്ങളുടെ മുകളിലുള്ള കായ്കളിലെത്തിച്ചേരുന്നതുപോലെ ജീവൻ പെട്ടെന്നുതന്നെ ബ്രഹ്മത്തിലെത്തുന്നതുകൊണ്ടാണ് ഈ സമ്പ്രദായത്തിനു ശുകമാർഗ്ഗമെന്ന പേരു ലഭിച്ചത്. ഇതിനു സദ്യോമുക്തിയെന്നും പേരുണ്ട്. ചട്ടമ്പിസ്വാമിതിരുവടികൾ സദ്യോമുക്തിയാണടഞ്ഞതെന്ന് "ശുകവർത്മനാ" എന്ന പദംകൊണ്ട് നാരായണഗുരുസ്വാമികൾ സൂചിപ്പിക്കുന്നു. ആ മുക്തി ലോകത്തിൽ അപൂർവം ചില മഹർഷിപുംഗവന്മാർക്ക് മാത്രമേ കൈവരിക്കുവാൻ കഴിഞ്ഞിട്ടുള്ളൂ എന്നാണു ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നത്. ഇതിൽനിന്നു ശ്രീനാരായണഗുരുസ്വാമികൾക്കു കാണാൻ കഴിഞ്ഞ ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ സാധാരണദൃഷ്ടിക്കെത്രയോ വിദൂരത്തിലാണു വർത്തിച്ചിരുന്നതെന്നു വ്യക്തമാകും.

ആ മഹാപ്രഭു നമ്മുടെയിടയിൽ വളരെനാൾ വെറും വിനോദമാത്രനായി കഴിഞ്ഞതിനുശേഷം തന്റേതല്ലാത്ത ഈ മർത്ത്യശരീരം ഉപേക്ഷിച്ചു വീണ്ടും സ്വന്തം ബ്രഹ്മശരീരം കൈവരിച്ചിരിക്കുന്നു എന്നാണ് രണ്ടാംശ്ലോകത്തിന്റെ സാരം. ഈ ശ്ലോകത്തിലെ മഹാപ്രഭു എന്ന പദം ഈശ്വരനെയാണു കുറിക്കുന്നത്. ഈശ്വരൻ വെറും ലീലാവിഗ്രഹം കൈക്കൊണ്ട് ചട്ടമ്പിസ്വാമികളെന്ന രൂപത്തിൽ പ്രകടമാവുകയായിരുന്നുവെന്ന് ഈ ശ്ലോകത്തിൽനിന്നു സിദ്ധിക്കുന്നു. ചട്ടമ്പിസ്വാമിതിരുവടികൾ ജന്മനാസിദ്ധനും, പരിപൂർണ്ണനും ആയിരുന്നുവെന്നും, അവിടുന്നു ലോകത്തിലിരുന്നപ്പോഴും ഒന്നിച്ചു ബന്ധിക്കാതെ ആത്മാരാമനായിത്തന്നെ കഴിഞ്ഞുകൂടിയിരുന്നുവെന്നും ഈ വർണ്ണനകൾ വ്യക്തമാക്കുന്നു. ഇങ്ങനെയുള്ള മഹാപുരുഷന്മാർ അനേക നൂററാണ്ടുകൾ കൂടുമ്പോൾ ഒരിക്കലെങ്ങാനുമേ ലോകത്തിലവതരിക്കാറുള്ളൂ. അവരുടെ അപദാനങ്ങൾ അനന്തകോടി ജീവരാശികളെ സന്മാർഗ്ഗത്തിലേക്കു നയിക്കും. ആവിധമുള്ള ഒരു മഹാപുരുഷനെയാണു ശ്രീ ചട്ടമ്പിസ്വാമികളെന്ന രൂപത്തിൽ ശ്രീനാരായണ പരമഹംസദേവൻ നമുക്കു കാണിച്ചുതരുന്നത്.

---

# ആ ജീവിതത്തിലേക്ക് ഒരു നോട്ടം

പി. കെ. പരമേശ്വരൻ നായർ

ഒരു വ്യക്തിയുടെ ജീവിതത്തിൽ പാരമ്പര്യത്തിനു വല്ല പ്രാബല്യവുമുണ്ടെങ്കിൽ ശ്രീ ചട്ടമ്പിസ്വാമികൾ ആ അംശത്തിലും പരമധന്യനായിരുന്നെന്നു പറയാം. അവിടത്തെ പൂർവികരിൽ പലരും യോഗവിദ്യയിലും, ആദ്ധ്യാത്മികപദവിയിലും ലബ്ധപ്രതിഷ്ഠരായിരുന്നെന്നുള്ളതിനു ലക്ഷ്യങ്ങൾ ഉണ്ട്. ഈശ്വരപിള്ള എന്നൊരു പൂർവികൻ, നേരത്തെ നിശ്ചയിച്ചിരുന്ന ദിവസം നിത്യകർമ്മാനുഷ്ഠാനങ്ങളെല്ലാം കഴിഞ്ഞുവന്നു ധ്യാനനിഷ്ഠനായിരുന്നു ദേഹത്യാഗം ചെയ്ത ഒരു യോഗിവര്യനായിരുന്നു. "നാരായണമൗനി" എന്ന പേരിൽ അറിയപ്പെടുന്ന മറ്റൊരു കാരണവരും സിദ്ധനായ ഒരു സന്യാസിയായിരുന്നു. സ്വാതിതിരുനാൾ മഹാരാജാവിന്റെ സമകാലികനായി ഉമ്മിണിപ്പിള്ള എന്നപേരിൽ വേറൊരു യതീശ്വരനും സ്വാമികളുടെ കുടുംബത്തിൽ ജീവിച്ചിരുന്നു. ഇപ്രകാരം ആദ്ധ്യാത്മികപാരമ്പര്യമുള്ള കുടുംബത്തിൽ 1029-ാമാണ്ട് ചിങ്ങമാസത്തിലെ ഭരണിനാളിൽ സ്വാമികൾ ഭൂജാതനായി. തിരുവനന്തപുരം നഗരത്തിൽനിന്നു മൂന്നുനാഴിക വടക്കുള്ള കൊല്ലൂർ എന്ന സ്ഥലത്തെ 'ഉള്ളൂർക്കോട്ട്' ആയിരുന്നു അദ്ദേഹത്തിന്റെ കുടുംബം. അവിടെ തിരുനങ്ക എന്ന സ്ത്രീയുടേയും സമീപസ്ഥനായിരുന്ന വാസുദേവശർമ്മ എന്ന മലയാളബ്രാഹ്മണന്റേയും സീമന്തസന്താനമായി അദ്ദേഹം ജനിച്ചു. അക്കാലത്ത് ആ കുടുംബം ദാരിദ്ര്യപീഡിതമായിട്ടാണ് കഴിഞ്ഞുവന്നത്. അതിനാൽ ബാലന്റെ വിദ്യാഭ്യാസകാര്യത്തിൽ കാരണവന്മാർക്കോ, അമ്മയ്ക്കോ യാതൊരു ശ്രദ്ധയും ചെലുത്താൻ കഴിഞ്ഞില്ല. എട്ടു പത്തു വയസ്സാകുന്നതുവരെ വിദ്യാരംഭമെന്ന പ്രഥമചടങ്ങു പോലും നിർവ്വഹിക്കയുണ്ടായില്ല. എങ്കിലും കുഞ്ഞൻ*—അതായിരുന്നു ബാലന്റെ പേര്—പഠിത്തത്തിൽ ജന്മായത്തമെന്നപോലെ ഒരാസക്തിയുണ്ടായിരുന്നു. സമവയസ്കരായ കുട്ടികൾ വീടിന്റെ പടിക്കലൂടെ അടുത്തുള്ള നാട്ടുപള്ളിക്കൂടത്തിലേക്കു പോകുന്ന കാഴ്ച കുട്ടിയെ ആകർഷിച്ചു. അവരിൽ ഒരുവൻ അടുത്ത വീട്ടിലുള്ളവനായിരുന്നതിനാൽ അവന്റെ ഓല കൂടെക്കൂടെ വാങ്ങി, അവൻ പഠിച്ച അക്ഷരങ്ങൾ കുഞ്ഞനും മനസ്സിലാക്കിവന്നു; ക്രമേണ മററു കുട്ടികളോടൊപ്പം കൂട്ടിവായന പഠിക്കാൻ ആവിധം കുഞ്ഞനു സാധിച്ചു.

### ബാല്യകാലസാഹചര്യങ്ങൾ

വീട്ടിനു അടുത്താണ് കൊല്ലൂർമഠം. അവിടം പഴയകാലംമുതൽക്കേ ഒരു വിദ്യാസങ്കേതമാണ്. പരദേശബ്രാഹ്മണനായ ഒരു ശാസ്ത്രികൾ അവിടെ ചില കുട്ടികളെ സംസ്കൃതം പഠിപ്പിക്കുന്നുണ്ടായിരുന്നു. കുഞ്ഞൻ ആ മഠത്തിലെ അന്തർജ്ജനങ്ങളുടെ കണ്ണിലുണ്ണിയായിരുന്നതിനാൽ പകൽ മിക്കസമയവും അവിടെത്തന്നെ കഴിഞ്ഞുവന്നു. അതിനിടയ്ക്കു പ്രഭാതത്തിൽ ശാസ്ത്രികളുടെ സംസ്കൃതാദ്ധ്യാപനത്തിന്റെ തരംഗങ്ങൾ ബാലനെ ആകർഷിച്ചു. ശാസ്ത്രികൾ മററുകുട്ടികളെ പഠിപ്പിക്കുന്ന ഭാഷയിലും, വിഷയങ്ങളിലും ബാലനു എന്തോ

* മാതാപിതാക്കന്മാർ അദ്ദേഹത്തെ നാമകരണംചെയ്തതു് അയ്യപ്പൻ എന്നായിരുന്നു. എന്നാൽ കുഞ്ഞൻ എന്ന ഓമനപ്പേരാണ് പിന്നീട് പതിഞ്ഞതു്.

പൂർവ്വജന്മവാസനകൊണ്ടെന്നപോലെ അതിയായ താല്പര്യം തോന്നി അവൻ ദൂരെ മാറിയിരുന്ന് അതൊക്കെ കേട്ടുവന്നു. ക്രമേണ നേരിട്ടു പഠിച്ചിരുന്ന കുട്ടികളോടൊപ്പമോ അതിൽ കൂടുതലോ സംസ്കൃതം കുഞ്ഞൻ മനസ്സിലാക്കി. ഏകദേശം ഒരു സംവത്സരം ഇങ്ങനെ കഴിഞ്ഞതിനുശേഷം മാത്രമേ ശാസ്ത്രികൾ തനിക്ക് ഇപ്രകാരമൊരു പരോക്ഷശിഷ്യൻ ഉണ്ടെന്നു മനസ്സിലാക്കിയുള്ളൂ. അദ്ദേഹം ബാലനെ പരീക്ഷിച്ചപ്പോൾ, താൻ മുഖതാവിൽ പഠിപ്പിച്ചുവന്ന ശിഷ്യന്മാരിൽ തെളിഞ്ഞതിനേക്കാൾ കൂടുതൽ വിദ്യ ഈ അജ്ഞാതശിഷ്യനിൽ പ്രകാശിച്ചതായി കണ്ട് അദ്ദേഹം അത്ഭുതപ്പെട്ടു. പിന്നെ അദ്ദേഹം സസന്തോഷം ആ ബാലനെക്കൂടി തന്റെ ശിഷ്യഗണത്തിൽ ഉൾപ്പെടുത്തി. സംസ്കൃതഭാഷയിലെ മിക്ക കാവ്യങ്ങളും കുഞ്ഞൻ അല്പകാലത്തിനുള്ളിൽ അനായാസേന പഠിച്ചു. പിൽക്കാലത്ത് കുഞ്ഞൻപിള്ള ചട്ടമ്പിസ്വാമികളിൽ മിക്കവാറും പരാപേക്ഷകൂടാതെതന്നെ ഉദിച്ചുയർന്നു പ്രകാശിച്ച വിവിധകലാവല്ലഭത്വത്തിന്റേയും വിദ്യാധിനായകത്വത്തിന്റേയും അടിസ്ഥാനം അന്വേഷിക്കുന്നവർ അദ്ദേഹത്തിന്റെ ബാല്യകാലംമുതൽക്കേ തെളിഞ്ഞുകണ്ട ഈ വാസനാവൈഭവത്തെ മനസ്സിലാക്കേണ്ടതാണ്. പാർവ്വതിയുടെ വിദ്യാഭ്യാസകാലത്തെപ്പററി പറയുമ്പോൾ,

"സ്ഥിരോപദേശാമുപദേശകാലേ
പ്രപേദിരേ പ്രാക്തന ജന്മവിദ്യാ"

എന്നു കാളിദാസൻപറഞ്ഞിട്ടുള്ളതു ചട്ടമ്പിസ്വാമികളെ സംബന്ധിച്ചും പരമാർത്ഥമാണ്. ബാല്യത്തിൽ അദ്ദേഹം പഠിക്കുകയല്ല ചെയ്തത്. ജനനാൽതന്നെ സിദ്ധമായിരുന്ന വാസനകളെ സാഹചര്യങ്ങൾ കൊണ്ട് ഉത്തേജിപ്പിക്കുകയായിരുന്നു. "ഞാൻ എന്റെ മറവി തീർക്കുകയായിരുന്നു" എന്നാണ് ഏതോ ഒരു കാര്യം നിമിഷത്തിനുള്ളിൽ ഹൃദിസ്ഥമാക്കിയതിൽ അത്ഭുതപരതന്ത്രനായിനിന്ന ശിഷ്യനോടു സ്വാമികൾതന്നെ ഒരിക്കൽ സമാധാനം പറഞ്ഞതു്.

സംസ്കൃതപഠനംകൊണ്ടുമാത്രം കുഞ്ഞൻ തൃപ്തിപ്പെട്ടില്ല. അടുത്തുതന്നെ പേട്ടയിൽ രാമൻപിള്ള ആശാൻ ഒരു പള്ളിക്കൂടം നടത്തിവന്നു. അവിടെ യുവാക്കന്മാർക്ക് ആവശ്യമുള്ള കണക്ക്, തമിഴ്, സംഗീതം എന്നിങ്ങനെ പലതും അന്നത്തെ രീതിക്ക് അഭ്യസിപ്പിച്ചിരുന്നു. പാഠശാലയിലെ പഠിത്തവും കുഞ്ഞൻ അനായാസം നിർവ്വഹിച്ചു. തന്റെ പ്രായത്തിൽ കവിഞ്ഞ വിദ്യാർത്ഥികളേയും ഉല്ലംഘിക്കുമാറുള്ള പാടവം ഓരോ വിഷയത്തിലും അയാൾ പ്രദർശിപ്പിച്ചു. ശിഷ്യൻ ഗുരുവിന്റെ എന്നല്ല പൊതുവേതന്നെ എല്ലാവരുടേയും ശ്രദ്ധയിൽപെട്ടു. രാമൻപിള്ളആശാൻ കുഞ്ഞൻപിള്ളയെ തന്റെ പാഠശാലയിലെ ചട്ടമ്പി (മോണിട്ടർ) ആക്കി. അന്നുമുതല്ക്കാണ് കുഞ്ഞൻ "കുഞ്ഞൻപിള്ള ചട്ടമ്പി"യായതു്. സന്ന്യാസത്തിൽ ഉയർന്ന പദവിയിൽ എത്തിയിട്ടും ഈ പേരു് നിലനിന്നു.

ബാല്യംമുതല്ക്കേ കുഞ്ഞൻപിള്ള ഉത്സാഹശീലനും, സരസസംഭാഷകനും ആയിരുന്നു. സംഗീതത്തിൽ അന്നേ അസാധാരണ വാസന ഉണ്ടായിരുന്നു. ശ്ലോകങ്ങളും കിളിപ്പാട്ടുകളും കുഞ്ഞന്റെ മധുരകണ്ഠത്തിൽനിന്നു ആസ്വദിക്കാൻ ആ പാഠശാലയിലെ അന്തേവാസികൾ മാത്രമല്ല പരിസരവാസികൾപോലും ആകാംക്ഷ പൂണ്ടിരുന്നുവത്രെ. എങ്കിലും ആവക സാരസ്യങ്ങളുടെ അകമെ എന്തോ ഒരു ഘനഭാവം, ചിന്താപരത അയാളെ മററുള്ളവരിൽനിന്നു കുറേയൊക്കെ അകററിവന്നിരുന്നു. കുളിയിലും ദേഹശുദ്ധിയിലുമുള്ള നിഷ്ഠ, ക്ഷേത്രസന്നിധിയിലെ പ്രാർത്ഥന, കൂടെക്കൂടെയുള്ള ധ്യാനം, മത്സ്യമാംസങ്ങൾ കഴിക്കാതിരിക്കുക എന്നിവ കുഞ്ഞൻപിള്ളയുടെ പ്രത്യേ

കതകളായിരുന്നു. കൊല്ലൂരെ ക്ഷേത്രത്തിന്റേയും, മഠത്തിന്റേയും പരിസരങ്ങൾ ആവക പ്രവണതകളെ പോഷിപ്പിക്കാൻ പര്യാപ്തവുമായിരുന്നു.

അങ്ങിനെയിരിക്കെ, ഒരു ദിവസം ആ ക്ഷേത്രസന്നിധിയിൽ ഒരു സന്ന്യാസിയുടെ ആഗമനം ഉണ്ടായതു് കുഞ്ഞൻപിള്ളയുടെ ശ്രദ്ധയെ തൽക്ഷണം ആകർഷിച്ചു. സമാധിസ്ഥനായിരുന്ന സന്ന്യാസി ഒരവസരത്തിൽ കണ്ണുതുറന്നപ്പോൾ തന്നിൽ ദത്തശ്രദ്ധനായിനിന്ന കുഞ്ഞൻപിള്ളയെയാണു കണ്ടതു്. അന്നു മുതൽ ഏതാനും ദിവസങ്ങൾ അവർ ഒന്നിച്ചു കഴിഞ്ഞു. സന്ന്യാസി പിരിഞ്ഞപ്പോൾ കുഞ്ഞൻപിള്ളയ്ക്കു് ഒരു ഉപദേശം നല്കി. "ഇതുകൊണ്ടു നിനക്കു എല്ലാ സിദ്ധികളും ഉണ്ടാകും" എന്നു് അനുഗ്രഹിക്കുകയും ചെയ്തു. ഈ ഉപദേശമാണു സ്വാമിയെ വലിയ സുബ്രഹ്മണ്യഭക്തനും, സകലകലാവല്ലഭനുമാക്കിത്തീർത്ത 'സുബ്രഹ്മണ്യമന്ത്രം'. അതിന്റെ ശക്തിയാണു തനിക്കു് വല്ല സിദ്ധികളും ഉണ്ടെങ്കിൽ അതിനൊക്കെ നിദാനമെന്നു സ്വാമികൾ പിന്നീടു പലരോടും പ്രസ്താവിച്ചിട്ടുണ്ടു്.

പക്ഷേ ഭക്തിയും ചിന്തയുംകൊണ്ടു മാത്രം കുഞ്ഞൻപിള്ള തൃപ്തിപ്പെട്ടില്ല. അതിനിടയ്ക്കു് സംഗീതം, ചിത്രമെഴുത്തു്, കായികാഭ്യാസം മുതലായവയിലും താല്പര്യം പ്രദർശിപ്പിച്ചു. ഏതു കാര്യവും ശ്രദ്ധവച്ചാൽ ഉടനെ പഠിക്കാനുള്ള ഒരു പ്രത്യേക പാടവം കുഞ്ഞൻപിള്ളയ്ക്കുണ്ടായിരുന്നു.

### ലോകരംഗത്തേക്കു്

രാമൻപിള്ളആശാന്റെ കളരിയിലെ വിദ്യാഭ്യാസം ദീർഘകാലം തുടർന്നില്ല. അതു പൂർത്തിയാകുന്നതിനു മുമ്പുതന്നെ കുടുംബത്തിലെ ദാരിദ്ര്യം ബാലനെ തുറിച്ചുനോക്കിത്തുടങ്ങി. അമ്മയേയും മററു കുടുംബാംഗങ്ങളേയും സംരക്ഷിക്കേണ്ട കടമ അയാളിൽ നിക്ഷിപ്തമായിരുന്നു. അതിനാൽ ഉപജീവനമാർഗ്ഗം ഏതെന്നുള്ള പ്രശ്നമായി. പക്ഷേ ഉയർന്ന നിലവാരത്തിലുള്ള തൊഴിലേ ആകാവൂ എന്നു് ആ ബാലൻ നിനച്ചതേയില്ല. കൂലിവേലയ്ക്കും അയാൾ ഒരുമ്പെട്ടു. അതു് സർ. ടി. മാധവറാവു ദിവാനായി ഭരിക്കുന്ന കാലമായിരുന്നു. പുതിയ ഹജൂർ കച്ചേരിയുടെ പണി തകൃതിയായി നടന്നുവന്നു. ചുടുകല്ലു പിടിക്കുക, മണ്ണെടുത്തിടുക മുതലായ ജോലികൾക്കു് കുഞ്ഞനും ചേർന്നു. "ഈ കച്ചേരിപ്പണിക്കു് ഞാനും മണ്ണു കുറച്ചു ചുമന്നിട്ടുള്ളവനാണു്" എന്നു് സ്വാമികൾ പില്ക്കാലത്തു പറയാറുണ്ടായിരുന്നത്രേ. താമസിയാതെ കുഞ്ഞൻപിള്ളയുടെ ജ്യേഷ്ഠൻ രജിസ്റ്റർകച്ചേരിയിൽ എഴുത്തുജോലിയുണ്ടായിരുന്ന കൃഷ്ണപിള്ളയെന്ന ആൾ അനുജന്റെ വടിവൊത്ത കയ്യക്ഷരം കണ്ടു് തന്റെ ജോലിസ്ഥലമായ നെയ്യാററിൻകര രജിസ്റ്റർകച്ചേരിയിലേക്കു കൂട്ടിക്കൊണ്ടുപോയി. കുറച്ചുകാലത്തേക്കു ആധാരമെഴുത്തായിരുന്നു കുഞ്ഞൻപിള്ളയുടെ ജോലി. അന്നത്തെ രീതികളേയും ചില സംഭവങ്ങളേയും കൃഷ്ണപിള്ള * തന്നെ രേഖപ്പെടുത്തിയിട്ടുണ്ടു്. അദ്ദേഹം ഇങ്ങിനെ പറയുന്നു.

"അമ്മയുടെ നിർബന്ധം അനുസരിച്ചു് കുഞ്ഞൻപിള്ളചട്ടമ്പി എന്റെ കൂടെ ആധാരമെഴുതാൻ പോന്നു. നെയ്യാററിൻകരയിലും, ഭൂതപ്പാണ്ടിയിലും എന്നോടൊരുമിച്ചു് ആധാരം എഴുതിയിട്ടുണ്ടു്. ആധാരമെഴുത്തു് ഒരു ഗവമ്മെൻറുദ്യോഗമല്ല. ഒരു ആധാരമെഴുതിയാൽ ഒരു പണം പ്രതിഫലം കിട്ടും. ഷൺമുഖസുന്ദരംപിള്ള എന്നൊരാൾ നാല്പത്തയ്യാമാണ്ടു് നെയ്യാററുംകര രജിസ്ട്രേഷൻ ഇൻസ്പെക്ടരായിരുന്നു. കുഞ്ഞന്റെ കയ്യക്ഷരം കണ്ടു് അദ്ദേഹം സന്തോഷിച്ചു. അദ്ദേഹവും ഒരു സുബ്രഹ്മണ്യോപാ

* ഇദ്ദേഹമാണു് പില്ക്കാലത്തു് കൊല്ലൂരമ്മാവൻ എന്ന പേരിൽ അറിയപ്പെട്ടിരുന്ന സ്വാമികളുടെ ജ്യേഷ്ഠൻ.

സകനായിരുന്നു. കുഞ്ഞനും അന്നു ഏതാണ്ടൊക്കെ ഉപാസന ഉണ്ട്. എന്റെ കൂടെ ആദ്യത്തെ ദിവസം ആധാരം എഴുതിയ വകയിൽ എട്ടുപണം കിട്ടി. ഇതു അത്ര സാധാരണയല്ല. കിട്ടിയതു വീട്ടിൽ അയച്ചുകൊടുക്കുകയാണ് പതിവു്. വേദാന്തിയായ ഷൺമുഖസുന്ദരംപിള്ള കുഞ്ഞന്റെ നടപടിയിൽ സന്തോഷിച്ച് റജിസ്ട്രാഫീസിൽ സ്വകാര്യമായ ഒരു നിശ്ചയം ചെയ്തു. ആധാരം എഴുതിയാലുംശരി ഇല്ലെങ്കിലുംശരി കുഞ്ഞൻപിള്ളയ്ക്കു എട്ടുചക്രം വൈകുന്നേരം ആഫീസിൽനിന്നും കൊടുക്കണമെന്നുള്ളതായിരുന്നു അതു്. കുഞ്ഞൻപിള്ള എഴുതാൻ മടികാണിക്കാറില്ല. എന്നാൽ ആധാരം എല്ലാവർക്കും എഴുതാൻവേണ്ടും കിട്ടിയില്ലെന്നുവരും. കുഞ്ഞൻപിള്ളയ്ക്കു എട്ടുചക്രം കിട്ടിയാൽ അന്നു ഒരുകാശും കിട്ടാത്ത കൂട്ടുകാർക്കു് അതിൽനിന്നും ഒന്നും രണ്ടും ചക്രം വീതിച്ചുകൊടുക്കും. ഞാൻ ഇതുകണ്ടു് പലപ്പോഴും ദേഷ്യപ്പെട്ടിട്ടുണ്ട്. "എന്നാൽ അവർക്കു പട്ടിണി നമുക്കു പട്ടിണിപോലെ തന്നെയല്ലേ?" എന്നു് എന്നോടു പറഞ്ഞു് എന്റെ കാലുപിടിക്കും."

ഇടയ്ക്കു് കുറെക്കാലം കൃഷ്ണപിള്ള ഭൂതപ്പാണ്ടി രജിസ്ട്രാർകച്ചേരിയിൽ ജോലിക്കു പോയി. അപ്പോഴും അനുജനെക്കൂടി അദ്ദേഹംകൊണ്ടുപോയി. അന്നത്തെ ചില സംഭവങ്ങളും ശ്രദ്ധേയമാണു്.

കൃഷ്ണപിള്ള പറയുന്നു:—

"ഭയമെന്നുള്ളതു് കുഞ്ഞനില്ല. ഭൂതപ്പാണ്ടിയിൽ എന്നോടുകൂടി അധികംനാൾ താമസിച്ചില്ല. അക്കാലത്തു അവിടെ അതിശക്തിയായി അടിച്ചിരുന്ന കാററു് കുഞ്ഞനു അസഹനീയമായിത്തോന്നിയിരുന്നു. അവിടെ താമസിച്ചാൽ അയാൾ പെട്ടുപോകുമെന്നുപോലും എന്നോടു സങ്കടം പറഞ്ഞു. എനിക്കു കുഞ്ഞനെ തിരുവനന്തപുരത്തേക്കു അയയ്ക്കാൻ മനസ്സായിരുന്നില്ല. കാരണം അവൻ അവിടെച്ചെന്നാൽ ഒരുമാതിരി ഗുസ്തിയും, വേദാന്തവും, തെണ്ടിത്തിരിഞ്ഞുള്ള നടപ്പും, പ്രസംഗവും ഒക്കെയാണു് ജോലി എന്നു എനിക്കറിയാം. അതിനാൽ നെയ്യാററിൻകരെപ്പോയി താമസിപ്പാൻ ഞാൻ ഏർപ്പാടുചെയ്തു. ഒരുദിവസം രാത്രി അവിടെനിന്നും പുറപ്പെടാൻ ഭാവിച്ചു. അന്നത്തെ നിലയ്ക്കു് ഭൂതപ്പാണ്ടിയിൽനിന്നും തനിയെ നെയ്യാററിൻകരവരെ ഒരുത്തരും നടക്കമാറില്ല. ഞാൻ രാത്രിപോകണ്ടഎന്നുവിലക്കി. സാരമില്ല എന്നെആരും പിടിച്ചുതിന്നുകയില്ല എന്നുപറഞ്ഞു് അവിടെനിന്നും പുറപ്പെട്ടു. നെയ്യാററിൻകരെ എത്തി കുഞ്ഞനിൽനിന്നും എഴുത്തുകിട്ടുന്നതുവരെ എനിക്കു ഒരു സമാധാനവും വന്നില്ല. ഉടൻ എഴുത്തു വന്നുചേർന്നു."

രജിസ്റ്റർകച്ചേരികളിലെജോലി കുഞ്ഞൻപിള്ളയ്ക്കു ദീർഘകാലം തുടരാൻ കഴിഞ്ഞില്ല. കേവലം കാലയാപനംകൊണ്ടുമാത്രം കഴിച്ചുകൂട്ടാവുന്ന പ്രകൃതക്കാരനായിരുന്നില്ല കുഞ്ഞൻപിള്ള. അമിതമായ വിജ്ഞാനതൃഷ്ണ, ആദ്ധ്യാത്മികമായ അന്വേഷണബുദ്ധി, ലൗകികകാര്യങ്ങളിൽ അനാസക്തി എന്നിവ ആ യുവാവിനെ എപ്പോഴും അസ്വസ്ഥചിത്തനാക്കിക്കൊണ്ടിരുന്നു. ഏതായാലും ഉടനെതന്നെ സ്വന്തം സ്ഥലത്തേക്കു മടങ്ങുകയാണു് ചെയ്തതു്. മിക്കവാറും, പേട്ടയിൽ രാമൻപിള്ളആശാന്റെ പരിസരങ്ങളിൽതന്നെ പിന്നെയും കഴിഞ്ഞുകൂടി.

## മഹൽസമാഗമങ്ങൾ — സഞ്ചാരം

ആശാന്റെ ഉത്സാഹത്തിൽ അന്നു് അവിടെ 'ജ്ഞാനപ്രജാഗരം' എന്നൊരു സഭ നടന്നുവന്നു. വിജ്ഞാനാന്വേഷകനായ കുഞ്ഞൻപിള്ള സഭാനടപടികളിൽ സജീവമായ പങ്കുവഹിച്ചു. അതു് കൂടുതൽ പരിചയങ്ങൾക്കും, സമ്പർക്കങ്ങൾക്കും വഴി തെളിച്ചു. അന്നു് റസിഡൻസി മാനേജരാ

യിരുന്ന തൈക്കാട്ടയ്യാവു് എന്ന ഒരുയോഗി സഭയിലെ അംഗമായിരുന്നു. കുഞ്ഞൻപിള്ള അദ്ദേഹവുമായി പരിചയപ്പെട്ടു. അയ്യാവു് സുബ്രഹ്മണ്യോപാസകനും, ഹഠയോഗിയും ആയിരുന്നു. കുഞ്ഞൻപിള്ളയുടെ യോഗവിജ്ഞാനതൃഷ്ണയ്ക്കു സ്വല്പമൊരു ശമനംകിട്ടാൻ അയ്യാവിൻെറ സമ്പർക്കംപ്രയോജകീഭവിച്ചു. തമിഴിലെ പല ഹഠയോഗാഭ്യാസങ്ങളും അയ്യാവിൽനിന്നു് കുഞ്ഞൻപിള്ള ശീലിച്ചു. പക്ഷെ അതുകൊണ്ടുമാത്രം തത്വാന്വേഷകനായ കുഞ്ഞൻപിള്ളയ്ക്കു പൂർണ്ണതൃപ്തി കിട്ടിയില്ല.

സ്വാമിനാഥദേശികർ എന്നൊരു തമിഴ്‌വിദ്വാൻ അന്നു് തിരുവനന്തപുരം രാജകീയകാളേജിൽ തമിഴ്‌പണ്ഡിതരായിരുന്നിരുന്നു. തമിഴിൽ 'ഇലക്കണവിളക്കം' എന്ന മഹാഗ്രന്ഥമെഴുതിയ ദേശിക പരമ്പരയിൽപെട്ട ഒരു പണ്ഡിതനായിരുന്നു അദ്ദേഹം. കുഞ്ഞൻപിള്ള അദ്ദേഹത്തോടു പരിചയപ്പെടുകയും തൻെറ ജ്ഞാനതൃഷ്ണയ്ക്കു മറെറാരാശ്രയകേന്ദ്രമായി അദ്ദേഹത്തെ സ്വീകരിക്കയുംചെയ്തു. തമിഴ് തത്വശാസ്ത്ര ഗ്രന്ഥങ്ങളിലേക്കും, വ്യാകരണത്തിലേക്കും കുഞ്ഞൻപിള്ളയുടെ ശ്രദ്ധ ബലമായി പതിഞ്ഞതു് ദേശികരുടെ സമ്പർക്കത്തോടുകൂടിയാണു്. യോഗശാസ്ത്രപര്യന്തം തമിഴിലുള്ള ഗ്രന്ഥങ്ങളിലെല്ലാം ദേശികർ അപാരപണ്ഡിതനായിരുന്നു. അദ്ദേഹത്തിൽനിന്നു് കുഞ്ഞൻപിള്ള തമിഴിലെ വേദാന്തപ്രകരണങ്ങൾ എല്ലാം അഭ്യസിച്ചു. ശിഷ്യൻെറ വൈദുഷ്യസമ്പാദനത്തിലുള്ള അത്യാകാംക്ഷയും, ശീഘ്രഗതിയിലുള്ള ആരോഹണവും ഗുരുവിനെ അത്ഭുതപരതന്ത്രനാക്കി. ഭക്താഗ്രണിയായ ഒരു യുവാവു് ജ്ഞാനയോഗാരുരുക്ഷുവായി അടിക്കടി ഉയരുന്നകാഴ്ചയാണു വേദാന്തിയായ ഗുരുഭൂതൻ ദർശിച്ചതു്.

ഏറെത്താമസിയാതെ മറെറാരു മഹൽസമാഗമംകൂടിയുണ്ടായി. നവരാത്രിപ്രമാണിച്ചു് നടന്ന വിദ്വൽസദസ്സിൽ പങ്കുകൊള്ളാൻ പാണ്ടിയിൽനിന്നു് സുബ്ബാജടാപാഠി എന്നൊരു മഹാവിദ്വാൻ തിരുവനന്തപുരത്തെത്തി. അത്തവണത്തെ വിദ്വൽസദസ്സിലെ അഗ്രിമസ്ഥാനം അദ്ദേഹത്തിനുതന്നെയായിരുന്നു. സർവ്വശാസ്ത്രപാരംഗതനും, ബ്രഹ്മനിഷ്ഠനുമായിരുന്ന ജടാപാഠികളോടു് കുഞ്ഞൻപിള്ളയ്ക്കു് പ്രഥമദർശനത്തിൽതന്നെ ബഹുമാനാദരങ്ങൾ തോന്നി. അതുപോലെതന്നെ ജടാപാഠികൾക്കു് ജ്ഞാനാന്വേഷകനായ യുവാവിനോടും അതീവ വാത്സല്യമായി. നവരാത്രിവിദ്വൽസദസ്സുകഴിഞ്ഞു് സ്വദേശമായ കല്ലടക്കുറിശ്ശിയിലേക്കു മടങ്ങിയ ജടാപാഠികൾ ശിഷ്യനെ അങ്ങോട്ടു ക്ഷണിച്ചു. കുഞ്ഞൻപിള്ള സസന്തോഷം അനുഗമിച്ചു. അതോടുകൂടി സ്വാമികളുടെ ജീവിതത്തിലെ മറെറാരുനവ്യാദ്ധ്യായം ആരംഭിക്കുകയാണു ചെയ്തതു്.

അന്നുവരെ കണ്ടുമുട്ടാൻഇടയായ ഗുരുഭൂതന്മാരിൽവച്ചെല്ലാം വ്യത്യസ്തനായിരുന്നു ജടാപാഠികൾ.ഏതാനുംകാലം അദ്ദേഹത്തോടൊന്നിച്ചു താമസിക്കുകയാണുവേണ്ടതെന്നു കുഞ്ഞൻപിള്ളയ്ക്കുതോന്നി. ജടാപാഠികൾക്കാണെങ്കിൽ ശിഷ്യനെപ്പററി തോന്നിയ മതിപ്പു് നാൾക്കുനാൾ വർദ്ധിച്ചുവന്നു. ആ പരിസരങ്ങൾ സദാനേരവും വിദ്വാന്മാരുടെ ശാസ്ത്രവാദകോലാഹലംകൊണ്ടു മുഖരിതമായ ഒരു പുണ്യസ്ഥലമായിരുന്നു. നാലു സംവത്സരക്കാലം കുഞ്ഞൻപിള്ള ചട്ടമ്പി ആ ജ്ഞാനസിന്ധുവിൽനിന്നു് ആകണ്ഠം പാനംചെയ്തു് അവിടെ കഴിച്ചു. സംസ്കൃതത്തിലും തമിഴിലുമുള്ള വേദവേദാന്താദിസകലശാസ്ത്രങ്ങളും ആ സമയംകൊണ്ടു് അദ്ദേഹം പഠിച്ചു. അവിടെ വന്നുകൊണ്ടിരുന്ന നിരവധി പണ്ഡിതന്മാരോടുള്ള സമ്പർക്കവും വാദപ്രതിവാദങ്ങളും കുഞ്ഞൻപിള്ളയെ ഒരു അസാധാരണ വിവാദപടുവാക്കി. ജടാപാഠികൾക്കു് ശിഷ്യനെ തൻെറ പണ്ഡിതസദസ്സിൽനിന്നു്

വിട്ടയയ്ക്കാൻ തൃപ്തി ഇല്ലായിരുന്നു. എന്നാൽ നാലാംവർഷത്തിൽ, കൂടുതൽ ജ്ഞാനാന്വേഷിയായ ആ യുവാവ് മഹർഷികല്പനായ ഗുരുവിനോട് ആശീർവാദാനുഗ്രഹങ്ങൾ വാങ്ങിപ്പിരിഞ്ഞു.

കുഞ്ഞൻപിള്ള നേരെ സ്വദേശത്തേക്ക് മടങ്ങുകയല്ലചെയ്തതു്. പിന്നെയോ, ദക്ഷിണഇൻഡ്യ മുഴുവൻ ഒരു പര്യടനത്തിനു് ഉദ്യുക്തനാകയായിരുന്നു. ആ സഞ്ചാരത്തിനിടയ്ക്കു് അനേകം മഹാത്മാക്കളുമായി അദ്ദേഹം പരിചയപ്പെട്ടു. തമിഴിലും സംസ്കൃതത്തിലുമുള്ള അസംഖ്യം അപൂർവ്വഗ്രന്ഥങ്ങൾ സമ്പാദിച്ചു. യോഗാഭ്യാസം, സംഗീതം, ചിത്രകല, ശരീരാഭ്യാസം എന്നിങ്ങിനെ പലതിലും കൂടുതൽ പ്രാവീണ്യംനേടാൻ ആ പര്യടനങ്ങൾ പ്രയോജകീഭവിച്ചു. മുഹമ്മദുമതം ഉൾപ്പെടെയുള്ള ഇതരമതങ്ങളും താരതമ്യംചെയ്തു പഠിക്കാൻ ആയിടയ്ക്കു് അദ്ദേഹത്തിനു സാധിച്ചു. സിദ്ധനും, പണ്ഡിതനുമായ ഒരു തങ്ങളുമായുണ്ടായ സമ്പർക്കമാണു് മഹമ്മദുമതതത്വങ്ങളും ആചരണങ്ങളും അഭ്യസിക്കാൻ കുഞ്ഞൻപിള്ളയെ സഹായിച്ചതു്.

താമസിയാതെ കുഞ്ഞൻപിള്ള സ്വദേശത്തേക്കു മടങ്ങി. മടക്കത്തിൽ മരുത്വാമലയിൽവച്ചു് മറെറാരു സിദ്ധനെ കണ്ടുമുട്ടി. അതു് ആത്മാനന്ദസ്വാമികൾ എന്ന പേരിൽ അറിയപ്പെട്ടിരുന്ന "കുമാരവേലു" എന്ന യോഗിയായിരുന്നു. അദ്ദേഹത്തിൽനിന്നു് യോഗാഭ്യാസമുറകൾ കൂടുതൽ ശീലിച്ചു.

### മടക്കത്തിനു ശേഷം

കുഞ്ഞൻപിള്ള തിരിയെ നാട്ടിൽവന്നതു് ഏതാണ്ടൊരു ലോകാതീതന്റെ നിലയിലാണു്. ഉപനിഷത്തുകൾ, മന്ത്രതന്ത്രഭേദങ്ങൾ, വാദമുറ, ദർശനങ്ങൾ എന്നിവയിലെല്ലാം അദ്ദേഹം അഗാധവൈദഗ്ദ്ധ്യം നേടിയിരുന്നു. യോഗമാർഗ്ഗങ്ങളാണെങ്കിൽ ആസനങ്ങൾ, വസ്തിവിധി, പൂരകരേചകാദിമാർഗ്ഗങ്ങൾ, ബന്ധമുറകൾ, ധൌതികൾ മുതലായവയിൽ കൃതഹസ്തനായിക്കഴിഞ്ഞിരുന്നു. ഏതെല്ലാം കലകളിലാണു് അദ്ദേഹത്തിന്റെ പ്രാവീണ്യം സ്ഥിതിചെയ്തിരുന്നതെന്നു ഖണ്ഡിച്ചുപറയാൻ വിഷമമമായവിധം അതിന്റെപരിധി അത്ര വിപുലമായിരുന്നു. സംഗീതത്തിലും സകലവിധ ഗാനോപകരണങ്ങളുടെ വിചക്ഷണമായ പ്രയോഗത്തിലും ആരെയും അത്ഭുതപ്പെടുത്തുവാനുള്ള വൈദഗ്ദ്ധ്യവും അതിനകം നേടിയിരുന്നു. മാത്രമല്ല മല്ലയുദ്ധമുറ മുതലായ കായികാഭ്യാസങ്ങളിലും, മർമ്മവിദ്യയിലും പാടവവും സമ്പാദിച്ചുകഴിഞ്ഞിരുന്നു. പരിചയക്കാരും സുഹൃത്തുക്കളും അമ്പരപ്പോടും കുറെയൊക്കെ ഭയശങ്കകളോടുംകൂടിയാണു് കുഞ്ഞൻപിള്ളയെ നോക്കിയതു്. ചിലർ ഒരു മഹാമാന്ത്രികനായി അദ്ദേഹത്തെ കരുതി. മററുചിലർ ഒരു കൺകെട്ടുവിദ്യക്കാരനെന്നു പറഞ്ഞു. അധികംപേരും, ഒരു യോഗാഭ്യാസിയും സിദ്ധനുമാണദ്ദേഹമെന്നു മനസ്സിലാക്കി ആകപ്പാടെ കുഞ്ഞൻപിള്ള ഒരു അധൃഷ്യപുരുഷനായി പരിഗണിക്കപ്പെട്ടു. അന്നു് അദ്ദേഹത്തിനു് ഇരുപത്തേഴു വയസ്സിൽക്കൂടുതൽ പ്രായമായിരുന്നില്ല.

മടക്കത്തിനു ശേഷവും അദ്ദേഹം സ്വസ്ഥനായിരുന്നില്ല. ആത്മീയവും, വൈജ്ഞാനികവുമായ തന്റെ സിദ്ധികളെ സ്വദേശത്തെ സാഹചര്യങ്ങൾക്കു് അനുഗുണമാക്കാനുള്ള ഒരു ശ്രമമായിരുന്നു പിന്നീടു ചെയ്തതു്. മന്ത്രതന്ത്രാദികളും മററും സംബന്ധിച്ചു് അനേകം അപൂർവ്വഗ്രന്ഥങ്ങൾ അടങ്ങിയ ഒരു ഗ്രന്ഥപ്പുര ക്രുവക്കരമഠം എന്ന പുരാതനബ്രാഹ്മണഗൃഹത്തിൽ ഉള്ളതായി അദ്ദേഹത്തിനറിയാമായിരുന്നു. ആർക്കും പ്രവേശനമില്ലാത്ത ആ ഗ്രന്ഥപ്പുരയിൽ ഏതുവിധമോ അദ്ദേഹത്തി

നപ്രവേശംകിട്ടി. വീണ്ടും ലഭിക്കാൻ വിഷമമെന്നു തോന്നിയ ആ അപൂർവ്വാവസരത്തെ പരമാവധി പ്രയോജനപ്പെടുത്തണമെന്നു കരുതി മൂന്നുനാലുദിവസം അദ്ദേഹം ആഹാരവും നിദ്രയുംവെടിഞ്ഞു് ആ ഗ്രന്ഥപ്പുരയിൽ ഇരുന്നു് മന്ത്രതന്ത്രങ്ങൾ മനസ്സിലാക്കുകയും പലതും രേഖപ്പെടുത്തിക്കൊണ്ടു പോരികയും ചെയ്തു. ക്ഷേത്രപൂജ, ബിംബപ്രതിഷ്ഠ, ഭൂതബലി മുതലായി കേരളീയക്ഷേത്രങ്ങളോടനുബന്ധിച്ചുള്ള മന്ത്രതന്ത്രങ്ങളുംമററുമാണു് അന്നു് അദ്ദേഹം വശമാക്കിയതെന്നു പറയപ്പെടുന്നു.

പരദേശപര്യടനത്തിനുശേഷം കുഞ്ഞൻപിള്ള തൻെറബന്ധുഗൃഹമായിരുന്ന തമ്പാന്നൂർ കല്ലുവീട്ടിലാണു് താമസമുറപ്പിച്ചതു്.

മുമ്പുതന്നെ അദ്ദേഹം അവിടെ നിത്യസഹവാസിയായിരുന്നു. അവിടുത്തെ ഒരുദ്യോഗസ്ഥൻ ആയിടെ ചില മരാമത്തുപണികൾ സംബന്ധിച്ചു് നെടുമങ്ങാട്ടിനടുത്തു വാമനപുരത്തു താമസമായിരുന്നപ്പോൾ സ്വാമികൾ ആ സ്ഥലങ്ങളിൽ പലയിടത്തും സഞ്ചരിച്ചു. അക്കാലത്തായിരുന്നു അദ്ദേഹത്തിൻെറ മാതാവിൻെറ ചരമം. പരിവ്രാജകനായ പുത്രൻെറ ശുശ്രൂഷയിൽതന്നെ മരിക്കാനുള്ള ഭാഗ്യം ആ സ്ത്രീക്കുണ്ടായിരുന്നു. മാതൃകർമ്മങ്ങൾ കഴിഞ്ഞയുടൻതന്നെ അദ്ദേഹം തൻെറ ഗൃഹത്തോടു് അവസാനയാത്രപറഞ്ഞു. പിന്നെ ഒരിക്കലും അങ്ങോട്ടു പോകുകയുണ്ടായിട്ടില്ല.

വിജ്ഞാനങ്ങളുടെയെല്ലാം മറുകരകണ്ടിട്ടും, ലോകഭോഗങ്ങളെല്ലാം പൂർണ്ണമായി പരിത്യജിച്ചിട്ടും ചട്ടമ്പിക്കു പൂർണ്ണസ്വാസ്ഥ്യം സിദ്ധിച്ചില്ല. എന്തോ ഒന്നു് ഇനിയും അറിയാൻ, അനുഭവിക്കാൻ, സാക്ഷാൽകരിക്കാൻ കിടക്കുന്നുവെന്നുള്ള ബോധം അദ്ദേഹത്തിൻെറ മനസ്സിനെ എപ്പോഴും ചലിപ്പിച്ചുകൊണ്ടിരുന്നു. വീണ്ടും അദ്ദേഹം പട്ടണം വിട്ടിറങ്ങി. നേരേ മരുത്വാമലയിലേക്കു, ദക്ഷിണതിരുവിതാംകൂറിലേക്കമാണു് പോയതു്. വടിവീശ്വരത്തുവച്ചു് അതിനുമുമ്പെങ്ങുമുണ്ടായിട്ടില്ലാത്ത വിധത്തിലുള്ള ഒരനുഭവമുണ്ടായി. ഒരു സദ്യയുടെ കോലാഹലത്തിൽ എച്ചിലില ചെന്നു വീണുകൊണ്ടിരുന്ന കുഴിയിൽ പട്ടികളുടെ ബഹളത്തിനിടയ്ക്കു ഒരു പ്രാകൃതമനുഷ്യൻ അവയോടൊന്നിച്ചു് ഭക്ഷ്യങ്ങളുടെ അവശിഷ്ടങ്ങൾ കഴിച്ചുകൊണ്ടിരുന്നു. കുസൃതിക്കുട്ടികളുടെ കൂക്കുവിളിക്കു പാത്രമായി പതുങ്ങിയിരുന്നിരുന്ന ആ സാധുവിൽ സ്വാമികളുടെ ദൃഷ്ടി പതിഞ്ഞു. സ്വല്പംകഴിഞ്ഞു് അർദ്ധനഗ്നനായ അയാൾ എഴുന്നേററു ശീഘ്രഗതിയിൽ നടന്നുതുടങ്ങി. സ്വാമികളും പുറകേക്കൂടി. ഏതാനംനാഴികനേരത്തെനടപ്പിനുശേഷം അവർ ഒരു മലമുകളിൽ എത്തിയപ്പോൾ ആ പ്രാകൃതമനുഷ്യൻ തിരിഞ്ഞുനിന്നു. സ്വാമികൾ ഭക്തിപൂർവ്വം നമിച്ചു. അയാൾ സ്വാമിയെ കെട്ടിപ്പുണർന്നു് എന്തോ ദിവ്യമായ ഒരുപദേശം നൽകി. മുൻപെങ്ങും ഉണ്ടായിട്ടില്ലാത്ത ഒരു ആത്മനിർവൃതി അദ്ദേഹത്തിനനുഭൂതമായി. ക്ഷണനേരത്തിനുള്ളിൽ ആ പ്രാകൃതമനുഷ്യൻ ആ മലവാരങ്ങൾക്കിടയിൽ മറയുന്നതായി അദ്ദേഹംകണ്ടു. അന്നുവരെ മനസ്സിനെ അലട്ടിക്കൊണ്ടിരുന്ന സകല സംശയങ്ങളും അസ്വാസ്ഥ്യങ്ങളും നീങ്ങി ദിവ്യമായ ഒരു ആത്മബോധത്തോടുകൂടിയാണു് കുഞ്ഞൻപിള്ള അവിടെനിന്നും തിരിയെ പോന്നതു്. താമസിയാതെ തിരുവനന്തപുരത്തേക്കു മടങ്ങി.

### സിദ്ധ പദവിയിലേക്കു്

പിന്നീടുള്ള ജീവിതം പൂർവ്വാധികം ആനന്ദമയമായിരുന്നു. ജീവിതപ്രശ്നങ്ങളെപ്പററി നിശ്ചിന്തനായി മററുള്ളവർ ഗൗരവപൂർവ്വം വീക്ഷിച്ചു ക്ലേശിക്കുന്ന കാര്യങ്ങളെ ഒരു ലീലാരസത്തിൽ ദർശിച്ചു് അദ്ദേഹം അങ്ങനെ കഴിഞ്ഞുകൂടുകയായി. ബന്ധുഗൃഹമായ കല്ലുവീടിനെ ഒരു വിശ്രമത്താവളമാക്കിക്കൊണ്ടു് തിരുവനന്തപുരത്തും പരി

സമപ്രദേശത്തും അദ്ദേഹം നിരന്തരം സഞ്ചരിച്ചുവന്നു. ചിലദിവസം തിരികെ വന്നെങ്കിലുമായി ഇല്ലെങ്കിലുമായി. ചിലപ്പോൾ അനേകദിവസത്തേക്കാളിനെ കണ്ടില്ലെന്നും വരും. ചില സന്ദർഭത്തിൽ രാത്രിയുടെ മദ്ധ്യത്തിലോ വെളുപ്പിനോ ആയിരിക്കും തിരികെ വരിക. അല്ലാത്തദിവസം അർദ്ധരാത്രിക്കായിരിക്കും വെളിയിലേക്കിറങ്ങിപ്പുറപ്പെടുക. ഏതായാലും സ്വാമികളെ സംബന്ധിച്ചിടത്തോളം എന്തൊക്കെയോ അസാധാരണത്വം എല്ലാവരും കല്പിച്ചുവന്നു. എന്നാൽ അദ്ദേഹമാകട്ടെ എപ്പോഴുമൊരു സാധാരണക്കാരനായേ ഭാവിച്ചുള്ളു.

ആരെയും ക്ഷണനേരത്തേയ്ക്കു് നോക്കിനിറുത്തത്തക്ക ആകർഷകശക്തിയുള്ള വിഗ്രഹമായിരുന്നു അദ്ദേഹത്തിന്റേതു്. നെഞ്ചോളം നീണ്ടുവളർന്ന നിബിഡമായ താടിമീശ, വിശാലഫാലം, കാരുണ്യാകുലമായ നയനങ്ങൾ, പ്രസന്നമുഖം; ഒരു സന്ന്യാസിയെങ്കിലും കാവിവസ്ത്രം അദ്ദേഹം ധരിച്ചില്ല. ഒരു മുണ്ടും ഒരു രണ്ടാംമുണ്ടും മാത്രമേ ഉണ്ടായിരുന്നുള്ളു. വെറും സാമാന്യവേഷമെങ്കിലും ആൾ പുറമേ കാണുന്നതൊന്നുമല്ലെന്നു് അദ്ദേഹത്തെ അറിഞ്ഞവരൊക്കെ വിചാരിച്ചു. മനുഷ്യശക്തിക്കതീതമായ പല സിദ്ധികളും അവർ അദ്ദേഹത്തിൽ ആരോപിച്ചു. അതു് തീരെ അകാരണമായിട്ടായിരുന്നുമില്ല. ചിലയിടങ്ങളിൽ കൊടിയ അപസ്മാരബാധകൾ ഒരു നൊടിക്കുള്ളിൽ മാററിയിട്ടുണ്ടു്. രോഗം പിടിച്ചു് ആസന്നമരണരായി കിടന്നിരുന്നവരെ ഒരു പച്ചിലയുടെ നീരോ, പുരട്ടുമരുന്നോ കൊണ്ടു് സുഖശരീരികളാക്കിയിട്ടുണ്ടു്. സർപ്പദംശമേററവരെ സ്വല്പനേരത്തേ മന്ത്രജപംകൊണ്ടു വിഷമിറക്കി രക്ഷപ്പെടുത്തിയിട്ടുണ്ടു്. അദ്ദേഹത്തെ കടിച്ച പാമ്പു് തൽക്ഷണം മരിച്ചുപോയതിന്റെ ദൃഷ്ടാന്തങ്ങൾ ആളുകൾ കണ്ടിരുന്നു. ക്രൂരജന്തുക്കൾ, കടുവാ മുതലായവപോലും അദ്ദേഹത്തിന്റെ ദർശനത്തിൽ ശാന്തഭാവം കൈക്കൊണ്ടു് വിനീതദാസരെപ്പോലെ വർത്തിച്ചതായും ജനങ്ങൾ കേട്ടു. കടിക്കാൻ ചെന്ന നായ്ക്കളെ ഒരു കൈനൊടിയാൽ ശാന്തരാക്കി അനുസരണയുള്ളവരാക്കിത്തീർത്തു് വാസസ്ഥലമായ കല്ലുവീട്ടിൽകൊണ്ടുചെന്നു് ചോറുകൊടുത്തയച്ചതു് തിരുവനന്തപുരത്തു പലരും കാണുകയുണ്ടായി. ഇങ്ങിനെ പല സംഭവങ്ങളുണ്ടായപ്പോൾ അദ്ദേഹത്തിന്റെ അത്ഭുതസിദ്ധികളെപ്പററി ജനങ്ങളുടെയിടയിൽ പരക്കെ വിശ്വാസമായി. ചട്ടമ്പിസ്വാമികൾ എന്ന നാമം ഒരു വലിയസിദ്ധന്റേതായി നാട്ടുമുഴുവൻ പരന്നു. ജനപ്രമാണികളുടേയും, ഉദ്യോഗസ്ഥമേധാവികളുടേയും ഗൃഹങ്ങളിൽ അദ്ദേഹം സ്വാഗതം ചെയ്യപ്പെട്ടു. അതേ സമയംതന്നെ അഗതികളുടേയും അശരണരുടേയും ഉററബന്ധുവുമായിരുന്നു അദ്ദേഹം. സ്വന്തം സിദ്ധികളൊന്നും ചട്ടമ്പിസ്വാമികൾ സാധാരണപ്രദർശിപ്പിച്ചതേയില്ല. ആർക്കെങ്കിലും ഉപകരിക്കത്തക്ക വിധമോ, എന്തെങ്കിലും മഹത്തായ ഒരു ഉദ്ദേശത്തോടുകൂടിയോ അല്ലാതെ അതൊന്നും പ്രകടിപ്പിക്കുന്ന സമ്പ്രദായം അദ്ദേഹത്തിനില്ലായിരുന്നു.

### ശിഷ്യന്മാർ

ജ്ഞാനാന്വേഷികളും ആദ്ധ്യാത്മികചിന്തകരുമായ പലരും ക്രമേണ സ്വാമികളുടെ ഉപദേശം ആരാഞ്ഞുതുടങ്ങി. പല ഗൃഹസ്ഥന്മാരും അദ്ദേഹത്തിന്റെ ശിഷ്യന്മാരായി. വ്യക്തിപരവും ഗാർഹികവും ആയ കാര്യങ്ങളിലും, പൊതുക്കാര്യങ്ങളിലും മനസ്സു ക്ലേശിച്ച പലരും സ്വാമിയുടെ അടുക്കൽ ശാന്തിമാർഗ്ഗം ആരാഞ്ഞു. അദ്ദേഹത്തിന്റെ ഉപദേശങ്ങൾ പലരേയും ദുർഘടത്തിൽനിന്നും രക്ഷിച്ചു. മിക്കവാറും ഒരു സിദ്ധനായിരുന്നെങ്കിലും സ്വശിഷ്യന്മാരെല്ലാം സന്ന്യാസിമാരായേ കഴിയൂ എന്നു് അദ്ദേഹം നിഷ്കർഷിച്ചില്ല. സ്വാ

മികൾതന്നെ ഒരു സന്ന്യാസിയാണെന്നു് ഭാവിക്കുകയോ അഭിമാനിക്കുകയോ ചെയ്തില്ല. അദ്ദേഹത്തിന്റെ വേഷവിധാനത്തെപ്പററി പറഞ്ഞുകഴിഞ്ഞല്ലോ. ഗൃഹസ്ഥാശ്രമധർമ്മികളെ ആ മാർഗ്ഗത്തിലൂടെതന്നെ സദാചാരതല്പരരും മുമുക്ഷുക്കളുമാക്കുകയെന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. യോഗചര്യകളെക്കാൾ ജീവിതശുദ്ധിയെയാണു് അദ്ദേഹം ശിഷ്യന്മാക്കു് ഉപദേശിച്ചതു്. സന്ന്യാസത്തിനർഹതയുള്ളവരെ ഒരു നോട്ടത്തിൽ അദ്ദേഹത്തിനു മനസ്സിലാക്കാൻ കഴിഞ്ഞിരുന്നു. അങ്ങിനെയുള്ളവക്കു മാത്രമേ അദ്ദേഹം സന്ന്യാസചര്യയ്ക്കു് മാർഗ്ഗം തെളിച്ചുകൊടുത്തുള്ളു.

1058-ാമാണ്ടോടുകൂടി അപ്രകാരമുള്ളൊരു സന്ന്യാസിശിഷ്യനുമായി അദ്ദേഹത്തിന്റെ സമ്പക്കം ആരംഭിച്ചു. വാമനപുരത്തു സഞ്ചരിക്കുന്ന കാലത്തു് അടുത്തുള്ള അണിയൂർ ക്ഷേത്രത്തിൽവച്ചു് ഒരു ശിഷ്യൻ ഒരു പുതിയതത്വാന്വേഷകനെക്കൂട്ടിക്കൊണ്ടുചെന്നു. അതു് നാണുവാശാൻ എന്നു അന്നു് അറിയപ്പെട്ടിരുന്ന ശ്രീ നാരായണഗുരുസ്വാമിയല്ലാതെ മററാരുമായിരുന്നില്ല.

അദ്ദേഹം അന്നേയ്ക്കു് സന്ന്യാസവൃത്തി സ്വീകരിച്ചുകഴിഞ്ഞിരുന്നുവെങ്കിലും പൂർണ്ണമായ മനഃസ്വാസ്ഥ്യത്തിനു് ആധാരമായ ആത്മബോധം പ്രാപിച്ചുകഴിഞ്ഞിരുന്നില്ല. ചട്ടമ്പിസ്വാമികളുമായുള്ള പ്രഥമദർശനംതന്നെ അദ്ദേഹത്തിനു് ആശാവഹമായിത്തോന്നി. ക്രമേണ അവരുടെ പരസ്പരപരിചയം ഗുരുശിഷ്യബന്ധത്തിൽ കലാശിച്ചു. 'ബാലാസുബ്രഹ്മണ്യം' എന്നറിയപ്പെടുന്ന ചതുർദ്ദശാക്ഷരിമന്ത്രം ചട്ടമ്പിസ്വാമികളിൽനിന്നു ലഭിച്ചതിനുശേഷമാണു് നാണുഗുരുസ്വാമികളുടെ യഥാർത്ഥയോഗസിദ്ധി ഉപലബ്ധമായതെന്നത്രെ സൂക്ഷ്മജ്ഞന്മാർ പറയുന്നതു്. ക്രമേണ ഖേചരിമുതലായ യോഗമുദ്രകളും യോഗാഭ്യാസവും നാണുഗുരുസ്വാമികൾ ചട്ടമ്പിസ്വാമികളിൽനിന്നു ഗ്രഹിച്ചു. പിന്നീടുള്ള ഇവരുടെ ജീവിതം കുറേക്കാലത്തേയ്ക്കു മിക്കവാറും ഒന്നിച്ചുതന്നെ ആയിരുന്നു. ഏതാനും മാസക്കാലം അരുവിപ്പുറം എന്ന സ്ഥലത്തു് അവർ ഒരുമിച്ചു സഞ്ചരിക്കുകയും ഏകാന്തധ്യാനത്തിനു് അവിടെ ഒരു സ്ഥാനം കണ്ടെത്തുകയും ചെയ്തു. ആ സ്ഥാനത്താണത്രേ പിൽക്കാലത്തു് നാരായണഗുരുസ്വാമികൾ ശിവലിംഗപ്രതിഷ്ഠ നടത്തിയതു്.

ക്രമേണ സ്വാമികളുടെ സഞ്ചാരണം വടക്കൻപ്രദേശങ്ങളിലായി. മൂവാററുപുഴ ഏററുമാന്നൂർ മുതലായ സ്ഥലങ്ങളിൽ അദ്ദേഹത്തിനു പല പരിചിതന്മാരും ശിഷ്യന്മാരുമുണ്ടായി. ഏററുമാന്നൂർ ഉത്സവകാലത്തു ക്ഷേത്രപരിസരങ്ങളിൽവന്നു മതപ്രചരണം നടത്തിവന്നിരുന്ന പാതിരിമാരുടെ പ്രസംഗങ്ങളിലേക്കു് അദ്ദേഹത്തിന്റെ ശ്രദ്ധ ആകർഷിക്കപ്പെട്ടു. ഹിന്ദുമതത്തെ അസാമാന്യമായി ദൂഷിച്ചും ക്രിസ്തുമതമല്ലാതെ മനുഷ്യക്കു മററു രക്ഷാമാർഗ്ഗമില്ലെന്നു ശഠിച്ചും ഉള്ള അവരുടെ പ്രസംഗം സവ്വമതങ്ങളിലും ഒന്നുപോലെ മോക്ഷമാർഗ്ഗം ദർശിച്ച സ്വാമികൾക്കു് ഏതാണ്ടു് അസഹ്യമായിട്ടാണു് തോന്നിയതു്. ഈ ദുർന്നയത്തെ ചെറുക്കണമെന്നു് അദ്ദേഹം ഉറച്ചു. അതിന്റെ ഫലമായി ക്രിസ്തുമതച്ഛേദനം എന്ന ഒരു നിശിതഗ്രന്ഥം അദ്ദേഹം എഴുതി. പ്രഭാഷണചാതുര്യമുള്ള കാളിയാങ്കൻ എന്നൊരാളിനെക്കൊണ്ടു പാതിരിമാക്കെതിരായി പ്രസംഗിപ്പിച്ചു. ഏററത്തു കൃഷ്ണനാശാൻ ആയിരുന്നു സ്വാമികളുടെ മറെറാരനുയായി. യുക്തിവാദപടുവും, താക്കികനുമായ സ്വാമികളുടെ ആശയങ്ങൾ പ്രകടിപ്പിച്ചുകൊണ്ടുള്ള ആ പ്രഭാഷണങ്ങൾക്കു മുന്നിൽ പാതിരിമാക്കു് പലായനംചെയ്യാതെ ഗത്യന്തരമില്ലെന്നുവന്നു. ഇതുകൊണ്ടു സ്വാമികൾ ഒരു ക്രിസ്തുമതവിരോധിയാണെന്നു് ആരും ധരിക്കേണ്ടതില്ല. 'ക്രിസ്തുമതച്ഛേദന'ത്തോടൊന്നിച്ചുതന്നെ 'ക്രിസ്തു

മതസാരം' എന്നൊരു വിശിഷ്ടപ്രബന്ധം കൂടി അദ്ദേഹം എഴുതി. ആദ്യത്തേതു പാതിരിമാർ പരത്തിയ ക്രിസ്തുമതത്തിലെ ദുർന്നടപടികളുടെ ഒരു യഥാർത്ഥചിത്രമാണെങ്കിൽ രണ്ടാമത്തേതു യേശുക്രിസ്തു സ്ഥാപിച്ച യഥാർത്ഥക്രിസ്തുമതത്തിന്റെ മനോഹരമായ ഒരു വിശദീകരണവും പഠനവും ആയിരുന്നു. മതങ്ങളെല്ലാം മനുഷ്യന്റെ പരിപൂർണ്ണതയ്ക്കുള്ള മാർഗ്ഗങ്ങളാണെന്ന തത്വത്തിന്റെ നിദർശനമായിരുന്നു രണ്ടാമത്തെ പ്രബന്ധം.

മൂവാററുപുഴയിൽ താമസിക്കുന്ന കാലത്താണു് സ്വാമികളുടെ മറെറാരു ഭാവിശിഷ്യന്റെ പ്രഥമസമാഗമം ഉണ്ടായതു്— ശ്രീ നീലകണ്ഠതീർത്ഥരുടെ. അഗാധപണ്ഡിതനും യോഗശാസ്ത്രപടുവുമായിരുന്ന തീർത്ഥരും ചട്ടമ്പിസ്വാമികളുടെ ഉപദേശങ്ങൾക്കുശേഷമത്രേ സന്ന്യാസത്തിന്റെ പരമകോടിയിലെത്തിയതു്.

സ്വാമികൾ ഉത്തരതിരുവിതാംകൂറിൽ മിക്ക പ്രധാനസ്ഥലങ്ങളിലും സഞ്ചരിച്ചു് അനവധി ഗൃഹസ്ഥശിഷ്യന്മാരെ സമ്പാദിച്ചു. അദ്ദേഹത്തോടു സമ്പർക്കം പുലത്താൻ സാധിച്ചവരെല്ലാം ആത്മാർത്ഥതയുള്ള ആരാധകന്മാരായിട്ടാണു പരിണമിച്ചതു്. വേദാന്തതത്വങ്ങളെയും ജീവിതധർമ്മങ്ങളെയും കൂട്ടിയിണക്കി, ഏതൊരു ലൗകികനും നിഷ്പ്രയാസം ആചരിക്കത്തക്ക വിധത്തിലുള്ള ഉപദേശങ്ങളാണു് സ്വാമികൾ നൽകിവന്നതു്. ജീവകാരുണ്യം, മത്സ്യമാംസവിവർജ്ജനം, ഈശ്വരഭക്തി, സദാചാരം, ജീവിതശുദ്ധി എന്നിവയെപ്പററി സ്വാമികൾ ഓരോ ഗൃഹസദസ്സുകളിലും സരസമായ രീതിയിൽ നടത്തിയിട്ടുള്ള സംഭാഷണങ്ങൾ പല കുടുംബങ്ങൾക്കും അത്യന്തം മാർഗ്ഗദർശകമായിക്കൊണ്ടിരുന്നു.

സ്നേഹവും ജീവകാരുണ്യവും ആയിരുന്നു സ്വാമികളുടെ ജീവിതസന്ദേശം. തന്റെ പര്യടനങ്ങൾക്കിടയ്ക്കു് ആ വിശിഷ്ടഗുണങ്ങളുടെ പ്രായോഗികതയെ സ്വാമികൾ സ്വന്തം പ്രവൃത്തികൾകൊണ്ടുതന്നെ വിശദീകരിച്ചു കാണിച്ചുകൊടുത്തു. ഏതൊരു ക്രൂരജന്തുവിനെയും ശിഷ്യനെപ്പോലെ തന്റെ വരുതിയിൽ നിറുത്താൻ കഴിയുമെന്നു് അദ്ദേഹം തെളിയിച്ചു. കോടനാട്ടു് വനാന്തരത്തിൽവച്ചു പശുവിനെ പിടിക്കാൻ ചാടിവീണ വ്യാഘ്രത്തെ ശാന്തനാക്കി പിൻതിരിപ്പിച്ചതും, ആലുവാ ആററുതീരത്തുവച്ചു മാക്രിയെ പിടിക്കാൻ ചീറിക്കൊണ്ടടുത്ത പാമ്പിനെ പത്തി താഴ്ത്തിച്ചു മടക്കി അയച്ചതും മററും രേഖപ്പെടുത്തപ്പെട്ടിട്ടുള്ള സംഭവങ്ങളാണു്. ചേര, അണ്ണാൻ, എലി, ഉറുമ്പ്, മാക്രി മുതലായ ക്ഷുദ്രജന്തുക്കളെ അദ്ദേഹം കൂട്ടുകാരെപ്പോലെ താലോലിച്ചുവന്നതായി ദൃക്സാക്ഷികൾ രേഖപ്പെടുത്തിയിട്ടുണ്ടു്. ഇതെല്ലാം മാന്ത്രികവിദ്യകൊണ്ടാണെന്നു ചിലർ സംശയിച്ചിരുന്നുവെങ്കിലും കേവലം സ്നേഹത്തിന്റെയും ജീവകാരുണ്യത്തിന്റെയും ഫലമായിട്ടുമാത്രം തനിക്കു സാധിച്ച കാര്യങ്ങളായിട്ടേ സ്വാമികൾ അഭിമാനിച്ചിരുന്നുള്ളു.

### സമുദായത്തിനും സാഹിത്യത്തിനും

ഇങ്ങനെ സ്നേഹസൗഹാർദ്ദമയവും ലോകോൽക്കർഷസാധകവുമായ രീതിയിൽ ജനസമ്പർക്കം പുലത്തിവന്ന സ്വാമികൾ സംഘടിതമായ സാമൂഹ്യപ്രവർത്തനങ്ങൾക്കൊന്നും ഉദ്യുക്തനായില്ല. എങ്കിലും കേരളത്തിലെ സാമൂഹ്യപരിവർത്തനചരിത്രത്തിൽ അവിസ്മരണീയമായ ഒരു പങ്കു് വഹിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. തികച്ചും നവീനങ്ങളായ പല ആശയങ്ങളും സ്വാമികൾ പ്രചരിപ്പിച്ചു. ഇംഗ്ലീഷ്‌വിദ്യാഭ്യാസംകൊണ്ടു് പൊതുവെ സംസിദ്ധമായിവന്ന പരിവർത്തനൗൽസുക്യത്തെ സ്വാമികളുടെ ആശയങ്ങൾ അസാമാന്യമാംവിധം പ്രചോദിപ്പിച്ചുതുടങ്ങി. കേരളത്തിൽ ബ്രാഹ്മണരുടെ ആധിപത്യംമൂലം സംഭവിച്ചിട്ടുള്ള സാമൂഹ്യസമത്വങ്ങളെ

ധ്വംസിക്കുവാൻ ഇത്ര ഫലപ്രദമായവിധം യത്നിച്ച മറെറാരു വ്യക്തി അന്നുണ്ടായിരുന്നില്ല. ദ്രാവിഡവും കേരളീയവുമായ സംസ്കാരത്തിന്റെ ഉദ്ഘാത്താവായ സ്വാമികൾ ആര്യസംസ്കാരംതന്നെ ദ്രാവിഡസംസ്കാരത്തിനോട് കടപ്പെട്ടിട്ടുള്ളതാണെന്ന വാദത്തെ മുറുകെപ്പിടിച്ചിരുന്നു. "പ്രാചീനമലയാളം", "വേദാധികാരനിരൂപണം" എന്നിങ്ങനെ രണ്ടു ഗ്രന്ഥങ്ങൾ അദ്ദേഹം എഴുതി. പ്രാചീനകേരളത്തിൽ ബ്രാഹ്മണർക്ക് കേരളത്തിലുണ്ടെന്നുപറയുന്ന ആധിപത്യവാദത്തെ അദ്ദേഹം നിശിതമായി ഖണ്ഡിച്ചു. വേദാധികാരനിരൂപണത്തിൽ ബ്രാഹ്മണർ തലമുറകളായി ആളുകളെ വിശ്വസിപ്പിച്ചുവന്നിരുന്നതുപോലെ വേദങ്ങൾ ഈശ്വരസൃഷ്ടങ്ങളാണെന്നും ബ്രാഹ്മണർക്കല്ലാതെ മററാർക്കും അവ പഠിക്കാൻ അധികാരമില്ലെന്നും ഉള്ള അഭിപ്രായങ്ങളെ വേദോപനിഷത്തുകളെ ആധാരമാക്കിത്തന്നെ അദ്ദേഹം ഖണ്ഡിച്ചു. സമുദായ പരിഷ്കാരേച്ഛുക്കളായ പ്രവർത്തകന്മാർക്ക് സ്വാമികളുടെ ഈ ആശയഗതികൾ അത്യന്തം സഹായകമായി. ശ്രീനാരായണഗുരുവിന്റെ ഈഴവസമുദായസംബന്ധമായുള്ള പ്രവർത്തനങ്ങൾക്കും സ്വന്തമായ ക്ഷേത്രപ്രതിഷ്ഠകൾക്കും മററും ഇതു് എത്രമാത്രം പിൻബലംനൽകി എന്നുള്ളതു് സുവിദിതമായ പരമാർത്ഥങ്ങളാണു്. അതുപോലെതന്നെ സി. കൃഷ്ണപിള്ള മുതലായ നായർസമുദായ പ്രവർത്തകന്മാർക്കും, നീലകണ്ഠതീർത്ഥരെപ്പോലുള്ള ആദ്ധ്യാത്മികചിന്തകർക്കും അവരുടെ പദ്ധതികൾ രൂപവൽക്കരിക്കുന്നതിനും സ്വാമികളുടെ ധീരമായ ആശയങ്ങളുടങ്ങിയ ഗ്രന്ഥങ്ങളും, പ്രബന്ധങ്ങളും, നാടാകെ നടന്നുള്ള ഉപദേശങ്ങളും അത്യന്തം ഉപകരിച്ചു.

### കലാകാരൻ

സ്വാമികളുടെ അത്ഭുതകരമായ കലാപാടവമായിരുന്നു ആളുകളെ അദ്ദേഹത്തിലേക്കാകർഷിച്ച മറെറാരുസിദ്ധി. അദ്ദേഹം ഒരു ഭാഗവതരെന്നോ, ചിത്രകാരനെന്നോ, എഴുത്തുകാരനെന്നോ, അഭിമാനിക്കയോ, നടിക്കുകയോ ചെയ്തില്ല. ചില വിശ്രമസ്ഥാനങ്ങളിൽ ഒരു പഴഞ്ചൻ ഗിഞ്ചറയോ ഓടക്കുഴലോ, വീണയോ കൈവെച്ചേക്കും. വിശ്രമിക്കുമ്പോൾ ആത്മനിർവൃതിക്കുവേണ്ടി ചിലപ്പോൾ അതിലൊന്നു കൈക്കലാക്കി പ്രയോഗിക്കും. ചില സന്ദർഭങ്ങളിൽ ദുരശ്രാവ്യമായ ഒരു സംഗീതമോ, സംഗീതത്തെപ്പററിയുള്ള ആരുടെയെങ്കിലും ഒരു പരാമർശമോ, സംഗീതരസമുള്ളവരുടെ സഹവാസമോ ആയിരിക്കും ഒരു പ്രേരണ നൽകുന്നതു്. പിന്നെ അവിടം നാദബ്രഹ്മത്തിൽ ആണ്ടു ലയിക്കുകയായി. ഏതൊരുതകര സംഗീതോപകരണത്തിലും ആ കലയുടെ പരമപൂർണ്ണത പ്രദർശിപ്പിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. ചിലപ്പോൾ കയ്യിൽകിടന്ന ഇരുമ്പുമോതിരം മതിയായിരുന്നു താളമേളങ്ങൾ കൊഴുപ്പിക്കാൻ ഉപകരണമായിട്ടു്. പല ഉത്സവസ്ഥലങ്ങളിലും വച്ചു് ചെണ്ടക്കാർക്കും, തകിലുകാർക്കും, നാഗസ്വരക്കാർക്കും തെററുകൾ തിരുത്തിക്കൊടുക്കുകയും, ശരിയായ പ്രയോഗം എങ്ങിനെയിരിക്കണമെന്നു കാണിച്ചുകൊടുക്കുകയും ചെയ്യാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു.

സഹജമായ കവിതാവാസന യൗവ്വനകാലത്തു അദ്ദേഹത്തിൽ പ്രകടമായി പ്രകാശിച്ചു. രസികാഗ്രണികളായ രണ്ടു ശിഷ്യന്മാരുടെ സമ്പർക്കം അതിലേക്കു വളരെ സഹായിച്ചു. പെരുനെല്ലി കൃഷ്ണൻവൈദ്യൻ, വെളുത്തേരി കേശവൻ വൈദ്യൻ എന്നീ കവികളായിരുന്നു ആ ശിഷ്യന്മാർ. ഇവരുടെ കവിതാവാസനയെ പ്രചോദിപ്പിക്കാനാണു് താൻ കവിവേഷം കെട്ടിയതെന്നു് അദ്ദേഹം പിൽക്കാലത്തു പറയാറുണ്ടായിരുന്നു. ശിഷ്യന്മാർ ഗുരുവിൽ അതിഭക്തന്മാരും ഗുരു അവരിൽ അതീവവത്സലനുമായിരുന്നെന്നു് അവർതമ്മിൽ കവിത

യിൽ അങ്ങോട്ടുമിങ്ങോട്ടുമയച്ച കത്തുകൾ സാക്ഷ്യംവഹിക്കുന്നു. സ്വാമികളുടെ ശ്ലോകങ്ങൾ ചിന്തയിലും, സാരള്യത്തിലും സരസതയിലും നിരുപമങ്ങളാണ്.

എഴുത്തിനുള്ള നിശ്ചിതോപാധികളോ, ഉപകരണങ്ങളോ കൂടാതെ ഇത്രവളരെ എഴുതിയിട്ടുള്ള മറ്റൊരു വ്യക്തിയേ കാണാൻ പ്രയാസമായിരിക്കും. എവിടെയെങ്കിലും ഇരിക്കുന്നതിനിടയ്ക്കു കുറച്ചു കടലാസ്സും ഒരു പെൻസിലും കിട്ടിയാൽ ഒരു പായിൽ മലർന്നുകിടന്നുകൊണ്ട് എന്തെങ്കിലും കുത്തിക്കുറിക്കുകയാണ് അദ്ദേഹം ചെയ്യുക. അതു ചിലപ്പോൾ അവിടെത്തന്നെ ഇട്ടിട്ടു പോയെന്നും വരാം. അല്ലെങ്കിൽ ശേഷിച്ചഭാഗം ഏതാനും മാസങ്ങൾക്കുശേഷം മറ്റൊരിടത്തു വച്ചായിരിക്കാം എഴുതുക. ഇങ്ങിനെ പലയിടത്തുവച്ചു പലപ്പോഴായി എഴുതിയിട്ടുള്ളതാണ് പ്രാചീനമലയാളം, വേദാധികാരനിരൂപണം, ജീവകാരുണ്യനിരൂപണം, സ്വമതസാമരസ്യം മുതലായിമിക്കവാറും അപൂർണ്ണങ്ങളായ അദ്ദേഹത്തിന്റെ കൃതികൾ. എഴുതിയവയിൽ തൊണ്ണൂറുശതമാനവും കണ്ടുകിട്ടിയിട്ടില്ല. ബാക്കിയുള്ള പത്തുശതമാനമേ ഇന്ന് അദ്ദേഹത്തിന്റെ പാടവം തെളിയിക്കാൻ ശേഷിച്ചിട്ടുള്ളു.

തിരുവിതാംകൂറിലും കൊച്ചിയിലും സ്വാമികൾ വിശാലമായി സഞ്ചരിച്ചെങ്കിലും പൊതുവേ അദ്ദേഹം ഏതാണ്ട് അജ്ഞാതനായാണ് ജീവിതം നയിച്ചത്. എങ്കിലും ചിന്തകന്മാരുടേയും, ബുദ്ധിസമ്പന്നന്മാരുടേയും ഇടയ്ക്ക് സ്വാമികൾ സുപരിചിതനും, ആരാധിതനും ആയി. വിവേകാനന്ദൻ കേരളത്തിൽവന്ന അവസരത്തിൽ ചട്ടമ്പിസ്വാമികൾ എറണാകുളത്തുണ്ടായിരുന്നു. അവർ തമ്മിലുണ്ടായ സമ്പർക്കം സുവിദിതമാണ്. വിവേകാനന്ദന് വേദാന്തസംബന്ധമായുണ്ടായിരുന്ന പല സംശയങ്ങളും സ്വാമികൾ നിവാരണം ചെയ്തുകൊടുത്തതും പ്രസിദ്ധമാണ്. കേരളത്തിലെ ആചാരവൈകല്യങ്ങൾ കണ്ട് നൈരാശ്യബദ്ധനായിനിന്ന വിവേകാനന്ദന ഭാവിയെപ്പറ്റി പ്രത്യാശയ്ക്കു വകനല്കിയ ഏക സംഗതി ചട്ടമ്പിസ്വാമികളെപ്പോലെയുള്ള ഒരു വ്യക്തിയെ കണ്ടെത്തിയതായിരുന്നെന്ന് അദ്ദേഹം പ്രസ്താവിച്ചത്, കേരളീയർ എന്നും അഭിമാനപൂർവം സ്മരിക്കുകതന്നെ ചെയ്യും.

### രണ്ടു ശിഷ്യപ്രമുഖർ

സ്വാമികളുടെ ജീവിതത്തിന്റെ ഉത്തരഘട്ടം രണ്ടു ശിഷ്യപ്രമുഖന്മാരുടെ സാഹചര്യത്താൽ പ്രത്യേകം ധന്യമായിത്തീർന്നു. അവർ നീലകണ്ഠതീർത്ഥരും, തീർത്ഥപാദപരമഹംസരുമായിരുന്നു. ഇത്ര ഗുരുഭക്തിയും, വിശ്വസ്തതയും തികഞ്ഞ രണ്ടു ശിഷ്യന്മാരെ ചുരുക്കം സന്യാസിമാർക്കേ ലഭിച്ചുകാണുകയുള്ളു.

ശ്രീ നീലകണ്ഠതീർത്ഥർ എല്ലാംകൊണ്ടും ഒരു അസാധാരണ പുരുഷനായിരുന്നു. യോഗവേദാന്താദികളിലുള്ള അഗാധജ്ഞാനംകൊണ്ടായാലും കാവ്യശാസ്ത്രാദികളിലുള്ള നിപുണതകൊണ്ടായാലും അദ്ദേഹത്തെ ജയിക്കാൻ അന്ന് കേരളത്തിലെന്നല്ല ഇൻഡ്യയിൽതന്നെയും അധികമാരുമുണ്ടായിരുന്നില്ല. സ്വാമികളുടെ കത്തുകൾ പരിശോധിച്ച ജീവചരിത്രകാരന്മാർ ഉദ്ധരിച്ചിട്ടുള്ള രേഖകളുടെ കൂട്ടത്തിൽ ഉത്തരേന്ത്യയിലേയും ജർമ്മനി മുതലായ വിദേശരാജ്യങ്ങളിലേയും പ്രശസ്ത സംസ്കൃതപണ്ഡിതന്മാർ സ്വാമികളുടെ വൈദുഷ്യത്തെ മുക്തകണ്ഠം പ്രശംസിച്ചിട്ടുള്ളതായിക്കാണാം. ഈ പ്രഗത്ഭപുരുഷൻ ചട്ടമ്പിസ്വാമികളുടെ മുന്നിൽ വിധേയനായ ഒരു ബാലനെപ്പോലയാണു പെരുമാറിവന്നത്. തീർത്ഥപാദർ ശ്രീ നീലകണ്ഠതീർത്ഥരുടെ അത്ര പ്രൗഢപണ്ഡിതനായിരുന്നില്ല. യോഗവേദാന്താദികളിൽ അത്രത്തോളം പ്രഗത്ഭനുമായിരുന്നില്ല. എങ്കിലും ഗുരുവിനു പ്രഥമശിഷ്യനോട് ഉണ്ടാ

യിരുന്നതിനെ അപേക്ഷിച്ച് ഒട്ടും കുറഞ്ഞതായിരുന്നില്ല, ദ്വിതീയ ശിഷ്യനോട്ട ഉണ്ടായിരുന്ന സ്നേഹവാത്സല്യങ്ങൾ.

പ്രസ്തുത ശിഷ്യന്മാരാൽ പരിസേവിതനായ സ്വാമികൾക്ക് സമുദായമണ്ഡലത്തിലുണ്ടായിരുന്ന സ്വാധീനശക്തി നാൾക്കുനാൾ വർദ്ധിച്ചുവന്നു. നീലകണ്ഠതീർത്ഥരും തീർത്ഥപാദരും സാമൂഹ്യസേവനത്തിൽ ദൃഢവ്രതരായിരുന്നു. സ്വാമികളുടെ ആദർശങ്ങൾ പ്രചരിപ്പിക്കാൻ ഇരുവരും ഉററുശ്രമിച്ചു. ആദ്ധ്യാത്മികചര്യകളിലും മതപരമായ ആചാരങ്ങളിലും ക്ലിപ്തവ്യവസ്ഥകളൊന്നും ഇല്ലാതിരുന്ന നായന്മാരുടെ ഇടയ്ക്ക് മുറയും രീതിയും ഉണ്ടാക്കാൻ നീലകണ്ഠതീർത്ഥർ പല പദ്ധതികളും നടപ്പാക്കി. അവയിലെല്ലാം ഗുരുവിൻെറ ഉപദേശവും മാർഗ്ഗദർശനവും ആണ് അദ്ദേഹം സ്വീകരിച്ചത്. 'ആചാരപദ്ധതി' 'ദേവാച്ചാപദ്ധതി' എന്നീ ഗ്രന്ഥങ്ങൾവഴി സ്വാമികൾ നായർസമുദായത്തിനനിർദ്ദേശിച്ച സമുദായ ആചാരക്രമങ്ങൾ ബ്രാഹ്മണരുടെ ആത്മീയമായ ചൂഷണത്തിൽനിന്ന് സമുദായത്തെ രക്ഷിക്കാനുള്ള ഉപാധികളായി സ്വാഗതം ചെയ്യപ്പെട്ടു. അവയുടെ നിർമ്മിതിയിൽ ചട്ടമ്പിസ്വാമികൾ നൽകിയ പ്രേരണയും അവയെ പ്രചരിപ്പിക്കാൻ അവിടുന്നു ചെയ്ത യത്നവും സുവിദിതമായിട്ടുള്ളതാണ്.

തീർത്ഥപാദപരമഹംസരും ഗുരുവിൻെറ നിർദ്ദേശമനുസരിച്ച് സാമൂഹ്യപ്രവർത്തനങ്ങൾക്കായിത്തന്നെ ജീവിതം ഉഴിഞ്ഞുവച്ചു. സ്വാമികളുടെ ആദർശം പ്രചരിപ്പിക്കാൻ "തീർത്ഥപാദസമ്പ്രദായം" എന്ന ആത്മീയപദ്ധതി ആരംഭിച്ചത് അദ്ദേഹത്തിൻെറ ഉത്സാഹംകൊണ്ടായിരുന്നു. പ്രസംഗങ്ങളും പ്രബന്ധങ്ങളുംകൊണ്ട് അവിടുന്നു നടത്തിയ വിപുലമായ പ്രചരണങ്ങളും, അന്നത്തെ ഹിന്ദുസമുദായത്തിൽ പൊതുവെ അനല്പമായ ഒരുണർവുണ്ടാക്കിയിട്ടുണ്ട്. തിരുവനന്തപുരം മുതൽ തൃശ്ശിവപേരൂർവരെയുള്ള മിക്ക പ്രധാനസ്ഥലങ്ങളിലും അനവരതം സഞ്ചരിച്ചും ഓരോ സ്ഥലത്തേയും പ്രമാണികളായ ഗൃഹസ്ഥന്മാരുടെ വസതികളിൽ വിശ്രമിച്ചും ചട്ടമ്പിസ്വാമികൾ തൻെറ ശിഷ്യന്മാരുടെ പ്രവൃത്തികൾക്ക് പിൻതുണനല്കിക്കൊണ്ടിരുന്നു. അക്കാലത്ത് അദ്ദേഹം ഇരുപേർക്കും അയച്ചിട്ടുള്ള കത്തുകൾ സ്നേഹവാത്സല്യങ്ങൾ നിറഞ്ഞവയാണ്.

1089-ൽ സ്വാമികളുടെ ഷഷ്ട്യബ്ദപൂർത്തി സമാഗതമായി. ആഘോഷങ്ങളിലോ വ്യക്തിപരമായ കാര്യങ്ങളിലോ കേവലം അശ്രദ്ധനായ സ്വാമികൾ ഈ സംഭവത്തെ കാര്യമായി ഗണിച്ചതേയില്ല. എങ്കിലും ശിഷ്യന്മാർ ആ അവസരം നാട്ടിനും ഹിന്ദുസമുദായത്തിനും അനുഗ്രഹപ്രദമാക്കണമെന്നുറച്ചു. അതിൻെറ ഫലമായിട്ടാണ് എഴുമററൂരെ ഭട്ടാരകാശ്രമത്തിൻെറ സ്ഥാപനം. തീർത്ഥപാദസ്വാമികളുടെ തീവ്രയത്നത്തിൻെറ ഫലമായി കുറഞ്ഞ കാലംകൊണ്ട് മഹത്തായ ഒരു സ്ഥാപനം ഉയരുകയും ഗുരുവിൻെറ ഷഷ്ട്യബ്ദപൂർത്ത്യുത്സവം യഥാവിധി അവിടെവച്ചു ആഘോഷിക്കപ്പെടുകയും ചെയ്തു.

സ്വാമികൾതന്നെ ആ അവസരത്തിൽ അവിടെ സന്നിഹിതനായിരുന്ന് നിരവധി ശിഷ്യജനങ്ങളുടേയും സമുദായനേതാക്കന്മാരുടേയും ഉള്ളഴിഞ്ഞ ആരാധനയ്ക്ക് പാത്രമായി. ആ സ്ഥാപനം അദ്ദേഹത്തെക്കൊണ്ടുതന്നെ അവർ ഉൽഘാടനം ചെയ്യിച്ചു.

ഏതാനും വർഷം കഴിഞ്ഞു് (1096-ൽ) സംയമിയായ സ്വാമിക്കുപോലും ഹൃദയവ്യഥയുണ്ടാക്കിയ ഒരു സംഭവം നടന്നു:—ശ്രീ നീലകണ്ഠതീർത്ഥരുടെ സമാധി. അത് സമുദായത്തിൻെറ തന്നെ ഒരു നിർഭാഗ്യമായിരുന്നു. അതിൻെറ പ്രത്യാ

ഘാതം എത്ര ദാരുണമായിരുന്നിട്ടും സ്വാമികൾ ഒരു യഥാർത്ഥയോഗിയെപ്പോലെ തന്നെ അതിനെ അഭിമുഖീകരിച്ചു. നിർദ്ദിഷ്ടമായ കർമ്മം നിർവ്വഹിച്ചിട്ട് ഒരു ജീവൻ അതിന്റെ വഴിക്ക് പോയി എന്നേ അദ്ദേഹം കരുതിയുള്ളൂ. ശിഷ്യന്റെ പരമനിർവൃതിപ്രാപ്തിയിൽ അദ്ദേഹവും ആനന്ദിച്ചതേയുള്ളൂ. ആ വിയോഗത്തെപ്പററി അദ്ദേഹം തീർത്ഥപാദർക്ക് അയച്ച കത്ത് ആരെയും അമ്പരപ്പിക്കുന്നതാണ്. അതിൽ ഇങ്ങനെയെഴുതി:—

"ഒരു കട്ടിലിൽ ചാരിയിരുത്തിയിരിക്കവെ ഞാനും അഞ്ചുമണിസമയത്തു വന്നെത്തി. അളവററതായ സന്തോഷത്തെ അനുഭവിച്ചിതാ......

അവസാനദേഹം അവസാനിച്ചതാണല്ലൊ ഇത്. അത് ഒരു ജീവന് ഒരു പ്രാവശ്യമല്ലാതെ പിന്നെ ഒരിക്കൽക്കൂടി ഇല്ലാത്തതായ നിത്യാനന്ദാവസ്ഥയാകയാൽ ഇവിടെയുള്ള സുകൃതികളായ ഗൃമനസ്സഹോദരങ്ങളുടെ ഭാഗ്യത്തെക്കുറിച്ചും സന്തോഷിക്കുന്നു. ഇതിനായിട്ടുതന്നെയാണ് ഞാനിവിടെ താമസിച്ചുപോയതും."

### ഷഷ്ട്യബ്ദപൂർത്തിക്കുശേഷം

ഷഷ്ട്യബ്ദപൂർത്തിക്കുശേഷം സ്വാമികൾ സഞ്ചാരം ഒട്ടും കുറച്ചില്ല. വേദാന്തതത്വങ്ങളെ സാമാന്യജനങ്ങൾക്ക് മനസ്സിലാകത്തക്കവിധം ലളിതവും, ഹൃദ്യവുമായി പ്രതിപാദിക്കുകയായിരുന്നു അദ്ദേഹം അക്കാലത്തു ചെയ്ത പ്രധാനകൃത്യം. പക്ഷെ അതെല്ലാം ഗൃഹസദസ്സുകളിലല്ലാതെ പൊതുജനമദ്ധ്യത്തിലായിരുന്നില്ല. അതുപോലെ തന്നെ വളരെയൊക്കെ അദ്ദേഹം ആയിടയ്ക്ക് എഴുതി. പക്ഷെ അവയിൽ വളരെ കുറച്ചുഭാഗങ്ങൾ മാത്രമേ പ്രസിദ്ധീകരിച്ചുള്ളൂ. മിക്കതും വല്ലയിടത്തുംപെട്ടു നഷ്ടപ്പെട്ടുപോയി. എന്നാൽ മററു ചില അംശങ്ങൾ നിലനിന്നു–അവിടുത്തോടു സമ്പർക്കം പുലത്തിയ ശിഷ്യപരമ്പരയിൽ അവശേഷിപ്പിച്ച ഭക്ത്യാദരങ്ങൾ ആദർശദീക്ഷ എന്നിവ. അവയുടെ ഫലമായിട്ടാണ്, മറഞ്ഞും മങ്ങിയും കിടന്നിരുന്ന സ്വാമികളുടെ മഹത്വം സാഹചര്യങ്ങളുടെ പ്രാതികൂല്യങ്ങളെയെല്ലാം ഭേദിച്ച് ഇന്നു പുതുമയും പ്രകാശവും കൈക്കൊണ്ടുവരുന്നത്.

സ്വാമികളുടെ ജീവിതത്തിന്റെ അവസാനഘട്ടം ഏററവും ഭാസുരമായിരുന്നു. രാജ്യത്തിന്റെ നാനാഭാഗങ്ങളുമായി നാൾക്കുനാൾ സംഖ്യയിൽ വർദ്ധിച്ചുവന്ന ശിഷ്യപ്രശിഷ്യരുടെ ഭക്തിയും, ആത്മാർത്ഥസ്നേഹവും അദ്ദേഹത്തിനു വേണ്ടുവോളവും അനുഭവിക്കാൻ ഇടയായി. അവരോടൊക്കെ അങ്ങോട്ടുള്ള പെരുമാററമാണെങ്കിൽ കേവലം പ്രേമമയമായിരുന്നു. അപ്പപ്പോൾ ഓരോരുത്തർക്ക് കുറിച്ചയച്ച കത്തുകളിലെല്ലാം വാത്സല്യത്തിന്റെ തുമധു വഴിയുന്നതായി കാണാം. ചില കത്തുകളിൽ 'എന്റെ പൊന്നോമന തങ്കക്കുടമേ' എന്നുംമററുമുള്ള സംബോധനകളിൽ ചിലപ്പോൾ കൃത്രിമതയുടെ സ്വരം കലർന്നിട്ടുള്ളതായി തോന്നിയേക്കാമെങ്കിലും അതൊക്കെ ഹൃദയത്തിൽ കവിഞ്ഞൊഴുകിയ പരിശുദ്ധപ്രേമത്തിന്റെ അകൈതവമായ പ്രകാശനം മാത്രമേ ആയിരുന്നുള്ളൂ. വിശേഷിച്ചു കുഞ്ഞുങ്ങൾക്കുള്ള കത്തുകളിൽ സ്നേഹവാത്സല്യങ്ങളുടെ തനിരൂപംതന്നെയാണ് സ്ഫുരിച്ചതു്. അദ്ദേഹത്തിനു കത്തയച്ച ഒരു കൊച്ചുനന്ദനവൻ ക്കെഴുതിയ മറുപടിയുടെ പോക്ക് ഇപ്രകാരമാണ്:—

"എന്റെ തങ്കയോമനപ്പരിമളസന്താനപൂന്തേൻകുഴമ്പേ, പരിപൂർണ്ണമായി ഉദിച്ചു ചൊരിയുന്ന പുത്തൻ പൂവെണ്ണിലാവേ, നാദാനന്ദത്തിൽ ശ്രോതൃഹൃദയങ്ങളെ തന്മയമായി ലയിപ്പിക്കുന്ന സംഗീതനിധിയായ കൊച്ചുപൊന്നുകോമളമരുമകളേ, നിന്റെ ചെറിയ പരിമളപ്പൂങ്കൈകൊണ്ടെഴുതിയ ആനന്ദലേഖനം കണ്ടു് നിന്നെ നേരിട്ടു കണ്ടതിൽ പതിന്മടങ്ങു സന്തോഷം എനിക്കു സിദ്ധിച്ചു. ഭസ്മേരഭഗവത്ഭൂതിപ്പെട്ടുത്തിയതുകൊണ്ടു മനസ്സിലുദിച്ചതുപോ

ലെ ഏകാദശമെങ്കിലും എഴുതാതെ നിറയുന്നു. വിളക്കില്ല, ഇരുട്ടുമാണു്

എന്റെ പൊന്നോമനതങ്കക്കുടത്തിനു് സകലമംഗളങ്ങളും ഭവിക്കട്ടെ.

'അങ്ങ ഞാൻ കെട്ടിയ കിടകിടന്താൻ കട' എന്നമട്ടിൽ കിടക്കുന്ന ഈ കിഴട്ടു വലിഞ്ഞ അമ്മാവൻ. (എങ്കിലും എന്റെ സ്നേഹത്തിനു് ബലപ്പെട്ട അഴിവില്ലാത്ത പതിനാറുവയസ്സാണു് '')

1089-ൽ എഴുമറ്റൂരെ താമസത്തിനിടയ്ക്കു് പരമഹംസസ്വാമികൾക്കയച്ച കത്തുകൾ വായിച്ചാൽ തന്റെ ചുററും കൂടിയിരുന്ന ആശ്രിതന്മാരോടും, ശിഷ്യന്മാരോടും സ്വാമികൾ എത്ര സ്നേഹത്തിലും സമഭാവനയിലുമാണു് പെരുമാറിയിരുന്നതെന്നു മാത്രമല്ല ആ സ്നേഹപ്രപഞ്ചം എത്ര ആനന്ദമയമായിരുന്നെന്നും കാണാൻ പ്രയാസമില്ല. അവയിൽ ഒന്നിൽ അദ്ദേഹം എഴുതിയിരിക്കയാണു്:—

"മൃദംഗം നന്നായി * കുട്ടൻ × ഇതാ അങ്ങേട്ടു വരുന്ന എന്റെ പാകത്തിനു് കൂട്ടാൻവയ്ക്കുന്ന കാര്യത്തിൽ ഇവൻ പഠിക്കരേയും ജയിച്ചിരുന്നു. ഘോരമാത്രം ചിലപ്പോൾ മുഴവനും കാണില്ലെന്നുണ്ടു് 'നിമജ്ജതീന്ദേഃ കിരണേഷ്വിവാങ്കഃ' എന്നപോലെയുള്ള ഒട്ടും പിടിക്കായ്കയില്ല. മൃദംഗയജമാനനോടു ഇന്നലെ ഞാൻ പറഞ്ഞു ഇവിടത്തെ ജനങ്ങൾക്കു മനപ്പൂർവ്വമായ നിഷ്കളങ്കസ്നേഹാദിയുണ്ടു് രാമൻപിള്ള, കേശവപിള്ള, തമ്പി, മാസ്റ്റർതമ്പുരാൻ ഇവരും കാരണവനിവഹവും നമ്മുടെ കാര്യത്തെപ്പററിയുള്ള അന്വേഷണത്തെ അവരുടെ പ്രധാനകാര്യങ്ങളിലൊന്നാക്കിത്തന്നെ വിചാരിക്കുന്നു. മുടങ്ങാതെ പലഹാരാദി കൊണ്ടുവന്നു തരുന്നുണ്ടു്. എന്താണാവശ്യമെന്നു് കുട്ടനോടു് ദിവസവുമെന്നപോലെ വന്നു ചോദിക്കാറുണ്ടു്. ഏകാദശിദിവസം ഭജനമുടങ്ങുന്നില്ല. വലിയ മഴയും, ഇരുട്ടും ആയിട്ടും മുടക്കിയില്ല. ആശ്രമത്തിനു ചുററും കയറിവരുന്ന വഴിയും കാട്ടു തകൃത്തുവരുന്നതിനെ ഇവർ തൂമ്പായും കൊണ്ടുവന്നു ഭേഷാക്കി നന്നാക്കുന്നുണ്ടു.് വാദ്ധ്യാർതമ്പുരാനും അതിൽ അഭിമാനംകൂടാതെ തൂമ്പാ പ്രയോഗിക്കയും, വീഴുകയും ഒക്കെയുണ്ടു് ''

ഓഹോ, പിന്നെ ഒരു പപ്പുപിള്ളയുംകൂടിയുണ്ടു്. തമ്പിയുടെ പടിഞ്ഞാറേതിലെയാണു പോലും ഇവർ കൂട്ടവാൻ വയ്ക്കുവാൻ കൊണ്ടുതരും. ഇവർ കാവ്യം പഠിക്കണമെന്നു ഒരുക്കൂടി നിശ്ചയിച്ചിട്ടുണ്ടു്. ആവുന്നിടത്തോളം തമ്പുരാനോടു പഠിക്കാം, പിന്നെ നമ്മോടു മാവാം എന്നൊക്കെയാണു് മിക്കദിവസവും എല്ലാവരും തമ്പുരാൻ ദിവസം ഒന്നും രണ്ടും നേരം വരും. എല്ലാവരോടും പകലിൽ വരരുതെന്നും, ആവശ്യമുള്ളപ്പോൾ വിളിക്കാമെന്നും പറഞ്ഞിട്ടുണ്ടു് എങ്കിലും അവർ സാധാരണ വൈകുമ്പോൾ കുട്ടന്റെ അടുക്കൽ വന്നിട്ടു പോകും. എനിക്കിവിടെ തനിച്ചിരിപ്പു പരമസുഖം. തമ്പുരാൻ സഭാഗിനേയഭാര്യനായിട്ടു ഇറവൂർ ഉത്സവത്തിനു പോയി. 5 ദിവസമായി. ഇന്നു് വരുമെന്നാണു്. കൊച്ചുതമ്പുരാൻ അയിരൂർ ഉണ്ടല്ലോ ''

എഴുമററൂർനിന്നു പോന്നശേഷം ആററിങ്ങൽനിന്നുള്ള മറെറാരുകത്തിൽ തീർത്ഥപാദരോടു് ആശ്രമത്തിലെ ഉറുമ്പുകളെപ്പററി "നമ്മുടെ ഉറുമ്പുസന്താനങ്ങൾക്കു നീ ഭക്ഷിക്കുമ്പോൾ ആഹാരം കൊടുക്കാറുണ്ടോ?" എന്നു ചോദിച്ചിരിക്കുന്നു. സ്വാമികൾ ഭക്ഷിക്കാനിരിക്കുമ്പോൾ കണിശത്തിനു അവിടെയെത്തി ആഹാരത്തിന്റെ പങ്കു പററിക്കൊണ്ടിരുന്ന ഒരുപററം ഉറുമ്പിനെപ്പററിയാണു് ഈ കുശലാന്വേഷണം.

ഷഷ്ട്യബ്ദപൂർത്തിക്കുശേഷം കുറേക്കാലം സ്വാമികൾ, അവിട്ടത്തെപ്പേരിൽ ഭക്തന്മാരായ ഒന്നുരണ്ടു പേഷ്കാരന്മാർ കോടനാട്ടുപ്രദേശത്തു പതിച്ചുകൊടുത്ത വിസ്തീർണ്ണമേറിയ പുതുവൽപ്രദേശത്തു് ഒരു കുടിൽ

* കുട്ടൻ അരിവയ്പുകാരനാണു്.

× അദ്ദേഹം ഉപയോഗിച്ചിരുന്ന മൃദംഗത്തിനു് എന്തോ കേടുപററിയിരുന്നു. അതു് നന്നാക്കിയ കാര്യമാണു് ഇവിടെ സൂചിപ്പിക്കുന്നതു്. പല കത്തുകളിലും ഗാനോപകരണങ്ങളുടെ കാര്യം എടുത്തു പറഞ്ഞിരിക്കും. അവയിൽ ചിലതിനു് അവയുടെ സ്വഭാവത്തിനനുസരണമായ പേരുകളും നൽകിയിരിക്കും.

വച്ചു താമസിച്ചു. വനപ്രദേശത്തുള്ള ഏകാന്തമായ ഒരു ജീവിതമായിരുന്നു അത്. എങ്കിലും അന്വേഷിച്ച് അവിടെയും എത്തിയ വത്സലശിഷ്യന്മാരുടെ എണ്ണം ഒട്ടും കുറവായിരുന്നില്ല. അവിടം സന്ദർശിച്ച ഒരു ശിഷ്യൻ* ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"ഇതിനിടയിൽ പല വലിപ്പത്തിലും വർണ്ണത്തിലും അനവധി തവളകൾ മുറിയിൽ അവിടവിടെ ചാടി നടക്കുന്നതും ചിലവ, സ്വാമികളുടെ പായിലും, ഒരു പുതിയ ഈസിചെയറിൽ ഉണ്ടായിരുന്നതിന്നടിയിലും കൂടിച്ചേർന്നിരിക്കുന്നതു കണ്ടു ഈ ജന്തുക്കൾ സ്വാമികളെ സാമാന്യം ശല്യപ്പെടുത്തുന്നുണ്ടാവുമെന്നു ശങ്കിച്ച് ഞാൻ അവയെ ചൂണ്ടിക്കാണിച്ചുകൊണ്ട് "ഇവയെ ഇവിടെ അധികം കാണുന്നുവല്ലോ" എന്നു തന്നെത്താൻ പറഞ്ഞു. അതുകേട്ട സ്വാമികൾ ചിരിച്ചുകൊണ്ടിങ്ങനെ മറുപടി പറഞ്ഞു:— "ഇവരൊക്കെ എന്റെ കൂട്ടുകാരാണ്. ഇഷ്ടം പോലെ ഇവർക്ക് പുറത്തു സഞ്ചരിക്കാൻ നിവൃത്തിയില്ല. ഇവയെ കണ്ടാൽ പിടിച്ചു വിഴുങ്ങുന്ന അനവധി നിർദ്ദയന്മാർ പുറത്തു വരാന്തയിൽ കാണുന്ന ചെറിയ മാളങ്ങളിലും ചുററുമുള്ള കുററിക്കാടുകളിലും ഉള്ളതിനാൽ എന്റെ അടുക്കൽ അഭയം പ്രാപിച്ചിരിക്കയാണ്."

ഇങ്ങനെ ശിഷ്യന്മാരും തീർത്ഥകളും സാധാരണക്കാരും ഉന്നതവ്യക്തികളും, സാമൂഹ്യകാര്യങ്ങളും, വ്യക്തികാര്യങ്ങളും, ഗ്രാമവാസവും, സഞ്ചാരവും, സംഗീതവും, വിശ്രമവും—എന്നിങ്ങനെ പലതും ഇടകലർന്നുള്ള ഏതാനും സംവത്സരങ്ങൾ കൂടി സ്വാമികൾ ആനന്ദമയമായി കഴിച്ചുകൂട്ടി. അതിനിടയ്ക്കു ചെല്ലുന്ന സ്ഥലങ്ങളിലെല്ലാം ശിഷ്യന്മാർക്ക് ജ്ഞാനോപദേശങ്ങളും, അഗതികൾ, രോഗികൾ, പ്രാരബ്ധക്കാർ, അപകടത്തിൽ ചാടിയവർ എന്നിങ്ങനെ പലമാതിരി ആളുകൾക്ക് ഓരോ രക്ഷാമാർഗ്ഗങ്ങളും ഉപദേശിച്ച് സ്വാമികൾ ജീവിച്ചു. പല അത്ഭുതകഥകളും ഈ കാലത്തിനിടയ്ക്ക് അദ്ദേഹത്തെപ്പററി പ്രചരിച്ചിട്ടുണ്ട്. പറഞ്ഞു പറഞ്ഞ് അതിശയോക്തി അതിലൊക്കെ കലർന്നുപോയിട്ടുണ്ടെങ്കിലും അടിസ്ഥാനസംഭവങ്ങൾക്ക് ദൃക്സാക്ഷികൾ ധാരാളമുണ്ട്.

### പുതിയ ശിഷ്യൻ

1098-ാമാണ്ടോടുകൂടി സ്വാമികൾക്ക് ഒരു നൂതനശിഷ്യൻ ഉണ്ടായി. അദ്ദേഹം ഒരു ഭക്തനോ, വേദാന്തിയോ ആയിട്ടല്ല സ്വാമികളോടടുത്തത്. സ്വാമികളുടെ സ്നേഹാത്മകമായ ഹൃദയവും, പ്രഥമദർശനത്തിൽത്തന്നെ ദർശിച്ച പെരുമാററത്തിലെ വാത്സല്യാതിരേകവും ആ ശിഷ്യനെ അങ്ങോട്ടും, ശിഷ്യന്റെ തന്റേടവും, ഔർജ്ജിത്യവും, ധീരതയും സ്വാമിയെ ഇങ്ങോട്ടും ആകർഷിക്കുകയാണുണ്ടായത്. ഈ യുവശിഷ്യൻ ശ്രീ: കുമ്പളത്തു ശങ്കുപ്പിള്ളതന്നെയാണ്. അദ്ദേഹത്തിനന്ന് ഇരുപത്തേഴു വയസ്സിൽ അധികം പ്രായമുണ്ടായിരുന്നില്ല. അല്പകാലത്തിനുള്ളിൽ അവർ തമ്മിലുള്ള മൈത്രി അത്യന്തം ഗാഢമായി. സ്വാമികൾ ശിഷ്യന്റെ അതിഥിയായി അദ്ദേഹത്തിന്റെ വസതിയിൽ ഏതാനും കാലം താമസിച്ചു.

കുമ്പളത്തുവീടിന് അടുത്തുള്ള ശീതളമായ ഒരു കാവായിരുന്നു അന്ന് സ്വാമികളുടെ വിശ്രമസ്ഥാനം. ശാന്തിയും, സമാധാനവും നിറഞ്ഞ ആ അന്തരീക്ഷവും, ശിഷ്യന്റെ ബഹുകാര്യവ്യഗ്രമായ ജീവിതത്തിന്റെ ഊർജ്ജസ്വലതയും സ്വാമികൾക്ക് അത്യന്തം ഹൃദ്യമായി തോന്നി. ശ്രീ: കുമ്പളമാകട്ടെ സ്വാമികളുടെ സുഖസൌകര്യങ്ങളിലും ശുശ്രൂഷയിലും സദാ ജാഗരൂകനുമായിരുന്നു. ചുരുക്കത്തിൽ, വളരെ പഴകിയ ശിഷ്യന്മാരെക്കാൾ പുതിയ ശിഷ്യൻ ഗുരുവിനു പ്രീതിപാത്രമായി. വേദാന്തമോ, മററ് ആത്മീയകാര്യങ്ങളോ അവർതമ്മിൽ പ്രതിപാദിച്ചില്ല. "അവിടുത്തോട് ആത്മീയമായി ഞാൻ ഒന്നും

* കെ. നാണുപിള്ള—ലേഖനം അന്യത്ര.

തന്നെ ചോദിച്ചിട്ടില്ല. എനിക്കു് ഒന്നും ഉപദേശിച്ചുതന്നിട്ടുമില്ല" എന്നിങ്ങനെയാണു് ശ്രീ: കുമ്പളം പ്രസ്താവിച്ചിട്ടുള്ളതു്. എന്നാൽ സകല വേദാന്തങ്ങളും ഉൾക്കൊള്ളുന്ന സ്നേഹപ്രചുരിമ അവരുടെ സമ്പർക്കത്തെ പ്രകാശമാനമാക്കി. സിദ്ധനും, ഗൃഹസ്ഥാശ്രമിയും വിരുദ്ധഘടകങ്ങളല്ലെന്നു് ആ ഹൃദയബന്ധം തെളിയിച്ചു. ഇരുവർക്കും പരസ്പരം മനസ്സിലാക്കാനും ആദരിക്കാനുംകഴിഞ്ഞു.

കാവിൽ വിശ്രമിക്കുന്ന അവസരങ്ങളിൽ ഗുരുവും ശിഷ്യനും മാത്രമാകുന്ന സന്ദർഭങ്ങളിൽ സ്വാമികൾ സ്വജീവിതത്തിന്റെ അവസാനത്തെ സൂചിപ്പിച്ചുകൊണ്ടു് പലപ്പോഴും സംസാരിക്കാറുണ്ടായിരുന്നു. മനുഷ്യൻ കർമ്മകാണ്ഡിയാണെന്നും, എന്നെങ്കിലും അവനു തന്റെ കർമ്മങ്ങളിൽനിന്നു് വിരമിക്കാതെ നിർവാഹമില്ലെന്നും, തന്നെ സംബന്ധിച്ചിടത്തോളം ജീവിതനാടകം അവസാനിക്കാൻ കാലമായിവരുന്നെന്നും കളിയായിട്ടു് അദ്ദേഹം സൂചിപ്പിക്കുക പതിവായിരുന്നു.

അതിനിടയ്ക്കു് അടുത്തുള്ള മറെറാരു പുരാതനകാവിനെപ്പററി ശിഷ്യൻ സംസാരിക്കാനിടയായി. അതു കാണാൻ സ്വാമികൾ ആഗ്രഹം പ്രദർശിപ്പിച്ചു. ഒരുദിവസം വെളുപ്പിനു് സ്വാമികൾ പതിവിൽ നേരത്തെ ഉണർന്നു് ശിഷ്യനോടു് "നമുക്കു് ആ കാവൊന്നുകാണാൻ പോകാം" എന്നുപറഞ്ഞു. ശ്രീ: കുമ്പളം സ്വാമികളെ അങ്ങോട്ടു കൂട്ടിക്കൊണ്ടുപോയി. വളരെ നേരം അദ്ദേഹം അവിടം ചുററിക്കണ്ടു. ഒടുവിൽ 'ഇവിടം ഒരു നല്ല കാവാണു്. ഒരു സമാധിസ്ഥാനത്തിനു പററിയതാണു്" എന്നുപറഞ്ഞു. ഒരു സാമാന്യപ്രസ്താവനയായേ ശ്രീ: കുമ്പളം അതിനെ അന്നു പരിഗണിച്ചുള്ളു.

സ്വാമികൾ തിരുവനന്തപുരത്തേയ്ക്കു് പോകാൻ ഒരുങ്ങി. കുറെ ദിവസങ്ങൾകൂടി കഴിഞ്ഞുപോയാൽപോരെയോ എന്നു ചോദിച്ചതിനു് "കിഴവൻ ചാകാനിങ്ങു വരും കാരണവരേ. * എല്ലാവരോടും യാത്രചോദിച്ചിട്ടു വരട്ടെ!" എന്നാണു് അവിടുന്നു ശ്രീ: ശങ്കുപ്പിള്ളയോടു മറുപടി പറഞ്ഞതു്.

തിരുവനന്തപുരത്തെത്തിയതിനു ശേഷം അവിടുത്തേക്കു് ശരീരസുഖം ഇല്ലാതായി. അതിസാരമായിരുന്നു അസുഖം. വൈദ്യശിഷ്യന്മാർ ശ്രദ്ധയോടെ ശുശ്രൂഷിച്ചു. എന്നാൽ അവിടുന്നു അതൊന്നും ആവശ്യമില്ലെന്നുള്ള മനോഭാവമാണു് പ്രദർശിപ്പിച്ചതു്. തന്റെ അവസാനം അടുത്തിരിക്കുന്നുവെന്നും അതിനെ വിളംബിപ്പിക്കാൻ ആർക്കും സാദ്ധ്യമല്ലെന്നും അങ്ങിനെ ഒരു യത്നത്തിനു ആരും മുതിരേണ്ടതില്ലെന്നുമായിരുന്നു സ്വാമികളുടെ നില. ഡാ: കെ. ജി. ഗോപാലപിള്ള, ആറന്മുള നാരായണപിള്ളവൈദ്യൻ മുതലായവരോടു അദ്ദേഹം കാര്യം തുറന്നുപറഞ്ഞു. എങ്കിലും ശിഷ്യവത്സലനായ സ്വാമികൾ അവരുടെ സംതൃപ്തിക്കുവേണ്ടി മാത്രം ആ പരിചരണങ്ങൾ സ്വീകരിച്ചു. വൈദ്യശാസ്ത്രത്തിന്റെയും മറുകര കണ്ടിരുന്ന സ്വാമികൾക്കു് ഇന്ന ചികിത്സചെയ്യണമെന്നു നിർദ്ദേശിക്കാൻ ആരും ധൈര്യപ്പെട്ടില്ല. മിക്കവാറും ശുശ്രൂഷയും പരിചരണവുമല്ലാതെ പറയത്തക്ക ചികിത്സകളൊന്നും നടത്തിയെന്നുപറവാനുമില്ല. ഏതാനും ആഴ്ചകഴിഞ്ഞു് രോഗസ്ഥിതി വളരെ വ്യത്യാസപ്പെട്ടു. നടക്കാൻ വലിയ വിഷമം ഇല്ലെന്നുള്ള അവസ്ഥ വന്നപ്പോൾ സ്വാമികൾ പന്മനയ്ക്കുപോകാൻ ആഗ്രഹം പ്രകടിപ്പിച്ചു. ശ്രീ കുമ്പളത്തിനെഴുത്തയച്ചു. കുമ്പളം പരിവാരസമേതം വള്ളത്തിൽ എത്തി. സ്വാമികൾ പന്മനയ്ക്കു് തിരിച്ചു. തിരുവനന്തപുരത്തെ

* ശ്രീ: കുമ്പളത്തിനെ അദ്ദേഹം കാരണവർ എന്നു് വിളിക്കുക പതിവായിരുന്നു.

ശിഷ്യമണ്ഡലം മുഴുവൻ അദ്ദേഹത്തെ യാത്രഅയയ്ക്കാൻ കൂടിയിരുന്നു അവർ വള്ളക്കടവുവരെ അനുഗമിച്ചു. അവസാന യാത്രയെന്നനിലയിൽ എല്ലാവരേയും അനുഗ്രഹിച്ചു് സ്വാമികൾ പിരിഞ്ഞു. പ്രസന്നവദനനായിരുന്ന അവിടുത്തേക്കു് അവരിൽ ഓരോരുത്തരോടും ഫലിതമയമായ ഓരോ വാക്കെങ്കിലും പറവാനില്ലാതിരുന്നില്ല. വഴിക്കു് പ്രാക്കുളം തോട്ടുവായലിൽ ബംഗ്ലാവിൽ ഏതാനുംദിവസം വിശ്രമിച്ചു. പല ഗൃഹസ്ഥശിഷ്യന്മാരും അതിനിടയ്ക്കു് സ്വാമികളെ അവരവരുടെ ഗൃഹത്തിലേക്കു ക്ഷണിച്ചു. എന്നാൽ സ്വാമികൾ പന്മനയ്ക്കുതന്നെ പോകുവാനാണു് ആഗ്രഹിച്ചതു്. തോട്ടുവയലിൽ താമസിക്കുമ്പോൾ ശ്രീ നാരായണഗുരുസ്വാമികൾ ശിഷ്യപരിസേവിതനായി സ്വാമികളെ സന്ദർശിച്ചു. ഗുരുശിഷ്യന്മാർതമ്മിലുള്ള കൂടിക്കാഴ്ച ഹൃദയസ്പൃക്കായിരുന്നു. അവസാനക്കാഴ്ചയെന്നു് ഇരുപേക്കും അറിയാവുന്ന മട്ടിലായിരുന്നു അവരുടെ പരസ്പരോപചാരക്രമം. ശ്രീ നാരായണഗുരുസ്വാമികളും തീർത്ഥപാദപരമഹംസരും യഥാക്രമം വലത്തും ഇടത്തുംവശങ്ങളിലും സ്വാമികൾ മദ്ധ്യത്തിലുമായി ഒന്നുരണ്ടു ഫോട്ടോകളും അന്നു് എടുക്കുകയുണ്ടായി.

തോട്ടുവയലിൽനിന്നും പന്മനയ്ക്കു് വള്ളത്തിൽ തിരിച്ചു. അങ്ങോട്ടുതന്നെ പോകണമെന്നു അവിടുത്തേക്കു സാമാന്യം നിർബന്ധമായിരുന്നു. അതിനാൽ കൊല്ലം മുതലായ സ്ഥലങ്ങളിൽനിന്നു സ്വാമികളെ ക്ഷണിച്ചുകൊണ്ടുപോകാൻ എത്തിയിരുന്ന പല ശിഷ്യന്മാരുടെയും നിർബന്ധത്തെ അവിടുന്നു സസ്നേഹം നിരസിക്കേണ്ടിവന്നു. കൊല്ലത്തുകാരോടു "23-ാംനു-യോടുകൂടി തെക്കോട്ടുതന്നെ വരാം." എന്നിങ്ങനെ അർത്ഥഗർഭമായി അദ്ദേഹം പറഞ്ഞുവത്രെ!

### അന്ത്യരംഗം

പന്മന സി. പി. പി. സ്മാരകവായനശാലയിലാണു് അവിടുന്നു വിശ്രമിച്ചതു്. അവിടെ ചെന്നശേഷം രോഗം വർദ്ധിച്ചു. ക്ഷീണം നാൾക്കുനാൾ കൂടി. എന്നിട്ടും പ്രസന്നതയ്ക്കു് യാതൊരു കുറവും കണ്ടില്ല. ശിഷ്യഗണങ്ങളാണെങ്കിൽ—അവരുടെ ഇടയ്ക്കു് പണ്ഡിതന്മാർ, ശാസ്ത്രജ്ഞന്മാർ, ധനാഢ്യന്മാർ എന്നിങ്ങനെ ഏതിനക്കാരുമുണ്ടായിരുന്നു. അവിടുത്തേ പരിചരിക്കുന്നതു് ജീവിതസാഫല്യമെന്നുകരുതി അവർ അഹമഹമികയാ പ്രവർത്തിച്ചുവന്നു. ഓരോരുത്തരോടും സ്വാമികൾ വാത്സല്യമസൃണവും ഫലിതമയവുമായി സംസാരിച്ചുകൊണ്ടിരുന്നു. അതിനിടയ്ക്കു് സംഗീതമുണ്ടു്, ശാസ്ത്രചർച്ചയുണ്ടു്, പറഞ്ഞുകൊടുത്തു് എന്തെങ്കിലും എഴുതിക്കുകയുണ്ടു്. പ്രധാനമായി സംഗീതംതന്നെ. അതിനാവശ്യമുള്ള ഉപകരണങ്ങൾ—ഗിഞ്ചറ,വീണ, ഫിഡിൽ മുതലായവ—കൂടെ എപ്പോഴും ഉണ്ടായിരുന്നു. കട്ടിലിന്നടിയിൽ തന്റെ നിതാന്തസഖാക്കളായ, മാക്രി, എലി മുതലായ ചെറു ജന്തുക്കളും അടുത്തുകൂടിയിരുന്നു. ഒരു ദിവസം ഒരു മഞ്ഞച്ചേരയും അവയോടൊന്നിച്ചുണ്ടായിരുന്നുവത്രെ.

മേടം 22-ാംതീയതി സ്വാമികൾ ശ്രീ: കുമ്പളത്തിനെ വിളിച്ചു് അവിടെ ത്തന്നെ ഉണ്ടായിരിക്കണമെന്നു് പതിവില്ലാത്തവണ്ണം നിർദ്ദേശിച്ചു. അടുത്തദിവസം അതായതു് 1099 മേടം 23-ാംനു- വൈകിട്ടു് സ്വാമികൾ എഴുന്നേററിരിക്കാനുള്ള ആഗ്രഹം പ്രകടിപ്പിച്ചു. വത്സലശിഷ്യനായ പത്മനാഭപ്പണിക്കരുടെ സഹായത്തോടുകൂടി അവിടുന്നു കട്ടിലിൽ എഴുന്നേററിരുന്നു് സാവധാനത്തിൽ പത്മാസനത്തിൽ ഉപവിഷ്ടനായി. ക്രമേണ ധ്യാനനിഷ്ഠനായി കാണപ്പെട്ടു. അതു് അവസാനനിമിഷങ്ങളാണെന്നു് ആരും ധരിച്ചില്ല. എങ്കിലും പരമാർത്ഥം അങ്ങിനെയായിരുന്നു. അവിടുന്നു ദേഹബന്ധം ഉപേക്ഷിച്ചു് പരമപദം പ്രാപിച്ചുകഴിഞ്ഞു. ആ പുണ്യകളേബരം നേരത്തെ നിർദ്ദേശി

ച്ചിരുന്നതനുസരിച്ച് പന്മനക്കാവിൽ വിധിയാംവണ്ണം സമാധിയിരുത്തപ്പെട്ടു.

ആ വിയോഗവാർത്ത പൊട്ടെന്ന് കേരളമാകെ പരന്നു. ചട്ടമ്പിസ്വാമികളുടെ നാമം കേട്ടിട്ടില്ലാത്ത കേരളീയർ ചുരുക്കമായിരുന്നു. അപ്രമേയപ്രഭാവനായ ഒരു ആത്മയോഗി, ആചാര്യൻ, അസാധാരണസിദ്ധികൾതികഞ്ഞ ഒരു കലാകാരൻ, സർവ്വശാസ്ത്രപാരംഗതൻ. സകല ജീവജാലങ്ങളെയും ആത്മനിർവിശേഷം ദർശിക്കാൻ കഴിഞ്ഞ ഒരു സ്നേഹമൂർത്തി—ഇതൊക്കെയായിരുന്നു, കേരളീയർക്ക് ശ്രീ ചട്ടമ്പിസ്വാമികൾ. ആ സ്ഥാനത്തേയ്ക്ക് പകരം മററാരെയും കാണാൻ ആർക്കും കഴിഞ്ഞില്ല. ശതാബ്ദങ്ങൾക്കിടയ്ക്കൊന്നും ആകസ്മികമായാവിർഭവിച്ചു മറയാറുള്ള ഒരു അപൂർവ്വജ്യോതിസ്സിന്റെ തിരോധാനമാണ് ആ സമാധിയോടുകൂടി കേരളത്തിനുണ്ടായതെന്ന് എല്ലാവർക്കും ബോദ്ധ്യമായി.

---

## ദിവ്യഗാത്രം

"നീണ്ടിടയ്ക്കിടെ വെള്ളിനൂൽപോലെയുള്ള രോമം
കൊണ്ടു ഭാസുരശ്മശ്രുവാർന്ന മോഹനഗാത്രം
ജാനുക്കളോളം നീണ്ടു സൗഭാഗ്യ രേഖാങ്കിത-
പാണികൾ യുഗപ്രമാണങ്ങളാണെന്നോതും ഗാത്രം
മൂന്നുപാരിലുമെന്നാലെന്തൊന്നുസാധ്യമല്ല
എന്നുള്ള മുഖഭാവം സ്ഫുരിക്കും മുഗ്ദ്ധഗാത്രം,
മസ്തിഷ്കനൈർമല്യത്തെ പ്രസ്ഫുരിപ്പിച്ചീടുന്ന
നേത്രങ്ങൾ സുസൂക്ഷ്മങ്ങളേന്തുമുന്നതഗാത്രം,
നൃത്തഗീതാദികലാ വിദ്യയിലന്യാദൃശ-
ബുദ്ധിസാമർത്ഥ്യം പ്രകടിപ്പിച്ച മഹാഗാത്രം,
ശ്രീനാരായണഗുരുസ്വാമിയും ഗുരുവാക്കി-
മാനിച്ച മഹാഭാഗ്യംതികഞ്ഞ ദിവ്യഗാത്രം."

(സരസകവി മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ.)

# പരമഭട്ടാരശ്രീ
# ചട്ടമ്പിസ്വാമി തിരുവടികൾ

---

[ ശ്രീ: ശൂരനാട്ടു കുഞ്ഞൻപിള്ള എം. ഏ. ]

[സാമാന്യജീവിതം നയിച്ച ഒരു അസാമാന്യൻ—കാഷായംധരിക്കാത്ത ഒരു സന്യാസി—കാടുകയറാതെ തപസ്സുചെയ്ത ഒരു മഹർഷി—ഒന്നിനോടും ബന്ധമില്ലാതെ സമസ്തജീവരാശികളേയും ഒരുപോലെ സ്നേഹിച്ച ഒരു ലോകബന്ധു—സമുദായജീവിതത്തോടു കെട്ടുപെടാതെ സമുദായബന്ധങ്ങൾക്കു മാർഗ്ഗദർശനം ചെയ്ത മഹാചിന്തകൻ—ഗുരുമുഖാഭ്യാസംകൂടാതെ പരിണതപ്രജ്ഞനായ ഒരു മഹാപണ്ഡിതൻ—ഇതാണു് ശ്രീചട്ടമ്പിസ്വാമികൾ.]

**ലോ**കചരിത്രത്തിലേയ്ക്കു ഒന്നു കണ്ണോടിച്ചാൽ തലമുറകളായി കടന്നുപോയ മനുഷ്യപരമ്പരയുടെ ചിത്രം പ്രത്യക്ഷമാകും. അനേകായിരം സംവത്സരമായി ലോകജീവിതം സാധിച്ചു മറഞ്ഞുപോയ നമ്മുടെ പൂർവന്മാരുടെകഥ അപ്പോൾ സ്മൃതിയിൽ തെളിയും. കടലിൽ ഉയർന്നുയർന്നുവരുന്ന തിരമാലകൾ ഒന്നൊന്നായിവന്നു കരയിൽ അടിച്ചു മറഞ്ഞു പോകുന്നില്ലേ? അതിൽനിന്നു് എന്താണു വ്യത്യാസം മനുഷ്യപരമ്പരയ്ക്കു്? വളരെ കോലാഹലത്തോടെ ഉരുണ്ടുരുണ്ടു് ഭൂമിയെ വിഴുങ്ങാൻ വരുന്ന തിര, സ്ഥിരമായ യാതൊരു പ്രയോജനവും നേടാതെ, പിന്നീടു ഓർമ്മയ്ക്കു യാതൊരു രേഖയും അവശേഷിപ്പിക്കാതെ കരയ്ക്കടിഞ്ഞു വിസ്മൃതമാകുന്നു. ഓരോ തലമുറയിൽ ജീവിക്കുന്ന മനുഷ്യരാശിയും അതാതു കാലത്തു് ഈ പാഴ്ത്തിരപോലെ പരിഭ്രമിച്ചു അസ്ഥിരകാര്യങ്ങൾകൊണ്ടു സ്വയം സംതൃപ്തിനേടി വിസ്മൃതമാകുന്നു. കഷ്ടം! മനുഷ്യജീവിതത്തിന്റെ നിസ്സാരത! ജീവിതാഭിമാനങ്ങളുടെ മിത്ഥ്യാത്വം! ഇത്രയേഉള്ളൂ സാമാന്യജീവിതം.

കരയ്ക്കു വന്നടിയുന്ന ഓരോ തിരയിലും എത്രയോകോടി ജലകണങ്ങൾ ഉണ്ടു്. അവ ലോകത്തിന്റെ പരിഗണനെ അർഹിക്കുന്നില്ല. അപൂർവം ചില അവസരങ്ങളിൽ തിരയിൽപെട്ടു് വിശിഷ്ടമായ ഒരു രത്നംകൂടി കരയ്ക്കു് അടിഞ്ഞു എന്നുവരാം. ആ രത്നം തിരയിൽപെട്ട ജലകണങ്ങളെപ്പോലെ അല്ല. അതു കടൽ കരയ്ക്കു സമ്മാനിച്ച മഹാസമ്പത്താണു്. അതു ചക്രവർത്തിമാരുടെ കിരീടത്തിനു ആഭരണമാകും. അതു ലോകത്തിന്റെ ദൃഷ്ടിക്കു കൗതുകം നൽകിക്കൊണ്ടു ശാശ്വതമായ ആരാധനാവസ്തുവാകും. ഇതുപോലെയാണു മഹാന്മാരായ വ്യക്തികൾ. ഓരോ തലമുറയിലും ജീവിക്കുന്ന മനുഷ്യരാശിയോടൊത്തു് അവരും ലോകയാത്ര സാധിക്കുന്നു. അവരുടെ സമകാലികന്മാർ ജീവിതശേഷം വിസ്മൃതരാകുന്നു. അവർ ലോകത്തിൽ ഒരിക്കലും വന്നിട്ടില്ലാത്തതുപോലെ, മാത്രമേ അവരുടെ ജീവിതംകൊണ്ടു പ്രയോജനം ഉള്ളൂ. പാവങ്ങൾ! അവരോടൊത്തു് അവരെപ്പോലെതന്നെ ജീവിച്ച മഹാന്മാരായ വ്യക്തികളോ? ജീവിതം കഴിഞ്ഞാലും അവരുടെ മഹത്ത്വംപ്രകാശിക്കുന്നു; അത്രമാത്രം പറഞ്ഞാൽ പോരാ, കൂടുതൽ പ്രകാശിക്കുന്നു എന്നു പറയണം. അവരോടൊത്തു ജീവിച്ച ഏഴകൾക്കു് അവരിൽ കാണാൻ കഴിയാത്ത മാഹാത്മ്യം അനന്തരകാലത്തു ലോകത്തിനു സ്ഫുടമായിക്കാണാൻ ക

ഗിയും. ആ മാഹാത്മ്യത്തെ ആദരവോടെ വാഴ്ത്തും, കൃതജ്ഞതയോടെ കൊണ്ടാടും.

കേരളജനത ഏതുകാലത്തും ഈവിധം ബഹുമാനത്തോടെ സ്മരിക്കുന്ന ഒരു മഹാനാണ് ശ്രീ: ചട്ടമ്പിസ്വാമികൾ. സാമാന്യന്മാരോടൊപ്പം വെറും സാമാന്യം എന്നു തോന്നുന്ന ജീവിതം നയിച്ച ഒരു അസാമാന്യനായിരുന്നു അവിടുന്ന്. കാഷായം ധരിക്കാത്ത ഒരു സന്യാസി, കാട്ടുകയറാതെ തപസ്സുചെയ്ത ഒരു മഹർഷി, ഒന്നിനോടും മമതാബന്ധമില്ലാതെ സമസ്ത ജീവരാശികളേയും ഒന്നുപോലെ സ്നേഹിച്ച ഒരു ലോകബന്ധു, സമുദായജീവിതത്തോടു കെട്ടുപെടാതെ സമുദായബന്ധങ്ങൾക്കു മാർഗ്ഗദർശനംചെയ്ത മഹാചിന്തകൻ, ദീർഘമായ ഗുരുമുഖാഭ്യാസം കൂടാതെ പരിണതപ്രജ്ഞനായിത്തീർന്ന ഒരു മഹാപണ്ഡിതൻ, അനുഭവജ്ഞാനംകൊണ്ടു നാസ്തികന്മാരുടെ ഡംഭു ശമിപ്പിക്കാൻ പ്രഗത്ഭനായിത്തീർന്ന ഒരു യുക്തിവാദപടു, വിലക്ഷണാചാരങ്ങളിൽ ആസക്തമായിരുന്ന ആ കാലത്തു സ്വന്താ ജീവിതചര്യകൊണ്ടു ഭിന്നസമുദായങ്ങൾക്കുതമ്മിൽ സൗഹാർദ്ദബന്ധം സ്ഥാപിക്കാൻ കഴിഞ്ഞ ഒരു സമുദായപരിഷ്കർത്താവ്, അവഹേളിക്കാൻ സമീപിക്കുന്നവരെയും ബഹുമാനപരതന്ത്രരാക്കാൻ കഴിഞ്ഞിരുന്ന ബുദ്ധിസമ്പന്നൻ. ഇങ്ങനെ ഏതേതെല്ലാം മണ്ഡലങ്ങളിലാണു ചട്ടമ്പിസ്വാമിയുടെ യശസ്സിനു പ്രതിഷ്ഠ ലഭിച്ചിട്ടുള്ളതെന്നു പറയാൻ എളുപ്പമല്ല.

അവിടുന്നു കേരളീയരുടെ ആദ്ധ്യാത്മികഗുരുവായി ശോഭിച്ചു. എഴുത്തച്ഛന്റെ കാലത്തിനുശേഷം കേരളത്തിൽ ഇത്രത്തോളം ആദ്ധ്യാത്മികചിന്ത പ്രചരിപ്പിച്ച ഒരു മഹാൻ വേറെ ഉണ്ടായിട്ടില്ല. എഴുത്തച്ഛൻ ഭക്തിമാർഗ്ഗത്തെ പ്രകാശിപ്പിക്കാനായി സാഹിത്യദീപസ്തംഭങ്ങളെ പ്രതിഷ്ഠിച്ചു. ആ വിധത്തിൽ മഹത്തായ സാഹിത്യകൃതികൾ ചട്ടമ്പിസ്വാമി നമുക്കു സമ്മാനിച്ചിട്ടില്ല. എന്നാൽ അദ്ദേഹത്തിന്റെ ജീവിതവും സംഭാഷണവുംകൊണ്ടു സാധിച്ച ആദ്ധ്യാത്മികചിന്താപ്രചാരണം ഒട്ടും ചെറുതായിരുന്നില്ല. പാശ്ചാത്യനായ ഒരു മഹാനെപ്പററി ഒരു പണ്ഡിതൻ പറഞ്ഞിട്ടുള്ളതു് ഈ അവസരത്തിൽ ഓർമ്മവരുന്നു. "പറയാനുള്ളതെല്ലാം പറഞ്ഞുതീർത്തുകൊണ്ടു് എഴുതാൻ അധികം അവശേഷിച്ചില്ല" എന്നാണു് ആ അഭിപ്രായം. സ്വാമികളെ സംബന്ധിച്ചു് ആ അഭിപ്രായം തികച്ചും സാധുവാണെന്നു പറയണം. ജീവിതരീതികൊണ്ടും സംഭാഷണംകൊണ്ടും അദ്ദേഹം സാധിച്ച കാര്യങ്ങൾ അത്ഭുതകരമാണു്. സ്വാമികളോടു് അടുത്തു പരിചയമുള്ള എത്രയോ പേർ ഇന്നും ജീവിച്ചിരിപ്പുണ്ടു്. അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവത്തിൽ അവർക്കു തോന്നിയ ആദരവു് നമുക്കു പൊതുവെ അറിവുള്ള കാര്യമാണു്.

അവിടുത്തെ ജീവിതം കേരളീയജനതയ്ക്കു വലുതായ ഒരു സന്ദേശമായിരുന്നു എന്നു കല്പിക്കാം. നിസ്സ്വനായി, നിസ്സ്വാർത്ഥനായി, ലോകാരാമനായി, ലോഷ്ടാശ്മകാഞ്ചനതുല്യമതിയായി, ലോകമാത്രകുടുംബനായി ജീവിച്ച ആ മഹാൻ സ്വാതന്ത്ര്യതാതിമിരംനിറഞ്ഞ ഒരു കാലത്തിൽ സൗഭ്രാത്രരശ്മി ചൊരിഞ്ഞ ഒരു മാർഗ്ഗദീപമായി ശോഭിച്ചു. അവിടത്തെ ജീവിതകാലം ഇൻഡ്യയ്ക്കു പൊതുവെ സ്മരണീയമായ ഒരു ഘട്ടമായിരുന്നു. പാശ്ചാത്യപരിഷ്കാരചണ്ഡമാരുതൻ പൌരസ്ത്യസംസ്കാരശൈലത്തെ ഉന്മൂലനം ചെയ്യാൻ തീവ്രയത്നം ചെയ്ത ഒരു കാലമായിരുന്നു അതു്. ഭാരതത്തിന്റെ പുണ്യംകൊണ്ടു് ആ വിഷമാവസരത്തിലും ഇവിടത്തെ സംസ്കാരം ശിഥിലമാകാതെ നിലകൊണ്ടു. അന്നു ഭാരതത്തിന്റെ പൂർവ്വാഭിമാനം ഈ ഉപഖണ്ഡത്തിന്റെ നാനാഭാഗങ്ങളിലും പല മഹാസന്യാസിമാരുടെ ജീവിതത്തിൽ പ്രകട

മായി. ശ്രീരാമകൃഷ്ണപരമഹംസന്റെ ദിവ്യജീവിതത്തിന്റെ പ്രഭാപ്രസരം ലോകത്തെ ആനന്ദപാരവശമാക്കി. വിവേകാനന്ദൻ ലോകത്തിനു വിവേകദാനംചെയ്ത ഒരു മഹാനായി പ്രത്യക്ഷപ്പെട്ടു. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾകൊണ്ട് ഭാരതത്തിന്റെ അഭിമാനം ഉദ്ധരിക്കപ്പെട്ടു. ഉത്തരഭാരതത്തിൽ രാമകൃഷ്ണനും അദ്ദേഹത്തിന്റെ അന്തേവാസികളും നൽകിയതുപോലുള്ള പ്രചോദനമാണ് അക്കാലത്തു ചട്ടമ്പിസ്വാമികളും അവിടത്തെ ശിഷ്യസംഘവും മലയാളദേശത്തിനു ദാനം ചെയ്തതു്. ആംഗലപരിഷ്കാരത്തിന്റെ തിമപ്പ്' ബംഗാൾ ദേശത്തെന്നപോലെ മലയാളദേശത്തിലും അന്നു ദേശീയസംസ്കാരത്തെ ഞെരിച്ചുകൊണ്ടിരുന്നു. ഭാരതീയരീതികൾ അപരിഷ്കൃതങ്ങളെന്നു പണ്ഡിതന്മാർ അപഹസിച്ചുകൊണ്ടിരുന്നു. ഉടുപ്പും കെട്ടും ആഹാരരീതിയും ആചാരങ്ങളും വിശ്വാസങ്ങളും അഭിപ്രായങ്ങളും എല്ലാം ഇംഗ്ലണ്ടിനെ അനുകരിച്ചാലേ മതിയാകൂ എന്ന നില വന്നിരുന്നു. വെറും നാടൻരീതി യാത്ര പറഞ്ഞു് പിരിഞ്ഞുകൊണ്ടാൽ മതിയെന്ന ഘട്ടമായി. അന്നാണു്, ചട്ടമ്പിസ്വാമി വെറും ഒരു നാട്ടുകാരന്റെ ജീവിതത്തെ അവലംബിച്ചു് വെറും നാടൻരീതിയിൽ മുണ്ടും തോർത്തും മാത്രം ധരിച്ചു്, ആംഗലപാണ്ഡിത്യം സമ്പാദിക്കാതെ മലയാളത്തിലും സംസ്കൃതത്തിലും തമിഴിലും എതിരില്ലാത്ത പാണ്ഡിത്യം നേടി ദേശീയസംസ്കാരത്തിനു പാശ്ചാത്യപരിഷ്കാരത്തെ വെല്ലുവിളിക്കാൻ ശക്തിയുണ്ടെന്നു് അനുപദം കാട്ടി, ഭാരതത്തിന്റെ അഭിമാനത്തെയും കേരളീയജീവിതത്തിന്റെ മഹത്വത്തെയും സ്ഥാപിച്ചതു്. അതായിരുന്നു അദ്ദേഹത്തിന്റെ ജീവിതത്തിലെ വലിയ ഒരു നേട്ടം. അതു നമുക്കു് ഒരിക്കലും വിസ്മരിക്കാവുന്ന ഒരു നേട്ടവുമല്ല.

ദേശീയതയെ പ്രബുദ്ധമാക്കാനും സംശുദ്ധമാക്കാനും അദ്ദേഹത്തിന്റെ ജീവിതം അതുപോലെതന്നെ പ്രയോജനപ്പെട്ടു. അനേകം നൂററാണ്ടുകളിലെ അനാചാരങ്ങളുടെ അഴുക്കുപററി ഭാരതീയജീവിതാദർശം തന്നെ വളരെ മങ്ങി വിലക്ഷണമായിരുന്നു. ആ അഴുക്കുകൾ തുടച്ചുകളഞ്ഞു മിനുക്കിയാലേ ഭാരതീയരുടെ അഭിമാനം പിന്നേയും പ്രകാശിക്കയുള്ളു എന്ന നിലവന്നു. കേരളത്തിലെ സ്ഥിതി ഈ അംശത്തിൽ ഏററവും പരിതാപകരമായിരുന്നു. ജാതികളും ജാതികൾക്കുള്ളിൽ ജാതികളും, ഓരോ ജാതിക്കും തമ്മിൽ ഉണ്ടായിരുന്ന അസൂയകളും മത്സരങ്ങളും കേരളീയജീവിതത്തെ അന്നു കളങ്കപ്പെടുത്തിയിരുന്നു. ഭ്രാന്താലയം എന്നു വിവേകാനന്ദനെക്കൊണ്ടു് പറയിക്കത്തക്ക വണ്ണം കേരളീയജീവിതം അന്നു വികലമായിരുന്നു. ആ ദുസ്ഥിതികണ്ടു് ഉള്ളലിഞ്ഞ വിവേകാനന്ദനെത്തന്നെ അത്ഭുതപരതന്ത്രനാക്കാൻ കഴിഞ്ഞ ഒരു മഹായോഗിയായിരുന്നു ചട്ടമ്പിസ്വാമികൾ. എറണാകുളത്തുവച്ചുള്ള അവരുടെ സന്ദർശനത്തെപ്പററി സ്വാമികളുടെ ജീവചരിത്രകാരന്മാർ രേഖപ്പെടുത്തിട്ടുണ്ടല്ലോ. ജാതികളെയും ഉപജാതികളെയും അതിലംഘിച്ചു് സൌഭ്രാത്രത്തെ സ്ഥാപിച്ചു് ഇവിടത്തെ ജീവിതരീതിയെ സംശുദ്ധമാക്കിത്തീർക്കുക എന്നതായിരുന്നു ചട്ടമ്പിസ്വാമികളുടെ ജീവിതവ്രതങ്ങളിൽ ഒന്നു്. ആ മഹാദർശത്തെ പുരസ്കരിച്ചായിരിക്കണം വിവേകാനന്ദനെപ്പോലെയുള്ള മഹാന്മാർ സ്വാമികളെ ആദരിക്കാൻ കാരണമായതു്. ചട്ടമ്പിസ്വാമികളുടെ ആ വിഷയത്തിലുള്ള പ്രേരണ സമ്പൂർണ്ണമായി സഫലമായതു്, നാരായണഗുരുസ്വാമിയുടെ തുടർന്നുള്ള പ്രവർത്തനങ്ങൾ മൂലമാണെന്നും സ്മരിക്കണം. ഇങ്ങനെ നോക്കുമ്പോൾ കേരളീയസമുദായങ്ങൾക്കു പിന്നീടുവന്ന ഉയർച്ചയ്ക്കും ശുദ്ധിക്കും മാർഗ്ഗദർശനം ചെയ്ത മഹാന്മാരിൽ പ്രഥമഗണനീയൻ ചട്ടമ്പിസ്വാമി തിരുവടികളാണെന്നു സമ്മതിക്കണം.

മഹായോഗിയെങ്കിലും സമുദായപരിഷ്ക

ത്താവായും മഹാസന്ന്യാസിയെങ്കിലും സാമാന്യജീവിതത്തിൻെറ മഹത്വത്തെ പ്രദർശിപ്പിച്ച മഹാനായും മാത്രമല്ല അവിടുന്നു് ആദരവു സമാർജ്ജിച്ചതു്. വലിയ ഒരു പണ്ഡിതനും ചിന്തകനും സംഭാഷണപടുവും എന്ന നിലകളിൽ അദ്ദേഹം നേടിയ കീർത്തി നിസ്തുലമാണു്. സംസ്കൃതത്തിലും, തമിഴിലും, മലയാളത്തിലും അവിടത്തേയ്ക്കുണ്ടായിരുന്ന അവഗാഹം വിസ്മയകരമായിരുന്നു. സംസ്കൃതത്തിലെ പല ശാസ്ത്രങ്ങളിലും അവിടുന്നു നേടിയിരുന്ന പാണ്ഡിത്യം പല വിദ്വാന്മാരേയും അത്ഭുതപ്പെടുത്തിട്ടുണ്ടു്. വേദാന്തവിഷയങ്ങളിൽ അവിടുന്നു രചിച്ചിട്ടുള്ള ഗ്രന്ഥങ്ങളും ലേഖനങ്ങളും ആ വിഷയങ്ങളിൽ അദ്ദേഹത്തിനു സിദ്ധിച്ചിരുന്ന ജ്ഞാനവും അനുഭവങ്ങളും വ്യക്തമാക്കുന്നതാണു്. മന്ത്രതന്ത്രങ്ങളിലും വൈദ്യാദിവിദ്യകളിലും സ്വാമികളുടെ സിദ്ധികൾ എത്രയോ അവസരങ്ങളിൽ എത്രയോപേർക്കു് അനുഭവപ്പെട്ടിട്ടുള്ളതാണു്. തമിഴ് ഭാഷയിലായിരുന്നു സ്വാമികളുടെ പ്രത്യേക സാമർത്ഥ്യം. തമിഴിലെ വേദാന്തസാഹിത്യങ്ങളും മററും അവിടത്തേയ്ക്കു മുഖസ്ഥമായിരുന്നു. പ്രാചീനമലയാളത്തിലും തമിഴിലും അവിടത്തേയ്ക്കുണ്ടായിരുന്ന പാണ്ഡിത്യം പ്രാചീനകേരളീയചരിത്രത്തെ സമുദ്ധരിക്കുന്നതിനു പ്രയോജനപ്പെട്ടു. ശാസ്ത്രീയമായി കേരളീയചരിത്രത്തെ ആദ്യമായി പഠിച്ച മഹാൻ അവിടുന്നായിരുന്നു. താക്കികനും വാദപടുവുമെന്ന നിലയിൽ അവിടത്തെ സാമർത്ഥ്യം എപ്പോഴും എതിരില്ലാതെ വിളങ്ങി. ഹിന്ദുമതത്തെ നിരർത്ഥകമായി എതിർത്ത പരമതപണ്ഡിതന്മാരുടെ ദുഷ്പ്രചരണത്തെ ധീരമായി എതിർത്തു് യുക്തികൾകൊണ്ടു ഭഞ്ജിക്കാൻ സ്വാമികൾ എപ്പോഴും ഉത്സുകനായിരുന്നു. ക്രിസ്തുമതച്ഛേദനമായി അവിടുന്നു രചിച്ച ഗ്രന്ഥം ഈ വിഷയത്തിൽ വേണ്ട തെളിവാണു്. ഇമ്മാതിരി വിഷയങ്ങളിലുള്ള പാണ്ഡിത്യത്തിനുപുറമേ സാഹിത്യവിദ്യയിലും സംഗീതാദി ലളിതകലകളിലും അവിടുന്നു് അഭിരമിച്ചു. ആ കലകളിൽ ദീർഘപരിചയം സിദ്ധിച്ച വിദ്വാന്മാരും സ്വാമിയുടെ മുമ്പിൽ വെറും സാമാന്യരായിപ്പോകുക പതിവായിരുന്നു.

ഇത്തരം സിദ്ധികൾകൊണ്ടുതന്നെ സ്വാമി അസാമാന്യനാണു് എന്നു് ആരും സമ്മതിക്കും. എന്നാൽ അദ്ദേഹത്തിൻെറ മഹത്വം ലൌകികമായ ഇത്തരം ഉൽകർഷങ്ങളെയും അതിലംഘിച്ചതായിരുന്നു. സമസ്തജീവരാശികളെയും ഒരുപോലെ സഹോദരങ്ങളായി കരുതി അതുപോലെ ജീവിച്ച ഒരു മഹാത്മാവായിരുന്നു അവിടുന്നു്. തിര്യഗ്ജന്തുക്കൾ അവിടുത്തെ വിളികേട്ടു് അടുത്തുചെന്നു് അത്യന്തം സ്നേഹത്തോടെ പെരുമാറിപ്പോന്നു. നായ്ക്കളോടും അണ്ണാനോടും കിളികളോടും പാററയോടും ഉറുമ്പിനോടും അവിടുന്നു കാണിച്ചിരുന്ന വാത്സല്യത്തെപ്പററി അനേകം കഥകൾ ഉണ്ടു്. പിടിച്ചുതിന്നാനായി നേരേ കുതിച്ചുവീണ കടുവാ അദ്ദേഹത്തിൻെറ ഹസ്തസംജ്ഞ കണ്ടു് തിരിച്ചുപോയി. പ്രപഞ്ചത്തെ മുഴുവൻ ഒരുപോലെ സ്നേഹിച്ച മഹാൻ—എല്ലാത്തിനെയും ഈവിധത്തിൽ ഭരിക്കുന്നതിനു സമർത്ഥനായിഭവിച്ചു!

അവിടത്തെ വ്യക്തിമഹത്വം കേരളീയക്കു് ആകപ്പാടെ ഒരു ഉണർച്ചയ്ക്കു കാരണമായി. അതു് അനേകം വ്യക്തികൾക്കും മഹത്തായ പ്രേരണ നൽകീട്ടുണ്ടു്. സന്ന്യാസിമാരും ഗൃഹസ്ഥന്മാരുമായി അനേകം ശിഷ്യന്മാർ അവിടത്തെ ആരാധകന്മാരായും ധർമ്മപ്രചാരകന്മാരായും ഉണ്ടു്.

ചട്ടമ്പിസ്വാമികളുടെ പാവനസ്മരണകൾ നമുക്കു് ഭാവിയിലും മാർഗ്ഗദർശനം ചെയ്യട്ടെ. അവിടത്തെ പുണ്യകീർത്തി ലോകത്തിൽ സ്ഥിരമായി വിജയിക്കട്ടെ!

# ഞാൻ കണ്ട ചട്ടമ്പിസ്വാമികൾ

## സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ

[ശ്രീ ചട്ടമ്പിസ്വാമികളുമായി അടുത്ത പരിചയം സമ്പാദിക്കാനും, അവിടത്തെ ശിഷ്യഗണത്തിൽ ഉൾപ്പെടാനും സാധിച്ച രണ്ടു പ്രശസ്തവ്യക്തികളായിരുന്നു സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോനും അദ്ദേഹത്തിന്റെ പത്നി ടി. സി. കല്യാണിഅമ്മയും. സ്വാമികളുടെ ശ്രീ ചക്രപൂജാകല്പം എന്ന ഗ്രന്ഥം പ്രസാധനം ചെയ്തപ്പോൾ മേനോൻ അതിൽ ചേർത്ത മുഖവുരയിൽനിന്നു താഴെ [ഉദ്ധരിക്കുന്ന ഭാഗം ആ പ്രൗഢപുരുഷന്റെ ദൃഷ്ടിയിൽ സ്വാമികൾ എങ്ങിനെ പ്രതിഫലിച്ചുവെന്നുള്ളതിനെ വിശദമാക്കുന്നു] പ്രസാ:

അറിവുള്ള കേരളീയരുടെ ഇടയിൽ ചട്ടമ്പിസ്വാമികളെ അറിയാത്തവർ ചുരുങ്ങും. സ്വാമികളെ നല്ലപോലെ അറിഞ്ഞിട്ടുള്ളവരിൽ അദ്ദേഹത്തെ നമസ്കരിക്കാത്തവർ ഉണ്ടാകുമെന്നും തോന്നുന്നില്ല. പല പണ്ഡിതന്മാരുടേയും പരിചയം സമ്പാദിക്കുവാൻ എനിക്കു ഭാഗ്യം ലഭിച്ചിട്ടുണ്ട്. മററു പല വിദ്വാന്മാരുടേയും ജീവചരിത്രങ്ങളെ ഞാൻ വായിച്ചു മനസ്സിലാക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ വിവിധവും അഗാധവും ആയ ജ്ഞാനത്തിൽ സ്വാമികളെ അതിശയിക്കുന്ന ഒരു ബുധസത്തമൻ ആധുനികകാലത്തു ഉണ്ടായിരുന്നതായി എനിക്കു തോന്നുന്നില്ല. അദ്ദേഹത്തിന്റെ സ്വഭാവഗുണവും ജീവകാരുണ്യവും അനിതരസാധാരണങ്ങളായിട്ടുള്ളവയായിരുന്നു. കറകളഞ്ഞ തങ്കംപോലെ അചലമായ ബ്രഹ്മാനന്ദാനുഭൂതികൊണ്ട് അദ്ദേഹം ശോഭിച്ചുകൊണ്ടേ ഇരുന്നു. ചട്ടമ്പി പോയി ബ്രഹ്മശ്രീ ഷൺമുഖദാസനും പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമിതിരുവടികളുമായിത്തീർന്നു. അനവധി വിബുധന്മാരുടെ ആരാധനയ്ക്കു ഇക്കാലത്തു ഒരാൾ പാത്രമായി തീരേണമെങ്കിൽ ആ ആളിൽ എത്രമാത്രം ഗുണഗണങ്ങളുണ്ടായിരിക്കേണമെന്ന് ഊഹിക്കുന്നതിന് വലിയ പ്രയാസമുണ്ടാകുകയില്ല.

ആളെ കണ്ടാൽ അപ്രതിമരൂപനെന്നു പറഞ്ഞുകൂടാ. ആഡംബരങ്ങളൊന്നുംതന്നെയില്ല. രണ്ടു മുണ്ടും അയ്മ്പൊന്നുകൊണ്ടുള്ള ഒരു മോതിരവും ഒരു പഴയ കുടയുമേ തന്റെ സ്വത്തായി അദ്ദേഹം കൊണ്ടുനടന്നിരുന്നുള്ളു. എനിക്കു് വളരെക്കാലത്തെ പരിചയത്തിന് അവസരം ഉണ്ടായിട്ടില്ല. എന്നാൽ അന്യോന്യം കാണുന്നതിനുമുമ്പു തന്നെ അദ്ദേഹത്തിന്റെ കീർത്തിയുമായി എനിക്കു നല്ല പരിചയമായിരുന്നു. പരിചയമായതിൽപിന്നെ അദ്ദേഹം എറണാകുളത്തുവന്നാൽ, കുമാരാലയത്തിൽ വരാതെ ഇവിടം വിടാറില്ല. എന്റെ മഠത്തിൽ അദ്ദേഹത്തിനു ആശ്രമവാസസുഖം ഉണ്ടെന്നു പലകുറി പറഞ്ഞു് എന്റെ ഭാര്യയേയും എന്നേയും അദ്ദേഹം അനുഗ്രഹിച്ചു കൃതാർത്ഥരാക്കിട്ടുണ്ട്. ഇതിലൊരു ആത്മപ്രശംസയില്ല. കുടിലിൽനിന്നായാലും കൊട്ടാരത്തിൽ നിന്നായാലും കൊള്ളാം, സ്വാമികൾക്കു ഹിതമല്ലാതിരുന്നാൽ, കൂസൽകൂടാതെ അദ്ദേഹം ഇറങ്ങിപ്പോയിരുന്നു എന്നുള്ളതിനു സംശയമില്ല; ദൃഷ്ടാന്തങ്ങളുമുണ്ട്.

ആളുകളുമായി പെരുമാറുന്ന രീതികണ്ടാൽതന്നെ, സ്വാമി ഒരു മഹാനാണെന്ന് തീർച്ചയാക്കുവാൻ പ്രയാസമുണ്ടായിരുന്നില്ല.

കുട്ടികളെ സ്വാമിക്കു വലിയ കാര്യമായിരുന്നു. അവരായി ഇടപെടുന്ന സമയം, ഈ യോഗിവയ്യൻ കേവലം ഒരു കളിക്കുട്ടിയുടെ ലീലാവിനോദങ്ങളെക്കാണിച്ചുതുടങ്ങും. ഏതു ദ്വേഷശീക്കാരനായാലും സ്വാമിക്കിടിമപ്പെടാത്ത ബാലനെ കാണ്മാൻ പ്രയാസം. മറിച്ച്, ഗുരുതരങ്ങളായ സംഗതികളെക്കുറിച്ച് ആലോചിക്കുകയോ പ്രസംഗിക്കുകയോ ചെയ്യുന്ന സന്ദർഭങ്ങളിൽ, സ്വാമിയുടെ സ്ഥോഭം തീരെ മാറിയിരിക്കും.

നേരമ്പോക്കുകൾ പറയുന്നതിൽ സ്വാമി അദ്വിതീയനായിരുന്നു. എനിക്കു ചിരിക്കുവാൻ വശമില്ലെന്നായിരുന്നു സ്വാമിയുടെ ആക്ഷേപം. ആരുമില്ലെങ്കിൽ, തല അങ്ങോട്ടും ഇങ്ങോട്ടും ആട്ടി, വീശിക്കൊണ്ടു ചിന്താമഗ്നനായി മലൎന്നു കിടക്കും. സ്വാമിയുടെ പ്രജ്ഞ എവിടെയോ പതിഞ്ഞിരിക്കും. വീശലും തലകുലുക്കലും സ്വാമി ഓൎമ്മയോടുകൂടി ചെയ്യുന്ന ക്രിയകളല്ലായിരുന്നു. അപ്പോൾ ആരു ചെന്നാലും പെട്ടന്നറിഞ്ഞു എന്നും വരില്ല. ഏകാഗ്രതയുടെ ശക്തി അത്രയ്ക്കുണ്ടായിരിക്കും.

എറണാകുളത്തു ഒരു സ്ത്രീസമാജമുണ്ട്. ഒരു കാലത്ത് അതിന്റെ കാൎയ്യദൎശിനി എന്റെ ഭാൎയ്യയായിരുന്നു; അന്നൊരുനാൾ, സ്വാമി ഇവിടെ വന്നിരുന്ന സമയം സ്ത്രീകൾക്കു" ഉപയോഗപ്രദമായൊരു പ്രമേയത്തെക്കുറിച്ചു ഉപന്യസിച്ചാൽ കൊള്ളാമെന്നു അപേക്ഷിച്ചു. അദ്ദേഹം അതിന്നു മുമ്പു പ്രസംഗം നടത്തീട്ടില്ലെന്നും മററുമുള്ള ന്യായങ്ങളെക്കൊണ്ടു ഒഴിയുവാൻ കഴിയുകയില്ലെന്നുള്ള മട്ടിൽ ഭാൎയ്യ പ്രാൎത്ഥിച്ചുതുടങ്ങിയപ്പോൾ, ഭക്തവത്സലനായ അദ്ദേഹം പ്രസാദിച്ചു. അദ്ദേഹത്തിന്റെ വിഷയം 'പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാൎക്കുള്ള സ്ഥാനം' എന്നതായിരുന്നു.

സമാജസ്ഥലത്തുനിന്നു് നേരെ മഠത്തിലേക്കുവന്നു് തന്റെ ആശ്രയസ്ഥാനമെന്നു പറഞ്ഞുവന്ന ചാരുകസേരയിൽ കിടന്നു; എന്നിട്ടു അന്നു് ആരോ അവിടെ വെച്ചു" പാടിയ ഒരു പാട്ടു ഹിന്ദുസ്ഥാനി, തെലുങ്കു്, കൎണ്ണാടകം, ദേശ്യാ എന്നിമട്ടുകളിൽ സ്വാമിതന്നെ പാടിത്തുടങ്ങി, താളത്തിനു മോതിരവും സഹായിച്ചു. താളമേളക്കോപ്പായിട്ടാണു് അതിനെ കൊണ്ടു നടന്നിരുന്നതെന്നു ഞാൻ സംശയിക്കാറുണ്ടു്. ശ്രുതിയിലോ, താളത്തിലോ അല്പം തെററിയാൽ അദ്ദേഹത്തിന്നു മേലൊക്കെ ചുട്ടുനീറും എന്നു് സ്വാമി പറയാറുണ്ടു്. സംഗീതത്തിൽ അദ്ദേഹത്തിന്നത്ര ജ്ഞാനമുണ്ടായിരുന്നു; സ്വാമി ചില കീൎത്തനങ്ങൾ പാടുന്നതു കേട്ടാൽ, നാസ്തികന്മാൎക്കുകൂടി ഈശ്വരഭക്തിയോ തപോമയമായ വികാരമോ ഉണ്ടാകാതിരിക്കുകയില്ല. "ചിലർ വിലയ്ക്കു മന്ത്രം വില്ക്കാൻ നടക്കുന്നുണ്ടത്രെ. കഷ്ടം! കല്യാണി അമ്മ അവരോടു വാങ്ങേണ്ട. ഒരു നല്ല വിളക്കു കൊളുത്തി തെളിയിച്ചുവെച്ചു, സുഗന്ധപുഷ്പങ്ങളെ ഭക്തിയോടുകൂടി അതിന്റെ മുമ്പിൽ ഭഗവതിക്കായി വെച്ചു, വീണയുടെ തന്തികളെ പതുക്കെമീട്ടി, ലളിതാസഹസ്രനാമം ഇങ്ങനെ ദിവസവും പാരായണം ചെയ്താൽ സർവാഭീഷ്ടങ്ങളും സുലഭമായി കിട്ടും" എന്നുപറഞ്ഞു് ഒരുദിവസം അദ്ദേഹം അതു ചൊല്ലേണ്ടമാതിരി ഉപദേശിച്ചുകൊടുത്തു. അതോൎക്കുമ്പോൾ, ഇതാ ഇപ്പോഴും എനിക്കു രോമാഞ്ചം ഉണ്ടാകുന്നു.

ഒരിക്കൽ വഴിയാത്രചെയ്യുന്നസമയം, സ്വാമി അടുത്തൊരു മഹാക്ഷേത്രത്തിൽ ഉത്സവബലിക്കു പാണികൊട്ടുന്നതായി കേട്ടു. അമ്പലക്കുളത്തിൽപോയി കുളിച്ചു അകത്തുചെന്നു്, കൊട്ടിയിരുന്ന മാരാര് എന്തെന്നറിയുന്നതിനുമുമ്പു്, തിമിലവാങ്ങി സ്വാമി കൊട്ടിത്തുടങ്ങി. ശ്രീഭൂതബലിക്കു തുവിയിരുന്നതു്, പ്രായവും പഠിപ്പുമുള്ള ഒരു താന്ത്രികനായിരുന്നു. കൊട്ടു മാറിക്കേട്ടപ്പോൾ, അദ്ദേഹം ഒന്നു തിരിഞ്ഞുനോക്കി, മുറയ്ക്കു തൂവാനും തുടങ്ങി. രണ്ടുപേൎക്കും ബഹുരസമായി; ഭൂതഗണങ്ങളും അന്നു

ഇരുവരേയും നല്ലപോലെ അനുഗ്രഹിച്ചിരിക്കണം. ഉച്ചതിരിയുന്നതോട്ടുകൂടി കഴിയാറുള്ള പ്രിയ സന്ധ്യാകാലമായിട്ടും അവസാനിക്കാതെ ആയപ്പോൾ, ക്ഷേത്രാധികാരികൾ ഇതിനു വെളിച്ചെണ്ണയ്ക്കു വകയില്ലെന്നും മററു സങ്കടം പറഞ്ഞുതുടങ്ങിയതുകണ്ടു്, തിമില മാരാനു തിരിച്ചുകൊടുത്തു സ്വാമി പോരുകയും ചെയ്തുവത്രെ

കുന്നിക്കുരു കൈത്തണ്ടിന്മേൽവെച്ചു, അതു വീഴാതെ കൊട്ടിപ്പാടിച്ചിട്ടുണ്ടെന്നു മുമ്പൊരു സംഭാഷണത്തെ വർണ്ണിച്ച സന്ദർഭത്തിൽ സ്വാമി പറയുകയുണ്ടായി.

അവനവന്റെ ജീവിതത്തിൽ നടത്തിട്ടുള്ള ഈവക സംഗതികളെ അപൂർവ്വമായിട്ടു പുറക്കാപേക്ഷരോടു് മാത്രമേ സ്വാമി പറയാറുള്ളു എന്നാണു കേട്ടിട്ടുള്ളതു്. മുൻ പ്രസ്താവിച്ച സംഗതികൾക്കു പുറമെ, അദ്ദേഹം ഒരു ദരിദ്രകുടുംബത്തിലെ അംഗമായിരുന്നു എന്നും, അമ്മ അടിച്ചുതളിച്ചിരുന്ന ഭവനത്തിലെ കുട്ടികളെ പഠിപ്പിക്കുന്നതു കേട്ടാണു് ആദ്യം അക്ഷരാഭ്യാസം ചെയ്തിട്ടുള്ളതെന്നും, ശീലഗുണമില്ലാതെ തെണ്ടിത്തിരിഞ്ഞു നടന്നിട്ടുണ്ടെന്നും, ദേശസഞ്ചാരംചെയ്തു ശാസ്ത്രജ്ഞാനം സമ്പാദിച്ചതിനുമേൽ ശ്രീസുബ്രഹ്മണ്യസ്വാമിയുടെ പ്രീതിക്കായി ഉപവസിച്ചു ധ്യാനിച്ചിരുന്നിട്ടുണ്ടെന്നും ഓരോ അവസരങ്ങളിലായി സ്വാമി എന്നോടു് പറകയുണ്ടായിട്ടുണ്ടു്.

സമാജത്തിൽചെയ്ത പ്രസംഗത്തെന്നെക്കുറി സ്മരിക്കട്ടെ. അതിങ്ങനെയാണു് ആരംഭിച്ചിട്ടുള്ളതു്:-"മൂലപ്രകൃതിയും ബ്രഹ്മചൈതന്യവും അത്രെ സകല ചരാചരങ്ങളുടേയും മാതാപിതാക്കന്മാരായിരിക്കുന്നതു്. ബ്രഹ്മസാന്നിദ്ധ്യംകൊണ്ടു് മൂലപ്രകൃതി ചേഷ്ടിച്ചു നിത്യപരമാണുകൾ തമ്മിൽ സംയോഗവിശ്ലേഷങ്ങളുണ്ടായി സൃഷ്ടിസ്ഥിതിസംഹാരങ്ങൾ സകലതും നിറവേററിപ്പോകുന്നു. പ്രപഞ്ചനിർമ്മാണം ബ്രഹ്മപ്രകൃതികളുടെ സംയോഗംനിമിത്തമാണെന്നതു് "അ"കാരരൂപണംകൊണ്ടു് നമുക്കു മനസ്സിലാക്കാം. "അ"കാരം ബ്രഹ്മമൂലപ്രകൃതി (ശിവശക്തി)കളുടെ സംയോഗം കൊണ്ടുണ്ടായ ശബ്ദമായിട്ടാണു് കല്പിച്ചിരിക്കുന്നതു്.

എന്തുകൊണ്ടെന്നാൽ, പിന്നീടു് വ്യവഹാരോചിതമായുണ്ടായിട്ടുള്ള സകല ശബ്ദപ്രപഞ്ചവും, വാക്പ്രപഞ്ചവും ഭാഷാപ്രപഞ്ചവും ആ ആദ്യ "അ"കാരത്തിൽനിന്നുണ്ടായതാണു്. മിക്കഭാഷകളിലും ഈ "അ"കാരം എഴുതുന്നതിൽ ഈ തത്വം അടക്കിയിട്ടുണ്ടു്. ഈ അക്ഷരം എഴുതുന്ന ചിഹ്നം ആകെ ഒന്നായിരുന്നാലും, അതിൽ മേല്പങ്കു് കീഴ്പങ്കു് എന്നു രണ്ടു ഭാഗങ്ങളുണ്ടു്. മേല്പങ്കു് ബ്രഹ്മത്തെ, അതായതു് പുല്ലിംഗത്തെ, കുറിക്കുന്നതും കീഴ്പങ്കു് മൂലപ്രകൃതിയെ, അതായതു സ്ത്രീലിംഗത്തെ, കുറിക്കുന്നതും ആകുന്നു. ഈ രണ്ടുപാങ്കുകളും വെവ്വേറെ ഇരിക്കുന്ന അവസരത്തിൽ, അവയ്ക്കു് ഈ ലിംഗവ്യത്യാസമോ വാക്യവാചകപ്രപഞ്ചം സൃഷ്ടിക്കുവാനുള്ള ശക്തിയോ ഇല്ല. അവയുടെ സംയോഗത്തിൽ മാത്രമേ ഒരു പൂർണ്ണശബ്ദവും അക്ഷരവും ആയിത്തീർന്നു് മററു ശബ്ദങ്ങളെ ജനിപ്പിച്ചും അവയോടു ചേർന്നും ഭാഷാപ്രപഞ്ചം ഉണ്ടാകുന്നുള്ളു. കാലക്രമത്തിൽ ഈ ആദ്യ "അ"കാരത്തിൽ അടങ്ങിയിരിക്കുന്ന ഇപ്പറഞ്ഞതത്വം മറച്ചുവെച്ചു. അതിനുള്ള കാരണമെന്തെന്നാൽ, ഓരോ ഭാഷയും പ്രൗഢാവസ്ഥയിൽ എത്തിയതിന്റെശേഷം, അതിന്റെ യഥാർത്ഥ മർമ്മസ്ഥാനം ഗോപ്യമായി വെക്കേണ്ടതായും അതറിഞ്ഞിട്ടു് കേവലം കാര്യങ്ങളിൽ പ്രയോജനമില്ലാത്തതായും വന്നുചേർന്നു എന്നുള്ള സംഗതിയാണു്."

സമാജത്തിന്റെ പിറേറന്നാൾ ഈ വിഷയത്തെന്നെക്കുറിവിശദീകരിച്ചു് ഞങ്ങൾക്കു പറഞ്ഞുതരികയുണ്ടായി. "അകാരം ചില്ലറയായ ഒന്നല്ല. അതിനു നാശമില്ല; അതല്ലെ അക്ഷരമെന്നു അതിനു പേരി

ട്ടതു്.? പ്രണവത്തിലെ ആദ്യ അക്ഷരം അതല്ലെ? ഒന്നും കാണാതെയാണോ ഭഗവാൻ 'അക്ഷരാണാം അകാരോസ്മി' എന്നു ഗീതയിൽ പറഞ്ഞിട്ടുള്ളതു്." എന്നിങ്ങനെയാണു് വിവരണം തുടങ്ങിയതു്. പിന്നീടു് സംസ്കൃതം, ദ്രാവിഡഭാഷകൾ നാലു്, ഗ്രീക്കു്, ഇംഗ്ലീഷു്, അറബി, ഹീബ്രൂ എന്നിവയിലെ അകാരരൂപങ്ങളെ എഴുതി അവയുടെ ഭാഗങ്ങളെ വേർതിരിച്ചു കാണിച്ചു് ഓരോതരം ലിപികളെ കുറിച്ചു് ചിലതെല്ലാം പറഞ്ഞുതരികയുണ്ടായി.

സ്വാമിക്കു് തമിഴ്, സംസ്കൃതം, മലയാളം എന്നിവയിൽ അനിതരസാധാരണമായ പാണ്ഡിത്യമുണ്ടായിരുന്നു. കൊറാൻ ഓതുന്നതു കേട്ടാൽ സ്വാമി ഒരു മൗലവി അല്ലെന്നാരും പറയുകയില്ല. സ്വാമിക്കു് ഇന്നതറിഞ്ഞുകൂടെന്നു പറയുവാൻ എന്നാൽ പ്രയാസമാണു്. ഏതു വിഷയത്തെക്കുറിച്ചു ചോദിച്ചാലും, പ്രമാണസഹിതം അതിനു സമാധാനം പറയുന്നതായിട്ടാണു് കേട്ടിട്ടുള്ളതു്. വിഷയത്തിനു കാഠിന്യം കൂടുംതോറും അതിനെ ശ്രോതാക്കൾക്കു് എളുപ്പത്തിൽ മനസ്സിലാക്കുന്നതിനുള്ള സ്വാമിയുടെ സന്തോഷസമ്മിശ്രമായ ശ്രമം പ്രസ്താവയോഗ്യമാണു്. ഇങ്ങനെയുള്ള അവസരങ്ങളിലാണു് വേദങ്ങൾ, ശാസ്ത്രങ്ങൾ, പുരാണങ്ങൾ, കലകൾ ഇതരഭാഷാസാഹിത്യങ്ങൾ മുതലായവയിലുള്ള സ്വാമിയുടെ പരിചയവും പാടവവും കാണുക. സ്വാമിക്കു വൈദ്യശാസ്ത്രത്തിലും പരിജ്ഞാനമുണ്ടായിരുന്നു എന്നു പ്രത്യേകം എടുത്തു പറഞ്ഞിട്ടാവശ്യമില്ലായിരിക്കും. എന്നാലതിനെ പലപ്പോഴും ഫലപ്രദമായവിധം പ്രയോഗിച്ചിരുന്നു എന്നു പ്രസ്താവിക്കുന്നതു് അപ്രകൃതമാകയില്ലെന്നു വിശ്വസിക്കുന്നു. സ്വാമിക്കു് തമിഴിന്റെ നേരെ കുറച്ചധികം പ്രതിപത്തിയുണ്ടോ എന്നുള്ള സംശയം എനിക്കു് ചിലപ്പോഴൊക്കെ തോന്നിയിട്ടുണ്ടു്. തമിഴ സംസ്കരിച്ചതാണു് സംസ്കൃതമെന്നായിരുന്നു സ്വാമിയുടെ മതം. അതിനെക്കുറിച്ചൊരു ചെറിയ പ്രബന്ധം സ്വാമി രചിച്ചിട്ടുള്ളതായും പറഞ്ഞിട്ടുണ്ടു്.

നേരം കളയുവാൻ വല്ലതും എഴുതുക എന്നേ സ്വാമിവെച്ചിരുന്നുള്ളൂ. അതല്ലാതെ, ബുക്കുകൾ പ്രസിദ്ധപ്പെടുത്തി ഒരു ബഹുമതി നേടണമെന്നുള്ള മോഹം അദ്ദേഹത്തിന്റെ അടുക്കൽക്കൂടി കടന്നുപോയിട്ടില്ലായിരുന്നു. വല്ല കുട്ടികളും എഴുതി ഇട്ടിട്ടുള്ള പൊട്ടക്കടലാസ്സിന്റെ മറുവശത്തു വിലപിടിച്ച സംഗതികളെ തേയാത്ത പെൻസിൽകൊണ്ടു് എഴുതി ഓരോ ദിക്കിലിട്ടു പോകുകയായിരുന്നു പതിവു്. ഈ നടപടികൊണ്ടു് എത്ര വിലപിടിച്ച കൃതികൾ പോയിട്ടുണ്ടെന്നാർക്കറിയാം? "പ്രാചീനമലയാളം" പോകാതെ കിട്ടിയതു് നമ്മുടെ ഭാഗ്യം. അതുപോലെതന്നെ, ഇതിലെ ശ്രീ ചക്രപൂജാകല്പത്തിന്റെയും ദേവീമാനസപൂജാസ്തോത്രത്തിന്റെയും വ്യാഖ്യാനങ്ങൾ കിട്ടിയതും കേരളീയരുടെ സുകൃതം എന്നു വേണം പറയുവാൻ.

---

"മൃഗാദികളെ സൃഷ്ടിച്ചിരിക്കുന്നതു് മനുഷ്യരുടെ ഭക്ഷണത്തിനായിട്ടാണു് എന്നു വാദിക്കുന്നവർ സിംഹംമുതലായ ഹിംസ്രജന്തുക്കളുടെ കുക്ഷിപൂരണത്തെ ഉദ്ദേശിച്ചാണോ മനുഷ്യരെ സൃഷ്ടിച്ചിരിക്കുന്നതു് എന്ന ചോദ്യത്തിനു് ഉത്തരംപറയാൻ കടപ്പെട്ടിരിക്കുന്നു."

(ചട്ടമ്പിസ്വാമികൾ)

# ഗുരുസ്മരണകൾ

## ആറന്മുള നാരായണപിള്ള വൈദ്യൻ

[ചട്ടമ്പിസ്വാമികളെ അടുത്തറിയാൻ സാധിച്ചവരായി ജീവിച്ചിരിപ്പുള്ള ശിഷ്യന്മാരിൽ ജ്ഞാനവൃദ്ധനും, വയോവൃദ്ധനുമായ ഒരാളാണ് ശ്രീ. ആറന്മുള നാരായണപിള്ളവൈദ്യൻ. അദ്ദേഹം 1080-ാമാണ്ടിടയ്ക്കുതന്നെ സ്വാമികളുടെ ജീവിതകഥയെ ഇതിവൃത്തമാക്കി രചിച്ച സൽഗുരുചരണാഭരണം എന്ന മനോഹരസംസ്കൃതകാവ്യം ശ്രീ നീലകണ്ഠതീർത്ഥസ്വാമികൾ കാശിയിൽ അച്ചടിപ്പിച്ചു പ്രസിദ്ധീകരിച്ചിട്ടുള്ളതിൽനിന്നു ചില ഭാഗങ്ങൾ ഞങ്ങൾ ഈ പ്രസിദ്ധീകരണത്തിൽതന്നെ അന്യത്ര പ്രകാശിപ്പിച്ചിട്ടുണ്ടു്. ഈ ലേഖനത്തിൽ സ്വാമികളുടെ മനുഷ്യസാമാന്യതയ്ക്കൊന്നപോലെ ആർഷപ്രഭാവത്തിനും നിദർശനമായ കാര്യങ്ങൾ വൈദ്യൻ അവർകൾ സ്വന്തം പരിചയസീമയിൽനിന്നു ദൃഷ്ടാന്തസഹിതം വിവരിക്കുന്നു.]

പ്രസാ:

ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ സ്മരണാരൂപമായ ഒരു ആരാധനം ഈ പുസ്തകത്തിൽ രേഖപ്പെടുത്തുന്നതു് ഈശ്വരാനുഗ്രഹത്തിനു കാരണമായിത്തീരുന്നതാണെന്നു വിശ്വാസമുള്ളതിനാൽ അല്പം ചില വാക്കുകൾകൊണ്ടു് അതിനെ നിവർത്തിക്കാമെന്നു ഞാൻ ആഗ്രഹിക്കുന്നു.

ഈ ലഘുലേഖനത്തിൽനിന്നും സ്വാമിതിരുവടികളുടെ സർവ്വസാധാരണമായ ചര്യാവിധാനവും ലീലാസ്വഭാവവും അത്യന്തം അനിതരസാധാരണമായ ബോധമാഹാത്മ്യത്തിന്റെ സ്ഥിതിയും സ്ഥാലീപുലാകന്യായേന വായനക്കാർക്കു് കാണാൻ കഴിയണമെന്നാണു എന്റെ വിചാരം.

അവിടത്തെ ശിഷ്യാഗ്രഗണ്യനായ ശ്രീ നീലകണ്ഠതീർത്ഥസ്വാമി തിരുവടികൾ റാന്നിയിൽ തുറവിക്കോട്ടു ആത്മയോഗിനി അമ്മാളുടെ ഇല്ലത്തു താമസിക്കുന്ന അവസരത്തിൽ ഒരിക്കൽ ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ അവിടെ വന്നുചേർന്നു. അന്നാണു് ആദ്യമായി ആ സ്വാമിപാദദർശനം സാധിക്കുന്നതിനു എനിക്കു ഭാഗ്യമുണ്ടായതു്. സ്വഗുരുപാദന്മാരിൽ ശ്രീ നീലകണ്ഠതീർത്ഥസ്വാമിയുടെ ഭക്തിപാരമ്യവും അനുവർത്തനക്രമവും കണ്ടപ്പോൾ ആ പൂജ്യപാദപരമഹംസനിൽ എനിക്കു ഭക്തിയൊ ഭയമൊ അധികമുണ്ടായതെന്നു അറിയാൻ പാടില്ല.

ഞാൻ തീർത്ഥസ്വാമിതിരുവടികളിൽനിന്നും ഉപദേശശ്രവണം കഴിഞ്ഞിട്ടു് അപ്പോൾ ആറുമാസം തികഞ്ഞിട്ടില്ല. മുൻപ്രസ്താവിച്ച ആത്മയോഗിനി അമ്മാളും കൊട്ടാരത്തിൽ പെരുമാൾപിള്ള എന്നൊരാളും എന്റെ ഉപദേശശ്രവണത്തിനു മുമ്പുതന്നെ തീർത്ഥസ്വാമിയുടെ ശിഷ്യരായി കഴിഞ്ഞിരുന്നു. ഞങ്ങൾ എല്ലാവരും ദിവസം പ്രതി സ്വാമിപാദസന്നിധിയിൽ കൂടും. ഞങ്ങളെ കുറിച്ചുള്ള വിവരം ശ്രീ തീർത്ഥസ്വാമികൾതന്നെ ആ ഗുരുപാദപരമഹംസസന്നിധാനത്തിൽ അറിയിച്ചിരുന്നു. അതനുസരിച്ചു് ചട്ടമ്പിസ്വാമിതിരുവടികൾ ഞങ്ങളോടും പലതും സംസാരിക്കയും മററും ചെയ്യും. ഇങ്ങനെ എതാനും ദിവസങ്ങൾ കഴിഞ്ഞു് ഒരിക്കൽ പ്രപൂജ്യപാദരോടു് ഞാൻ ഒരു സംശയം ചോദിച്ചു. അതു് "ഞാൻ നിത്യവും പരമാനന്ദസ്വരൂപനായ ആത്മാവിനെ ധ്യാനിക്കുന്നുണ്ടു്. എന്നാൽ എനിക്കു് ആനന്ദം എന്ന അവസ്ഥ ഒരിക്കലും അനുഭവപ്പെടുന്നില്ല. അതി

ൻെറ കാരണം എന്താണോ?" എന്നായിരുന്നു.

സ്വാമിതിരുവടികൾ എന്നോടു പറഞ്ഞതു് "മനസ്സിലിരിക്കുന്നവ എല്ലാം പോയതിനു മേലല്ലാതെ അതു അനുഭവപ്പെടുകയില്ലെ"ന്നാണു്.

അന്നുമുതൽ മനോവിചാരങ്ങളെ മാററാനുള്ള വഴികളെ ഞാൻ വിചാരിച്ചു വിചാരിച്ചു കഴിഞ്ഞു. പിന്നെ അടുത്ത ഒരു ദിവസം ചട്ടമ്പിസ്വാമിതിരുവടികൾ, ശ്രീ നീലകണ്ഠതീർത്ഥസ്വാമികൾ മുതലായവരോടു് "ഈ നാരായണപിള്ളയുടെ സ്വഭാവം നോക്കിയതിൽ മുല്ലശ്ശേരിൽ കേശവപിള്ളയെപ്പോലെ ഇരിക്കുന്നു. മനസ്സ് പാറപ്പുറത്തു ഇട്ടു വാടിയ താമരവളയംപോലെയാണിരിക്കുന്നതു്. എന്തായാലും ഇനിയും കീഴ്പോട്ടില്ലെന്നുള്ളതു് നിശ്ചയമാണല്ലോ" എന്നും അരുളിച്ചെയ്തു.

ആ കാലം ഞാൻ റാന്നിയിൽ വൈദ്യശാലയിൽ സർക്കാർ വൈദ്യനായിരുന്നു. അവിടെ വരുന്ന രോഗികളെ പരിശോധിച്ചു മരുന്നുകൾ നിശ്ചയിക്കയും രോഗികളുടെ ഗൃഹങ്ങളിൽ പോയി അവരെ ചികിത്സിക്കയും ചെയ്യുന്ന ഒരു ചുമതലകൂടി എനിക്കുണ്ടായിരുന്നു. സ്വാമിതിരുവടികളുടെ കല്പന സാധിക്കുന്നതിനു എനിക്കു കഴിവില്ലാതെ വിഷമിച്ചുതുടങ്ങി. "ധീധൈര്യാത്മാദിവിജ്ഞാനം മനോദോഷൗഷധം പരം" എന്നു മുമ്പുതന്നെ ഞാൻ പഠിച്ചിട്ടുണ്ടായിരുന്നു. എന്നാൽ ആത്മാദിവിജ്ഞാനത്തിൻെറ അപൂർണ്ണതകൊണ്ടും തപസ്സിൻെറ ലാഘവംകൊണ്ടും മനസ്സിനെ ശുദ്ധമാക്കുന്നതിനുള്ള കഴിവു് എനിക്കില്ലാതെവന്നു.

ഇങ്ങനെ കഴിയുന്ന കാലത്തിനിടയിൽ തീർത്ഥസ്വാമികൾ കരുനാഗപ്പള്ളിക്കും, ചട്ടമ്പിസ്വാമിതിരുവടികൾ തിരുവനന്തപുരത്തേക്കും പോയി. ഞാൻ അനുഷ്ഠാനം മുടക്കുകയോ പരമഹംസസ്വാമികളുടെ വാക്കുകൾ മറക്കുകയോ ചെയ്തില്ല. ആത്മാദിവിജ്ഞാനത്തിനായി വിചാരസാഗരം, പഞ്ചദശി, ഉപനിഷത്തുകൾ ഇവ പതിവായി വായിച്ചുകൊണ്ടുമിരുന്നു. എത്ര നാൾ പ്രയാസപ്പെട്ടിട്ടും പ്രപഞ്ചംമുഴുവനും അസത്യവും മായാകല്പിതവുമാണെന്നു അപരോക്ഷമായി അറിഞ്ഞതല്ലാതെ പ്രത്യക്ഷമായി ഇല്ലെന്നുള്ളതു് മനസ്സിലൊരിക്കലും തോന്നിയില്ല. മഹോപനിഷത്തു വായിച്ചതിനിടയ്ക്കു്,

"താവന്നിശീവ വേതാളാഃ
വലന്തി ഹൃദി വാസനാഃ
ഏകതത്വദൃഢാഭ്യാസാൽ
യാവന്ന വിജിതം മനഃ"

എന്നു കണ്ടു. ആത്മതത്വത്തിൻെറ അഭ്യാസത്തിനു ദൃഢത പോരാതിരിക്കുന്നതുകൊണ്ടാണു് പ്രപഞ്ചപ്രതീതി മനസ്സിൽനിന്നു പോകാത്തതു് എന്നു നിശ്ചയിച്ചു. മനസ്സ് വിഷയശൂന്യമാകയുമില്ല; എൻെറ പശ്ചാത്താപം നിവൎത്തിക്കയുമില്ല എന്നായി. ഈ ക്ലേശം എൻെറ മനസ്സിൽ തുടൎന്നുകൊണ്ടിരുന്നു.

1087-ാമാണ്ടു് ഞാൻ തിരുവനന്തപുരത്തു ആയുർവേദകാളേജിൽ ഒരു അദ്ധ്യാപകനായി വന്നുകൂടി. അന്നു ചട്ടമ്പിസ്വാമിതിരുവടികളും തിരുവനന്തപുരത്തു ഉണ്ടു്. ഞാൻ വഞ്ചിയൂർ ചാഞ്ഞാംവീട്ടിൽ താമസിച്ചുകൊണ്ടിരിക്കയുമാണു്. സ്വാമിതിരുവടികളെ കല്ലുവീട്ടിൽവച്ചും ചിലപ്പോൾ നന്ത്യാർവീട്ടിൽവച്ചും ചില സമയം ചാഞ്ഞാംവീട്ടിൽവച്ചും ദർശിക്കാറുണ്ടു്. എന്നോടു ആരാരും ചെയ്തിട്ടുള്ള കാര്യം സാധിക്കാതെ സ്വാമിതിരുവടികളോടു് ഒന്നും ചോദിക്കാൻ നിവൃത്തിയുമില്ല.

ഒരു ദിവസം സ്വാമിതിരുവടികൾ ചാഞ്ഞാംവീട്ടിൽ വന്നപ്പോൾ "എനിക്കു ഊണുകഴിക്കണം" എന്നു് എന്നോടു പറഞ്ഞു. അപ്പോൾ അവിടെ സാധാരണ പതിവുള്ള ഉപദംശങ്ങൾകൂട്ടി ഊണു കഴിപ്പിക്കയും, രാത്രി പാലും പലഹാരങ്ങളും ഇഷ്ടംപോലെ കഴിക്കുകയും ചെയ്തു. പിറെറന്നാൾ കാലത്തു "ഇന്നു എനിക്കു ഒരു കൊ

ട്ടാരക്കത്തപ്പുളിംകറി വച്ചുതരണം" എന്നു കല്പിച്ചു. "അതു എങ്ങനെയാണെ"ന്നു വീട്ടുകാർ ചോദിച്ചു. തോട്ടിലും ചില പറമ്പുകളിലും മററും കാണുന്ന കവളിന്താളു് പറിച്ചുകൊണ്ടുവന്നു് അതിന്റെ തണ്ടു് നാലുവിരൽനീളത്തിൽ മുറിച്ചുകഴുകി വെള്ളത്തിലിട്ടു ഉപ്പുംചേർത്തു വെന്താൽ പഴയപുളി നല്ലവണ്ണം പിഴിഞ്ഞുചേർത്തു് കരുവേപ്പിലയുമിട്ടു തിളപ്പിച്ചു പാകമാക്കി കട്ടകുവറുത്തെട്ടാൽ മതി" എന്നു പറഞ്ഞുകൊടുക്കുകയും ചെയ്തു. അപ്രകാരം മാലിന്യമില്ലാത്ത സ്ഥലത്തുനിന്നും വെളിന്താൾ പറിച്ചുകൊണ്ടുവന്നു പാകപ്പെടുത്തി കൊടുത്തു. ഉണ്ണാനിരുന്നപ്പോൾ ഈ പുളിംകറി വിളമ്പി. അപ്പോൾ അതു് ഒരു കൈയിൽ വാങ്ങിച്ചു കുടിച്ചുനോക്കി. "ഇതങ്ങൊത്തുപോയി" എന്നു പറഞ്ഞു സംഭാരം കുടിക്കുന്നതുപോലെ രണ്ടുമൂന്നു കൈ വാങ്ങി കുടിച്ചു. ബാക്കി ചോറിൽ മുഴവനും ഒഴിച്ചു കുഴച്ചു ഊണുകഴിച്ചു. "സുഖമായി" എന്നുപറഞ്ഞു. ഇങ്ങനെ രണ്ടുമൂന്നുദിവസം കഴിഞ്ഞപ്പോൾ "ഇന്നു പോകയാണെ"ന്നു പറഞ്ഞു കാലത്തു പോകയും ചെയ്തു.

എന്റെ ദിനചര്യകളും അനുഷ്ഠാനക്രമങ്ങളും ഗുരുപാദഭക്തിയും അറിയുന്നതിനുകൂടി ആണോ അന്നു് ഇങ്ങനെ താമസിച്ചതെന്നു എനിക്കു ഇന്നും അറിഞ്ഞുകൂടാ. ഇതുപോലെ പിന്നൊരിക്കൽ രാവിലെ ചാഞ്ഞാംവീട്ടിൽ വരികയും, ബാഹ്യവൃത്തിക്കായി വടക്കേ പറമ്പിലേക്കു പോകയും ചെയ്യുന്നതുകണ്ടു പത്തുപതിനഞ്ചു മിനിട്ടുകഴിഞ്ഞു തിരിച്ചുവന്നു് അവിടെ താമസിക്കുന്ന റെയിഞ്ചർ ജി. വേലുപ്പിള്ള അവർകളുടെ കുട്ടികളോടു് "ഇന്നു് അപ്പൂപ്പനു ഒരു പായസം വച്ചുതരണം" എന്നു പറഞ്ഞു. അപ്പോൾ കുട്ടികൾ "അതു് എങ്ങനെവേണമെന്നു പറഞ്ഞാൽ അതുപോലെ ഉണ്ടാക്കാം" എന്നു അറിയിച്ചു. സ്വാമിതിരുവടികൾ ഉണ്ടാക്കേണ്ട ക്രമം കുട്ടികൾക്കു പറഞ്ഞുകൊടുത്തു. "ഒരുമൂടു് ഉഴിഞ്ഞ പറിച്ചു കൊണ്ടുവന്നു രണ്ടുതുടം വെള്ളം തളിച്ചു് ഇടിച്ചു പിഴിഞ്ഞരിച്ചു വയ്ക്കണം. പിന്നീടു ഒരുപിടി അരി പാകത്തിനു വെള്ളമൊഴിച്ചു വേകുമ്പോൾ ഉഴിഞ്ഞച്ചാറും ഒരു ഉണ്ടശർക്കരയും ചേർത്തു തിളപ്പിച്ചു പായസമാക്കി ചെറിയ ചൂടോടുകൂടി തരണം"."

ഇതുകേട്ടിട്ടു ഞാൻ സ്വാമിതിരുവടികളോടു് "ഇതു് എന്തിനാണെ"ന്നു ചോദിച്ചു. "മലശുദ്ധിയുണ്ടായില്ല. അപ്പോൾ ഭ്രമണകംചെയ്തു ശോധനവരുത്തി കോഷ്ഠം രിക്തമാവുകയും വായു മേൽപ്പോട്ടു കയറി ഒരു പാർശ്വത്തിൽ വല്ലാതെ പിടിക്കയും ചെയ്തിരിക്കുന്നു. നിവർന്നു നടക്കാൻമേലാ. അതു ശമിക്കുന്നതിനാണു് ഇതു കുടിക്കുന്നതു്" എന്നു എന്നോടു പറയുകയും, കുട്ടികളോടു് ഉഴിഞ്ഞപ്പായസം വാങ്ങി കഴിക്കയുംചെയ്തു. അരമണിക്കൂർകഴിഞ്ഞു "സുഖമായി"എന്നു പറഞ്ഞു അവിടന്നു ഊണും കഴിച്ചു.

ഹഠയോഗക്രമങ്ങളുടെ മാഹാത്മ്യംപറഞ്ഞകൂട്ടത്തിൽ പ്രാണായാമക്രമം തെററിപ്പോയാൽ അവർക്കു് കണ്ണടച്ചാൽ തീകാണും, ഉറക്കം ഉണ്ടാകയില്ല. ഇതിന്റെ ശമനത്തിനു സുലഭമായ ഒരു ഔഷധമുണ്ടു് എന്നരുളിച്ചെയ്കയും എനിക്കു ഉപദേശിച്ചുതരികയും ചെയ്തു. അപ്പോൾതന്നെ അവിടെനിന്നും പോയി.

രണ്ടുകൊല്ലം കഴിയുന്നതിനിടയിൽ ഒരു യോഗാഭ്യാസിയായ ഭക്തനു കണ്ണടച്ചാൽ തീകാണുകയും തന്നിമിത്തം ഉറക്കം ഉണ്ടാകാതിരിക്കയും ചെയ്യുന്നവിവരം സുഭാഷിണി പത്രാധിപർ ഗോവിന്ദപ്പിള്ള അവർകൾ എന്നോടു പറഞ്ഞു. ഈ രോഗി അന്നു തക്കലെതാമസിച്ചിരിക്കുകയായിരുന്നു. മിസ്റ്റർ ഗോവിന്ദപ്പിള്ള ആ രോഗിയെ കൂട്ടിക്കൊണ്ടുവന്നു് എന്നെ കാണിച്ചു. പരമഹംസസ്വാമികൾ ഉപദേശിച്ചുതന്ന ഔഷധം സന്ധ്യകഴിഞ്ഞു് ഏഴുമണിക്കു കാലിന്റെ വെള്ളയിൽ തേച്ചു തടകി പത്തുമിനിട്ടു കഴിഞ്ഞപ്പോൾ അദ്ദേഹം ഉറങ്ങിത്തുടങ്ങി. രാത്രി രണ്ടുരണ്ടുതവണ അല്പാല്പം

ഉണൎന്നിട്ടും പിന്നെയും പിന്നെയും ഉറങ്ങി. പിറേറദിവസം രാവിലെ ഏഴുമണിയായിട്ടും ഉണൎന്നില്ല. അപ്പോൾ വിളിച്ചുണൎത്തി. ആ സമയം അദ്ദേഹത്തിനു യാതൊരു സുഖക്കേടും ഇല്ല. പതിവുപോലെ ദിനചൎയ്യകൾ എല്ലാം കഴിക്കയും സുഖമായി തക്കലയ്ക്കുപോകയുംചെയ്തു. ഇതു സിദ്ധഫലമായ ഔഷധം മറെറാന്നും ഞാൻ കണ്ടിട്ടില്ല.

ഞാൻ എന്റെ പതിവായുള്ള സൎക്കാർ ജോലിയും അനുഷ്ഠാനക്രമവും, ഗ്രന്ഥപാരായണവും നടത്തിക്കൊണ്ടു കാലയാപനം ചെയ്തുവന്നു. "മനസ്സിൽനിന്നും എല്ലാംപോകണമെ"ന്നു ആചാൎയ്യകല്പന സാധിക്കാതെ കഴിയുന്നതിനാൽ മനഃക്ലേശത്തിനു് അറുതികാണാതെതന്നെ ലൗകികവ്യാപാരം തുടരേണ്ടതായിട്ടാണു വന്നതു്. പഞ്ചദശിയിൽ ചിത്രദീപപ്രകരണം വായിച്ചുവന്നസമയം–

"സദാ വിചാരയേത്തസ്മാൽ
ജഗജ്ജീവപരാത്മനഃ
ജീവഭാവജഗൽഭാവ
ബാധെ സ്വാത്മൈവ ശിഷ്യതെ.

നാപ്രതീതിസ്തയോൎബാധഃ
കിന്തു മിഥ്യാത്വനിശ്ചയഃ
നോ ചേൽ സുഷുപ്തിമൂൎച്ഛാദൌ
മുച്യേതായത്നതോ ജനഃ"

എന്ന പദ്യങ്ങളുടെ അൎത്ഥം വിചാരിച്ചതിൽ ജഗദാവിസ്മൃതികൂടാതെ ആത്മബോധത്തിനു സത്തയുണ്ടാകാമെന്നും, സ്വാമിതിരുവടികൾ "ഇനി കീഴ്പ്പോട്ടില്ലെന്നു്" കല്പിച്ചവാക്കു തെററാകയില്ലെന്നും ഓൎത്തു ഞാൻ കാലം തള്ളിവിട്ടു.

ശ്രീമത് പരമഹംസ ചട്ടമ്പിസ്വാമിതിരുവടികളെ ഒടുവിൽ ഞാൻ കണ്ടതു് വഞ്ചിയൂർ ചാത്താംവീട്ടിൽവച്ചാണു്. അന്നു തിരുവടികൾക്കു ഒരു അതിസാരത്തിന്റെ ഉപദ്രവം ഉണ്ടായിരുന്നു. അതു് ചരമകാലത്തിൽ സംഭവിച്ചതാണെന്നു പിന്നെ മനസ്സിലായി.

"അതിസാരേണ മരണം
യോഗിനാമപി ദുൎല്ലഭം."

എന്ന പ്രമാണം തെററാകയില്ലല്ലോ.

"കംഠാന്യാഹതേംഭ്ണ്ണഃബന്ധശ്വാസവേഗ–
വ്യഗ്രാവിഷ്ഫുരത്സൎവമൎമ്മാസ്ഥിബന്ധാം
വിചിന്ത്യാഹമന്ത്യാമസഹ്യാമവസ്ഥാം
ബിഭേമി പ്രഭോ കിം കരോമി പ്രസീദ."

എന്നു് ശ്രീശങ്കരാചാൎയ്യസ്വാമികൾ ജീവികളുടെ പ്രാണയാനകാലത്തിലുള്ള സങ്കടാവസ്ഥയെ വിവരിച്ചിട്ടുള്ളതുപോലെ സ്വാമിതിരുവടികൾക്കു് ഉണ്ടാകാതിരിക്കാനാണു് ഈ അതിസാരരോഗം ഉണ്ടായതെന്നു തോന്നുന്നു. അതിസാരം വന്നുകഴിഞ്ഞാൽ സൎവസ്രോതസ്സുകളും ശുദ്ധങ്ങളായിത്തീരും. പിന്നെ പ്രാണപ്രയാണം സുഖമായി കഴികയും ചെയ്യും.

ഈ അവസരത്തിൽ പുണ്യരാശിയായ കുമ്പളത്തുശങ്കുപ്പിള്ള അവർകൾവന്നു തിരുവടികളെ പന്മനയ്ക്കു കൂട്ടിക്കൊണ്ടുപോകയും, അദ്ദേഹത്തിന്റെ ശുശ്രൂഷയോടുകൂടി ബ്രഹ്മശ്രീ ബാലഭട്ടാരക പരിവ്രാജകപരമഹംസസ്വാമികൾ സമാധിയാകയുംചെയ്തു.

തിരുവടികളുടെ സങ്കല്പങ്ങൾ മുൻകൂട്ടി അറിഞ്ഞിരുന്ന ശ്രീമാൻ ശങ്കുപ്പിള്ള അവർകൾ വിധിപ്രകാരം, പരിപാവനമായ ഗുരുപാദവിഗ്രഹത്തെ ഒരു കാവിന്റെ മദ്ധ്യത്തിൽ ഭൂഗൎഭത്തിൽ പ്രതിഷ്ഠിക്കയും പുറമെ ഒരു ശിവലിംഗപ്രതിഷ്ഠ നടത്തുകയും മററും ചെയ്ത കഥ അദ്ദേഹത്തിന്റെ ലേഖനത്തിൽനിന്നും അറിയാവുന്നതാണു്.

ആ കാലത്തിൽ ചട്ടമ്പിസ്വാമി തിരുവടികളുടെ മാഹാത്മ്യം സാമാന്യേന എങ്കിലും അറിഞ്ഞിട്ടുള്ള ഒരാൾ നാണുഗുരുസ്വാമികൾ മാത്രമാണു ഉണ്ടായിരുന്നതു്. അദ്ദേഹം സ്വഗുരുപാദരുടെ സമാധിയുടെ സ്മാരകങ്ങളായ രണ്ടു പദ്യങ്ങൾ എഴുതിയവയെ അടിയിൽ രേഖപ്പെടുത്തുന്നു.

"സൎവജ്ഞ ഋഷിരുൽക്രാന്ത–
സ്സൽഗുരുശ്ശുകവൎത്മനാ।
ആഭാതി പരമവ്യോമ്നി
പരിപൂൎണ്ണകലാനിധിഃ ॥

ലീലയാ കാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ।
നിസ്സ്വം വപുസ്സമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ ॥

ഇവയിൽ ആദ്യപദ്യത്തിൽ ശുക ബ്രഹ്മർഷിയെപ്പോലെ സ്വാമിതിരുവടികളും സർവ്വപ്രപഞ്ചസ്വരൂപനായി ജീവന്മുക്തനായിരുന്നു സദ്യോമുക്തിയെ പ്രാപിച്ചുഎന്ന പരമാർത്ഥം വ്യക്തമാകുന്നുണ്ട്. രണ്ടാമത്തെതിൽ സ്വാമിതിരുവടികൾ കളിച്ചുകളിച്ചു കാലം കഴിച്ചുകൂട്ടിയതു്, പാഞ്ചഭൗതികമായ ജഡം തന്റേതല്ലെന്നും, സ്വന്തമായ വപുസ്സ് അഖണ്ഡസച്ചിദാനന്ദസ്വരൂപമാണെന്നും സർവ്വതത്വാവധാരണസാമർത്ഥ്യംകൊണ്ടു് സ്വയം ബോധിച്ചുകൊണ്ടുമായിരുന്നു എന്നും തെളിയിക്കുന്നു.

സ്വാമിതിരുവടികൾ എറണാകുളത്തു വച്ചു് തന്നെ കാണുന്നതിനായി വന്ന വിവേകാനന്ദസ്വാമികളെ പടികടന്നപ്പോഴേ ഓടിച്ചെന്നു കെട്ടിപ്പിടിച്ചതും താമസിച്ചിരുന്ന ബംഗ്ലാവിന്റെ തെക്കുപുറത്തു ഒരു തണൽമരത്തിന്റെ ചുവട്ടിൽ വെള്ളമണലിൽപോയിരുന്നു് പല കഥകൾ സംഭാഷണംചെയ്തതും വിവേകാനന്ദസ്വാമികൾ വിദ്യാധിരാജ ബാലഭട്ടാരക സ്വാമികളുടെ രണ്ടു കൈകളും പിടിച്ചു് സ്വശിരസ്സിൽ വച്ചതും എന്നോടു തിരുവടികൾ നേരിട്ടു പ്രസ്താവിച്ചിട്ടുണ്ടു്. ഈ കഥ ഞാൻ ധരിച്ചിട്ടുള്ളതിൽ അല്പം ചില വ്യത്യാസത്തോടു കൂടിയാണു ഉപഹാരമാലിക മുതലായ പുസ്തകങ്ങളിൽ എഴുതീട്ടുള്ളതു്. കേട്ടു കേട്ടു ഓരോകാര്യവും മാറി മാറി വരാവുന്നതാണല്ലൊ.

ശ്രീമത് വിദ്യാധിരാജസ്വാമി ഗുരുപാദർ, ചിദാകാശലയം, ജീവകാരുണ്യനിരൂപണം, ആദിഭാഷ, പ്രാചീനമലയാളം മുതലായ അനേകം ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുണ്ടു്. അവ എല്ലാം കേരളീയർക്കു് അത്യന്തോപകാരപ്രദങ്ങളുമാണു്. എന്നാൽ "അദ്വൈത ചിന്താപദ്ധതി" എന്ന ഒരു വേദാന്തഗ്രന്ഥം നിർമ്മിച്ചിട്ടുള്ളതു് മലയാളഭാഷയിലുള്ള സർവ്വവൈദികഗ്രന്ഥങ്ങൾക്കും മൂർദ്ധഭൂഷണമാണെന്നുള്ളതു് നിസ്സംശയം ചെണ്ടിച്ചുപറയാവുന്നതാണു്. പ്രസ്തുത ഗ്രന്ഥത്തിൽ മായയുടെ വിവർത്തമായ ആവിർഭാവം, സത്വരജസ്തമോഗുണങ്ങൾ, അവയുടെ ഒൻപതുവിഭാഗങ്ങൾ, കൂടസ്ഥൻ, സർവ്വേശ്വരൻ, ഹിരണ്യഗർഭൻ, വിരാട് ത്രിമൂർത്തികൾ, തത്വജ്ഞാനികൾ, കർമ്മനിഷ്ഠന്മാർ, മന്ദന്മാർ ഇവരുടെ ജന്മങ്ങളെയും; ജ്ഞാനേന്ദ്രിയങ്ങൾ, പ്രാണാദിവായുക്കൾ, കർമ്മേന്ദ്രിയങ്ങൾ, ആകാശാദി പഞ്ചഭൂതങ്ങൾ, കാരണസൂക്ഷ്മസ്ഥൂലശരീരങ്ങൾ ഇവയെയും വ്യക്തമായി വിവരിച്ചു് പ്രപഞ്ചസ്വരൂപം മുഴുവനും അജ്ഞന്മാർക്കും അറിയത്തക്കവണ്ണം സ്പഷ്ടമാക്കി കാണിച്ചിട്ടുള്ളതും, അദ്ധ്യാരോപയുക്തിയേയും അപവാദതന്ത്രത്തേയും പ്രത്യേകം പ്രബോധനംചെയ്തിട്ടുള്ളതുമാകുന്നു.

ഇതിൽ സർവ്വപ്രകരണങ്ങളെയും ആക്ഷേപസമാധാനസഹിതം വിസ്തരിച്ചിരിക്കുന്നു. തത്വമസ്യാദി മഹാവാക്യങ്ങളെയും, വേദാന്തസാര മഹാവാക്യങ്ങളെയും ക്രമം കഷമായി വ്യാഖ്യാനിച്ചു് അതിഗംഭീരമായ ലക്ഷ്യാർത്ഥത്തെ പ്രതിപാദിച്ചിട്ടുണ്ടു്. ഈ ഗ്രന്ഥം വായിച്ചുകഴിഞ്ഞാൽ ആ പുണ്യവാൻ ഉടൻതന്നേ മുമുക്ഷുവായിത്തീരുന്നതും പുനഃപുനരേന നോക്കി അർത്ഥങ്ങൾ ഗ്രഹിച്ചു മോക്ഷോപായം അറിയുന്നതുമാകുന്നു.

ഇതു മററു പുസ്തകങ്ങൾ വായിക്കുന്നതുപോലെ വായിച്ചാൽ പെട്ടെന്നു അർത്ഥം മനസ്സിലാകയുമില്ല. പലതവണ വായിക്കണം; എന്നാലും തത്ത്വോപസ്ഥിതി വരുന്നതു് ഈ പദ്ധതിയിലെ അഭ്യാസത്തിനു അനുസരിച്ചായിരിക്കും.

സീമാതീതപ്രപഞ്ചപ്രകൃതിഗതിവിലം
സാവലോകീസ്വകീയൈ-
ശ്ശിഷ്യൈരന്യൈരശിഷ്യപ്രഥിതഗുണഗണൈ
ശ്ചാദരാൽ സേവ്യമാനഃ
അവ്യാജാനന്ദസാന്ദ്രാമലഹൃദയവികാ
സോദയോ ബാലകാഖ്യോ
വിഖ്യാതോ ദേശികോ മേ മനസി വിലസതാം
സുന്ദരാസോ മുനീന്ദ്രഃ

# ഒരു മഹൽസമ്മേളനം.

---

## ടി. ആർ. അനന്തകുറുപ്പ്

[ശ്രീ ചട്ടമ്പിസ്വാമികളുടെ പ്രിയശിഷ്യനും ദീർഘകാലം അദ്ദേഹത്തോടു് സമ്പർക്കം പുലർത്തിവന്നിട്ടുള്ള ഒരു സ്വാമിഭക്തനുമാണു് ശ്രീ ടി. ആർ. അനന്തകുറുപ്പ്. സ്വാമികളുടെ ജീവിതവിവരങ്ങളെ സംബന്ധിച്ചു് ഗദ്യമായും പദ്യമായും പല പ്രബന്ധങ്ങളും എഴുതീട്ടുള്ള ഈ ശിഷ്യൻ വിവേകാനന്ദസ്വാമികളും ചട്ടമ്പിസ്വാമികളുമായുണ്ടായ അഭിമുഖസമ്പർക്കത്തെ വിവരിക്കുന്ന ഈ ലേഖനം ശ്രദ്ധേയമാണു്.] പ്രസാ:—

**ഒരു** സുപ്രഭാതത്തിൽ ഒരു കേവുവഞ്ചി എറണാകുളം വള്ളക്കടവിൽ അടുത്തു. അതിൽനിന്നും ഒരു യുവസന്ന്യാസി വെളിയിൽ ഇറങ്ങിനിന്നു. ദിവാൻസെക്രട്ടറി രാമയ്യർ, പോലീസ് സൂപ്രണ്ട് ചന്ദുലാലാ എന്നിവർ ഉഷസ്സിൽ ശീലിച്ചുവരാറുള്ള ലഘുവ്യായാമാർത്ഥം സഞ്ചരിച്ചു് ആ കടവിൽ എത്തി. സന്ന്യാസിമാരെപ്പറ്റി പ്രത്യേകതാല്പര്യക്കാരായിരുന്ന ഇവർ ഈ വിദേശീയ സന്ന്യാസിയുമായി സംഭാഷണം ചെയ്യാനൊരുങ്ങി. ആദ്യം മലയാളത്തിലും പിന്നെ രാമയ്യർ തമിഴിലും ചില ചോദ്യങ്ങൾ ചോദിച്ചിട്ടും സന്ന്യാസി യാതൊരു മറുപടിയും പറയുന്നില്ല. അപ്പോൾ വള്ളക്കാരൻ "യജമാനന്മാരെ ആ മനുഷ്യനു് ചെവിയും നാവുമൊന്നുമില്ല. ഇന്നലെ ഈ വള്ളത്തിലുള്ളവർ അനവധി ചോദ്യം ചോദിച്ചിട്ടും, ഇതേവരെ ഒന്നും മിണ്ടിയിട്ടില്ല." വള്ളക്കാരന്റെ ഈ അഭിപ്രായപ്രകടനാനന്തരം തന്റെ സ്വഭാഷയായ ഹിന്ദുസ്ഥാനിയിൽ ചന്ദുലാലാ ചോദ്യം ആരംഭിച്ചു. സന്ന്യാസി മറുപടിയും പറഞ്ഞുതുടങ്ങി. പ്രഥമദൃഷ്ടിയിൽതന്നെ സന്ന്യാസിയെ അവർക്കു ബോധിച്ചു. തങ്ങളുടെ വസതിയിൽ അന്നത്തെ ഭിക്ഷകഴിക്കാമെന്നു് അവർ ക്ഷണിക്കുകയും ചെയ്തു. പിന്നീടു് ഇവർ മൂവരുംകൂടി രാമയ്യരുടെ ഗൃഹത്തിൽ ചെന്നെത്തി. അവിടെ ഇരുന്നുകൊണ്ടു് രാമയ്യരും ചന്ദുലാലുംകൂടി "സന്ന്യാസിമാരിൽതന്നെ ഉദരംഭരണത്തിനായി വേഷംകെട്ടുന്നവർ ധാരാളമുണ്ടെന്നും, ഇക്കൂട്ടത്തിൽ അപൂർവം ചില വിശിഷ്ടന്മാരേയും കണ്ടുമുട്ടിയേക്കാമെന്നും സൂക്ഷ്മം അറിവാൻ പാടില്ലാത്തതിനാൽ എല്ലാവരേയും മാനിക്കുന്നതുതന്നെ യുക്തമെന്നും" ഇംഗ്ലീഷിൽ പറഞ്ഞു. ഇതുകേട്ടപ്പോൾ ആ സന്ന്യാസിയുടെ മുഖത്തു ചില ഭാവഭേദങ്ങൾ ഉണ്ടായതു് ആ വക്താക്കൾക്കു് വ്യക്തമായി. "എന്താ! ഇംഗ്ലീഷു് അറിയാമോ?" എന്നായി പിന്നീടു് അവരുടെ ചോദ്യം. സ്വല്പമൊക്കെ അറിയാമെന്നു് ഇംഗ്ലീഷിൽതന്നെ സന്ന്യാസി മറുപടി പറഞ്ഞു. അല്പനേരം ഇംഗ്ലീഷിൽ സംസാരിച്ചപ്പോഴേക്കും സെക്രട്ടറിക്കും സൂപ്രണ്ടിനും അത്ഭുതമായി. നല്ല ഇംഗ്ലീഷു കേൾക്കണമെങ്കിൽ ഇവിടത്തോളം വരുവാൻ ആളുകളെ ക്ഷണിച്ചുകൊണ്ടു് കാളേജിലേക്കും മററും ദൂതരെ അയച്ചു.

സമീപം ഒരു ഗൃഹത്തിൽ വിശ്രമിച്ചിരുന്ന ഒരു കേരളീയസന്ന്യാസി തൽഗൃഹനായകന്റെയും മററും പ്രചോദനംമൂലം നവീന സന്ന്യാസിയെ സന്ദർശിപ്പാൻ അവിടെ വന്നു. ചന്ദുലാലും രാമയ്യനും ആഗതന്റെ മഹിമാതിശയത്തെ അതിഥിസന്ന്യാസിയോടു പറഞ്ഞു മനസ്സിലാക്കി. അതിഥിസന്ന്യാസി ആർഷാചാരപുരസ്സരം

ആഗതസന്ന്യാസിയെ സ്വീകരിച്ചു സ്വാഗതം ചെയ്തു. പിന്നീട് അവർ ഇരുപേരും കൂടി ആ പുരയിടത്തിൽതന്നെ ഒരു വിജനസ്ഥലത്തേക്കായി നടന്നു. വഴിക്കു മരക്കൊമ്പിൽ ഒരു ശാഖാമൃഗം ഇരിക്കുന്നു. അതിഥിസന്ന്യാസി അതുകണ്ടു് സംസ്കൃതത്തിൽ പറയുകയാണു് "അതാ ആ മരത്തിന്റെ മുകളിൽ മാനുഷചിത്തം വിളയാടുന്നു."

അവർ അങ്ങിനെ ഒരു വിജനസ്ഥലത്തു എത്തി. അപ്പോൾ അതിഥി സന്ന്യാസി ആഗത സന്ന്യാസിയോടു് ചിന്മുദ്രയെപ്പററി പറഞ്ഞുകേട്ടാൽ കൊള്ളാമെന്നു അപേക്ഷിച്ചു. ആദ്യം "ചിന്മുദ്ര" ഇങ്ങനെയാണെന്നും പറഞ്ഞു് ആഗത സന്ന്യാസി പിടിച്ചു കാണിച്ചുകൊടുത്തു. "ഇതു എനിക്കുമറിയാം. ഇതു ആത്മജ്ഞാനത്തിനു് എങ്ങിനെ ഉതകുമെന്നാണു എനിക്കറിയേണ്ടതു്." ആഗതസന്ന്യാസിയുടെ മധുനിഷ്യന്ദിയായ നിരർഗ്ഗളവാക്പ്രവാഹം നിർഗ്ഗളിച്ചുതുടങ്ങി. "അങ്ങിനെ പിടിക്കുമ്പോൾ ഒരു ഞരമ്പിനു് സ്പന്ദനം ഉണ്ടായി ഒരു ശക്തി ഉൽഗമിച്ചു ശിരസ്സിൽ തട്ടുമെന്നും ബൃഹദാരണ്യോപനിഷത്തിന്റെ അപ്രസാധിതവും പ്രാചീനവുമായ ഒരു ഭാഷ്യഭാഗം ഉദ്ധരിച്ചു് അതിഥി സന്ന്യാസിയുടെ സന്ദേഹം സമൂലമൂലീകരിച്ചു. ഇതുകേട്ടു സന്തോഷിച്ചു് അതിഥി സന്ന്യാസി ആഗതസന്ന്യാസിയെ ഗാഢാശ്ലേഷം ചെയ്തു ഇങ്ങനെ പറഞ്ഞു: "ഞാൻ ബങ്കാളത്തുനിന്നും വളരെ ദൂരം—തെക്കെ അററത്തു്—ഇവിടംവരെ എത്തി. പല സന്ന്യാസിമാരേയും കണ്ടു. ഈ ചോദ്യം തന്നെ അവരോടെല്ലാം ഞാൻ ചോദിച്ചു. ഇത്ര തൃപ്തികരമായ ഒരു സമാധാനം പറവാൻ ഇന്നേവരെ ആക്കും സാധിച്ചിട്ടില്ല."

ഈ മഹൽസമ്മേളനം ഇങ്ങിനെ അവസാനിച്ചു. വിവേകാനന്ദസ്വാമികൾ (ദക്ഷിണദിക്പര്യടനം കഴിഞ്ഞു്) തിരിയെ വടക്കോട്ടു മടങ്ങി. ബങ്കാളിൽനിന്നും ആനന്ദജി എന്നു പേരായ ഒരു സന്ന്യാസി കൂടി ദേശസഞ്ചാരാർത്ഥം പുറപ്പെട്ടിരുന്നു. പൂർവ്വപരിചിതനായ അദ്ദേഹത്തെ വഴിക്കുവച്ചു വിവേകാനന്ദസ്വാമികൾ കണ്ടുമുട്ടി. എറണാകുളത്തു ഒരു വിശിഷ്ടപുരുഷൻ അധിവസിക്കുന്നുണ്ടെന്നും, അദ്ദേഹത്തെ കണ്ടു വന്ദിച്ചേ മടങ്ങാവൂ എന്നും ആ സഞ്ചാരി സന്ന്യാസിയോടു് അദ്ദേഹം പറഞ്ഞേല്പിച്ചു ആനന്ദജി എറണാകുളത്തു് എത്തി. റോഡിൽ നിന്നുകൊണ്ടു് 'ചട്ടമ്പി, ചട്ടമ്പി' എന്നു് ഉരുക്കഴിച്ചുതുടങ്ങി. ചട്ടമ്പിസ്വാമിതിരുവടികൾ അക്കാലത്തു് "ഇടപ്പള്ളി" യിലേക്കു് മാറിത്താമസിച്ചിരുന്നു. ഒടുവിൽ ആരോ വിവരം പറഞ്ഞുകൊടുത്തു. ഇടപ്പള്ളിയിൽ ചെന്നു് അദ്ദേഹം സ്വാമികളുമായുള്ള സഹവാസസൗഭാഗ്യം ഏതാനും മാസക്കാലമനുഭവിച്ചു.

അവിടെവച്ചു് ഒരുസംഭവംകൂടി ഉണ്ടായി. നാഗരാക്ഷരത്തിലുള്ള ഒരു പുസ്തകം ആനന്ദജിയുടെ ശ്രദ്ധയെ ആകർഷിക്കുന്നു. അടുത്തുതന്നെ നീലകണ്ഠതീർത്ഥപാദസ്വാമികൾ ഇരിക്കുന്നുണ്ടു്. പുസ്തകത്തിന്റെ ആദ്യം ചേർത്തിരുന്ന ഒരു പടം ആനന്ദജി എടുത്തുനോക്കി. "ഒരു നല്ല ജ്ഞാനിയെപ്പോലെ ഇരിക്കുന്നല്ലോ. ഇതു് ആരുടെ പടമാണു്" എന്നു് സ്വാമികളോടുചോദിച്ചു. "സൂക്ഷിച്ചുനോക്കൂ" എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. ആ ഗ്രന്ഥം അദ്ദേഹം രചിച്ചതും ആ പടം അദ്ദേഹത്തിന്റേതുമായിരുന്നു. ഒടുവിൽ ആനന്ദജിക്കു കാര്യം മനസ്സിലായി. അതേവരെ പ്രകടിപ്പിച്ചിരുന്ന വയസ്യഭാവം വെടിഞ്ഞു. പിന്നീടു് ബ്രഹ്മരന്ധ്രത്തെപ്പററി പറഞ്ഞുതന്നാൽ കൊള്ളാമെന്നു് അപേക്ഷയായി സ്വാമികൾ ഉത്തരമായി പറകയാണു് "ബ്രഹ്മരന്ധ്രം എന്നാൽ ബ്രഹ്മമാകുന്ന രന്ധ്രമെന്നോ ബ്രഹ്മമാഗ്ഗത്തിലേക്കുള്ള രന്ധ്രമെന്നോ ഏതർത്ഥത്തിലാണു് ചോദിക്കുന്നതു്?" പ്രാശ്നികൻതന്നെ വിഷമിച്ചു. ഒടു

വിൽ സ്വാമികൾ പ്രഷ്ടാവിന്റെ സംശയപരിച്ഛേദവും വരുത്തി. (ആനന്ദജി അവിടെവച്ചു സ്വാമിയിൽനിന്നു് ഖേചരി അഭ്യസിച്ചശേഷമാണു് തിരിച്ചുപോയതു്.)

ഇത്രയും വിവരം വളരെ മുമ്പുതന്നെ ഞാൻ കേട്ടിട്ടുണ്ടു്. ശ്രീരാമകൃഷ്ണമിഷനോടു സംബന്ധപ്പെട്ട ചില ആളുകൾ ഈ കഥയുടെ വിശ്വാസ്യതയെപ്പററി ശങ്കാലുക്കളായി വിവരം എന്നോടു പറഞ്ഞതുകൊണ്ടു അടുത്തൊരുകാലത്തു് സ്വാമികളെ സന്ദർശിപ്പാൻ സംഗതിയായപ്പോൾ പല സംഗതികളും പറഞ്ഞ കൂട്ടത്തിൽ ഇതും ഒന്നു ചോദിക്കാൻ ഇടയായി. അദ്ദേഹത്തിന്റെ സ്വതസ്സിദ്ധമായ സ്വഭാവത്തെ പുരസ്കരിച്ചു് ഈ മഹൽസമ്മേളനകഥ എന്നെ ധരിപ്പിച്ചു. ഞാൻ ഇങ്ങനെ ഒന്നു എഴുതേണമെന്നും മററും അദ്ദേഹം ഉദ്ദേശിച്ചിട്ടില്ലായിരുന്നതിനാൽ ചിന്മുദ്രയെക്കുറിച്ചു പറഞ്ഞ ഭാഷ്യഭാഗവും മററും കുറിച്ചുവയ്ക്കുന്നതിനിടയാകാതെ വിസ്മൃതകോടിയിൽ ഉൾപ്പെട്ടുപോയി.

പിന്നീടു് എനിക്കു ഈ കഥയുടെ വിശ്വാസ്യതയ്ക്കു പ്രത്യക്ഷമായ ഒരു തെളിവുകൂടി ലഭിച്ചു. എന്റെ ഗൃഹാന്തികത്തിൽ സ്വാമികൾ വിശ്രമിച്ചരുളിയകാലത്തു് ബംഗാളിൽനിന്നും അമൃതാനന്ദൻ എന്നു പേരായ ഒരു യുവസന്യാസി, സ്വാമിതിരുവടികളെ സന്ദർശിക്കാൻ വന്നിരുന്നു. അദ്ദേഹം 108 ആവത്തിച്ചു കാച്ചി എടുത്ത പഞ്ചഗവ്യം ഹിമാലയത്തിൽ ഋഷിവാസയോഗ്യമായ ഒരു വിജനപ്രദേശത്തിരുന്നു് സേവിച്ചു പഞ്ചാക്ഷരം 108 ലക്ഷം ഉരു ജപിച്ചു സിദ്ധിസമ്പാദിച്ച ഒരാളായിരുന്നു. ശരീരശോഭയും വചോഭംഗിയും ആരുടേയും ഹൃദയത്തെ ഹഠാദാകഷിക്കുന്ന ഒന്നായിരുന്നു എന്നു പ്രത്യേകം പറയേണ്ടിയിരിക്കുന്നു. അദ്ദേഹം വിവേകാനന്ദസ്വാമികളുടെ ശിഷ്യപരമ്പരയിൽപ്പെട്ട ഒരാളാണെന്നും സ്വാമികളുടെ ഡയറിയിൽനിന്നും ചട്ടമ്പി സ്വാമിതിരുവടികളുടെ മാഹാത്മ്യം മനസ്സിലാക്കി, കണ്ടൊന്നു വന്ദിപ്പാനാണു ഇങ്ങോട്ടു തിരിച്ചതെന്നും പറയുകയുണ്ടായി. ഏതാനും കാലം സഹവാസസൗഭാഗ്യം ലഭിച്ചു അദ്ദേഹവും മടങ്ങി. ഇതു് എന്റെ ദൃഷ്ടിക്കു വിഷയീഭവിച്ച ഒരു സംഗതിയാകയാൽ മേൽപ്പറഞ്ഞ കഥയെപ്പററിയുള്ള വിശ്വാസം ഒന്നുകൂടി ദൃഢീഭവിച്ചു. ഇങ്ങനെ ഭാരതം ഒട്ടുക്കെന്നു പറയത്തക്കവണ്ണം സ്വാമിതിരുവടികളുടെ വിഖ്യാതി പരന്നിട്ടുണ്ടു്. കേരളവും പരിസരവും അദ്ദേഹത്തിന്റെ ദിവ്യപാദധൂളിയാൽ നിരന്തരം പരിപാവനമാക്കിയിരിക്കുന്നു. സ്വാമികളുമായി മുഖപരിചയം ഇല്ലാത്തവർതന്നെ വളരെ ചുരുങ്ങും. സ്വാമികളെ അതിഥിയായി ലഭിക്കത്തക്ക മഹാഭാഗ്യവും പല മാന്യന്മാർക്കും ലഭിച്ചിട്ടുള്ളതാണു്. പക്ഷേ ആ മഹൽ സഹവാസം ശരിയായ ഒരു പന്ഥാവിൽക്കൂടി ഉപയോഗയോഗ്യമാക്കിയിട്ടുള്ളവരുടെ സംഖ്യ വളരെ തുച്ഛമാണെന്നുകൂടി ഇവിടെ എടുത്തുപറയേണ്ടിവന്നതിൽ വ്യസനിക്കുന്നു.

സ്വാമികൾ ആർഷമതത്തിന്റെ ഉച്ചാവചമായ ഒരു ആദർശമായിരുന്നു. ലൗകികമയങ്ങളും കൗതുകകരങ്ങളുമായ ആകാംക്ഷകളുടെ പൂരണത്തിനു് മാത്രമേ അദ്ദേഹത്തിന്റെ സഹവാസം അന്തേവാസികൾ ഉപയോഗപ്പെടുത്തിയിരുന്നുള്ളു. അദ്ദേഹത്തിന്റെ യഥാർത്ഥ മഹത്വവും ഭാവവും സൂക്ഷ്മമായി മനസ്സിലാക്കിയിട്ടുള്ളവർ വളരെ ചുരുക്കം എന്നാണു എനിക്കു് തോന്നുന്നതു്. സാധാരണക്കാർക്കെന്നല്ല നല്ല പഠിപ്പുണ്ടെന്നഭിമാനിക്കുന്നവർക്കുകൂടി അദ്ദേഹം ദുരഭിഗമ്യനായിരുന്നു. കണ്ണുള്ളപ്പോൾ അതിന്റെ കാഴ്ച അറികയില്ലെന്നും, മുററത്തെ മുല്ലയ്ക്കു മണമില്ലെന്നുംഉള്ള പഴമൊഴികൾ എത്രയോ അർത്ഥവത്താണു്. അദ്ദേഹത്തിൽനിന്നും ലഭിക്കാമായിരുന്ന അക്ഷയനിക്ഷേപം കരഗതമായിട്ടുകൂടിയും, സപ്പഭ്രാന്ത്യാ കരുടൻ ശിരോപ്പിതമാലയെന്നതു

പോലെ നാം എറിഞ്ഞുകളഞ്ഞു. ഇന്നു തെക്കേഇൻഡ്യയിലെന്നല്ല, ഭാരതമൊട്ടുക്കു പോകയാണെങ്കിൽ ഇങ്ങനെ ഒരു അദ്വൈതപാരിജാതം കണ്ടുമുട്ടാൻ പ്രയാസമാണു്. ശ്രീരാമകൃഷ്ണപരമഹംസർ പറയുംപോലെ. "വിളക്കിനു് അതിന്റെനേരെ ചുവട്ടിലുള്ള ഇരുട്ടു പ്രമാർജ്ജനംചെയ്യാൻ സാധിക്കുന്നില്ല എന്നു സമാധാനിക്കുക."

---

# പാമ്പിനെ മടക്കിയതു്

"ഞാൻ ഒരിക്കൽ സ്വാമികളൊന്നിച്ചു മലയാററൂർ പോയിരുന്നു. അവിടെ ആററുവക്കത്തു് ഞങ്ങൾ നില്ക്കുകയായിരുന്നു. ഒരു വലിയ ഇരപ്പുകേട്ടു. ഞങ്ങൾ നോക്കിയപ്പോൾ ഒരു വലിയ തവള വെള്ളത്തിലേക്കു ചാടിക്കളഞ്ഞു. അതിനെ പിൻതുടർന്നുവന്ന ഒരു ക്രൂരസർപ്പം പത്തിയുംവിടർത്തി ക്രുദ്ധിച്ചുനില്ക്കുന്നു. ആ ഭയങ്കരമായ കാഴ്ചയാൽ ഞാൻ സംഭ്രാന്തനായി. അതുപോലെ ഒരിക്കലും ഭയം എന്നെ ബാധിച്ചിട്ടില്ല. സ്വാമികൾ സർപ്പത്തോടായി ഇങ്ങനെ പറഞ്ഞു: "ഛീ! അതിനെ തൊടരുതു്—പോ" സ്വാമിയുടെ കാലടിയിൽനിന്നും മൂന്നു ചുവട്ടടിയിലധികം അകലെയല്ലാതെ ഫണം വിടർത്തിനിന്ന ആ ക്രൂരസർപ്പം, ഈ ആജ്ഞകേൾക്കാത്തതാമസം, പത്തിചുരുക്കി വന്നവഴി സാവധാനത്തിൽ ഇഴഞ്ഞുപോകയുണ്ടായി."

കരുമ്പുവിളാകം ഗോവിന്ദപ്പിള്ള,
റിട്ടയാർഡ് ഫിനാൻഷ്യൽ സെക്രട്ടറി.

# എനിക്ക് സ്വാമികളോടുള്ള ബന്ധം

കുമ്പളത്തു ശങ്കുപ്പിള്ള

[അവസാനഘട്ടത്തിൽ അല്പകാലമേ ശ്രീ: കുമ്പളത്തിന് ചട്ടമ്പിസ്വാമികളുമായി സമ്പർക്കത്തിൽവരാൻ കഴിഞ്ഞുള്ളെങ്കിലും ചിരകാലശിഷ്യന്മാരോടുണ്ടായിരുന്നതിനോടൊപ്പമോ അതിൽ കൂടുതലോ സ്നേഹവാത്സല്യങ്ങൾ സ്വാമികൾക്ക് അദ്ദേഹത്തോടുണ്ടായിരുന്നു. അവരുടെ ആത്മമൈത്രിയുടെ ഒരു സജീവചിത്രത്തോടൊപ്പം സ്വാമികളെപ്പററി മററാർക്കും പറവാൻ കഴിയാത്ത പല പ്രാമാണികകാര്യങ്ങളും ഈ ലേഖനത്തിൽ വായനക്കാർക്ക് കാണാൻ കഴിയും.]

പ്രസാ:—

ശ്രീ ചട്ടമ്പിസ്വാമി തിരുവടികളെക്കുറിച്ചു ഞാൻ കുറേ ഒക്കെ ഗ്രഹിച്ചിട്ടുണ്ട്. അടുത്തു പരിചയിച്ചിട്ടുണ്ട്. ഒരു പ്രിയങ്കരനായ പിതാവിനെപ്പോലെ ഞാൻ അവിടുത്തെ ആരാധിക്കുന്നുമുണ്ട്. ഒരു വത്സല പുത്രനെപ്പോലെ എന്നെ സ്നേഹിച്ചിരുന്ന അദ്ദേഹത്തോട് ആത്മീയമായി ഞാൻ ഒന്നുംതന്നെ ചോദിച്ചിട്ടില്ല. എനിക്ക് ഒന്നും ഉപദേശിച്ചുതന്നിട്ടുമില്ല. എങ്കിലും അവിടുത്തെ സാന്നിദ്ധ്യം എനിക്കു ശ്രേയസ്കരമാണെന്നു ഞാൻ വിശ്വസിച്ചുവരുന്നു. എനിക്കു മാത്രമല്ല, ആർക്കെല്ലാം അവിടുത്തെ അനുഗ്രഹവും സാന്നിദ്ധ്യവും ലഭിച്ചിട്ടുണ്ടോ അവർക്കെല്ലാം അതു ശ്രേയസ്സിനു കാരണമായിത്തീർന്നിട്ടുണ്ട്. എനിക്കു സ്വാമികളെക്കുറിച്ച് എന്തറിയാം? അത്ഭുതകരമായ ഒരു മഹാസമുദ്രത്തെക്കുറിച്ചു നമുക്കു വല്ല വിവരവുമുണ്ടോ? അതുപോലെ ആ പരബ്രഹ്മസ്വരൂപത്തെപ്പററിയും.

എങ്കിലും ചിലതു പറയാം. ഞാൻ, അന്ന് കൃഷിയും നാട്ടുകാര്യങ്ങളും ഒക്കെയായി കഴിയുകയായിരുന്നു. ഒരുദിവസം ചട്ടമ്പിസ്വാമി തിരുവടികൾ കൊല്ലത്ത് ശ്രീ: അമ്പലപ്പുഴ കൃഷ്ണപിള്ള (മി: പിള്ള അന്നു കൊല്ലം പേഷ്കാരായിരുന്നു) അവർകളുടെ വസതിയിൽ വന്നിട്ടുണ്ടെന്ന് ആരോ പറഞ്ഞറിഞ്ഞു. എനിക്ക് അദ്ദേഹത്തെ ഒന്നു കാണണമെന്നു തോന്നി. എന്തിനോ! അങ്ങിനെ തോന്നിയെന്നുമാത്രം. ചില സ്നേഹിതന്മാരുമായി ഞാൻ സ്വാമിസന്നിധിയിൽ എത്തി. തിരുവടികളെ കണ്ടു. പലതും സംസാരിച്ചു. ഗൃസ്ഥിമുറകളെക്കുറിച്ചും വളരെ പറഞ്ഞു. ഒടുവിലെന്തുകൊണ്ടോ, എനിക്കദ്ദേഹത്തെ വീട്ടിലേയ്ക്കു ക്ഷണിക്കണമെന്നു തോന്നി. ഞാൻ ക്ഷണിച്ചു. സ്വാമികൾ വരാമെന്നു സമ്മതിച്ചു. എങ്കിലും അത്തവണ വന്നില്ല. ഏതാനും കൊല്ലങ്ങൾ കഴിഞ്ഞു തിരുവടികൾ കരുനാഗപ്പള്ളിയിൽ ആദിനാട്ടു വന്നിട്ടുള്ളതായി അറിഞ്ഞു. അപ്പോൾ വീണ്ടും ഞാൻ അദ്ദേഹത്തെ സമീപിച്ചു. ഇത്തവണ "അടിച്ചാലും വരു"മെന്നു ഫലിതപ്രിയനായ സ്വാമിതിരുവടികൾ ഉറപ്പിച്ചുപറഞ്ഞു. അന്ന് രണ്ടുമാസത്തോളം സ്വാമികൾ പന്മനയിലും പ്രാക്കുളത്തുമായി താമസിച്ചു വിശ്രമിച്ചു. പന്മനത്താമസിക്കുമ്പോൾ എന്റെ വസതിക്കടുത്തുള്ള ഒരു കാവിലാണ് പകൽസമയം കഴിച്ചിരുന്നതു്.

നാട്ടിന്റെ നാനാഭാഗങ്ങളിൽനിന്നും അദ്ദേഹത്തെ കാണാൻ വന്ന ആളുകൾക്കു സംഖ്യയില്ല. പണ്ഡിതന്മാർ, കലാകാരന്മാർ, വൈദ്യന്മാർ, ജ്യോത്സ്യന്മാർ, കവികൾ, സാഹിത്യകാരന്മാർ എന്നിങ്ങനെയുള്ളവർ മാത്രമല്ല രോഗികളും, സ്ത്രീകളും,




ശ്രീനാരായണഗുരുസ്വാമികൾ.

കുഞ്ഞുങ്ങളും എല്ലാം കൂട്ടത്തിലുണ്ടായിരുന്നു. ഓരോരുത്തരോടും അതാതുനിലയിൽത്തന്നെ സ്വാമികൾ പെരുമാറിവന്നു. വൈദ്യനോടു് വൈദ്യവിഷയത്തേക്കുറിച്ചും, സാഹിത്യകാരനോടു് ആ നിലയിലും സംസാരിക്കുന്നതും, കൂലിവേലക്കാരോടും കുഞ്ഞുങ്ങളോടും അവരെപ്പോലെ പെരുമാറുന്നതും കണ്ടാൽ സ്വാമിതന്നെ അവരവരായി മാറിപ്പോയോ എന്നു തോന്നും.

ഇങ്ങനെ മനുഷ്യൻ മാത്രമല്ല, അണ്ണാൻ, തവള, ചേര, എറുമ്പു്, പാമ്പു തുടങ്ങിയ ജീവികൾകൂടി അവിടത്തെ പരിസരത്തിൽ പുത്രന്മാരെപ്പോലെ ചുററിപ്പററി സഞ്ചരിക്കുന്നതുകണ്ടു് എന്നെപ്പോലെ അത്ഭുതപ്പെട്ടിട്ടുള്ളവരാണു് അവിടെ വന്നിട്ടുള്ളവരിൽ പലരും. സ്വാമികളുടെ വിശ്രമസ്ഥലങ്ങളിലെല്ലാം ഇങ്ങനെ പതിവാണെന്നു പലരും പറഞ്ഞു. കാട്ടിൽ സഞ്ചരിച്ചിരുന്നകാലത്തു ദുഷ്ടമൃഗങ്ങൾപോലും സ്വാമിപാദങ്ങളുടെ പരിസരത്തിൽ വൈരംവെടിഞ്ഞു സഹകരിക്കാറുണ്ടായിരുന്നുവെന്നു ദൃക്സാക്ഷികളും അദ്ദേഹത്തിൻെറ ജീവചരിത്രകാരന്മാരും പറഞ്ഞറിവുണ്ടു്.

സ്വാമികൾ പകൽ വിശ്രമിക്കാറുള്ള കാവിൻെറ കിഴക്കുവശത്തു മറെറാരു കാവും ഉണ്ടായിരുന്നു. ഒരുദിവസം അവിടുന്നു് എന്നോടു പറഞ്ഞു, "നമുക്കു് ആ കാവു് ഒന്നുപോയി കാണണം" എന്നു്. അടുത്ത ദിവസം വളരെ വെളുപ്പിനേ എന്നെ വിളിച്ചുണർത്തി. ലോകത്തിൽ എന്തിനെയെങ്കിലും അവിടുത്തേയ്ക്കു് ഭയമുണ്ടെങ്കിൽ അതു വെയിലിനെയാണു്. അതിനാൽ പകൽ സഞ്ചരിക്കുകതന്നെ പതിവില്ല. അതുകൊണ്ടു് വെളുപ്പിനേതന്നെ പോയി ഞങ്ങൾ ആ കാവു കണ്ടു. "ഇതു വളരെ പുരാതനതയും പരിശുദ്ധിയുമുള്ള ഒരു കാവാണു്. ഇതു സമാധിപീഠം ആക്കുന്നതുകൊള്ളാം" എന്നു് എന്നോടു പറഞ്ഞു.

ഏതാനുംദിവസം കഴിഞ്ഞു് "എല്ലാവരോടും യാത്രചോദിച്ചിട്ടുവരാം" എന്നുപറഞ്ഞു സ്വാമികൾ തിരുവനന്തപുരത്തിനു പോയി. യാത്രാവേളയിൽ, "കാരണവരേ! കിഴവൻ ചാകാനിങ്ങു വരും" എന്നു് എന്നെ വിളിച്ചു വീണ്ടും പറഞ്ഞു. (മററുള്ളവർ കേൾക്കെ എന്നെ കാരണവർ എന്നാണു തിരുവടികൾ വാത്സല്യപൂർവം വിളിക്കാറുള്ളതു്.) അന്നു ഷഷ്ടിപൂർത്തി കഴിഞ്ഞിരുന്നുവെങ്കിലും സ്വാമികൾക്കു നല്ല ആരോഗ്യം ഉണ്ടായിരുന്നു. അടുത്തകാലത്തെങ്ങും അവിടുത്തെ ശരീരത്തിനു ഭംഗം ഉണ്ടാകുന്ന ലക്ഷണം കണ്ടിരുന്നില്ല. സ്വാമികൾ തിരുവനന്തപുരത്തെത്തി അല്പദിവസം കഴിഞ്ഞപ്പോൾ ഉദരസംബന്ധമായി എന്തോ അസുഖം തോന്നി. ആഹാരം കുറച്ചു. ചികിത്സകൾ പലതും ചെയ്തുനോക്കി. രോഗത്തിനു ശമനം കണ്ടില്ല.

എനിക്കൊരെഴുത്തു കിട്ടി, സ്വാമികൾ പന്മനയ്ക്കു വരാൻ ആഗ്രഹിക്കുന്നുവെന്നുകാണിച്ചു്. ഞാൻ ഉടൻതന്നെ അതിനുവേണ്ട ഒരുക്കങ്ങളോടുകൂടി തിരുവനന്തപുരത്തെത്തി. ശിഷ്യന്മാർ, ഭക്തന്മാർ, മഹാവൈദ്യന്മാർ, സേവകന്മാർ ഒക്കെ അവിടെ തടിച്ചുകൂടിയിരുന്നു. അവിടുന്നു് എല്ലാവരോടും യാത്രപറഞ്ഞു പിരിഞ്ഞു. വരുംവഴി എൻെറ നിർബന്ധപ്രകാരം ഞങ്ങളുടെവക പ്രാക്കുളത്തുതോട്ടുവയലിൽ ബംഗ്ലാവിൽ അല്പദിവസം താമസിച്ചു. തിരുവടികളുടെ ശിഷ്യൻ ശ്രീതീർത്ഥപാദപരമഹംസസ്വാമികളും കൂടെ ഉണ്ടായിരുന്നു. വിവരമറിഞ്ഞു ശ്രീനാരായണഗുരുസ്വാമികളും തോട്ടുവയലിൽ വന്നു. അന്നു ശിഷ്യന്മാരുടേയും മററും നിർബന്ധമനുസരിച്ചു് സ്വാമികൾ ഒരു ഫോട്ടോയെടുക്കുന്നതിനു സമ്മതിക്കുകയുണ്ടായി. ഫോട്ടോയ്ക്കു ഇരുന്നുകൊടുക്കുക, പൊതുയോഗങ്ങളിൽ പ്രസംഗിക്കുക, പത്രങ്ങളിൽ എഴുതുക, ഏതിൻെറയെങ്കിലും നേതൃത്വം വഹിക്കുക—ഇതൊന്നും സ്വാമികൾക്കു് ഇഷ്ടമുള്ളതല്ല. ജീവിതത്തിലിങ്ങനെ പരഹിതമനുസരിച്ചു് ഷഷ്ടിപൂർത്തിക്കു് ഒരു ഫോട്ടോ എടുക്കുകയു

ണ്ടായി. പിന്നിപ്പോഴൊന്നു്. ഇങ്ങനെ ജീവിച്ചിരിക്കമ്പോൾ രണ്ടു പ്രാവശ്യമേ അവിടുത്തെ ഫോട്ടോ എടുക്കുവാൻ സാധിച്ചിട്ടുള്ളൂ. സ്വാമികളുടെ ഇടംവലം ശ്രീ നാരായണഗുരുസ്വാമികളും തീർത്ഥപാദപരമഹംസസ്വാമികളും ഇരുന്നാണു പടമെടുത്തതു്.

അല്പദിവസം കഴിഞ്ഞു. ഇനി പന്മനയെത്തിയേ ഔഷധംപോലും കഴിക്കൂ എന്നു് നിർബ്ബന്ധംപിടിച്ചു. വെയിലിനെ ഭയന്നു സ്വാമികളെ രാത്രിയിൽ വള്ളത്തിലാണു് പന്മനു കൊണ്ടുവന്നതു്. ഇതിനിടയ്ക്കു് കൊല്ലത്തും ആദിനാട്ടും ഉള്ളവർ വന്നു ക്ഷണിച്ചു. അവിടുത്തെ ദിവ്യസമാധിയുടെ ഫലം അനുഭവിക്കുവാൻ കൊതിച്ചു തിരുവനന്തപുരത്തുനിന്നും ചിലർ വന്നു് അങ്ങോട്ടു വിളിച്ചു. നിർബ്ബന്ധം വർദ്ധിച്ചപ്പോൾ അവിടുന്നു പറഞ്ഞു, "ഏതായാലും ഇരുപത്തിമൂന്നാംതീയതി കഴിയട്ടെ. തെക്കോട്ടു വന്നേക്കാം" എന്നു്. ഞങ്ങൾക്കു് അതിന്റെ പൊരുൾ അപ്പോൾ മനസ്സിലായില്ല.

ശിഷ്യഗണങ്ങളും, ആശ്രിതരും, ഭക്തരും, ഞങ്ങളും അവിടുത്തെ ശുശ്രൂഷകരായിരുന്നു. സ്വാമികൾക്കു് ഒരു ബുദ്ധിമുട്ടും വരാതെ ഞാൻ ശ്രദ്ധിച്ചു. എനിക്കു് ഒരു കാര്യത്തിലും ക്ലേശവും തോന്നിയില്ല. എല്ലാം വേണ്ടവണ്ണം നടന്നു.

മേടം ഇരുപത്തിരണ്ടാം തീയതി സ്വാമി എന്നെ വിളിച്ചു പറഞ്ഞു:—"എങ്ങും പോകരുതു്, ഇന്നാക്കൊക്കെ എഴുന്നതയയ്ക്കണം" എന്നു്—ഞാൻ അതു് അനുസരിച്ചു. പലരും നേരത്തേ വന്നുചേർന്നു. അടുത്ത ദിവസം—-ആയിരത്തി തൊണ്ണൂററിൻെപതാമാണ്ടു് മേടമാസം ഇരുപത്തിമൂന്നാംതീയതി കാർത്തികദിവസം—ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ അവിടുത്തെ ഇച്ഛപോലെ പന്മന, പ്രാക്കുളം സി. പത്മനാഭപിള്ള സ്മാരകവായനശാലയിൽവച്ചു ദിവ്യസമാധിവഴി പരമപദത്തിലെത്തി.

ആയിരത്തിതൊണ്ണൂററി ഒൻപതാമാണ്ടു്, കേരളത്തിന്റെ, വിശേഷിച്ചു തിരുവിതാംകൂറിന്റെ ചരിത്രത്തിൽ ദുഃഖചിഹ്നങ്ങൾക്ക വളരെ ഇടവന്നിട്ടുള്ള ഒരു വർഷമാണു്. യതീശ്വരനായ ചട്ടമ്പിസ്വാമികൾ, കവീശ്വരനായ കുമാരനാശാൻ, രാജർഷിയായ ശ്രീമൂലംതിരുനാൾ എല്ലാംകൂടി തിരുവിതാംകൂറിന്റെ നഷ്ടം വലുതായിരുന്നു. പെരുമാരിയും വെള്ളപ്പൊക്കവും കൊണ്ടു വഞ്ചിരാജ്യത്തെ കണ്ണീരിൽ മുക്കിയതും അന്നാണു്. എന്തിനു പറയുന്നു? നമ്മോടൊത്തു പ്രകൃതിയുടേയും കണ്ണുനീർ ചിറ പൊട്ടിത്തകർന്നുപോയതുകൊണ്ടല്ലേ നാമന്നു് വെള്ളപ്പൊക്കത്തിൽ വീർപ്പുമുട്ടിപ്പോയതു്.

നേരത്തെ നിർദ്ദേശിച്ചിരുന്നതായ കാവിൽ ആ പുണ്യശരീരം വിധിയാംവണ്ണം സമാധിയിരുത്തി. ആ സമാധിപീഠത്തിൽ സ്ഥാപിച്ചിട്ടുള്ളതാണു്, ശ്രീ ബാലഭട്ടാരകേശ്വരക്ഷേത്രവും പന്മന ആശ്രമവും—ചുരുക്കത്തിൽ ഇതാണു് ഞങ്ങളുടെ ബന്ധത്തിന്റെ ചരിത്രം.

സ്വാമികളുമായി സഹകരിക്കുന്നതിനു എനിക്കു സാധിച്ചതു് അവിടുത്തെ ഷഷ്ടിപൂർത്തിക്കുശേഷം മാത്രമാണു്. ചരിത്രകാരന്മാർ വാഴ്ത്താറുണ്ടു്, ചട്ടമ്പിസ്വാമികൾ—സകലകലാവല്ലഭനാണു്; സർവ്വജ്ഞനാണു്; അത്ഭുതസിദ്ധികളുള്ള മഹായോഗിയാണു്; ചരിത്രത്തിലും ഭാഷാശാസ്ത്രത്തിലും കൈ പ്രവർത്തിച്ചിട്ടുള്ള ഗവേഷകനാണു്. കേരളീയസംസ്കാരത്തിന്റെ പുനരുദ്ധാരകനാണു്; സമുദായത്തിലെ ഉച്ചനീചത്വം തട്ടിനിരപ്പാക്കുവാൻ മുതിന്ന സമുദായപരിഷ്ക്കർത്താവാണു എന്നെല്ലാം. എങ്കിലും എല്ലാം ആയ അവിടുന്നു എന്താണെന്നു് ആക്കറിയാം. ഒരു മഹാസമുദ്രത്തിന്റെ കടവിൽകിടന്നു് നീന്തിക്കളിക്കുന്ന ഒരു കൊച്ചുകുട്ടിയെപ്പോലെ മാത്രമേ എനിക്കു് അവിടുത്തേക്കുറിച്ചു അറിവുള്ളൂ. പിന്നെ എനിക്കു അറിയാൻ കഴിഞ്ഞിട്ടുണ്ടു്, ആക്കും

അറിയാൻ കഴിഞ്ഞിട്ടില്ലാത്ത ഒരു അത്ഭുത ശക്തിയാണു് ചട്ടമ്പിസ്വാമികളെന്നു്.

സ്വാമിതിരുവടികൾ തിരുവനന്തപുരം പട്ടണത്തിൽ വടക്കു പടിഞ്ഞാറു മാറിയുള്ള കൊല്ലൂർ ഗ്രാമത്തിൽ 1029 ചിങ്ങമാസത്തിൽ ഭരണിനക്ഷത്രത്തിൽ ജാതനായി. അവിടത്തെ മാതാവു് നങ്ങാദേവി (തിരുനങ്ക) എന്ന ഒരു നായർസ്ത്രീയും പിതാവു് വാസുദേവശർമ്മാവു് എന്ന ബ്രാഹ്മണനും ആയിരുന്നു.

ബാല്യത്തിലേ മലയാളത്തിൽ എഴുതാനും വായിക്കാനും മാത്രം പഠിച്ചിരുന്ന സ്വാമികൾ കൊല്ലൂർമഠത്തിലെ കുട്ടികളെ സംസ്കൃതം പഠിപ്പിച്ചുകൊണ്ടിരുന്ന ശാസ്ത്രികളിൽനിന്നും സംസ്കൃതത്തിലെ ആദ്യപാഠങ്ങൾ പഠിച്ചു. പേട്ടയിൽ രാമൻപിള്ള യാശാന്റെ അടുത്തു പഠിക്കുന്ന കാലത്താണു് ആശാന്റെ പാഠശാലയിലെ ചട്ടമ്പി (മാനിട്ടർ) ആയിരുന്ന സ്വാമികൾ "ചട്ടമ്പി" എന്ന പേരിൽ അറിയപ്പെടുവാൻ തുടങ്ങിയതു്. ഏതാണ്ടു് 13 വയസ്സുള്ളപ്പോൾത്തന്നെ കൊല്ലൂർമഠംവക ക്ഷേത്രസന്നിധിയിൽവെച്ചു യാദൃച്ഛികമായി കണ്ടുമുട്ടിയ ഒരു ദിവ്യൻ സ്വാമികൾക്കു ബാലാസുബ്രഹ്മണ്യമന്ത്രം ഉപദേശിച്ചുകൊടുത്തു് "നീയിതു സിദ്ധിവരുത്തിക്കൊള്ളുക; നിനക്കിതുകൊണ്ടു എല്ലാം ഉണ്ടാകും" എന്നു ആ ദിവ്യൻ അരുളിച്ചെയ്തിട്ടുള്ളതായും സ്വാമികൾതന്നെ പറഞ്ഞുകേട്ടിട്ടുണ്ടു്.

തയ്ക്കാട്ടു് അയ്യാസ്വാമികൾ എന്ന ഹഠയോഗിയിൽനിന്നും ഹഠയോഗമുറകൾ ശീലിച്ചതും ചില കാളേജ് പ്രൊഫസറന്മാരിൽനിന്നും പാശ്ചാത്യതത്വശാസ്ത്രങ്ങൾ പഠിച്ചതും ഇക്കാലത്താണു്. സംഗീതവും ചിത്രകലയുംകൂടി അന്നു സ്വാമികൾ പഠിച്ചിരുന്നു. ഏതാനും വരകൾകൊണ്ടു ഒരു മുഖലക്ഷണം പ്രകടമാക്കുവാൻ സ്വാമികൾക്കു കഴിവുണ്ടായിരുന്നു. വിനോദചിത്രങ്ങളിലായിരുന്നു അവിടത്തേക്കു കൂടുതൽ താല്പര്യം. പുളിച്ചിമാങ്ങ കടിച്ചതിനുന്ന ഒരു സായ്പിന്റെ മുഖലക്ഷണം പ്രകടമാക്കുന്ന ഒരു ചിത്രം സ്വാമികൾ വരച്ചതു് അടുത്ത കാലംവരെ സമാധിപീഠത്തിൽ സൂക്ഷിച്ചിരുന്നു. അതു്, എങ്ങിനെയോ നഷ്ടപ്പെട്ടുപോയി. ഹഠയോഗാദിസിദ്ധികളിലും സംഗീതാദികലകളിലും അവിടുത്തേക്കുള്ള അസാധാരണപാടവം പ്രസിദ്ധമാണല്ലോ. ജാതിമതാദിഭേദചിന്തകൾ ബല്യത്തിലേ അവിടുത്തേക്കു ഉണ്ടായിരുന്നില്ല. വെളുത്തേരി കേശവൻവൈദ്യൻ, പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ, ഡാക്ടർ പൽപ്പുവിന്റെ ഒരു സഹോദരനായ പേട്ടയിൽ പരമേശ്വരൻ മുതലായവരുടെ വീടുകളിൽ സ്വഗൃഹത്തിലെപ്പോലെ പെരുമാറുകയും ആഹാരം കഴിക്കുകയും പതിവായിരുന്നു. ഒരിക്കൽ രാമൻ പിള്ള ആശാൻ ചോദിച്ചു: "എന്താ, കുഞ്ഞൻ! അവിടെനിന്നു് ആഹാരം കഴിക്കുന്നതു ശരിയാണോ?" എന്നു്. "ഞാൻ ആശാന്റെ വീട്ടിൽനിന്നും ആഹാരം കഴിക്കാറുണ്ടല്ലൊ? അതു ശരിയാണെങ്കിൽ മററതും ശരിയാണു്" എന്നാണു സ്വാമികൾ മറുപടി പറഞ്ഞതു്.

ക്രിസ്തുമതഛേദനം എന്ന കൃതി മതവൈരത്തിന്റെ പേരിൽ രചിക്കപ്പെട്ടിട്ടുള്ളതല്ല. സ്വാമിതിരുവടികൾ ഏററുമാനൂർ സഞ്ചരിക്കുന്നകാലത്തു ക്ഷേത്രനടയിൽ ക്രിസ്തുമതപ്രസംഗം സൈ്വരമായി നടത്തിക്കൊണ്ടിരുന്ന ചില ക്രിസ്ത്യാനികൾ ഹിന്ദുമതത്തേയും ഹിന്ദുസന്യാസിമാരേയും ആക്ഷേപിക്കുന്നതുകേട്ടു് അതു് ഇത്രയ്ക്കേ ഉള്ളു എന്നു കാണിക്കുവാൻ അവിടുന്നെഴുതിയതാണു് ക്രിസ്തുമതഛേദനം. അതു ചെറുപ്പത്തിലെ കൃതിയുമാണു്. ഹിന്ദുമതത്തിലെപ്പോലെ ക്രിസ്തുമതത്തിലും ഇസ്ലാംമതത്തിലും സ്വാമികൾക്കു നല്ല പാണ്ഡിത്യമുണ്ടായിരുന്നു. ക്രിസ്തുമതഛേദനം എഴുതിയ സ്വാമികൾ തന്നെയാണു ക്രിസ്തുമതസാരം എഴുതി ക്രിസ്തുമതത്തിന്റെ മാഹാത്മ്യം വെളിവാക്കിയിട്ടുള്ളതും. എന്നോടുതന്നെ ഒരിക്കൽ

ഒരു ക്രിസ്തുമതപുരോഹിതൻ പറയുകയുണ്ടായി: "ചട്ടമ്പിസ്വാമികളുടെ ക്രിസ്തുമതസാരംപോലെ മഹത്വമേറിയ ഒരു കൃതി അത്തരത്തിൽ വേറെയില്ല, ക്രിസ്തുമതസാരമെഴുതിയ ചട്ടമ്പിസ്വാമികളോട് ക്രിസ്ത്യാനികൾക്കുള്ള ബഹുമാനവും എത്രയുണ്ടെന്നു പറഞ്ഞറിയിക്കാവുന്നതല്ല" എന്ന്. ഖുറാനിൽ സ്വാമികൾക്കുള്ള പാണ്ഡിത്യത്തെപ്പററി പല മുസ്ലിം പണ്ഡിതന്മാരും വാഴ്ത്തുന്നതു ഞാൻ കേട്ടിട്ടുണ്ട്. ക്രിസ്തുമതസാരം, സർവമതസാമരസ്യം മുതലായ കൃതികൾ സ്വാമിതിരുവടികളുടെ വിവിധമതപാണ്ഡിത്യത്തിനു ഉദാഹരണങ്ങളാണ്. അയ്യാസ്വാമികളിൽനിന്നു ഹഠയോഗമുറകൾ അഭ്യസിച്ചതിനുശേഷം അന്നു തിരുവനന്തപുരം കോട്ടയ്ക്കകത്തു താമസിച്ചിരുന്ന വേദാന്തപണ്ഡിതനായ സ്വാമിനാഥദേശികനെ സമീപിച്ചു സ്വാമികൾ തമിഴിലും സംസ്കൃതത്തിലുമുള്ള വേദാന്തഗ്രന്ഥങ്ങൾ പലതും പഠിച്ചു.

വിജ്ഞാനസമ്പാദനത്തിനു സ്വാമികൾക്കുള്ള ആഗ്രഹം അതിരററതായിരുന്നു. അക്കാലത്തു നവരാത്രി സംബന്ധിച്ചുള്ള വിദ്വൽസദസ്സിൽ പങ്കുകൊള്ളുവാൻ വന്നിരുന്ന സർവവേദവേദാന്തവിദ്യാകുശലനും ശാസ്ത്രപണ്ഡിതനും ബ്രഹ്മനിഷ്ഠനുമായിരുന്ന ശ്രീ: സുബ്ബാജടാപാഠികളെ സ്വാമികൾ സമീപിച്ചു. അസാധാരണമായ ധാരണാശക്തി, സ്വഭാവശുദ്ധി മുതലായ ഗുണങ്ങൾകണ്ടു് ശ്രീ: ജടാപാഠികൾ, സ്വാമികളെ സ്വദേശമായ കല്ലടക്കുറിശ്ശിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. സന്താനമില്ലാതിരുന്ന ശ്രീ. ജടാപാഠികൾ സ്വാമിതിരുവടികളെ സ്വപുത്രനെപ്പോലെ സ്നേഹിച്ചു. സ്വാമികൾ ജടാപാഠികളോടുകൂടി മൂന്നുനാലുകൊല്ലം താമസിച്ചു. അന്നാണു വേദം, ഉപനിഷത്തു് മുതലായവ, വേദാന്തഗ്രന്ഥങ്ങൾ, തർക്കം, വ്യാകരണം, മീമാംസ തുടങ്ങിയ ശാസ്ത്രങ്ങൾ എല്ലാം പഠിച്ചതു്. ചുരുക്കത്തിൽ ചട്ടമ്പിസ്വാമികൾ സർവജ്ഞനും വിദ്യാധിരാജനും ആയിത്തീരുവാനുള്ള ശക്തി മുഴുവൻ സമ്പാദിച്ചതു കല്ലടക്കുറിശ്ശിയിൽ താമസിച്ചകാലത്താണെന്നു മനസ്സിലാക്കുവാൻ കഴിയും. കല്ലടക്കുറിശ്ശിയിൽനിന്നും മടങ്ങിവന്ന സ്വാമികൾ തേച്ചുമിനുക്കിയ ഒരു വിശിഷ്ടരത്നംപോലെ പ്രകാശിച്ചുവെന്നാണു് പറയപ്പെടുന്നതു്.

അതിനുശേഷം സ്വാമികൾ തെക്കെ ഇൻഡ്യയിൽ പല സ്ഥലത്തും സഞ്ചരിച്ചു. അക്കാലത്താണു് ഇസ്ലാംമതപണ്ഡിതനായ ഒരു തങ്ങളിൽനിന്നു് ഖുറാൻ പഠിച്ചതു്. ക്രൂവക്കാരമഠം പോററിമാരുടെ ഗ്രന്ഥപ്പുരയിലുണ്ടായിരുന്ന അസംഖ്യം രഹസ്യഗ്രന്ഥങ്ങൾ സ്വാമികൾക്കു് അന്നു വായിക്കുവാൻ സാധിച്ചു. മന്ത്രതന്ത്രാദികൾ, വൈദ്യം, ജ്യോതിഷം, മർമ്മശാസ്ത്രം മുതലായ വിഷയങ്ങളിൽ അസാമാന്യമായ പാണ്ഡിത്യം സ്വാമിക്കന്നു ലഭിച്ചു. ദേവപൂജ, ഉത്സവബലി, ബിംബപ്രതിഷ്ഠ മുതലായവയ്ക്കുള്ള മന്ത്രതന്ത്രാദികളുടെ അറിവും അന്നാണു സമ്പാദിച്ചതു്. ദേശസഞ്ചാരം ചെയ്യുന്ന കാലത്താണു് ആത്മാനന്ദസ്വാമികളിൽനിന്നും അഗസ്ത്യസമ്പ്രദായത്തിലുള്ള യോഗമുറകൾ അഭ്യസിച്ചതു്. ആത്മാനന്ദസ്വാമികൾ 'ചാന്നാർവർഗ്ഗത്തിൽ "കുമരവേലു" എന്നറിയപ്പെട്ടിരുന്ന ഒരു ദിവ്യനായിരുന്നു. സർവവിദ്യാധിരാജനും സകലകലാവല്ലഭനുമായിത്തീർന്ന സ്വാമിതിരുവടികൾ വടിവീശ്വരം എന്ന സ്ഥലത്തു സഞ്ചരിക്കുമ്പോൾ കാഴ്ചയിൽ പ്രാകൃതനെങ്കിലും അവധൂതനായ ഒരു ദിവ്യപുരുഷനെ യാദൃച്ഛികമായി കണ്ടുമുട്ടി. ആ ദിവ്യഗുരുവാണു് സ്വാമികളെ ജ്ഞാനോപദേശംചെയ്തു് ആത്മസാക്ഷാത്കാരം നൽകി അനുഗ്രഹിച്ചതു്. അങ്ങനെ ജീവന്മുക്തനായിത്തീർന്ന സ്വാമികൾ താമരയിലയിലെ നീർത്തുള്ളിപോലെ നിർല്ലീനനായി നിത്യാനന്ദമനുഭവിച്ചുകൊണ്ടു് അനവധി പ്രവൃത്തികൾ ലോകാനുഗ്രഹത്തിനായി ചെയ്തു.

ചട്ടമ്പിസ്വാമി തിരുവടികൾക്കു സാധാരണ സന്യാസിമാരെപ്പോലെ കാവിവസ്ത്രമോ, കമണ്ഡലുവോ, യോഗദണ്ഡോ ഒന്നും ഉണ്ടായിരുന്നില്ല. ഒരു നാട്ടുകാരണവക്കുള്ള വേഷം; ഒരു വെള്ളമുണ്ടുടുക്കും. ഒന്നു ദേഹത്തിടും. അപ്പോൾ മനുഷ്യന് സന്യാസിയാകുന്നതിന്,—ജീവന്മുക്തനാകുന്നതിന്,—ഈ വേഷങ്ങളൊന്നും വേണ്ടല്ലോ എന്നാണ് ഞാൻ മനസ്സിലാക്കുന്നത്.

സ്വാമികളുടെ ആദർശത്തിൽ ആത്മവെളിവിൽ ജീവിച്ചിരുന്ന അസംഖ്യം ഭക്തന്മാരും ശിഷ്യന്മാരും ആശ്രിതന്മാരും കേരളത്തിന്റെ നാനാഭാഗത്തും ഉണ്ട്. ശ്രീനാരായണഗുരുസ്വാമികൾ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ എന്നിവരാണ് സ്വാമികളുടെ ശിഷ്യപ്രധാനികളെന്ന് എനിക്കു മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്. ശ്രീ ചട്ടമ്പിസ്വാമികളും ശ്രീ നാരായണഗുരുസ്വാമികളും തമ്മിലുള്ള പെരുമാററം കണ്ടു പരിചയിച്ചിട്ടുള്ളതുകൊണ്ടും,

"ശ്രീനാരായണഗുരുസ്വാമിയും ഗുരുവാക്കി
മാനിച്ച മഹാഭാഗ്യംതികഞ്ഞ ദിവ്യഗാത്രം"

എന്ന് സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കരും,

വരാളും ശ്രീനാരായണവരഗുരുവര്യും—
ദിശിഷ്യാഗ്രഗണ്യന്മാരും............

എന്നും മററും വാരനാട്ടു ശ്രീ. കെ. പി ശാസ്ത്രികളും,

"ശ്രീമൻ ഭട്ടാരകാഖ്യപ്രഥിതപരമഹം-
സാഗ്ര്യവിദ്യാധിരാട്ടും-
മീമാന്യൻ തന്റെ കാൽത്താരിണയുടെ കരുണാ-
വേദസാരം നുകന്നാ
ഭ്രമരാവളന്ന നാരായണഗുരുവരനും സാധു-
സന്നേന്ദസച്ചിദ്ധാമം
ചേർന്നല്ലസിക്കും ശിതിഗളപരമം-
ചാര്യനും സിദ്ധിനേടി"

എന്ന് കരിങ്ങാട്ടിൽ ചപ്പുപിള്ള ശാസ്ത്രികളും മററും പ്രസ്താവിച്ചിട്ടുള്ളതിനാലും, ശ്രീനാരായണഗുരുസ്വാമികൾക്കും ചട്ടമ്പിസ്വാമികൾക്കും തമ്മിലുള്ള ബന്ധം എന്തെന്ന് ഞാൻ മനസ്സിലാക്കിയതുകൊണ്ടും ഇങ്ങനെ പറഞ്ഞതാണ്.

ശ്രീനാരായണഗുരുസ്വാമികളുടെ,

"സർവജ്ഞ ഋഷിരുൽക്രാന്ത-
സ്സദ്ഗുരുശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ

ലീലയാ കാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്വം വപുഃ സമുൽസൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ"

(ചട്ടമ്പിസ്വാമിസമാധിപദ്യം) എന്നുള്ള തിരുവായ്മൊഴികളിൽനിന്നുതന്നെ ആ വസ്തുത വ്യക്തമാകുന്നുമുണ്ട്. അഥവാ ഗുരുശിഷ്യഭാവഭേദത്തിൽനിന്ന് അപ്പുറത്തെത്തിയ അവരിൽ ആരു ഗുരുവായാലും ആരു ശിഷ്യനായാലും രണ്ടുപേരും ഒന്നാണ്, ഗുരുവാണ്. മററുള്ളവരും അവരുടെ ഗുരുശിഷ്യഭാവത്തെക്കുറിച്ചു പ്രതിപാദിച്ചിട്ടുണ്ട്. ചട്ടമ്പിസ്വാമികൾ പ്രവർത്തിച്ചു ലോകാനുഗ്രഹം ചെയ്തതു് വിവിധമാർഗ്ഗങ്ങളിൽക്കൂടിയാണ്. അവിടുത്തെ ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും പ്രഭാഷണങ്ങളും വഴിയായിട്ടും ശിഷ്യന്മാരും അവരുടെ പ്രവർത്തനങ്ങൾകൊണ്ടും അവിടുന്ന് ലോകത്തെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു. വിജ്ഞാനപ്രദങ്ങളും വിപ്ലവാത്മകങ്ങളും ആയ അസംഖ്യം ഗ്രന്ഥങ്ങൾ സ്വാമികൾ രചിച്ചിട്ടുണ്ട്. അവയിൽ പ്രധാനപ്പെട്ടവ താഴെച്ചേർക്കുന്നു: 1. പ്രാചീനമലയാളം, 2. വേദാധികാരനിരൂപണം, 3. ആദിഭാഷ, 4. അദ്വൈതചിന്താപദ്ധതി, 5. ജന്തുകാരുണ്യനിരൂപണം, 6. ചിദാകാശലയം, 7. അദ്വൈതപഞ്ജരം, 8. ക്രിസ്തുമതഛേദനം, ക്രിസ്തുമതസാരം, 10. സർവമതസാമരസ്യം വേറെയും പല ഗ്രന്ഥങ്ങളുണ്ട്. 1. മനോനാശം, 2. ദേശനാമങ്ങൾ, 3. ശരീരതത്വസംഗ്രഹം, 4. പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം, 5. തമിഴകം

എന്നിങ്ങനെ അനേകം പ്രബന്ധങ്ങളും അവിടുന്നു് എഴുതിയിട്ടുണ്ടു്. സ്വാമി തിരുവടികളുടെ കവിതാസാമർത്ഥ്യം പ്രസിദ്ധമാണല്ലോ.

ഷഷ്ടിപൂർത്തിക്കുശേഷം സ്വാമികൾ കേരളചരിത്രപരമായും ദ്രാവിഡഭാഷാശാസ്ത്രസംബന്ധമായും ഗവേഷണം നടത്തിക്കൊണ്ടാണിരുന്നതു്. മലയാളികളുടെ ആത്മാഭിമാനത്തിനും സാംസ്കാരികമായ പുരോഗതിക്കും സഹായകമായ എല്ലാപ്രവൃത്തികളും ചെയ്യണമെന്നു് സ്വാമികൾ ആഗ്രഹിക്കുകയും വളരെയെല്ലാം ചെയ്കയും ചെയ്തു.

മനുഷ്യനിൽനിന്നു മനുഷ്യനു യാതൊരുസ്വാതന്ത്ര്യക്കുറവിനും അവകാശമില്ലെന്നായിരുന്നു അവിടുത്തെ അഭിപ്രായം. വേദമോ പുരാണമോ എന്നല്ല ഏതിൽ ആക്കു ജ്ഞാനം ഉണ്ടാകണമെന്നു് ആഗ്രഹിച്ചാലും അവക്കുള്ള മാർഗ്ഗം അവിടെ തുറന്നുതന്നെകിടക്കണമെന്നു സ്വാമികൾ വാദിച്ചിരുന്നു. അവിടുന്നു് അതിനുവേണ്ടി എഴുതിയിട്ടുള്ളതാണു് വേദാധികാരനിരൂപണം. ദേവപ്രതിഷ്ഠ, പൂജമുതലായവയ്ക്കുള്ള അധികാരം ബ്രാഹ്മണർക്കുമാത്രമാണെന്നുള്ള നിയമം സ്വാമികൾ അഴിച്ചുകളഞ്ഞു. ശ്രീനാരായണഗുരുസ്വാമികളെക്കൊണ്ടു് വിധിയാംവണ്ണം ക്ഷേത്രപ്രതിഷ്ഠാദികൾ നടത്തിക്കുകയും ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളേക്കൊണ്ടു് ദേവാർച്ചാപദ്ധതി, ആചാരപദ്ധതി മുതലായ ഗ്രന്ഥങ്ങൾ എഴുതിച്ചു് പ്രചരിപ്പിക്കുകയും തീർത്ഥപാദ പരമഹംസസ്വാമികളെക്കൊണ്ടു് പ്രസംഗങ്ങൾ നടത്തിക്കുകയും ചെയ്തതു് മലയാളികളെ അനാചാരങ്ങളിൽനിന്നും അസ്വതന്ത്രതയിൽനിന്നും ഉയർത്തുന്നതിനായിരുന്നു.

"ഈഴവരുടെ വംശത്തിനു് എന്തെങ്കിലും ഉയർച്ച ഉണ്ടാക്കുവാനായി ശ്രമിക്കുന്നതിനു് ശ്രീനാരായണഗുരുസ്വാമികളെ പ്രേരിപ്പിച്ച മഹാപുരുഷൻ ചട്ടമ്പിസ്വാമി തിരുവടികളാണെന്നു്" ഏറത്തു കൃഷ്ണനാശാൻ ചട്ടമ്പിസ്വാമികളെന്ന ഗ്രന്ഥത്തിൽ അദ്ദേഹത്തിന്റെ സ്മരണയിൽ പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടും ദേവാർച്ചാപദ്ധതിയും മററും എഴുതുവാൻ നീലകണ്ഠതീർത്ഥപാദസ്വാമികളെ പ്രേരിപ്പിച്ചിട്ടുള്ളതായി എനിക്കറിയാവുന്നതുകൊണ്ടും മററുമാണു് ഞാൻ ഇങ്ങനെ പ്രസ്താവിച്ചതു്.

ഒരു നല്ല ഗ്രന്ഥിക്കാരൻകൂടി ആയിരുന്ന സ്വാമിതിരുവടികൾ മർമ്മശാസ്ത്രത്തിൽ കൂണ്ടുമർമ്മം നോക്കുമർമ്മം മുതലായി അങ്ങേഅററത്തെ നിലവരെ ശീലിക്കയും ചുരുക്കം ചില സന്ദർഭങ്ങളിൽ പ്രയോഗിച്ചുനോക്കുകയും ചെയ്തിട്ടുണ്ടു്.

വൈദ്യത്തിൽ ഒട്ടനേകം ഒററമൂലികകളും രഹസ്യപ്രയോഗങ്ങളും അദ്ദേഹത്തിനു വശമായിരുന്നു. മലമ്പനി, അപസ്മാരം മുതലായ രോഗങ്ങൾ പിന്നൊരിക്കൽപ്പോലും വരാത്തവണ്ണം സ്വാമികൾ ഭേദപ്പെടുത്തിയിട്ടുണ്ടു്. കേരളത്തിലുള്ള പഴയവൈദ്യന്മാരിൽ പലക്കും സ്വാമികളുടെ രഹസ്യയോഗങ്ങൾ പലതും അറിയാം. സ്വാമികൾക്കു് എന്തും ഒരിക്കൽ കേട്ടാൽ ഗ്രഹിച്ചുവയ്ക്കുവാനുള്ള ഒരസാധാരണമായ കഴിവുണ്ടു്. ഒരിക്കലുണ്ടായ ഒരനുഭവം ശ്രീ: പുത്തേഴത്തു നാരായണമേനവൻ വിവരിക്കുന്നു: —

"ഒരിക്കൽ ഞാൻ ടെനിസന്റെ ഒരു കവിത വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഈ അവസരത്തിൽ സ്വാമികൾ വന്നു. "എന്തോന്നാ" എന്നവിടുന്നു ചോദിച്ചു. ഞാൻ സംഗതിപറഞ്ഞു. അതു വായിച്ചു ചെറിയ ഒരു വിവരണവും പറഞ്ഞു. അങ്ങനെ അരമണിക്കൂർ കഴിഞ്ഞപ്പോൾ പുസ്തകം അടച്ചുവച്ചു വായിച്ചഭാഗം വഴിക്കുവഴി പറയാൻ പറഞ്ഞു. ഞാൻ കുഴങ്ങി. സ്വാമികൾ അതുവരെ വായിച്ചഭാഗം ക്രമമായി പറയുകയും അർത്ഥം വിവരിക്കുകയും ചെയ്തു. ഞാൻ അത്ഭുതപ്പെട്ടു." ഒരിക്കൽ



ശ്രീചട്ടമ്പിസ്വാമികളുടെ രണ്ടു ശിഷ്യന്മാർ.
ശ്രീവിജയാനന്ദസ്വാമികളും ശ്രീ. കുമ്പളത്തു് ശങ്കുപ്പിള്ളയും കിടങ്ങന്നൂർ ആശ്രമത്തിൽ.

വായിച്ചുകേട്ടതിൻെറ ഫലമായി കുമാരനാശാൻെറ കരുണമുഴവൻ കാണാപ്പാഠം ചൊല്ലിക്കേട്ടിട്ടുണ്ടെന്നു് ഏററുത്തു കൃഷ്ണനാശാൻ രേഖപ്പെടുത്തിയിട്ടുണ്ടു്.

റിച്ചു് അനവധി കഥകൾ പറയാനുണ്ടു്. അതെല്ലാം വായനക്കാർ ചരിത്രകാരന്മാരിൽനിന്നു ഗ്രഹിക്കുകയാണു വേണ്ടതു്.

ഞാനവിടുത്തെ ദിവ്യഗാത്രം ഒന്നു

ഇങ്ങനെ സ്വാമിതിരുവടികളെക്കു കണ്ടു കൺകുളിക്കട്ടെ!

---

# ഉച്ചാരണങ്ങളുടെ ഉത്ഭവം

"വ്യാകരണസൂത്രങ്ങൾ ആദ്യമായി തുടങ്ങുന്നതു് അ ഇ ഉണ്, ഋഌക്, ഏ ഓങ്, ഇങ്ങിനെയാണല്ലോ. ഇതു് അ മുതൽ തുടങ്ങാൻ വല്ല കാരണവും പറയാനുണ്ടോ?" എന്ന ചോദ്യത്തിനുത്തരമായി ശ്രീ ചട്ടമ്പിസ്വാമികൾ ഇപ്രകാരം പറഞ്ഞു:—"മനുഷ്യോത്പത്തിക്കും ഭാഷോത്പത്തിക്കും തമ്മിൽ സാമ്യമുണ്ടെന്നുള്ളതു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ഗർഭപാത്രത്തിൽവച്ചുമാത്രമല്ല പ്രസവംവരെ പ്രജ പൂർണ്ണമൗനം പൂണ്ടിരിക്കുന്നു. ജനനവേളയിലാണു് ശിശു ഒന്നാമതായി മൗനഭഞ്ജനംചെയ്യുന്നതു്. മൗനഭഞ്ജനംചെയ്യുന്നതു് 'അ'കാരോച്ചാരണംമൂലമാണല്ലോ. അതിനാൽ ഭാഷയിലെ അക്ഷരമാല "അ"കാരപൂർവ്വമായിരിക്കുന്നതിൻെറ ഔചിത്യം കണ്ടുകൊൾക. ഗർഭക്ലേശങ്ങളിൽനിന്നും വിമുക്തിലഭിച്ചശേഷം സന്തോഷഭരിതമായ ഹൃദയത്തിൻെറ വ്യാപാരം സാമാന്യം ഒരു ചിരിരൂപത്തിൽ പ്രസരിക്കുന്നതിൻെറ ഫലമായി "ഇ"കാരോച്ചാരണം ഉണ്ടാകുന്നു. പിന്നീടു് ശിശുക്കൾക്കുണ്ടാകുന്ന ബാഹ്യപ്രകൃതിയിലെ ശബ്ദാദികളിൽനിന്നും ഉണ്ടാകുന്നതു് ഭയമാണു്. അതുകൊണ്ടു ശിശു ഞെട്ടുകയും, അതിൻെറ ശബ്ദനിർഗമനം 'ഉ'കാരോച്ചാരണമായിത്തീരുകയുംചെയ്യുന്നു."

# കൈതൊഴാം

---

## അപ്പൻ

[മാധുര്യവും പ്രൗഢിയും തികഞ്ഞ ഒൻപതു മനോഹരപദ്യങ്ങളിലായി ശ്രീ: എം. പി. അപ്പൻ ചട്ടമ്പിസ്വാമികളുടെ ജീവിതത്തിൻേറയും വിവിധസിദ്ധികളുടേയും കലാസുഭഗമായ ഒരു സമഗ്രചിത്രം വരച്ചിരിക്കുന്നു.] പ്രസം:

(1)

ബ്രഹ്മജ്ഞാനമഹസ്സുദിച്ചുയരുവോരുൽഫുല്ലനേത്രങ്ങളും,
വെണ്മയ്ക്കാകരമായ് മനോജ്ഞതയെഴും നീണ്ടുള്ളൊരത്താടിയും,
സമ്മോദം തരുമാറിണങ്ങിയ ഭവൽതേജോമയാകാരമെൻ-
കൺമുമ്പിൽത്തെളിയുന്നിതിപ്പൊഴു,മൃഷിപ്പുങ്ഗവ! തൊഴാം; കൈതൊഴാം.

(2)

സമ്പത്തായതു വൻതപോബല,മതിൻനിസ്തുല്യമാം ഭാസ്സുതൻ-
മുമ്പിൽത്താണു തരംകെടുന്നു പണവും, ക്ഷേത്രം, പെരുംകോയ്മയും;
സമ്പൂതാത്മ,നനർഘതത്ത്വമിതു കണ്ടാത്മോദ്ധൃതിക്കാശപൂ-
ണ്ടമ്പോ! ഘോരതപസ്സു ചെയ്തിതു ഭവാനേതോ വനാന്തങ്ങളിൽ.

(3)

ഗംഭീരാരവമാർന്നു വീചിനികരം തല്ലിത്തകർത്തീടവോ-
രംഭോധിക്കരികിൽസ്സഖാക്കളഖിലം കൂർക്കം വലിച്ചീടവേ,
സംഫുല്ലാശയനങ്ങുന്നു നിശയിൽ ധ്യാനിച്ചതില്ലെത്ര നാ-
ളെമ്പാടും പടരും തമസ്സരിയുമജ്ജ്യോതിസ്സിനെക്കാണുവാൻ!

(4)

ഗാനത്തിൽ,ക്കവനത്തിൽ, നൃത്തകലയിൽ ഹാ! മന്ത്രതന്ത്രങ്ങളിൽ
മാനാതീതപടുത്വമാർന്നു വിലസീ ഭാവൽക്കമേധാബലം,
വാണീദേവി കനിഞ്ഞൊരാൾക്കുമിതുപോൽ വൈചിത്ര്യസമ്പന്നയാ-
യൂനംവിട്ടു നിരന്തരം വശഗയായ് നിന്നില്ല നിസ്സംശയം.

(5)

ഉൾത്തിങ്ങുന്ന മദം വെടിഞ്ഞടിതൊഴും പഞ്ചാബിലെസ്സിംഹമാം
ഗുസ്തിക്കാരനു മല്ലയുദ്ധമുറ കാട്ടീടുന്നൊരക്കയ്യിനാൽ
ശാസ്ത്രജ്ഞാനിനിലയ്ക്കു മങ്ങലിയലും ബംഗാളിലെദ്ദിവ്യനാം
തത്ത്വാന്വേഷകനങ്ങു കാട്ടി ഗഹനം ചിന്മുദ്രയും സദ്ഗുരോ!

(6)

എന്തത്ഭുതമോർക്കുകിൽ, സുകൃതികൾക്കുത്തംസമാമങ്ങയിൽ-
ച്ചന്തത്തിൽക്കളിയാടി വീരരസവും, സംശുദ്ധമാം ശാന്തവും;
ചെന്തീയെന്നതുപോൽ പ്രചണ്ഡതയെഴും സുക്ഷത്രവീര്യൻ ഭവാൻ
വെൺതിങ്കൾക്കുളിർകാന്തിപൂരമഴകിൽത്തൂകി കൃപാവാരിധേ!

(7)

നായും വൻപുലിയും ഭവാന്റെ പുറകേ വാലാട്ടി നിൽക്കുന്നതും,
നായാടിക്കു സമം നരേന്ദ്രനമഹോ! തൃക്കാൽ വണങ്ങുന്നതും,
ധീയുറ്റോൻ ജളനും ഭവൽസവിധമാർന്നൻപോടു വർത്തിപ്പതും,
മായുന്നീല മനസ്സിൽനിന്നു മഹിമാവാളും തപോധാമമേ!

(8)

സ്നേഹിച്ചൂ സമമായ് സമസ്തവുമൃഷിപ്രഷ്ഠൻ ഭവാനെങ്കിലും,
മോഹിച്ചില്ലൊരു വസ്തുവും ധരണിയിൽത്തൻകീർത്തിപോലും പ്രഭോ!
ആഹാ! സുപ്രതിഭാനിധേ, പുളകമാർന്നിടാത്തതാരങ്ങുതൻ-
മാഹാത്മ്യങ്ങളനൂപമങ്ങ,ളിതുപോലോരോന്നുമോർത്തീടുകിൽ.

(9)

മങ്ങിക്കാണ്മൊരു കർമ്മവീഥി തെളിയുംമട്ടിൽ പ്രകാശം പര-
ന്നങ്ങും സ്നേഹസമത്വശാന്തികൾ നിറഞ്ഞാനന്ദമേറീടുവാൻ,
ഞങ്ങൾക്കാത്മബലം തരട്ടെ! ഭുവനാചാര്യക്കുമാചാര്യനാ-
മങ്ങയ്ക്കുള്ളൊരമേയവൈഭവ,മൃഷിപ്പുൺപേ, തൊഴാം കൈതൊഴാം!



"മേലേ മേലേ പയോധൗ തിരനിരയതുപോൽ ഗദ്യപദ്യങ്ങളോർക്കും-
കാലേ, കാലേഭവിപ്പോൻ ജഗമതിലൊളിവായ് ചിന്നിടും തേൻകുഴമ്പേ!
ബാലേ! ബാലേ! മനോജ്ഞേ! പരിമൃദുലതനോ! യോഗിമാർ നിത്യമുണ്ണും-
പാലേ! ലീലേ! വസിക്കെൻ മനസി സുകൃതസന്താനവല്ലീ! സുചില്ലീ!"

ശ്രീ ചട്ടമ്പിസ്വാമികൾ.

# സ്വാമികൾ സന്ദർശകദൃഷ്ടിയിൽ

പറവൂർ കെ. ഗോപാലപിള്ള

[ശ്രീ ചട്ടമ്പിസ്വാമികളുടെ സവിസ്തരമുള്ള ഒരു ജീവചരിത്രം ഏകദേശം 18 സംവത്സരങ്ങൾക്കുമുമ്പു് പ്രസിദ്ധീകരിച്ച ഒരു ഗ്രന്ഥകാരനാണു് ശ്രീ. പറവൂർ കെ. ഗോപാലപിള്ള. വിജ്ഞേയമായ ആ ഗ്രന്ഥത്തിനു അതർഹിക്കുന്ന പ്രചാരം ലഭിച്ചിട്ടില്ല. എങ്കിലും സ്വാമികളെപ്പറ്റി പ്രയോജനകരമായ അനവധി വിവരങ്ങൾ അടങ്ങിയിട്ടുള്ള ഒരു അനർഘ ഗ്രന്ഥമാണതു്. അതിലെ താഴെച്ചേർക്കുന്ന ഭാഗങ്ങളിൽനിന്നു സ്വാമികളുടെ ഒരു സജീവചിത്രം വായനക്കാർക്കു ലഭിക്കുന്നതാണു്.] പ്രസം:

ഞാൻ (ഗ്രന്ഥകാരൻ) ആദ്യമായി സ്വാമികളെ കാണുമ്പോൾ അദ്ദേഹം ഒരു പുസ്തകം വായിച്ചുകൊണ്ടു് കയററുകട്ടിലിൽ കിടക്കുന്നു. കയററുകട്ടിലിൽ പായിട്ടിരുന്നില്ല. ഉപധാനവും ഉണ്ടായിരുന്നില്ല. പുസ്തകം വായിക്കുന്നതു് ഒരു പുതിയ സമ്പ്രദായത്തിലാണു് എന്നു പറയാം. മലർന്നു കിടന്നുകൊണ്ടു്, കൈമുട്ടുകൾ വളയാതെ രണ്ടു കൈകൊണ്ടും പുസ്തകം നിവർത്തിപ്പിടിച്ചിട്ടു് പുസ്തകം ഇടവും വലവും ഓടിക്കുകയും (ആട്ടുകയും) ഈ അവസരത്തിൽ പുസ്തകത്തിന്റെ ചലനം അനുസരിച്ചു് തല ഉരുട്ടുകയും കണ്ണോടിക്കയും ചെയ്തിട്ടാണു് ആ വായന. അതുകൊണ്ടാണു് ഇതു ഒരു പുതിയ സമ്പ്രദായത്തിലുള്ള അസാധാരണ വായനയാണെന്നു പറയുവാൻ കാരണം. ഇദ്ദേഹം ഈ വിധത്തിൽ തന്നെയാണു് സാധാരണ പുസ്തകം വായിക്കാറുള്ളതെന്നു പിന്നീടു് എനിക്കു മനസ്സിലായി.

ഞാൻ കാണുമ്പോൾ അദ്ദേഹം കേശവും ശ്മശ്രുവും നീട്ടിയിരുന്നു, എന്നു തന്നെയല്ല അതുകൾ അധികഭാഗവും നരച്ചിരുന്നു. ശിരോഗോളത്തിന്റെ പിൻഭാഗത്തായി അല്പമായ കഷണ്ടിയും വ്യാപിച്ചിരുന്നു. തേച്ചുകുളി (അഭ്യംഗം) അദ്ദേഹം ചെയ്യാറില്ല. എന്നാൽ അതിന്റെ അഭാവംകൊണ്ടു് കേശമീശകൾ ജടകെട്ടിയിട്ടില്ലായിരുന്നു. "യത്രാകൃതിസ്തത്രഗുണാഃ" എന്നു പറയുന്നതുപോലെ അദ്ദേഹത്തിന്റെ ആകാരം ഒന്നു പ്രത്യേകം തന്നെയായിരുന്നു. ഫാലദേശത്തിനു് ഇത്രയും വിസ്താരമുള്ള ഒരു പുരുഷനേയും ഞാൻ ഇതുപര്യന്തം കണ്ടിട്ടില്ല. ഷഷ്ടിപൂർത്തി കഴിഞ്ഞിട്ടും കൈകാലുകൾക്കു ബലക്ഷയമോ ഏതെങ്കിലും രോഗമോ അപ്പോൾ ഉള്ളതായി കണ്ടില്ല. നെഞ്ചു് വിസ്താരമായി ഉയർന്നിട്ടുള്ളതായിരുന്നു. പുറവും അതുപോലെ അല്പം ഉയർന്നതായിരുന്നു. ഒത്തപൊക്കവും ഒത്തവണ്ണവും വിഭക്തമായ അംഗങ്ങളും പൂർവികനായർയോദ്ധാക്കളുടെ അഭ്യാസപാരമ്പര്യത്തിന്റെ നിദർശനമോ എന്നു വ്യഞ്ജിപ്പിച്ചിരുന്നു. മോതിരവിരലിൽ ഒരു ഇരുമ്പുമോതിരം എപ്പോഴും ധരിച്ചിരുന്നു.

സ്നാനം, ഭക്ഷണം മുതലായവയിൽ ക്ലിപ്തമായ ഒരു പരിപാടിയും അദ്ദേഹം സ്വീകരിച്ചിട്ടില്ലാതിരുന്നതിനാൽ ഗൃഹസ്ഥശിഷ്യന്മാർക്കു് ഇദ്ദേഹത്തെ അതിഥിയായി സ്വീകരിപ്പാൻ ഒരു പ്രയാസവുമുണ്ടായിരുന്നില്ല. ആതിഥേയന്മാരുടെ ഇടയിൽ നിത്യനായ ഒരുവനായിക്കഴിയുന്നതിനോ അഥവാ ബാലചാപല്യങ്ങൾ നീങ്ങാത്ത ഒരു കുട്ടിയായി കൂടുന്നതിനോ അദ്ദേഹത്തിനു വശമാണു്. ശൗചാദികൾക്കു് അദ്ദേഹത്തിനു് നിർബന്ധമാണു്. അതിനുള്ള സൗകര്യം എവിടേയും അദ്ദേഹം നോക്കും. വസ്ത്രധാരണത്തിനു് ഉപയോ

ഗിച്ചിരുന്നതു നാലുമുഴം നീളമുള്ള രണ്ടു വെള്ളമുണ്ടാണ്. ഒന്നുകൊണ്ട് ഉടുക്കും, ഒന്നുകൊണ്ട് പുതയ്ക്കും. ഇതല്ലാതെ കൂടുതൽ വേഷവിധാനങ്ങളോ കാഷായവസ്ത്രമോ അദ്ദേഹം സ്വീകരിച്ചിരുന്നില്ല.

പന്മനയിൽവെച്ച് രോഗശയ്യയിൽ കിടക്കുമ്പോൾ പലരും, ലോകമേ തറവാടായ ഇദ്ദേഹത്തിനു, ധനസഹായം ചെയ്തു. അതു കൈകൊണ്ടു തൊടാതെ ഒരു ദിക്കിൽ വെച്ചിരുന്നു എന്നുമാണ് അറിയുന്നത്. സഞ്ചാരം ചെയ്യുമ്പോൾ മിക്കവാറും ഒരു ശിഷ്യൻ കൂടെ ഉണ്ടായിരിക്കും. ആ ശിഷ്യൻ നാണയങ്ങൾ സൂക്ഷിക്കും. അങ്ങിനെയാണ് നടപ്പ്. ആദ്യത്തെ ഒരു നോട്ടത്തിൽ മുഖത്ത് ആദ്യമായി സ്ഫുരിക്കുന്നത് വീരരസമാണെങ്കിലും പിന്നീട് അതു ശാന്തമായി രൂപാന്തരപ്പെടുന്നത് കാണാം. ഇ പ്രകാരം എനിക്കു തോന്നിയതാണ്. മററുള്ളവർക്കു എങ്ങിനെ തോന്നിയിരുന്നു എന്നു എനിക്കു നിശ്ചയമില്ല. എങ്കിലും ഒരു കാര്യം തീർച്ചയാണ്. പേടി അറിയാററായ കുട്ടികൾ അദ്ദേഹത്തെക്കണ്ടു് പേടിക്കാറില്ല എന്നുതന്നേയല്ല, അപ്രകാരമുള്ള ഏതാനും കുട്ടികളെ കിട്ടിയാൽ കുട്ടികളും അദ്ദേഹവും ബഹുരസമായി നേരംപോക്കിക്കൊള്ളും. അദ്ദേഹത്തിന്റെ പുറത്തു കേറി ആനകളിച്ചും താടിയിൽ തൂങ്ങിയും അദ്ദേഹംതന്നെ ഉണ്ടാക്കിക്കൊടുക്കുന്ന "പീപ്പി" മുതലായ കളിപ്പാട്ടങ്ങൾ തട്ടിപ്പറിച്ചും ഓടിയും ഓടിച്ചും അങ്ങിനെ കളിക്കുന്നതിലാണ് അദ്ദേഹത്തിന് ഇഷ്ടം. കുട്ടികളുടെ മദ്ധ്യത്തിൽ ഒരു കുട്ടിയായി കഴിയുന്നതു കാണാൻ ബഹുരസമാണ്.

അഞ്ചോ ആറോമാസം പ്രായമുള്ള കൈക്കുഞ്ഞുങ്ങളെ അദ്ദേഹത്തിനു പ്രാണനേക്കാൾ പ്രിയമാണ്. ഈ പ്രായത്തിലുള്ള ഒരു കുട്ടി ഇദ്ദേഹത്തിന്റെ കയ്യിൽ വന്നുചേർന്നാൽപിന്നെ അതു സ്വന്തം മാതാവിന്റെ സവിധത്തിൽ പോകുവാൻ പോലും മടി പ്രദർശിപ്പിക്കും. എത്ര സിദ്ധാന്തമുള്ള കുട്ടിയായാലും അതിന്റെ കരച്ചിൽ ഇദ്ദേഹം എടുത്താൽ മാറും. അതിനെ കളിപ്പിക്കാനും വേണമെങ്കിൽ കുളിപ്പിക്കാനും അദ്ദേഹത്തിനുവശം. ഉറക്കുപാട്ടു പാടി ഉറക്കുവാൻ ഇദ്ദേഹത്തെപ്പോലെ യാതൊരു ധാത്രിയും പാററുകയില്ല. ഒരു ഗൃഹസ്ഥശിഷ്യന്റെ വീട്ടിൽ അദ്ദേഹം താമസിച്ചാൽ പിന്നെ കുട്ടികളെ നോക്കുന്ന പ്രയാസമേറിയ കർമ്മം നിർവ്വഹിക്കുന്നതു ഇദ്ദേഹമായിരിക്കും. ഒരിക്കൽ ഈ പരിചരണസുഖം അനുഭവിച്ചിട്ടുള്ള ശിശുക്കൾ ഇദ്ദേഹത്തിന്റെ ആഗമനം സന്തോഷത്തോടുകൂടി പ്രതീക്ഷിക്കും.

ഒരുദിവസം ഞങ്ങളിൽ ചിലർ അദ്ദേഹത്തിന്റെ പുണ്യകളേബരം ദർശിക്കുവാനായി ഉത്സാഹത്തോടുകൂടി വിശ്രമിക്കുന്ന ഭവനത്തെ ലക്ഷ്യമാക്കി നടക്കുകയായിരുന്നു. അദ്ദേഹം വിശ്രമിക്കുന്ന ഭവനത്തിന്റെ സമീപത്തു ഞങ്ങൾ എത്തിയപ്പോൾ അവിടെനിന്നും അഭ്യാസത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചതോ എന്നു തോന്നുമാറുള്ള ഒരു മൃദംഗവാദ്യം കേട്ടു. ഞങ്ങൾ ഉത്സാഹഭരിതരായി ആർത്തിയോടെ അവിടെ ഓടിയെത്തി. അപ്പോൾ അവിടെക്കണ്ട കാഴ്ച ആരേയും വിസ്മയിപ്പിക്കുന്നതായിരുന്നു. മിക്കവാറും "ഉറിക്കട്ടിൽ" എന്നു പറയാവുന്ന വിധം കയറുകൾ അയഞ്ഞുതൂങ്ങിയ ഒരു കയററുകട്ടിലിൽ സ്വാമി മലർന്നുകിടപ്പുണ്ടു. അദ്ദേഹത്തിന്റെ വയററത്തു മുഖമടക്കിപ്പിടിച്ചിരിക്കുന്ന ഒരു ചെമ്പുകുടത്തിൽ കൈവിരലുകളെ മൃദംഗത്തിലെന്നവണ്ണം വിന്യസിപ്പിച്ചുകൊണ്ടിരുന്നു. ചിലസമയത്തു വലത്തുകൈകൊണ്ടു വീർത്തഭാഗത്തു തള്ളിയും ചിലപ്പോൾ അതിന്റെ വായ് വയററിൽ ഇടുക്കിപ്പിടിച്ച് പാർശ്വഭാഗത്തു വിരലുകളെ പ്രസരിപ്പിച്ചും സാധിച്ചിരുന്ന ആ വിദ്യ "യക്ഷകിന്നരഗന്ധർവ്വ"ന്മാർക്കും അസാദ്ധ്യമായ ഒരു മൃദംഗപ്രയോഗം തന്നെയായിരുന്നു.

അദ്ദേഹത്തിന്റെ ശയനീയത്തിനു

ച്ചുററുമായി ചരടുപൊട്ടിയ ഒരു പഴയചെണ്ടയും, തന്ത്രി അയഞ്ഞ ഒരു വീണയും, അതുപോലെ തൊഴിലാളികൾ ഉപയോഗശൂന്യങ്ങളെന്നു കണ്ടു തള്ളിക്കളഞ്ഞിട്ടുള്ള ഇതരസംഗീതോപകരണങ്ങളും വെച്ചിരിക്കുന്നതു ഞങ്ങൾ കണ്ടു. നേരംപോക്കു പറഞ്ഞും പാട്ടുപാടിയും ശാസ്ത്രദുർഘടവാദം ചെയ്തു വിഷമിച്ചും ഇരിക്കുമ്പോൾ സ്വാമി പെട്ടെന്നു് ഇവയിൽ ഒന്നു കരസ്ഥമാക്കും. അദ്ദേഹം ആവക ഉപകരണങ്ങളിൽ ചില ചില്ലറവിദ്യകൾ ചെയ്യുമ്പോൾ അതെല്ലാം അദ്ദേഹത്തിനു് പ്രയോഗസമർത്ഥങ്ങളായി, എന്നു് ഞങ്ങൾക്കു തോന്നി. "സാധനദൃഷ്യമകൗശലലക്ഷണം" എന്നുള്ള പഴഞ്ചൊല്ലും അയഥാർത്ഥമല്ലല്ലോ.

ഏതിൽ പ്രയോഗിച്ചാലും അതു് അദ്വിതീയമായ കലാകൗശലമെന്നുള്ള പ്രതീതിയാണു് ഞങ്ങളിൽ ഉളവാക്കിയതു്. പുലയരുടെ തുടികൊട്ടുമുതൽ അതിപ്രാചീനങ്ങളും അപ്രസിദ്ധങ്ങളും ഇപ്പോൾ നാമാവശേഷങ്ങളും ആയ "നന്തുണി" മുതലായ വാദ്യവിശേഷങ്ങളും അദ്ദേഹം ഒരു പൊട്ടച്ചെണ്ടയിലോ ഒരു ഒടിഞ്ഞ വീണയിലൊ പ്രയോഗിച്ചു കാണിക്കും. ഒരിക്കൽ, സംഗീതവിദ്യാധിരാജനായിരുന്ന ത്യാഗരാജനെപ്പോലും അത്ഭുതപരതന്ത്രനാക്കിയ പുതിയേടത്തു ഗോവിന്ദമാരാരുടെ (പ്രാണ്ടിയിൽ ഗോവിന്ദസ്വാമിയാർ) കഥപറയുകയും അദ്ദേഹത്തിന്റെ ഗാനചാതുരിയെ വിശദപ്പെടുത്തുകയുംചെയ്തു. "അഷ്ടപദി" നിഷ്ഠിഷ്ടരാഗങ്ങളിൽ ചൊല്ലുന്നതിനു് ഇദ്ദേഹത്തിനുള്ള മിടുക്കു ഒന്നു പ്രത്യേകമായിരുന്നു. സംഗീതകലയിൽ മലയാളം എത്രമാത്രം ഉയന്നിരുന്നു എന്നു് അദ്ദേഹത്തിന്റെ ചില പ്രതിപാദനങ്ങളിൽനിന്നും ഞങ്ങൾ മനസ്സിലാക്കുവാൻ സാധിച്ചു. സാരംഗം, പുറനീർ, പാടി, പുന്നാഗവരാളി, സാരി മുതലായി അന്യദേശങ്ങളിൽ പ്രചാരമില്ലാത്തതും എന്നാൽ സ്തോഭത്തെ ജനിപ്പിക്കുവാൻ ഏററവും ഉചിതങ്ങളുമായ അപൂർവരാഗങ്ങളെ അദ്ദേഹം വിസ്തരിച്ചു പാടുന്നതു കേൾക്കുമ്പോൾ അദ്ദേഹം പരമേശ്വരനൃത്തത്തിൽ ഭാഗഭാക്കുകളായ നാരദനോ, തുംബുരുവോ എന്നു് ആക്കും സംശയം ജനിക്കും. സംഗീതം ഇങ്ങിനെ അതിന്റെ പരമകാഷ്ഠയെ പ്രാപിക്കുമ്പോൾ അദ്ദേഹം ചിലപ്പോൾ പതഞ്ജലിയെപ്പോലെ നൃത്തംവയ്ക്കുന്നതുകാണാം.

"സദഞ്ചിതമുദഞ്ചിതനികുഞ്ചിതപദം ഝല
ഝലഞ്ചലിതമഞ്ജുകടകം
പതഞ്ജലിദൃഗഞ്ജനമനഞ്ജനമചഞ്ചല
പദഞ്ജനനഭഞ്ജനകരം
കദംബരുചിമംബരവസം പരമമംബുദ
കദംബകവിഡംബകഗളം
ചിദംബുധിമണിം ബുധഹൃദംബുജരവിം പര
ചിദംബരനടം ഹൃദി ഭജേ"

എന്നിങ്ങിനെ പതഞ്ജലികൃത താണ്ഡവാഷ്ടകത്തെ പാടിക്കൊണ്ടു "തൗര്യത്രിക"ത്തിനൊത്തു ചിലപ്പോൾ അദ്ദേഹം കാണിക്കുന്ന വിദ്യകൾ ആരിലും ആനന്ദത്തെ ഉളവാക്കുന്നവയായിരുന്നു.

ചിലപ്പോൾ നാസാരന്ധ്രത്തിൽക്കൂടി ചില ശബ്ദം പുറപ്പെടുവിച്ചു, അതിനെ സംഗീതശാസ്ത്രരീത്യാ വിന്യസിച്ചു് "ജലതരംഗം" എന്ന സംഗീതയന്ത്രത്തിന്റെ സുഖമായ പ്രയോഗം കാണിക്കും. വെറും പലകക്കഷണത്തിൽ സ്വന്താം വിരലുകൾ ഉപയോഗിച്ചു് "പാണ്ടിമേളം" തകക്കും. ചിലപ്പോൾ ചുണ്ടുകൾകൊണ്ടു് ഒരുതരം ശബ്ദമുണ്ടാക്കി "ഉടുക്കു"കൊട്ടും. എന്നുവേണ്ട സംഗീതക്കയത്തിൽ പ്രവേശിച്ചാൽ അദ്ദേഹം തിമിംഗലസദൃശനായി നില്ക്കുന്നതുകാണാം. ചിലപ്പോൾ ദ്രുതകവിതകൊണ്ടു് ആത്മജ്ഞാനോപദേശംചെയ്യും. അപ്രകാരം അദ്ദേഹം ഒരിക്കൽ ചൊല്ലിയ ഒരു ദ്രുതകവിതയാണു് താഴെച്ചേർക്കുന്നതു്:-

"ചാലേ നാലഞ്ചുബാലപ്രസവശരമെട്ടു-
ത്താംഗജന്മാവട്ടത്താൽ
പാലഞ്ചുംവാണിമാർതൻമുലമലമുകളിൽ -
ചെന്നൊളിക്കാം, കളിക്കാം;
കാലൻ കാളുന്ന കാളായസമുസലഭ്രമം-
കൊണ്ടടുക്കുന്നതാമ-
ക്കാലം സ്ത്രീതന്റെ കൊങ്കത്തടവുമാരവും
കണ്ടിരിക്കാം, മരിക്കാം"




മഹാത്മജീമന്ദിരം.

1109-ൽ മഹാത്മാഗാന്ധി പന്മനആശ്രമം സന്ദർശിച്ചപ്പോൾ അദ്ദേഹത്തിന്റെ വിശ്രമത്തിനായി പ്രത്യേകംനിർമ്മിച്ചതു്. ഗാന്ധിജി രണ്ടുദിവസം ആശ്രമത്തിൽ വിശ്രമിച്ചു.



പന്മനആശ്രമത്തിൽ "സമാധിദിനംപ്രമാണിച്ചു്".
ശ്രീ കവിയൂർസ്വാമികൾ, ശ്രീ. എൻ. ഗോപാലപിള്ള (പ്രിൻസിപ്പാൾ)
ശ്രീ. ശൂരനാട്ടു കുഞ്ഞൻപിള്ള മുതലായവർ.

# എന്റെ സ്മരണയിൽനിന്നു്

## കൊററിനാട്ട നാരായണപിള്ള

[സ്വാമികളുമായി ഗാഢവും നിരന്തരവും ആയുള്ള സാഹചര്യംകൊണ്ടു് അവിടുത്തെ ആരാധിക്കുന്നതിനും അനുഗ്രഹം ആർജ്ജിക്കുന്നതിനും ഭാഗ്യമുണ്ടായ ഒരു ഗൃഹസ്ഥശിഷ്യനാണു് ലേഖകൻ. സ്വാനുഭവത്തിൽനിന്നു് അദ്ദേഹം അടർത്തിവയ്ക്കുന്ന ഈ സ്മരണ, അതിൽ സ്ഫുരിക്കുന്ന ആത്മാർത്ഥതയും, അനുഭവവുംകൊണ്ടു് വായനക്കാർക്കു് ആസ്വാദ്യം ആയിരിക്കും.] പ്രസം:

മഹാത്മാക്കളുടെ സാമീപ്യവും സംസർഗ്ഗവും സമ്പാദിക്കണമെന്നു ഒരുവനു് ആശ അങ്കുരിക്കുന്നതു്, അവന്റെ പൂർവ്വപുണ്യവിശേഷംകൊണ്ടാണെന്നുള്ള അനുമാനം അബദ്ധമല്ലെന്നു തോന്നുന്നു. ആദ്ധ്യാത്മികവിഷയത്തിൽ മനമിരുത്തി വേണ്ട നൈപുണ്യം സമ്പാദിച്ചു സ്വാനുഭൂതി വന്നിട്ടുള്ള ഒരു മഹാനെ സമീപിച്ചു സമ്പർക്കം പുലർത്തണമെന്നു ഒരു അഭിനിവേശം ചെറുതിലേതന്നെ എന്നിൽ കടന്നുകൂടി. ഈ ആശാനിർവ്വഹണത്തിനുള്ള മാർഗ്ഗം ആരാഞ്ഞുകൊണ്ടിരിക്കവെ 'വള്ളികുന്നത്തു്' 'ആറമ്പിൽ' ശ്രീ: ഗോവിന്ദൻഉണ്ണിത്താന്റെ ഭവനത്തിൽ ഗുരുശിഷ്യന്മാരായ രണ്ടു യതീശ്വരന്മാർ വന്നു വിശ്രമിക്കുന്നു എന്നു് അറിയാൻ ഇടയായി. ഈ അറിവിനെ ആസ്പദമാക്കി ആ മഹത്തുക്കളെ കണ്ടു വന്ദിക്കുന്നതിനു് ഞാൻ അവിടെ എത്തി. ഏകകാലത്തിൽ രണ്ടു പുണ്യാത്മാക്കളെ, (ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, ഇവരെ) സന്ദർശിക്കാൻ എനിക്കു സാധിച്ചു. ദർശനമാത്രയിൽതന്നെ രണ്ടുപേരെക്കുറിച്ചും അതിരററ ഭക്ത്യാദരങ്ങൾ എന്നിൽ ഉദ്ഭൂതമായി. ആകൃതികൊണ്ടും അന്നത്തെ സംഭാഷണത്തിൽനിന്നും ജന്യമായ ബോധംകൊണ്ടും ഇവർ രണ്ടുപേരും അനുയോജ്യരായ ഗുരുശിഷ്യന്മാർതന്നെ എന്നുള്ള പ്രതീതിയും എനിക്കുണ്ടായി. സ്വാമിജിയെ കാണുന്നതിനുമുമ്പു്, സാധാരണ സന്യാസികളുടെ വേഷം അനുസരിച്ചു കാവിവസ്ത്രധാരിയായിരിക്കുമെന്നു് ഞാൻ കരുതിയിരുന്നു— എന്നാൽ ശുഭ്രവസ്ത്രധാരിയായിട്ടാണു് സ്വാമിജിയെ എനിക്കു കാണാൻകഴിഞ്ഞതു്. വിശാലമായ നെററി, നീണ്ടതും ഇടയ്ക്കിടയ്ക്കു് വെള്ളിനൂൽപോലെയുള്ള രോമംകൊണ്ടു് ഭംഗിചേർന്നതും ആയ ശ്മശ്രുക്കളോടുകൂടിയ മുഖം, വിരിഞ്ഞ മാറു്, മുട്ടോളം നീണ്ട കൈകൾ ആദിയായി അന്നു ഞാൻ കണ്ട ആ ദിവ്യരൂപം ഇന്നും എന്റെ മനോദർപ്പണത്തിൽ പ്രതിബിംബിച്ചുകൊണ്ടുതന്നെയിരിക്കുന്നു.

അന്നുണ്ടായ പരിചയപദവി തുടർന്നുപുലർത്തിയതിന്റെ ഫലമായി സ്വാമിജി ഏതാനുംദിവസങ്ങൾക്കുശേഷം എന്റെ വസതിയിൽവന്നു കുറെനാൾ വിശ്രമിച്ചു. എന്റെ ഏറിയനാളത്തെ അപേക്ഷകൊണ്ടു് അനുകമ്പതോന്നിയും എനിക്കു നൽകിയ പല ഉപദേശങ്ങളേയും ഞാൻ അക്ഷരംപ്രതി അനുഷ്ഠിക്കുന്നു എന്നു് അറിവായതിനുശേഷവും സ്വാമിജി എന്നെ അദ്ദേഹത്തിന്റെ ഒരു എളിയ ശിഷ്യനായി (1082 മിഥുനത്തിൽ) അംഗീകരിച്ചു. സ്വാമിജിയുടെ ശിഷ്യത്വം സമ്പാദിക്കുന്നതിനായി സമീപിച്ച പലരേയും "ഉപദേശംകൈക്കു 'തീർത്ഥ' നോട്ടു വാങ്ങിക്കൊള്ളണം; അതെല്ലാം അവിടെ ഏല്പിച്ചിരിക്കയാണു്" എന്നു കല്പിച്ചിട്ടുള്ളതായി അറിയാൻ കഴിഞ്ഞി

ട്ടുണ്ട്. സ്വാമിജിയുമായി ബന്ധംവരിച്ച തുമുതൽ—17 കൊല്ലക്കാലം (സമാധിയാകുന്നതുവരെ) പലേ അവസരങ്ങളിലായി അവിടുന്ന് എന്റെ വസതിയിൽവന്നു വിശ്രമിച്ചിരുന്നു. അപ്പോഴെല്ലാം അവിട്ടത്തെ, വേണ്ടവിധം പരിചരിക്കുന്നതിനും, അവിട്ടത്തെ, ചര്യകളിൽനിന്നും പലതും പഠിക്കുന്നതിനും ദിവ്യോപദേശങ്ങളുംമററും കേട്ട് ആനന്ദിക്കുന്നതിനും എനിക്കു ഭാഗ്യം സിദ്ധിച്ചു.

ഒരിക്കൽ, 'ശാസ്താംകോട്ട'പ്രദേശവും ക്ഷേത്രവും കാണണമെന്നുള്ള സ്വാമിജിയുടെ താല്പര്യം അനുസരിച്ച്, സ്വാമിജിയും ഞാനും മററു ചിലരുമായി എന്റെ വസതിയിൽനിന്നും യാത്ര തിരിച്ചു. അന്ന് ബസ് സവീസ് നടപ്പുള്ള കാലമല്ലായിരുന്നതു കൊണ്ട് നടന്നുപോകാനേ തരമുണ്ടായിരുന്നുള്ളു. കാൽനടയായി എത്രദൂരം നടക്കുന്നതിനും സ്വാമിജിക്ക് ഒരു വൈമനസ്യവും ഇല്ലായിരുന്നു. നടത്തയും വളരെ വേഗത്തിലാണ്. കൂടെ നടന്നുപററാൻ സാമാന്യക്കാരെക്കൊണ്ട് സാദ്ധ്യവുമല്ല. കുറേ ദൂരം നടന്നശേഷം സ്വാമിജി തിരിഞ്ഞു നിന്ന്, കൂടെയുള്ളവർ സമീപിക്കുമ്പോൾ വീണ്ടും നടക്കും. ഇങ്ങനെയാണ് യാത്രയുടെ രീതി. 'ശാസ്താംകോട്ട' അടുക്കാറായപ്പോൾ ഒരു പുലയൻ എതിരെ വരുന്നതു കണ്ടു് ഞങ്ങളുടെക്കൂടെയുണ്ടായിരുന്നവരിൽ ഒരാൾ "ഹോയി" എന്ന് ഉച്ചത്തിൽവിളിച്ചു. തീണ്ടൽ തൊടീൽ മുതലായ അനാചാരങ്ങളുടെ അനുഷ്ഠാനം തുടൎന്നുവന്നിരുന്ന കാലമായിരുന്നു അന്ന്—പുലയർ, പറയർ മുതലായവർ നായന്മാരുടേയുംമററും അടുത്തുവരാതെ പത്തുപന്ത്രണ്ടടി അകലെക്കൂടി ഒഴിഞ്ഞുപോകണമെന്ന നിർബ്ബന്ധമുണ്ടായിരുന്നു. അവർ അന്ന് അങ്ങിനെ ഒഴിഞ്ഞുപോകുന്നതിനുള്ള ഒരു അറിയിപ്പായിരുന്നു 'ഹോയി' എന്ന വിളി. സ്വാമിജി ഈ വിളി കേട്ടമാത്രയിൽ തിരിഞ്ഞുനിന്ന് 'എന്തോന്നാണ്" ഈ കേട്ടതു്" എന്നു ചോദിക്കുകയും, ഞങ്ങളുടെ വിവരണത്തിൽ നിന്നു സംഗതി മനസ്സിലാക്കുകയും ചെയ്ത ശേഷം അല്പം ഈഷ്യയോടെ, "എന്തോന്നു, മനുഷ്യനും മനുഷ്യനുംതമ്മിൽ വൈജാത്യ ഭാവനയോ? ഈവക അന്ധവിശ്വാസങ്ങളെല്ലാം അറേബ്യൻകടലിൽകൊണ്ടുചെന്നു തള്ളേണ്ടകാലം അതിക്രമിച്ചിരിക്കുന്നു" എന്നു് കല്പിച്ചു. അനന്തരം, ആ പുലയനോടു് 'മാറിപ്പോകേണ്ടാ' എന്നും 'അടുത്തുകൂടിപ്പോകാം' എന്നും പറഞ്ഞിട്ടും സംശയിച്ചുനിന്ന അവനെ നിർബ്ബന്ധപൂർവ്വം സമീപിച്ചു് അയയ്ക്കുകയും, അയിത്താചാരത്തിന്റെ അൎത്ഥമില്ലായ്മയേപ്പററി സവിസ്തരം പ്രതിപാദിച്ചു് ഞങ്ങൾക്കു വേണ്ട ഉദ്ബോധനം നൽകുകയും ചെയ്തു.

പിന്നീടൊരിക്കൽ സ്വാമിജി എന്റെ വസതിയിൽനിന്നു അന്നു കൊല്ലം എക്സിക്യൂട്ടീവ് എഞ്ചിനീയർ ആയിരുന്ന ശ്രീ: കല്ലവീട്ടിൽ ഗോവിന്ദപ്പിള്ളയുടെ താമസസ്ഥലത്തേയ്ക്കു വഞ്ചിയിൽ യാത്രപുറപ്പെട്ടു. സമയം രാത്രിയായിരുന്നു. ശ്രീവൎദ്ധനത്തു കൃഷ്ണപിള്ള അവർകൾ M. A. L. T; പരേതനായ ശ്രീ: പന്നിശ്ശേരിൽ നാണുപിള്ള ഇവരും ഞാനും അനുയാത്രചെയ്തു. വേദാന്തവിഷയമായി പലതും പറഞ്ഞു് സ്വാമിജി, ഞങ്ങളെ രസിപ്പിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്കു് അപ്പോൾ അടിച്ചുകൊണ്ടിരുന്ന മന്ദമാരുതനെ ലക്ഷ്യമാക്കി ഒരു സമസ്യ പറഞ്ഞു്, അതിനെ പൂരിപ്പിക്കാനായി ഞങ്ങളോടു് ആജ്ഞാപിച്ചു. എന്നാൽ ഉടനെതന്നെ തുടൎന്നുണ്ടായ സ്വാമിജിയുടെ സരസസംഭാഷണത്തിൽ ആമഗ്നരായ ഞങ്ങൾക്കു് ആൎക്കുംതന്നെ സമസ്യാപൂരണത്തിനു സൗകൎയ്യം ലഭ്യമായില്ല. ആ സമസ്യ ഇപ്രകാരം ആയിരുന്നു.........

"അതിശീതളപവമാനനമണയുന്നിഹ
സരസം"

അടുത്ത പ്രഭാതത്തിൽ ഞങ്ങൾ കച്ചേരിക്കടവിൽ ഇറങ്ങി ശ്രീ: ഗോവിന്ദപ്പിള്ളയുടെ താമസസ്ഥലത്തു് എത്തി. സ്വാമിജി അന്നു് അവിടെ ചെല്ലുമെന്നു് അറിഞ്ഞിരുന്ന പരേതനായ ശ്രീ: ഏറത്തു കൃഷ്ണനാശാൻ നേരത്തെ അവിടെ എത്തിയിരുന്നു. അന്നു പകൽമുഴുവനും രാത്രിയിലും സ്വാമിജിയുടെ സൂക്തിസുധ ആസ്വദിച്ചുകൊണ്ടു് ഞങ്ങൾ സംതൃപ്തചിത്തരായിക്കഴിഞ്ഞു. അടുത്തദിവസം രാവിലെ ഞങ്ങൾ അനുവാദംവാങ്ങി മടങ്ങിപ്പോന്നു.

നാലഞ്ചുകൊല്ലത്തിനുമുമ്പു് എന്റെ ഒരു സ്നേഹിതനും ഞാനുമായി സ്വാമിജിയെ അനുസ്മരിച്ചു് സംഭാഷണംചെയ്ത അവസരത്തിൽ മുമ്പറഞ്ഞ സമസ്യയെപ്പററി ഞാൻ സൂചിപ്പിച്ചു. "അന്നു് പൂരിപ്പിച്ചിരുന്നെങ്കിൽ എങ്ങിനെയിരിക്കുമായിരുന്നൊ ആ നിലയിൽ ഇന്നു് പൂരിപ്പിക്കണം" എന്നു് ആ സ്നേഹിതൻ പറഞ്ഞതു് കാര്യമായിക്കരുതി അതിനെ ഞാൻ ഇങ്ങനെ പൂരിപ്പിച്ചു.

"പദതാരിണപണിയും ജനദുരിതാമയഹരനാം
യതിനായക! തവസൽകൃതിരതനായിഹവിധുവും,
ഉദയാചലമതിലഞ്ചിതമുഖനായിത വിലസു-
ന്നതിശീതളപവമാനനുമണയുന്നിഹ സരസം"

1089-ൽ സ്വാമിജിയുടെ ഷഷ്ടിപൂർത്തി 'എഴമററൂർ' കോയിക്കൽവച്ചു് ഒരു പ്രധാനശിഷ്യനായ ശ്രീ 'തീർത്ഥപാദപരമഹംസസ്വാമി'കളുടെനേതൃത്വത്തിൽ ആഘോഷിച്ചതും, സ്വാമിജിയുടെ നാമധേയത്തിൽ അവിടെ സ്ഥാപിച്ച ആശ്രമം, സംസ്കൃതപാഠശാല ഇവയുടെ ഉദ്ഘാടനവുംമററും അന്നു നടന്നതും സുപ്രസിദ്ധമാണല്ലോ. ഈ ആഘോഷത്തിൽ സംബന്ധിക്കുന്നതിനായി, അക്കാലത്തു മുമ്പറഞ്ഞ എഞ്ചിനീയർ ഗോവിന്ദപ്പിള്ളയുടെ വസതിയിൽ വിശ്രമിച്ചിരുന്ന സ്വാമിജിയെ എഴമററൂരിലേക്കു് കൂട്ടിച്ചുകൊണ്ടു പോകുന്നതിനായി ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീ: പന്നിശ്ശേരി ഇവരും ഞാനും കൂടി അവിടെ ചെന്നു് വിവരം അറിയിച്ചു. അപ്പോൾ സ്വാമിജി, 'ഈവക പരിപാടികളിൽഒന്നും തനിക്കു് അനുകൂലമായ അഭിപ്രായം ഇല്ലെ'ന്നുള്ള നിലയാണു പ്രകടമാക്കിയതു്. പിന്നെ ഞങ്ങളുടെ വിനീതമായ അപേക്ഷയെ പരിഗണിച്ചു് ഞങ്ങളോടുകൂടി പുറപ്പെടാമെന്നു സമ്മതിച്ചു. പടിഞ്ഞാറെക്കൊല്ലത്തു് 'കോട്ടൂർ' ഭവനത്തിലെ ഗൃഹനായകൻ സ്വാമിജിയെ അന്നു് ഒരു വിരുന്നിനു് നേരത്തേ ക്ഷണിച്ചിരുന്നു. അതുകൊണ്ടു് ഞങ്ങൾ ഒന്നിച്ചു് അവിടെ എത്തി, അതിൽ പങ്കുകൊണ്ടതിനുശേഷമാണു് മടങ്ങിപ്പോന്നതു്. ഞങ്ങൾ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ, 'പന്നിശ്ശേരി'യുടെ അടുക്കൽ ഭക്ഷണകാംക്ഷിയായി അടുത്ത ഒരു 'പൂച്ച'യെ 'പന്നിശ്ശേരി' ആട്ടിപ്പായിച്ചു. ഈ കൃത്യം സ്വാമിജിക്കു് തീരെ രസിക്കാഞ്ഞതുകൊണ്ടു് സ്വാമിജി കുറെ അപലപിച്ചു് സംസാരിച്ചു. തന്റെ പ്രവൃത്തിയെ ന്യായീകരിച്ചു സംസാരിച്ച പന്നിശ്ശേരിയും സ്വാമിജിയും ആയി ഒടുവിൽ ദീർഘനേരത്തെ വാദപ്രതിവാദത്തിനുതന്നെ ഇടയായി. ഒരു തികഞ്ഞപണ്ഡിതനും, വേദാന്തിയും, തർക്കശാസ്ത്രകർക്കശനും, വിശിഷ്ടാദ്വൈതികളുടെ കുലഗുരുവും, "പ്രതിവാദിഭയങ്കരൻ" എന്ന പേരിൽ പ്രസിദ്ധനും ആയ താർക്കികനെ 'ഇരിങ്ങാലക്കട'വച്ചും, ആനന്ദമതഗുരുവായ "ശ്രീ വാശുടനെ" പ്രാക്കുളത്തുവച്ചും, വാദത്തിൽ തോല്പിച്ചു് പ്രസിദ്ധിനേടിയ 'പന്നിശ്ശേരി'യുടെ സിദ്ധാന്തങ്ങളെ എല്ലാം ഖണ്ഡിച്ചു് സ്വാമിജി സ്വപക്ഷം സ്ഥാപിക്കയുണ്ടായി. 'പന്നിശ്ശേരി'ക്കു് സ്വാമിജിയുമായുള്ള സമ്പക്കംകൊണ്ടാണു 'താക്കികപ്രമുഖൻ' എന്ന പേരു് സമ്പാദിക്കാൻ കഴിഞ്ഞതു്. "ജന്തുകാരുണ്യം" എന്ന വിഷയത്തെ അധികരിച്ചുണ്ടായ ഈ വാദം കേട്ട മാദ്ധ്യസ്ഥന്മാക്കും ഏതാണ്ടെല്ലാം അറിയാൻ ഇടയായി.

ഷഷ്ടിപൂർത്തി ആഘോഷത്തിന് ഞ ങ്ങൾ ഒന്നിച്ചുപോയി അതിൽ പങ്കുകൊണ്ട ശേഷം ഞാനും 'പന്നിശ്ശേരിയും' മടങ്ങി പ്പോന്നു. സ്വാമിജിയുമായുണ്ടായ വേർപാ ടിൽതോന്നിയ അസുഖത്തെ ആസ്പദമാക്കി ഞാൻ സ്വാമിജിക്ക് പദ്യത്തിൽ ഒരു കത്തയച്ചു. അതു് ഇപ്രകാരമാണു്.

1) ഓടിച്ചാടിനടന്നുവന്നു മടിയിൽ
'ഡിമ്മെ'ന്നിടിക്കംവിധൌ
കൂടിക്കൂടിവരുന്നനന്ദധുരമാം
ക്ഷീരംനകണ്ണും മുദാ—
കൂടിത്തള്ളയുമായനാരതമിരു-
ന്നീടും പശുക്കുട്ടി വേർ-
പാടിൽപ്പെട്ടുഴലുന്നപോലെ വിരഹം
ചേർക്കുന്ന ദുഃഖാഗ്നവേ

2) ഇന്നാമട്ടിലെനിക്കടിച്ചൊരസുഖം
സർവ്വം ഭവൽകർമ്മം-
തന്നാലെന്നിയൊഴിക്കവാൻ പണി തുലോ-
മാകുന്നു വേകുന്നകം.
എന്നാലും തവ ദിവ്യരൂപമകമേ
കാണുമ്പൊളല്പം സുഖം
ചേർന്നാണത്ര ദിനംനയിപ്പതു ഗുരോ!
മാം പാഹി നിത്യം മുദാ.

(ഇതിനു് തിരുവുള്ളമുണ്ടായി അയച്ച മറുപടി)

1) പൊന്നമ്മാ, തങ്കമേ,യെന്നിരുനയനമണി-
ക്കാതലേ, ഭൂതലേയ-
മ്മിന്നിൻകൂട്ടം സ്വരൂപിച്ചൊളിവഴിചിതറം
കോമളാംഗാമലാബ്ജേ!
കന്നൽക്കംതോലിനൽകും തവമധുരമൊഴി-
ത്തേനൊഴുക്കിന്മുഖത്തേ-
ക്കെന്നെൻ കണ്ണുകൾരണ്ടും വരുവതിനരുളും
ചന്ദ്രചൂഡൻ, ന ജാനേ.

2) ശ്രീമാനായും ചിരംജീവികളിലൊരുവനാ-
യും ശിവജ്ഞാനി വൎഗ്ഗ-
ക്കോനായും, ധീരനായും സുജനഹൃദയമാ-
മംബലിന്നിന്ദുവായും
സീമാതീതാനകമ്പാമൃതജലനിധിയാ-
യും ജനങ്ങൾക്കശേഷം
നേതാവായുംഭവിച്ചിങ്ങുരുതരസുഖിയായ്
വാഴ്ക നീ വാഴ്കയെന്നും.

സ്ത്രീധൎമ്മം, കല്യാണശതകം, സുഭദ്രാ ഹരണം നാടകം ഇവയുടെ കൎത്താവായ ശ്രീ: 'പെരുന്നെല്ലിൽ കൃഷ്ണൻവൈദ്യൻ' സ്വാമികളെ സമീപിച്ചു് സംസ്കൃതംപഠിച്ചു വൈദുഷ്യം സമ്പാദിച്ചു എന്നും, അദ്ദേഹം ഒരു ശക്തനായ കവിയാണെന്നും സ്വാമിജി പറഞ്ഞറിഞ്ഞിട്ടുണ്ടു്. സ്വാമിജിയും, വൈ ദ്യനുംകൂടി 'നെയ്യാററിൻകര'നിന്നും ഒരുദി വസം രാത്രിയിൽ കാൽനടയായി 'തിരുവ നന്തപുര'ത്തേക്കുതിരിച്ചു. റോഡിൽ ചരൽ ക്കല്ലുകൾ നിരത്തി ഉറപ്പിക്കാതെ ഇട്ടിരുന്നു. അതിൻെറ പുറത്തുകൂടി ചവിട്ടിയുള്ള യാത്ര സ്വാമിജിക്കു് അസുഖമായി തോന്നി. ഈ അവസരത്തിൽ സ്വാമിജി വൈദ്യനോടായി കവിതപറയാൻ കല്പിച്ചു. 'വിഷയം എന്താ യിരിക്കണം' എന്നുള്ള വൈദ്യൻെറ ചോദ്യ ത്തിനു് അവിടുന്നു്, 'നമ്മുടെ ഇപ്പോ ഴത്തെ യാത്രാക്ലേശത്തെപ്പററിത്തന്നെയാ കട്ടെ' എന്നു അരുളിച്ചെയ്തു. വൈദ്യൻ കവിതപറയാൻ തുടങ്ങി. പൂൎവ്വാൎദ്ധം വൈ ദ്യനും, ഉത്തരാൎദ്ധം സ്വാമിജിയും, ഇങ്ങനെ "ഹ" പ്രാസത്തിൽ തുടങ്ങി ആ പ്രാസം വിടാതെയും, വിളംബം കൂടാതെയും രണ്ടു പേരുംകൂടി പൂൎത്തിയാക്കിയ കവിത 'തിരു വനന്തപുരത്തു്' കിഴക്കേ കോട്ടവാതുക്കൽ എത്തിയപ്പോഴേക്കു ഒരു 'ശതക'ത്തിൽ അവസാനിച്ചു. ഇതിലെ ഒന്നാമത്തെ പദ്യം,

വൈദ്യൻ,

"ബഹുഗ്രാവകീർണ്ണം ബതേദം ഹി റോഡി-
ങ്ങഹസ്സിങ്കലും പോവതിന്നെത്രകഷ്ടം!

സ്വാമിജി,

സഹിക്കാവതോ കൂരിരുട്ടത്തു വെട്ടം
വഹിക്കാതെ പോകുന്ന ദുഃഖം നിനച്ചാൽ.

ഇതിൽനിന്നും രണ്ടുപേരുടേയും കവി താനിൎമ്മാണത്തിലുള്ള കഴിവുകളേയും, വി ശിഷ്യ സ്വാമിജിയുടെ കവിതയുടെ സാരള്യ ത്തേയും മനസ്സിലാക്കാമല്ലൊ. ഈ ചരിത്രം സ്വാമിജി പറഞ്ഞുള്ള അറിവാണു്. തൻെറ ശിഷ്യഗണത്തിൽപെട്ട ശ്രീ: നാരാ യണൻ, ശ്രീ: നീലകണ്ഠതീൎത്ഥപാദപരമ ഹംസസ്വാമികൾ ഈ യതീശ്വരന്മാരെ പ്പററിയും മററും പലേ കഥകളും സ്വാമി







മഹാത്മജിമന്ദിരത്തിന്റെ മററു ഭാഗങ്ങൾ.

ജിയിൽനിന്ന് അറിയാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും വിസ്തരഭയത്താൽ അതൊന്നും ഇവിടെ കുറിക്കുന്നില്ല.

തന്റെ ശിഷ്യനായ മുൻപറഞ്ഞ ഗോവിന്ദനുണ്ണിത്താന്റെ വിയോഗശേഷം ശ്രീ: നീലകണ്ഠതീർത്ഥപാദസ്വാമികൾ, 1086 മുതൽ 9 കൊല്ലം എന്റെ വസതിക്കടുത്തുള്ളതും എന്റെ സഹധർമ്മിണിയുടെ വകയും ആയ 'കൈതവന'മഠത്തിൽ താമസിച്ചു. അനന്തരം അദ്ദേഹത്തിന്റെ സമാധിക്ക് ഒരു കൊല്ലം മുമ്പ് 'താഴത്തോട്ടത്തു'മഠത്തിലേയ്ക്ക് അദ്ദേഹം താമസംമാററി. അവിടെവച്ചാണ് അദ്ദേഹം സമാധിയായതു്. ഇതു് 1096 കർക്കടകത്തിൽ ആയിരുന്നു. ഈ അവസരത്തിൽ സ്വാമിജി 'മാവേലിക്കര' മജിസ്ത്രേട്ടായിരുന്ന ശ്രീ: 'ഞാണ്ടിപ്പിള്ള'യുടെ വസതിയിൽ വിശ്രമിച്ചിരുന്നു. സമാധിവിവരം അറിയിച്ച് സ്വാമിജിയെ കൂട്ടിച്ചുകൊണ്ടു പോരാനായി ഞാൻ പെട്ടെന്ന് അവിടെ എത്തി. അന്നും ബസ്സർവീസ് നടപ്പില്ലായിരുന്നതുകൊണ്ടു കഴിയുന്നതും വേഗം മടങ്ങിപ്പോരണമെന്നുള്ള പ്രതീക്ഷയിന്മേൽ കായംകുളത്തുനിന്നും ഒരു ജഡ്ക്കാ പിടിച്ച് അതിലാണ് അവിടെ എത്തിയതു്. പരദേശത്തുനിന്നുംവന്ന ഒരു ഭാഗവതരുടെ സംഗീതക്കച്ചേരി സ്വാമിജി മേളമായി നടത്തിച്ചുകൊണ്ടിരിക്കുകയായിരുന്നു. 'അവസരരഹിതാവാണി' എന്നൊന്നും ഗണിക്കാതെ ഞാൻ വേഗം സ്വാമിജിയുടെ അടുത്തുചെന്നു്, 'തീർത്ഥപാദസ്വാമികൾക്കു് സുഖക്കേടു കൂടുതലായിരിക്കുന്നു' എന്നറിയിച്ചു. 'കൂടുതലെന്നേ ഉള്ളോ' എന്ന് കല്പിച്ചു ചോദിച്ചു. ഞാൻ ഉത്തരം ഒന്നും പറഞ്ഞില്ല. വാസ്തവസ്ഥിതി മനസ്സിലാക്കിക്കഴിഞ്ഞ സ്വാമിജി അവിടെ കൂടിയിരുന്നവരോടു്, നമുക്ക് ഈ മേളം തൽക്കാലം നിറുത്താം, എനിക്ക് മറെറാരു മേളത്തിൽ ചേരേണ്ടിയിരിക്കുന്നു എന്നു പറഞ്ഞു വേഗം അവിടെനിന്നും യാത്രയായി. തെക്കേറോഡിൽ വന്നപ്പോൾ അവിടെ ഇട്ടിരുന്ന കുതിരവണ്ടികാണിച്ച് 'ഇതിൽ കയറിപ്പോകാം' എന്നും ഞാൻ അറിയിച്ചു. ഇതു കേട്ടയുടനെ അല്പം വിരസമായി, 'എന്തിന് ഈ ജന്തുവിനെ ഉപദ്രവിക്കുന്നു—നമുക്കു നടന്നുപോകാം' എന്ന് ഗൗരവമായി കല്പിക്കയാണ് ചെയ്തതു്.— പിന്നെ—എന്റെ വിനീതമായ അപേക്ഷയിൽ അനുകമ്പതോന്നി വണ്ടിയിൽകയറി പുറപ്പെട്ടു്, സമാധിസ്ഥാനത്തു വേഗം എത്തി, സമാധിസ്ഥനായിരുന്ന ആ ശിഷ്യോത്തമന്റെ അടുത്തുചെന്നു്, സ്വാമിജി തന്റെ പവിത്രപാണികൊണ്ടു് അദ്ദേഹത്തിന്റെ നെററിയിൽ സ്പർശിച്ചു കുറേ നേരം ധ്യാനനിരതനായി നിന്നശേഷം പുറത്തുവന്നു് അവിടെ കൂടിയിരുന്നവരോടായി ഇപ്രകാരം കല്പിച്ചു:—"ഇന്നു് ഒരു വിശേഷമുണ്ടായി. മുമ്പൊക്കെ ഞാൻ ഒരിടത്തിരിക്കുമ്പോൾ അയാൾ എന്റെ അടുക്കൽവന്നാൽ നിൽക്കയാണ് പതിവ്. എന്നാൽ ഇന്നു് അയാൾ ഇരിക്കുമ്പോൾ അയാളുടെ മുമ്പിൽ ഞാൻ നിൽക്കാൻ ഇടയായി."

അനന്തരം ആ പവിത്രദേഹം തദ് സ്മാരകമായി പിന്നീടു നിർമ്മിച്ചിട്ടുള്ള ആശ്രമം നില്ക്കുന്ന സ്ഥലത്തു സ്വാമിജിയുടെ നിർദ്ദേശം അനുസരിച്ചു സംസ്കരിച്ചു. ഈ സമാധിപീഠത്തിന്മേൽ ഒരു ശിവക്ഷേത്രം സ്ഥാപിച്ചിട്ടുണ്ടു് ഇതിലെ പ്രതിഷ്ഠാകർമ്മം സ്വാമിജിയാണ് നിർവഹിച്ചതു്.

തീർത്ഥപാദസ്വാമികളുടെ സമാധിക്കുശേഷം — 3 കൊല്ലം കഴിഞ്ഞു — 1099 മേടം 23-ാംനു- സ്വാമിജിയും പന്മന സി. പി. പി. സ്മാരകവായനശാലയിൽവച്ചു മഹാസമാധി അടഞ്ഞു. സമാധിക്ക് ഒരു കൊല്ലത്തിനുമുമ്പുതന്നെ,'ഈ തടി അടുത്ത കൊല്ലം പട്ടുപോകും' എന്നു് അവിടുന്നു ദീർഘദർശനം ചെയ്തിരുന്നു. ഇതു് കണക്കിനു പററുകതന്നെ ചെയ്തു.

'കാരണവർ' എന്ന സ്വാമിജി കല്പിച്ചുകൊടുത്ത ബിരുദനാമത്താൽ പ്രത്യേകം അറിയപ്പെടുന്ന ശ്രീ: കമ്പളത്തു ശങ്കുപ്പിള്ള അവർകളുടെ നേതൃത്വത്തിലും സ്വാമിജിയുടെ നേരത്തേയുള്ള താല്പര്യത്തെ പരിഗണിച്ചും ടി വായനശാലയ്ക്കടുത്തു വടക്കുവശമുള്ള ഒരു കാവിന്റെ മദ്ധ്യത്തിലാണ് ആ പാവനദേഹം സംസ്കരിച്ചതു്. എന്നാൽ ഇപ്പോൾ അവിടെ കാവിന്റെ യാതൊരു ലക്ഷ്യവും കാണ്മാനില്ല. ഇപ്പോൾ ആ സ്ഥലം—

"പ്ലാവുകൾ ചെന്തെങ്ങുകൾ തേന്മാവാദിയായുള്ള
സാലങ്ങൾ സമൃത് കൃഷ്ണമല്ലികാ ചെമ്പകാദി
ചേലവവല്ലീതതീശാന്തമാത്രമസ്ഥാനം"

ആയി മാറിയിരിക്കുന്നു. മാത്രമല്ല—

"പലകൈകവന്ദ്യനായ ശ്രീഗാന്ധിദേവൻതന്നെ
ശ്രീകരപാദാംബുജസ്പർശത്താലപ്രദേശം
ധന്യതിധന്യമാക്കി"...... ........

തീർക്കുകയും ചെയ്തിരിക്കുന്നു.

തിരുവനന്തപുരത്തുജനിച്ച സ്വാമിജിയുടേയും 'മൂവാററുപുഴെ'ജനിച്ച തീർത്ഥപാദസ്വാമികളുടേയും സമാധിസ്ഥാനങ്ങൾ രണ്ടും ഈ 'കരുനാഗപ്പള്ളി'ത്താലൂക്കിൽ തന്നെആകാൻ ഇടയായതു് 'കരുനാഗപ്പള്ളി'ക്കു് ഒരു മേന്മതന്നെയാണു്. 'സ്വാമിജി'യുടെ സംഗതിയിൽ ശ്രീ: 'കമ്പളത്തു ശാകുപ്പിള്ള' അവർകളും, 'തീർത്ഥപാദസ്വാമി'കളുടെകാര്യത്തിൽ ശ്രീ: 'താഴത്തോട്ടത്തു വേലുപ്പിള്ള' അവർകളും അനുഷ്ഠിച്ച മഹാമനസ്കതയുടെ ഫലമാണു് മേൽപറഞ്ഞ മേന്മയ്ക്കു കാരണമായതു്.

സ്വാമിജിയല്ലാതെ, സന്ന്യസ്തജീവന്മാരിൽ സകലകലാവല്ലഭത്വംകൂടി സമ്മിളിതമായിട്ടുള്ളവർ വേറെ ആരെങ്കിലും ഉണ്ടായിരുന്നോ എന്നു് സംശയമാണു്. ചുരുക്കം ചില പണ്ഡിതന്മാർക്കുമാത്രമേ അവിടുത്തെ അസാധാരണ കഴിവുകളെപ്പററി അറിയാൻ കഴിഞ്ഞിട്ടുള്ളു. പേരും പെരുമയും സമ്പാദിക്കണമെന്ന ആശ അവിടുത്തേക്കു് അശേഷം ഇല്ലായിരുന്നു സാഹിത്യരസികനായ ശ്രീ: സി. എസ്സ്. സുബ്രഹ്മണ്യൻപോററി അവർകൾ പറഞ്ഞിരിക്കുന്നതു നോക്കുക!

"മന്നിൽധീശക്തിയെത്രുണ്ടയതുമെതുവരെ
ക്കേറുമായുക്തിമുറം—
ധന്യം വിജ്ഞാനവും ജ്ഞാനവുമിഹമനുജ—
ന്നെത്രമാത്രം വരുത്താം
എന്നാലും താഴ്മകൊള്ളാമെതുവരെ,യിതുകൾ
ക്കൊത്തദൃഷ്ടാന്തമാമീ
'കുഞ്ഞൻചട്ടമ്പി'യോഗീശ്വരൻ.........

ശങ്കരാചാര്യർക്കുശേഷം കേരളക്കരയിൽ ഉണ്ടായിട്ടുള്ള ഒരു പുണ്യാത്മാവു് സ്വാമിജി മാത്രമാണു്.

പൂതമാംവേദാന്തസത്തുരുക്കിയൊഴിച്ചിട്ടും—
ദ്വൈതത്തിൻവിടവടച്ചൊന്നാക്കിവിളക്കിയും
സ്വകൃതാനേകസ്തോത്രസൗന്ദര്യലഹരിയാൽ
പ്രകൃതിമഹേശിയെപ്പൊന്നോടംകളിപ്പിച്ചും
ശങ്കരാചാര്യരുടെ ജന്മഭൂവിനെവീണ്ടും
ശങ്കരാചാര്യരുടെ ജന്മഭൂവാക്കിക്കൊണ്ടോൻ!

......എന്നും,

ശാന്തിയെപ്പരത്തുന്ന സ്വാമിതൻമുന്നിൽചെന്നാൽ
ശാർദ്ദൂലഭുജംഗാദിഹിംസ്രജന്തുകൾപോലും
പെട്ടെന്നുഭാവം മാറി ശിഷ്യർപോലൊതുക്കത്തിൽ—
നിൽക്കയ പതിവുള്ളു............

എന്നും ആണു് സ്വാമിജിയെപ്പററി മഹാകവി 'വള്ളത്തോൾ' പറഞ്ഞിരിക്കുന്നതു്. അധൃഷ്യനായ തത്വശാസ്ത്രപണ്ഡിതനും ധീരോദഗ്രനായ മതോപദേഷ്ടാവും ജീവന്മുക്തനും ആയ സ്വാമിയുടെ ദിവ്യജ്യോതിസ്സ്, ഭാരതമൊട്ടുക്കു—വിശേഷിച്ചും കേരളത്തിൽ എന്നും വിളങ്ങുമാറാകട്ടെ!

ശുഭം.

# കേരളത്തിൻെറ മഹൎഷിപാരമ്പൎയ്യം

പുത്തേഴത്തു രാമമേനോൻ

[ശങ്കരാചാൎയ്യരുടെ ജന്മഭൂമിയായ കേരളം ആദ്ധ്യാത്മികപാരമ്പൎയ്യത്തിൽ ഏതൊരു നാടിനേറയും പിന്നിലായിട്ടല്ലാകയില്ലല്ലോ. എന്നാൽ അത്രമാത്രംകൊണ്ടല്ല കേരളത്തിന്നു് ഒരു മഹൎഷിപാരമ്പൎയ്യമുള്ളതെന്നാണു് ശ്രീ: പുത്തേഴത്തിൻെറ അഭിപ്രായം. കേരളത്തിൻെറ ഉത്ഭവകാലംമുതൽ ഏററവും ആധുനികഘട്ടംവരെ ഋഷിതുല്യന്മാരായ മഹാമതികളുടെ ഒരു പരമ്പരതന്നെ കേരളത്തിലുണ്ടായിരുന്നെന്നു് അദ്ദേഹം ഈ ലേഖനംകൊണ്ടു് സമൎത്ഥിച്ചിരിക്കുന്നു.] പ്രസാ:

കേരളത്തിന്നു, മററുപല കാൎയ്യങ്ങളിലുമെന്നപോലെ, മഹൎഷിപാരമ്പൎയ്യത്തിൻെറ സംഗതിയിലും, അന്യാദൃശവും, അത്ഭുതാവഹവുമായ ഒരു പ്രാചീനചരിത്രമുണ്ടു്. വാസ്തവത്തിൽ, തനികേരളീയമായ ഏതൊന്നിനാണു്, മലഞ്ചരക്കായാലും, സംസ്കാരച്ചരക്കായാലും, സാമൂഹ്യനിയമമായാലും, സാമ്പത്തികസംവിധാനമായാലും, ചരിത്രാതീതകാലംമുതല്ക്കുതന്നെ, പ്രശസ്തിയും, പ്രബുദ്ധതയും, സംസിദ്ധമാകാതിരുന്നിട്ടുള്ളതു്? താരതമ്യേന, ഭൂമുഖത്തിൽ മറേറതൊരു രാജ്യമാണു്, കേരളത്തെപ്പോലെ, ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നും, സഞ്ചാരികളേയും, വ്യാപാരികളേയും, സാമ്രാജ്യക്കൊതിയന്മാരെപ്പോലും ആദ്യകാലംമുതല്ക്കേ ആകർഷിച്ചിട്ടുള്ളതു്? കേരളത്തിലെ മയിൽപ്പീലികൾ, ശ്രീകൃഷ്ണഭഗവാൻെറ തിരുമുടിയിൽ മാത്രമല്ല, ജ്ഞാനിയായ സോളമൻചക്രവൎത്തിയുടെ വീശറികളിലും വിളയാടിയിരുന്നു! സഹ്യാദ്രി സംഭാവനചെയ്ത സുഗന്ധിയായ ചന്ദനം, കേരളത്തിലെ അമ്പലങ്ങളിൽ മാത്രമല്ല, അസ്സീറിയായിലെ ദേവാലയങ്ങളിലും അലങ്കാരസാധനമായിരുന്നു. അങ്ങിനെ നോക്കിയാൽ, നോക്കെത്താത്ത കാലത്തുംകൂടി, കേരളപാരമ്പൎയ്യം, പാരമ്പിടിക്കാത്ത പ്രദേശങ്ങൾ "പരിഷ്കൃതലോക"ത്തിൽ ഏതററത്തുമുണ്ടായിരുന്നില്ലെന്നു കാണാവുന്നതാണു്! ആ വൈചിത്ര്യത്തിന്നും, വിമോഹനാവസ്ഥയ്ക്കും അനന്യസൃതവും, അത്ഭുതാവഹവുമാകുന്ന കേരളത്തിന്നുള്ള "മഹൎഷിപാരമ്പൎയ്യ"വും!

മഹൎഷി, മഹൎഷിപാരമ്പൎയ്യം, കേരളത്തിൻെറ മഹൎഷിപാരമ്പൎയ്യം എന്നൊക്കെയുള്ള ശബ്ദങ്ങൾ, കേരളവാചികളായി ശ്രവിക്കുമ്പോൾ, അന്ധതയോ, അമ്പരപ്പോ ഉണ്ടാകുന്നവരുണ്ടെങ്കിൽ, അവർ, അനവധാനന്മാരോ, അസംപ്രേക്ഷ്യകാരികളോ ആയിരിക്കണം. കാരണം, മഹൎഷിപാരമ്പൎയ്യം,—എന്നുവെച്ചാൽ, എന്താണെന്നു് ആകെപ്പാടെയെങ്കിലും ധരിച്ചിരിക്കുമെന്നു വിശ്വസിക്കുന്നു,—ഇത്ര പരിപൂൎണ്ണമായും, പരിപാവനമായ വിധത്തിലും, ആദ്യകാലംമുതല്ക്കു, തുടൎന്നു്, അനസ്യൂതമായി ഇന്നുവരെയ്ക്കും, ആഹ്ലാദാഭിമാനങ്ങളോടുകൂടി അവകാശപ്പെടാവുന്ന മറെറാരു രാജ്യവും, ശ്രീ കേരളത്തെപ്പോലെ, ഈ ലോകത്തിലേ ഇല്ലെന്നു്, "ഉച്ചൈസ്തരം ഉൽഘോഷിക്കുക"തന്നെ ചെയ്യാവുന്നതാണു്! കേട്ടാൽ ആദ്യത്തിൽ അത്ഭുതാശങ്കകളെ അങ്കുരിപ്പിക്കാവുന്ന ഒരാശയംതന്നെ ആയിരിക്കാമിതെങ്കിലും, അതു്, അൎത്ഥാലും, അക്ഷരാലും പരമാൎത്ഥവും, ശാസ്ത്രത്താലും ചരിത്രത്താലും സമൎത്ഥിക്കപ്പെടാവുന്നതുമാകുന്നു.

ഭാരതഭൂമി സംഭാവനചെയ്തിട്ടുള്ള—അത്ര സമ്മതിച്ചാൽമതി, ഈ ഘട്ടത്തിൽ—മഹർഷിമാരിൽ മഹോന്നതനും, മഹനീയനും, ശ്രീവിഷ്ണുവിൻെറ ദശാവതാരങ്ങളിൽ ഒരുവനുമായ സാക്ഷാൽ ശ്രീപരശുരാമമഹർഷിയുടെ മകളാണ്, അരുമസന്താനമാണ് കേരളം! ശ്രീ പരശുരാമമഹർഷിയാൽ സമുദ്രത്തിൽനിന്നു സമുദ്ധരിക്കപ്പെട്ട കരയാണു കേരളം എന്നുള്ള ഐതിഹ്യം, ഒരു ചരിത്രസത്യമായാലും അല്ലെങ്കിലും, അതിമനോഹരവും, അത്യന്തം സാരഭൂയിഷ്ഠവുമായ ഒരു സങ്കല്പമാണെന്നെങ്കിലും, സമ്മതിക്കാതെ കഴികയില്ല. വീരപരാക്രമിയായ ഒരു ക്ഷത്രിയരാജപുംഗവനെയല്ലാതെ, ക്ഷത്രിയകുലാന്തകനായിബ്ഭവിച്ച താപസാഗ്രേസരനായ ഒരു മഹർഷിയെ, കേരളത്തിൻെറ സ്രഷ്ടാവായി—പിതാവായി—കല്പിച്ചതു്, കേവലം യാദൃച്ഛികമെന്നും, വിചാരിച്ചുകൂടാ. മററാരുടെയും ചവിട്ടും കയ്യേററവും ഏററിട്ടില്ലാത്ത ഒരു പരിശുദ്ധപുണ്യഭൂമിയായിട്ടാണു്, ശ്രീ പരശുരാമൻ, നരഹത്യാപാപപരിഹാരാർത്ഥം, കേരളത്തെ, മഹർഷികളോ, മഹർഷിതുല്യന്മാരോ ആയ മഹാബ്രാഹ്മണർക്കായി, "നീരുദകമായി", "ഭൂദാനയജ്ഞം" നിർവ്വഹിച്ചതും. അച്ഛൻമഹർഷി, അവകാശികളായി ഏറെറടുത്തതും മഹർഷിമാർ! ഈ ഒരു പാരമ്പര്യം, ഉല്പത്തിപാരമ്പര്യം, ലോകത്തിൽ മറേറതൊരു രാജ്യത്തിന്നാണു്, അവകാശപ്പെടാവുന്നതു്? ഏതെങ്കിലും ഋഷിയോ മഹർഷിയോ, സ്വയം കല്പിച്ചുണ്ടാക്കുകയോ, സമുദ്ധരിച്ചെടുക്കുകയോ ചെയ്തിട്ടുള്ള മറെറാരു രാജ്യത്തിൻെറ ചരിത്രവും, മഹർഷിമാരുടെ മഹാത്ഭുതകൃത്യങ്ങളെക്കൊണ്ടു നിറഞ്ഞുകിടക്കുന്ന ഭാരതത്തിൻെറ ഐതിഹ്യസമുദ്രത്തിൽപോലുമില്ല!

കർമ്മഭൂമിയോ, പുണ്യഭൂമിയോ, അഥവാ, ദാനഭൂമിയോ ആയി, ആവിർഭവിച്ച കേരളം, പൈതൃകമായി ലഭിച്ച മഹനീയ മഹർഷിപാരമ്പര്യത്തെ, പരിപാലിക്കുവാൻ പരിശ്രമിച്ചുകൊണ്ടുപോന്നു എന്നു വിശ്വസിക്കാവുന്നതാണു്. "പരശുരാമപ്രതിഷ്ഠകൾ", എന്നു വിശ്വസിക്കപ്പെടുന്ന മഹാക്ഷേത്രങ്ങളുടെയും, അവയെ അനുകരിച്ചും, അനുസരിച്ചും, അല്ലാതെ സ്വതന്ത്രമായും, കാലക്രമത്തിൽ, കേരളക്കരയിൽ സംസ്ഥാപിതങ്ങൾ ആയിട്ടുള്ള ക്ഷേത്രങ്ങളുടെയും എണ്ണംമാത്രം നോക്കിയാൽ, ഇത്രവളരെ ക്ഷേത്രങ്ങൾ, ഭാരതത്തിൽ മറെറാരുഭാഗത്തും, ഒരിക്കലും ഉണ്ടായിട്ടില്ലെന്നു തെളിയുന്നതാണു്. ഗ്രഹക്ഷേത്രങ്ങൾ, ദേശക്ഷേത്രങ്ങൾ, കരക്ഷേത്രങ്ങൾ, ഗ്രാമക്ഷേത്രങ്ങൾ, സങ്കേതക്ഷേത്രങ്ങൾ, എന്നിങ്ങനെ, അസാധാരണമായ ഒരു ക്ഷേത്രനിർമ്മാണവ്യഗ്രത, ഇന്നത്തെ പള്ളിസ്ഥാപനവ്യവസായാസക്തിയെക്കൂടി ലജ്ജിപ്പിക്കുന്ന ഒരു വ്യഗ്രത, ആദ്യകാലത്തു്, കേരളത്തിൽ, ഒരററംമുതൽ മറേറഅററംവരെ, വ്യാപിച്ചിരുന്നു. ഇന്നു കേരളത്തിൽ കാണപ്പെടുന്ന നാനാതരത്തിലുള്ള ക്ഷേത്രങ്ങളുടെ പത്തിരട്ടിയോ, അതിലധികമോ ക്ഷേത്രങ്ങൾ പണ്ടു കേരളത്തിലുണ്ടായിരുന്നു എന്നു നിർവ്വിവാദമാണു്. കണ്ടുപിടിക്കപ്പെടാത്ത കാട്ടമ്പലങ്ങളുടെയും, നാട്ടുകാരും അന്യന്മാരും നശിപ്പിച്ചുകളഞ്ഞ നാട്ടമ്പലങ്ങളുടെയും, അവശിഷ്ടങ്ങളിൽക്കൂടി ആവലാതിപ്പെട്ടുകൊണ്ടു കിടക്കുന്ന അമ്പലക്കൂട്ടങ്ങളുടെയും, ഒരു വിശദവിവരണംപോലും, ഇന്നുവരെ തയ്യാറാക്കപ്പെട്ടിട്ടില്ല. മഹർഷിപാരമ്പര്യത്തിൻെറ ഒരു പ്രത്യക്ഷപ്രദർശനമായി, പണ്ടുണ്ടായിരുന്ന ക്ഷേത്രബാഹുല്യത്തെ പരിഗണിക്കാമെന്ന അഭിപ്രായം മാത്രമാണിവിടെ പ്രസക്തമായിട്ടുള്ളതു്.

അന്നെത്രയും സുന്ദരങ്ങളും, സുലഭങ്ങളുമായിരുന്ന ക്ഷേത്രങ്ങളിൽക്കൂടി, പരമ്പരാസിദ്ധമായിരുന്ന മഹർഷിമാഹാത്മ്യത്തെ, കേരളം പുലർത്തുകയും, മഹർഷികളുടെ തന്നെ മഹോദയത്തിന്നുതകുന്ന അന്തരീക്ഷത്തെ സംരക്ഷിക്കുകയും ചെയ്തിരിക്കണം. അതിൻെറയെല്ലാം പരിണാമമായും, പരി

ണതഫലമായും സംഭവിച്ചതായിരിക്കണം, കേരളത്തിൽ ലോകോത്തരമഹഷിവര്യനായ, ജഗദ്ഗുരു ശ്രീശങ്കരാചാര്യരുടെ തിരു അവതാരം. മഹാത്മാക്കളായ മഹഷികളെ ശതക്കണക്കിന്നു ജനിപ്പിച്ചിട്ടുള്ള പവിത്രചരിതയാണ ഭാരതം. എന്നാൽ, അവരിൽആരും, കേരളക്കരയിൽ പിറന്നവരായി പറയപ്പെട്ടിട്ടില്ല. അവരൊക്കെ, പക്ഷെ, ചരിത്രാതീതകാലത്തെ, ഈശപരാംശസംഭൂതന്മാരാണ്. അവരുടെ ആരുടെയും, ജന്മഭൂമിയെപ്പററി, ശരിയായ വിവരവുമില്ല. എന്നാൽ, ആയിരത്തിഇരുന്നൂറു കൊല്ലങ്ങൾക്കുമുമ്പു ജനിക്കയും, വിശേഷതരമായ അദ്വൈതമതം സ്ഥാപിക്കുകയും, ജഗദ്ഗുരുവായി ലോകംമുഴുവൻ അഞ്ജലീബദ്ധരായി ആരാധിക്കുകയും ചെയ്യുന്ന ശ്രീശങ്കരാചാര്യസ്വാമികൾ ജനിച്ചു വളന്നതു കേരളത്തിലാണെന്നുള്ളതു, സംശയാതീതമായ ഒരു ചരിത്രസത്യമാകുന്നു. കേരളത്തിൻെറ മഹഷിപാരമ്പര്യം, ആ തിരുഅവതാരംകൊണ്ടുതന്നെ സുസ്ഥാപിതവും, സവ്ജനവിദിതവുമായിത്തീന്നു. അതിലും, ഒരു പ്രത്യേകത ദശ്നീയമാകുന്നു. കേരളത്തിൻെറ പിതാവായ ശ്രീപരശുരാമൻ, ശിവധനുസ്സിനെ ഖണ്ഡിച്ച അപരാധത്തിന്നു, ശ്രീരാമനെക്കൂടി വെല്ലുവിളിച്ച ശിവഭക്തോത്തമനായ മഹഷിവര്യനായിരുന്നു. ആ ശൈവപാരമ്പര്യത്തിൽതന്നെയാണു, ശ്രീശങ്കരനും, അഭിജാതനായതു്. അവിടത്തെ തിരുനാമം ശ്രീശങ്കരൻ എന്നായതും, ഈ ചിന്താഗതിയിൽ, എത്രയും അത്ഥവത്തായി തോന്നുന്നു. അവിടത്തെ, ശ്രീശങ്കരഭഗവാൻെറ അവതാരമെന്നു, ഭക്തപരമ്പര, ആരാധിക്കുകയുംചെയ്യുന്നു. ശ്രീശങ്കരഭഗവാൻെറ അപദാനങ്ങളെക്കുറിച്ചുള്ള പ്രകീത്തനം, അതെത്ര ഉദ്ബോധജനകവും, ആകഷണീയവുമായാലും, കേരളത്തിലെ മഹർഷിപാരമ്പര്യത്തിൻെറ എന്ന ഈ ലഘുലേഖനത്തിൽ അതിന്നു തുനിയുന്നതു്, അസംഗതമായിരിക്കും. ശ്രീപരശുരാമൻ തുടങ്ങിവെച്ച മഹർഷിപാരമ്പര്യം, കേരളത്തിൽ, ശ്രീശങ്കരാചാര്യസ്വാമികളുടെ അവതാരത്താൽ, സമ്പൂണ്ണവും, സമാരാധിതവുമായിത്തീന്നു. സാരാനർഘമായ ഒരു പാരമ്പര്യത്തെ, ദുഷിപ്പിക്കാതെ പരിപാലിക്കുന്നതിന്നു്, എത്ര പാടുപെടണമെന്നും, എന്നാലുംക്കൂടി, അതു എത്രമാത്രം ദുഷ്കരമാണെന്നും നിസ്സാരമായ കുടുംബപാരമ്പര്യത്തെ പാലിക്കുവാനാകാതെ പമ്പരംകറങ്ങുന്ന ഇന്നത്തെ കേരളീയരെ, പ്രത്യേകം അനുസ്മരിപ്പിക്കേണ്ടതില്ല.

കേരളത്തിൻെറ രാജ്യചരിത്രത്തിൽ, ഏതു കാലഘട്ടത്തിലും, ആരംഭത്തിൽ അനുഭവപ്പെട്ടതായ മഹർഷിപാരമ്പര്യത്തിൻെറ നിമ്മലനിലാവു, നെടുനീളം, വിളങ്ങുന്നതായി കാണാം. പണ്ടൊരുകാലത്തു, കേരളം മുഴുവനും, ബുദ്ധമതസന്യാസിമാരുടെയും, ജൈനമതക്കാരുടെയും വിഹാരരംഗമായിരുന്നു എന്നും, ബുദ്ധമതക്കാരുടെ ആശ്രമങ്ങളും, അഗ്രഹാരങ്ങളും സവ്ത്ര കാണാമായിരുന്നു എന്നും, ഇന്നും അവയുടെയെല്ലാം, അവശിഷ്ടങ്ങൾ, അപൂവ്മല്ലെന്നും ചരിത്രഗവേഷകന്മാർ പ്രസ്താവിക്കുന്നുണ്ടു്. ശ്രീശാസ്താവിൻെറ വിഗ്രഹങ്ങളും, ക്ഷേത്രങ്ങളും ആ പൂവ്ചരിത്രത്തെ അനുസ്മരിപ്പിക്കുന്നവയാണെന്നും പറയപ്പെടുന്നു. മാവേലിക്കരയുള്ള ഒരു വിഗ്രഹവും, "കരുമാടിക്കുട്ട"ൻെറ ശിലാപ്രതിമയും, ബുദ്ധമതപ്രചാരകാലത്തെ ബാക്കികളാണത്രെ. കേരളത്തിലെ "പിഷാരോടി"ജാതിക്കാരുടെ പൂവ്വികന്മാർ, ബുദ്ധമതാനുയായികളായിരുന്ന "അടികൾ" ആയിരുന്നു എന്നും, അവർ പിന്നീടു "കമ്മമാഗ്ഗാ"നുയായികളായതാണെന്നും, ഒരു പിഷാരോടിപണ്ഡിതർ തന്നെ, ഒരിക്കൽ പറഞ്ഞുകേട്ടിട്ടുണ്ടു്.

കേരളത്തിൻെറ മുഴുവനും ആധിപത്യം അവകാശപ്പെടുന്ന ചരിത്രപ്രസിദ്ധനായ "കുലശേഖരആളുവാരു"ടെ ചക്രവ

ത്തിത്വം, കേരളത്തിൻെറ മഹർഷിപാരമ്പര്യത്തെ തെളിയിക്കുകയും, അതിന്നു തിളക്കം കൂട്ടുകയുംചെയ്യുന്ന ഒരു സംഗതിയാകുന്നു. സംസ്കൃതത്തിലുള്ള "മുകുന്ദമാല" എന്ന മനോഹരകാവ്യത്തിൻെറയും, തമിഴിലുള്ള "ആഴ്വാർ തിരുമൊഴി"യുടെയും കർത്താവായ ആ കേരളചക്രവർത്തി, ആ മഹർഷിപാരമ്പര്യത്തിനു്, മകുടോദാഹരണമാകുന്നു. സുന്ദരമൂർത്തി നായനാരുടെ—ഉടലോടുകൂടി സ്വർഗ്ഗത്തിലേക്കുപോയതായി വിശ്വസിക്കപ്പെടുന്ന ആ മഹാസിദ്ധൻെറ—ചരിത്രവും, കേരളചരിത്രത്തിൻെറ ഏടുകളിലാണു വർണ്ണിക്കപ്പെട്ടിട്ടുള്ളതു്. ചിലപ്പതികാരം, മണിമേഖല മുതലായ പുരാതന തമിഴ്കാവ്യങ്ങളിൽക്കൂടിയും, ആ മഹർഷിപാരമ്പര്യത്തെ, മനംകളിക്കുമാറു മനസ്സിലാക്കാവുന്നതാണു്.

പെരുമാക്കന്മാരുടെ വംശജന്മാരായി പാരമ്പര്യവഴിക്കു രാജ്യാധികാരം കൈവന്നവരെന്നു പറയപ്പെടുന്ന പെരുമ്പടപ്പിൽ—കൊച്ചി രാജവംശം—സ്വരൂപത്തിലെ മൂത്തപുരുഷന്നു "ഗംഗാധരതിരുകോവിലധികാരികൾ" എന്നൊരു വിശേഷപ്പെട്ട സ്ഥാനപ്പേരുകൂടി ഉണ്ടായിരുന്നതായും, ചരിത്രകാലത്തും ആ സ്ഥാനപ്പേർ സ്വീകരിച്ചുപ്രവർത്തിച്ചിരുന്നതായും കാണുന്നുണ്ടു്. ഗംഗാധരൻ എന്നു് അതിൽ നിർദ്ദേശിച്ചിട്ടുള്ളതു ശ്രീശിവനും, തിരുകോവിൽ തിരുവഞ്ചിക്കുളം ക്ഷേത്രവും ആകുന്നു. കൊച്ചി മഹാരാജാവിന്നു സകല ഹിന്ദുക്ഷേത്രങ്ങളുടെയും "മേല്ക്കോയ്മ" അധികാരമോ, "ട്രസ്റ്റി" എന്ന നിലയോ ഉണ്ടായിരുന്നതു "ഗംഗാധരതിരുകോവിലധികാരികൾ" എന്ന സ്ഥാനം ലഭിച്ചവഴിക്കാണെന്നു വിചാരിക്കണം. കേരളത്തിലെ മഹർഷിപാരമ്പര്യത്തിൻെറ ഒരു ദൃഷ്ടാന്തമായി രാജ്യാധികാരത്തോടുകൂടി മതാദ്ധ്യക്ഷതയും, ക്ഷേത്രഭരണാധികാരവും സംഘടിപ്പിച്ചതിനെ, കണക്കാക്കാവുന്നതാണു്.

ആ പാരമ്പര്യത്തിൻെറതന്നെ മറെറാരുദാഹരണമായി ശ്രീമാർത്താണ്ഡവർമ്മമഹാരാജാവിൻെറ "തൃപ്പടിദാന"ത്തെയും "ശ്രീപത്മനാഭദാസൻ" എന്ന സ്ഥാനസ്വീകരണത്തെയും ഗണിക്കാവുന്നതാകുന്നു കേരളത്തിലെ മഹാരാജാക്കന്മാരുടെ കിരീടധാരണചടങ്ങുകളുടെ സ്വഭാവവും, രാജത്വത്തെ മഹർഷിത്വത്തോടു സംയോജിപ്പിച്ചുകൊണ്ടാണു വീക്ഷിക്കപ്പെട്ടിരുന്നതെന്ന പരമാർത്ഥം പ്രഖ്യാപനംചെയ്യുന്നുണ്ടു്.

മീമാംസകമതാദ്ധ്യക്ഷനായിരുന്ന പ്രഭാകരഗുരുക്കൾ, ശുകപുരംഗ്രാമത്തിൽപെട്ട, കുത്തുള്ളിഇല്ലത്തിലെ, ഒരു ഋഷിവര്യനായിരുന്ന മേലത്തോൾ അഗ്നിഹോത്രിമുതൽ, പറയൻ പാക്കനാർവരെയുള്ള, "പറയിപെററ പന്തിരുകുല"ത്തിൻെറ പാവനചരിത്രം, കേരളത്തിൻെറ മഹർഷിപാരമ്പര്യത്തിന്നു, മാററുകൂട്ടുന്ന ഒരു മഹച്ചരിത്രമാകുന്നു. ആ പന്ത്രണ്ടുപേരും, മഹർഷിതുല്യന്മാരായ മഹാത്മാക്കളായിരുന്നു. അവരിൽ ആരുടെയെങ്കിലും, ഒരാളുടെയെങ്കിലും, ഒരു ചെറിയകഥയെങ്കിലും, കേട്ടിട്ടില്ലാത്ത ഒരു കേരളീയനെ കണ്ടെത്തുന്നതു്, ഇന്നും, അത്ര എളുപ്പമല്ല.

കേരളത്തിലെ സമുദായകാര്യവും, രാജ്യകാര്യവും, രാഷ്ട്രീയകാര്യവും, എല്ലാം, ഏററക്കുറെ, ഒരു മഹർഷിപാരമ്പര്യത്തിലാണു്, പണ്ടുകാലങ്ങളിൽ, നടന്നിരുന്നതെന്നു പറയാവുന്നതാണു്. ക്ഷേത്രങ്ങളോടു സംബന്ധപ്പെട്ടാണു്, സകല സമ്മേളനങ്ങളും നടന്നിരുന്നതു്. "തറക്കൂട്ടം" മുതൽ "നാട്ടുകൂട്ടം"വരെയുള്ള എല്ലാപൊതുയോഗങ്ങളും, അന്തർരാഷ്ട്രീയത്വംകൂടി അനുമാനിക്കപ്പെടാവുന്ന'മാമാങ്ക'വും,യഥാർത്ഥത്തിൽ ക്ഷേത്രയോഗങ്ങളും, തന്നിമിത്തം, 'ആദ്ധ്യാത്മികത്വം' കലർന്നും, അക്കാരണത്താൽ പരമ്പരാസിദ്ധമായ മഹർഷിമുറയെ അനുസ്മരിപ്പിക്കുന്നതുമാകുന്നു. വടക്കു ഗോകർണ്ണേശനും, തെക്കു കന്യാകുമാരിയും കാത്തുപോ

ന്ന കേരളരാജ്യത്തിൽ, ഇത്രവളരെ ക്ഷേത്രങ്ങൾ ആ കാലത്തുണ്ടാകുവാനുള്ള കാരണവും, മറെറാന്നാണെന്നു തോന്നുന്നില്ല. വ്യക്തികൾ തമ്മിലുള്ള വഴക്കുകൾ മുതൽ, രാജാക്കന്മാർ തമ്മിലുള്ള മത്സരങ്ങൾവരെ രാജ്യത്തിലെ കാര്യങ്ങളും രാജ്യക്കാരുടെ കാര്യങ്ങളും, രാജ്യകാര്യങ്ങളും, ക്ഷേത്രസന്നിധിയിൽ യോഗംക്രടി തീച്ചപ്പെടുത്തുക എന്ന കേരളത്തിലെ പാരമ്പര്യം, അതുപോലെ വേറെ ഒരു രാജ്യത്തുമുണ്ടായിരുന്നതായി പറയപ്പെടുന്നില്ല.

'മഹർഷിപാരമ്പര്യം' എന്ന വിഷയം വെടിഞ്ഞുകൊണ്ടുള്ള വ്യതിയാനങ്ങളാകുന്നു, മേൽവകുപ്പിൽ പ്രസ്താവിക്കപ്പെട്ടവയിൽ പലതുമെന്നു തോന്നാവുന്നതാണ്. ശ്രീശങ്കരപൂജ്യപാദർ, മഹർഷിത്വമാകുന്ന ഹിമാലയത്തിന്റെ കൊടുമുടിയിൽ കയറിക്രടിയ ഒരു അവതാരപുരുഷനോ, അമാനുഷവ്യക്തിയോ ആയിരുന്നു. വിജ്ഞാനവൈരാഗ്യാദികളുടെ ആ മഹോന്നതസ്ഥാനം, സാധാരണ മനുഷ്യർക്കൊക്കെത്തന്നെ, അപ്രാപ്യംമാത്രമല്ല, ഏറെക്കുറെ അപ്രമേയംക്രടിയായിരുന്നു. അതുകൊണ്ട്, ആ മഹർഷിപാരമ്പര്യത്തെ, ആശയോടും ആവേശത്തോടുംക്രടി അനുസ്മരിക്കുവാനും, അകലെക്രടി അനുകരിക്കുവാനുമല്ലാതെ, പിൽക്കാലത്തെ തലമുറകൾക്കു, സാധിച്ചിട്ടില്ലെങ്കിൽ അത്ഭുതമില്ല. 'പാരമ്പര്യത്തെ വിസ്മരിച്ചു എന്ന്'. അതുകൊണ്ടു ധരിക്കുന്നതു സാഹസമായിരിക്കും. ശ്രീശങ്കരന്റെ പ്രമുഖശിഷ്യന്മാരിൽ പത്മപാദസ്വാമികൾ മാത്രമാണ് കേരളീയനായിരുന്നതു്. ആചാര്യസ്വാമികൾ, പല സന്ന്യാസിമഠങ്ങളും സ്ഥാപിച്ചകൂട്ടത്തിൽ, തൃശ്ശിവപേരൂരിൽ നാലു മഠങ്ങൾ സ്ഥാപിച്ചതായിട്ടാണ് ചരിത്രംപറയുന്നതു്. അവയിൽ, "എടയിലെമഠം" പിന്നീടു നാമാവശേഷമായി. "വടക്കേമഠം" സന്ന്യാസിമഠമല്ലാതെ, നമ്പൂരിബ്രാഹ്മണരുടെ "ഓത്തമ്പല"മായിത്തീൻ. "നടുവിലെമഠവും", "തെക്കേമഠവും", അവയുടെ പൂർവികമായ മഹർഷിത്വത്തിനു കാലാന്തരത്തിൽ ഗ്ലാനത സംഭവിച്ചാലും, സന്ന്യാസിമഠങ്ങളായിത്തന്നെ, ഇന്നും, നിലനില്ക്കുന്നുണ്ട്.

ശ്രീശങ്കരനെപ്പോലെ അത്യുന്നതനായ ഒരു മഹർഷിപുംഗവൻ, പിൽക്കാലത്തു കേരളത്തിൽ—എന്തിനു കേരളത്തിൽ, ഭാരതത്തിൽ തന്നെയും,—സംജാതനായിട്ടില്ലെങ്കിലും, ആദ്ധ്യാത്മികവിഷയത്തിൽ വിശദമായ നേതൃത്വംനൽകിക്കൊണ്ട്, ആ പാരമ്പര്യത്തെ പൊലിഞ്ഞുപോകാതെ പരിപാലിച്ച പുണ്യപുരുഷന്മാർ, പലരും ഉണ്ടായിട്ടുണ്ട്. മഹർഷിത്വത്തിന് ആദ്ധ്യാത്മികത്വം, എന്നൊരു രൂപഭേദം സംഭവിച്ചാലും, അതൊരു താഴ്ചയും വീഴ്ചയുമായി വിവക്ഷിച്ചാലും, ജ്ഞാനവൈരാഗ്യങ്ങളെ മുഴുവനും കൈവെടിയാതെയും, അവയെത്തന്നെ അങ്ങേഅറെറത്തെ ലക്ഷ്യമാക്കി സൂക്ഷിച്ചുകൊണ്ടും, ആ പഴയ പാരമ്പര്യത്തിൽ തന്നെ, കേരളം നിലനിന്നു എന്നു കാണാവുന്നതാണ്.

അല്പം ഇടിച്ചിൽതട്ടിയെന്നു തോന്നാവുന്ന ആ കാലത്തും, മഹർഷിവര്യനായ ഒരു മഹാത്മാവിന്റെ മഹാതേജസ്സുകൊണ്ട്, കേരളം മുഴുവനും, ആവൃതമായിരുന്നതാനും. ശ്രീകൃഷ്ണകർണ്ണാമൃതം എന്ന വിശേഷോത്തരമനോഹരകാവ്യത്തിന്റെ കർത്താവും, ലീലാശുകൻ എന്ന അപരനാമത്താൽ ഭാരതം മുഴുവനും ഭക്ത്യാദരപുരസ്സരം നമിക്കുന്ന മഹാനുമായ സാക്ഷാൽവില്വമംഗലംസ്വാമിയാർ, കേരളത്തിൽ ഉദയംചെയ്ത ഒരു മഹർഷിവര്യനാകുന്നു. തങ്ങളുടെ നാട്ടുകാരനെന്നു തമിഴരും, തെലുംകരും, ബംഗാളികളും അവകാശപ്പെടുന്ന ആ മഹാപുരുഷൻ, യഥാർത്ഥത്തിൽ, ഒരു തനി കേരളീയനായിരുന്നു എന്നതിന്നു നിരാക്ഷേപങ്ങളായ, ബാഹ്യാന്തരതെളിവുകളുള്ളതാണ്. അദ്ദേഹം, കേരളത്തിലെ മഹർഷിപാരമ്പര്യത്തെ സംപുഷ്ടമാക്കിക്കൊണ്ട്, രാജ്യവ്യാപകമായസേവനം നിർവഹിച്ചിട്ടുള്ളതാകുന്നു. വില്വ

മംഗലത്തെക്കുറിച്ച്, വല്ലതുമൊന്നറിയാത്ത ഒരു മലയാളിയുമുണ്ടാകുമെന്നു തോന്നുന്നില്ല.

വില്വമംഗലത്തേപ്പോലെ സമുന്നതനായ ഒരു മഹർഷി, അദ്ദേഹത്തിന്റെ കാലത്തിനുശേഷം, കേരളത്തിലുണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. എന്നാൽ, അദ്ദേഹത്തിന്റെ ഭക്തിവൈരാഗ്യങ്ങളിൽ, ഭക്തിയെ, അദ്ദേഹത്തെപ്പോലെതന്നെ പ്രദർശിപ്പിക്കയും, പ്രചരിപ്പിക്കയും ചെയ്തിട്ടുള്ള പുണ്യാത്മാക്കൾ, ആ പരമ്പരയിൽ, പലരും സംജാതരായിട്ടുണ്ട്. "കൃഷ്ണപദി" എന്ന ഒരു വിശിഷ്ടവ്യാഖ്യാനംകൊണ്ട് ഭാഗവതഗ്രന്ഥത്തിനു കേരളത്തിൽ പ്രചാരംനല്കിയ കൃഷ്ണാനന്ദസ്വാമിയാരും, സുപ്രസിദ്ധവും സുലളിതവുമായ ജ്ഞാനപ്പാനയുടെ കർത്താവായ പൂന്താനവും, മഹാകവിയും, മഹാപണ്ഡിതനും, മഹാഭക്തനുമായ സാക്ഷാൽ മേല്പുത്തൂരും, മഹാപ്രസിദ്ധനായ ഉദ്ദണ്ഡശാസ്ത്രികളാൽ, അദ്ദേഹത്തിന്റെ സുപ്രസിദ്ധമായ കോകിലസന്ദേശത്തിൽ, പ്രകീർത്തിതന്മാരായ, ഭട്ടിത്തെക്കേടത്തെ മഹാവിദ്വാന്മാരും, ആ പാരമ്പര്യദീപത്തെ, യഥാവിധി തൈലം പകർന്നും, തിരികളിട്ടും, നാളംതട്ടിയും സശ്രദ്ധം തെളിയിച്ചിട്ടുള്ള പുണ്യാത്മാക്കളാകുന്നു. ഭട്ടിത്തെക്കേടത്തെ ഒരച്ഛനും, ഏഴുമക്കളുമടങ്ങിയ അന്നത്തെ വിദ്വൽസമിതി, കേരളത്തിൽ മാത്രമല്ല, പരദേശത്തും, സുപ്രസിദ്ധമായിരുന്നു. അവരിൽ അച്ഛൻ, "മഹർഷി" എന്ന പൂജ്യനാമത്താൽതന്നെ, സംസേവിതനുമായിരുന്നു. ഉദ്ദണ്ഡശാസ്ത്രികൾപോലും, ആ മഹാനെ "മഹർഷി"യെന്നാണ്, അഭിസംബോധനം ചെയ്തുകാണുന്നതു്. മീമാംസാഗ്രന്ഥങ്ങളാണ് അവരുടെ സംഭാവനകളെങ്കിലും, അവർ, കേരളത്തിന്റെ മഹർഷിപാരമ്പര്യത്തിലെ കെടാവിളക്കുകളാകുന്നു. മഹാനായ കാക്കശ്ശേരിഭട്ടേരിയുടെ പാവനനാമവും ഈ സന്ദർഭത്തിൽ സവിശേഷം സ്മരണീയമാകുന്നു. തൃശ്ശിവപേരൂർ വടക്കുന്നാഥൻക്ഷേത്രത്തിൽ പ്രതിഷ്ഠനിവ്ഹിച്ച സന്യാസിവര്യനായ "യോഗാതിരിപ്പാടി"നെക്കുറിച്ചും, ഈ അവസരത്തിൽ ഭക്തിപൂർവം സ്മരിച്ചുകൊള്ളുന്നു. അവരെയൊക്കെ പേരുപറഞ്ഞു നമസ്കരിക്കുവാനല്ലാതെ, ഇവിടെ സ്ഥലവും സൗകര്യവും പോരാതിരിക്കുന്നു. എനിക്ക്, അതിലപ്പുറം ചെയ്യുന്നതിനുള്ള കഴിവുകേടിനെ, അങ്ങിനെ മൂടിവെക്കുകയുംചെയ്യുന്നു. ദേവീഭാഗവതത്തിനു്, ഒന്നാന്തരം ഒരു വ്യാഖ്യാനവും, ഭഗവദ്ഗീതയ്ക്കു്, അതുപോലെയുള്ള ഒരു തർജ്ജിമയും, കേരളത്തിൽ വളരെ നൂററാണ്ടുകൾക്കു മുമ്പുതന്നെ—ഇതരദേശീയർ, അങ്ങിനെ വല്ലതും ആരംഭിക്കുന്നതിനുമുമ്പുതന്നെ — കേരളത്തിലുണ്ടായിട്ടുള്ള സംഗതിയും, ഈ ചർച്ചയിൽ ചേർച്ചപ്പെട്ടുനില്ക്കുന്നു.

അഗാധപണ്ഡിതനും, ഭക്താഗ്രേസരനുമായിരുന്ന ഭാഗവതവായനക്കാരൻ കൂടല്ലൂർ കുഞ്ഞുണ്ണിനമ്പൂതിരിപ്പാടിനേയും, നായടിയേയും നായയേയും നമസ്കരിച്ചിട്ടുള്ള ഭാഗവതോത്തമനും, പിന്നീടു സന്യസിച്ച് ഹിമാലയത്തിൽ തിരോധാനം ചെയ്തവനുമായ ചിന്നക്കുട്ടിശാസ്ത്രികളേയും ഈ കൂട്ടത്തിൽ വിസ്മരിക്കുന്നതു വലിയ അപരാധമായിരിക്കും.

കേരളത്തിലെ രാമായണഗായകനായി, ഹരിനാമകീർത്തനത്തിന്റെയും മററും കർത്താവായി, ആചാര്യനായി ആദികവിയായി വിജയിക്കുന്ന സാക്ഷാൽ തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛൻ, ലഘാലും ചര്യാലും,—കൃതികളാലും പ്രകൃതിയാലും,—ഒരു മഹർഷിതന്നെയായിരുന്നു. മററാരെക്കാളുമധികം, കേരളത്തിലെ മഹർഷിപാരമ്പര്യത്തെ ഉയർത്തുകയും പരത്തുകയും ചെയ്തിട്ടുള്ളതു ശ്രീ തുഞ്ചനാകുന്നു.

ആധുനികകാലത്തെ കേരളചരിത്രവും അന്തർലീനമായ ഈ മഹർഷിസംസ്കാരത്തിന്റെ സത്തയേയും, സത്യത്തേയും സാക്ഷാല്ക്കരിക്കുന്നുണ്ടു്. ശ്രീരാമകൃഷ്ണപരമഹം



സമാധിക്കു് ഏതാനും നാൾമുമ്പു് പ്രാക്കുളത്തു തോട്ടുവയലിൽവച്ചെടുത്ത ചിത്രം.
നടുക്കു് – ശ്രീ ചട്ടമ്പിസ്വാമികൾ.
ഇടത്തു് - ശ്രീനാരായണഗുരുസ്വാമികൾ. വലത്തു് - ശ്രീ തീർത്ഥപാദസ്വാമികൾ.

സരുടെ തിരുനാമത്തിൽ, ശ്രീ വിവേകാനന്ദൻ സംസ്ഥാപിതവും ലോകം മുഴുവനും ഇപ്പോൾ ശാഖോപശാഖകളോടുകൂടി, ആദ്ധ്യാത്മികോപദേശം നിർവഹിച്ചുകൊണ്ടു പരിലസിക്കുന്നതുമായ ശ്രീരാമകൃഷ്ണമിഷ്യന്റെ ശാഖകൾ, കേരളത്തിലുള്ളതുപോലെ ഭാരതത്തിൽ മറ്റൊരിടത്തുമില്ലെന്നുള്ളതു സുവിദിതമാകുന്നു. മാത്രമല്ല, ആ മിഷ്യനിലേക്കു, മറ്റേതു പ്രവിശ്യയേക്കാളും കൂടുതലായി, താരതമ്യേന, കേരളത്തിൽനിന്നാണു്, സന്യാസിമാരായ പ്രവർത്തകന്മാരെ സംഭാവനചെയ്തിട്ടുള്ളതും! അതിനുംപുറമേ, ആ മിഷ്യനിൽ, ഇന്നുള്ള പ്രമുഖന്മാരായ സന്യാസിശ്രേഷ്ഠന്മാരിൽ, ഒട്ടുവളരെ പേർ, കേരളീയരുമാകുന്നു. അവരുടെ പേരുവിവരങ്ങൾ കുറിക്കുന്നില്ല. എന്നാൽ, അടുത്തകാലത്തു, ബാംഗ്ളൂരിലെ ആശ്രമം പ്രസിദ്ധണ്ടായിരിക്കുമ്പോൾ, മഹാസമാധിയടഞ്ഞ, യഥാർത്ഥനാമാവായ "ത്യാഗീശാനന്ദജി"യെക്കുറിച്ചു്, അഞ്ജലീബദ്ധനായി, ഒന്നനുസ്മരിക്കാതെ കടന്നുപോകുവാൻ മനസ്സു സമ്മതിക്കുന്നതുമില്ല.

ശ്രീരാമകൃഷ്ണമിഷ്യനായി ബന്ധപ്പെട്ട ആശ്രമങ്ങൾ കേരളത്തിലുള്ളതുപോലെ മറ്റെങ്ങുമില്ലെന്നു സൂചിപ്പിച്ചുവല്ലൊ. എന്നാൽ, ആ മിഷ്യനുമായി യാതൊരു കൂട്ടുകെട്ടുമില്ലാത്ത, സ്വതന്ത്രങ്ങളായ ആശ്രമങ്ങളും, കേരളത്തിൽ അനേകമുണ്ടു്. പ്രത്യേകിച്ചും പഴയ തിരുവിതാംകൂർ സംസ്ഥാനത്തിൽ, ഏതെങ്കിലും ഇനത്തിൽപെട്ട ഒരാശ്രമമെങ്കിലുമില്ലാത്ത ഒരു കരപോലുമില്ലെന്നു പറയാവുന്നതാണു്. മററുപലതിലുമെന്നപോലെ, ആശ്രമബഹുലത്വത്തിലും, കേരളത്തിന്റെ ആ ഭാഗം, സുപ്രസിദ്ധമാകുന്നു. അവയെക്കുറിച്ചൊന്നും ഇപ്പോൾ വിവരിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ഈവക സംഗതികളെല്ലാം യാതൊന്നിനെയാണു സൂചിപ്പിക്കുന്നതു്, കേരളത്തിലെ "മഹർഷിപാരമ്പര്യ"ത്തെയല്ലങ്കിൽ? കാലാന്തരത്തിൽ പല രൂപഭേദങ്ങളും, ഭാവവ്യത്യാസങ്ങളും, സംഭവിച്ചിരിക്കാമെങ്കിലും, അവയെല്ലാം അടിസ്ഥാനം, ശ്രീപരശുരാമൻ സംഭവിപ്പിച്ചതും, ശ്രീശങ്കരൻ സമ്പുഷ്ടമാക്കിയതുമായ ആ മഹർഷിപാരമ്പര്യമാകുന്നു.

ആ മഹർഷിപാരമ്പര്യമാകുന്ന മഹാനദി, ഒഴുക്കു ചിലപ്പോൾ തടയപ്പെട്ടാലും, ജലസമൃദ്ധി ചിലപ്പോൾ കുറഞ്ഞുപോയാലും, അനസ്യൂതമായി പ്രവഹിച്ചുകൊണ്ടുപോന്നു എന്നു നമുക്കു്, ആഹ്ലാദിക്കുകയും, അഭിമാനിക്കുകയും ചെയ്യാം. ആ പ്രവാഹം, അടുത്തകാലത്തു, സ്പഷ്ടങ്ങളായ രണ്ടു കൈവഴികളായി പിരിയുകയും, ആത്മീയാമൃതധാരയെ ആഗ്രഹിച്ചുകൊണ്ടിരുന്ന രണ്ടുമഹാപ്രദേശങ്ങളെ, "ശീതളകോമളശിഷ്ടപുഷ്ടങ്ങ"ളാക്കുകയും ചെയ്തു! ശ്രീ ചട്ടമ്പിസ്വാമികളേയും, ശ്രീ നാരായണഗുരുസ്വാമികളേയുമാണു ഞാനിവിടെ നിർദ്ദേശിക്കുന്നതു്. ഹിമാലയത്തിൽനിന്നു പുറപ്പെട്ട ഗംഗയും കാളിന്ദിയും, രണ്ടുവഴിക്കൊഴുകി, ഒടുവിൽ പ്രയാഗയിൽവെച്ചു പരസ്പരസമ്മേളനം ചെയ്തു, മഹാഗംഗയായി പ്രവഹിച്ചു, മഹാസമുദ്രത്തിൽ അണയുന്നതുപോലെ, കേരളത്തിലെ മഹർഷിപാരമ്പര്യമാകുന്ന ഹിമാലയത്തിൽനിന്നു് ഒന്നിച്ചു പുറപ്പെട്ടാലും, രണ്ടായി തിരിഞ്ഞൊഴുകി, നായർസമുദായത്തെയും, ഈഴവസമുദായത്തെയും സമുദ്ധരിച്ചുകൊണ്ടു, നായരീഴവർ ചേർന്ന ഹിന്ദുഗംഗയായി പരിണമിച്ചു, കേരളത്തിന്റെ മോക്ഷമാകുന്ന മഹാസാഗരത്തിൽ വിലയംപ്രാപിക്കുന്നു. രണ്ടു മഹർഷിനദികളാകുന്ന ശ്രീ ചട്ടമ്പിയും ശ്രീ നാരായണനും. അതിനുള്ള സന്ദേശത്തെയാകുന്നു, അവർ രണ്ടു സമുദായങ്ങൾക്കും നല്കീട്ടുള്ളതു്!

ആ രണ്ടു മഹാന്മാരും, "മഹർഷി"മാർതന്നെ ആയിരുന്നു. രണ്ടുപേരും, ശ്രീ ശങ്കരന്റെ അദ്വൈതമതത്തിന്റെ, ഓമൽ

സ്സന്താനങ്ങളായിരുന്നു. അവർ സമകാലീനന്മാരും, സതീർത്ഥ്യന്മാരും, പരസ്പരം ഗുരുശിഷ്യന്മാരുമായിരുന്നു. രണ്ടാളും, ജ്ഞാനനിഷ്ഠന്മാരായിരുന്നെങ്കിലും, അവരിൽഒരാൾ കൂടുതൽകർമ്മയോഗശ്രദ്ധനായിരുന്നു ഒരാൾ സിദ്ധനും, മററൊരാൾ ബുദ്ധനും ആയിരുന്നു എന്നു പറയാൻ തോന്നിപ്പോകുന്നു. മഹാന്മാരെ താരതമ്യവിവേചനം ചെയ്യുന്നതു് വകതിരിവുകേടു മാത്രമല്ല, വലിയ വങ്കത്തം കൂടിയായിരിക്കും അ സാഹസത്തിന്നു് തുനിയുന്നില്ല. ശ്രീ ചട്ടമ്പിയും, ശ്രീനാരായണനും കേരളത്തിലെ മഹർഷിപാരമ്പര്യത്തിൻെറ, ആധുനികകാലത്തെ രണ്ടു് പ്രത്യക്ഷരൂപങ്ങളാകുന്നു.

അനാഥരും, അസംഘടിതരും, അധഃകൃതരുമായിരുന്ന ഈഴവസമുദായത്തിൻെറ ശൈഥില്യത്തെ നിർമ്മാജ്ജനംചെയ്തു, ഏകീകൃതമായ സംഘടനാബലത്തെ സംസ്ഥാപിച്ചു്, അവരെ ആത്മീയചൈതന്യത്താൽ ഉത്തേജിപ്പിച്ചു, സമുദ്ധരിച്ചു, സമുന്നതിക്കു് സന്നദ്ധരാക്കുക എന്ന വീരകർമ്മവും, ധീരകർമ്മവും സാധിച്ച ശ്രീനാരായണഗുരുവിൽ, ശ്രീപരശുരാമമഹർഷിയുടെ ചൈതന്യമാകുന്നു കൂടുതൽ ദൃശ്യമാകുന്നതെങ്കിൽ, മഹാജ്ഞാനിയായി, മഹാവിരക്തനായി, മായാവാദിയായി, "കർമ്മവിമുഖനായി" (വളരെ ഇടുങ്ങിയ അർത്ഥത്തിൽമാത്രം) വിരാജിച്ച ശ്രീശങ്കരൻെറ ചൈതന്യമാണു്, ശ്രീ ചട്ടമ്പിസ്വാമിയിൽ കൂടുതൽ പ്രത്യക്ഷമാകുന്നതു്! ആ രണ്ടു മഹർഷിമാരും അവരുടെ മഹാസമാധിക്കുമുമ്പു് നിർവ്വഹിച്ചിട്ടുള്ള പ്രവൃത്തികളുടെ സ്വഭാവങ്ങളിൽനിന്നു്, ആ വ്യത്യാസം സ്പഷ്ടമാകുമെന്നു വിശ്വസിക്കുന്നു. ദുരഭിമാനദൂഷിതരും, ദുസ്സ്വാതന്ത്ര്യപ്രബുദ്ധരുമായ നായർവർഗ്ഗം (ആക്ഷേപത്തിനു ക്ഷമാപണം) ശ്രീ ചട്ടമ്പിയുടെ അമാനുഷപ്രഭാവത്തെ, അത്രമാത്രം അനുവദിക്കയോ, അംഗീകരിക്കയോ, അനുസരിക്കയോ ചെയ്തില്ല, എന്ന അപരാധത്തിന്നു്, അവർ വിധേയരാണെന്നാണു് എൻെറ എളിയ അഭിപ്രായം. തന്നിമിത്തം, ശ്രീ സ്വാമികളെക്കൊണ്ടു്, ആ സമുദായത്തിനു ലഭിച്ച സമുല്ക്കർഷം, താരതമ്യേന, നിസ്സാരമായിപ്പോയി എന്നു പറയാതെ തരമില്ല. അദ്ദേഹത്തിൻെറ പാരമ്പര്യത്തിൻെറപേരിൽ, ഒട്ടേറെ സ്ഥാപനങ്ങൾ ഇപ്പോൾ നടന്നും നിലനിന്നും പോരുന്നുണ്ടെങ്കിലും കൂടി, തട്ടിക്കിഴിച്ചുനോക്കുമ്പോൾ, 'നീക്കിരിപ്പു' നിസ്സാരമാകുന്നു. അതിന്നൊരുനിവാരണമുണ്ടാകേണ്ടതും, ഉണ്ടാക്കേണ്ടതുമാണു്. സംഘടനയും, സമന്വയീകരണവും, അതിനു് അത്യന്താപേക്ഷിതമാകുന്നു. അതു ശ്രീനാരായണഗുരുസ്വാമികൾ സാധിച്ചിട്ടുള്ള ഒരു വലിയ നേട്ടമാകുന്നു. ഈ വിഷയം മററൊരു പ്രബന്ധത്തിനു് പററിയ, മററൊരു സംഗതിയാണെന്നുകരുതി, ഇവിടെ വിസ്തരിക്കുന്നില്ല.

ഭാരതഭൂമിയിൽ ഇന്നുള്ള മഹാന്മാരായ മഹർഷിമാരിൽ, ജ്ഞാനവൈരാഗ്യാദിസിദ്ധികളാൽ പ്രഥമഗണനീയനും സർവ്വരാലും ആരാധ്യനും, അനവധി സംസ്കൃതഗ്രന്ഥങ്ങളുടെ കർത്താവും,—മലയാളത്തിലുള്ള ഹിമഗിരിവിഹാരം ഹിമാലയത്തെപ്പോലെ മഹത്തും ബൃഹത്തുമാകുന്നു—ഉപനിഷത്തുക്കളിൽ അപാരമായ അവഗാഹമുള്ള പണ്ഡിതനും, ഉത്തരകാശിനിവാസിയുമായ ശ്രീ തപോവനസ്വാമികൾ, ഒരു കേരളീയൻ—നായർവംശജൻ—ആണെന്ന സംഗതി, കേരളത്തിലെ മഹർഷിപാരമ്പര്യത്തിനു്, ഇന്നും ലാഘവം സംഭവിച്ചിട്ടില്ലെന്നു പ്രത്യക്ഷമാക്കുന്നുണ്ടു്. കേരളത്തിൽനിന്നും, ഭാരതത്തിലെ ഇതരദേശങ്ങളിൽ നിന്നും ദിനംപ്രതി സഹസ്രക്കണക്കിനു് ഭക്തന്മാരും ജിജ്ഞാസുക്കളും ഈ മഹർഷിവര്യനെ സന്ദർശിച്ചുകൊണ്ടിരിക്കുന്നുണ്ടു്. ആ പരമസിദ്ധനായ യോഗീശ്വരനിൽനിന്നു് ഉപനിഷൽപാഠങ്ങൾ പഠിക്കുകയും, ഋഷീകേശത്തിലെ ശിവാനന്ദസരസ്വതി എന്ന തപസ്വിയിൽനിന്നു സന്യാസം

സ്വീകരിക്കുകയും ചെയ്തുകൊണ്ടു് ഇന്ത്യ മുഴുവൻ സഞ്ചരിച്ചു വേദാന്തപ്രസംഗങ്ങൾ ചെയ്തും, ഉപനിഷദ്വ്യജ്ഞങ്ങൾ നിർവ്വഹിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന യുവസന്ന്യാസിയായ ശ്രീ ചിന്മയാനന്ദസ്വാമിയും എറണാകുളത്തുകാരനായ ഒരു നായർതറവാട്ടുകാരനാകുന്നു. കേരളത്തിലെ മഹർഷിപാരമ്പര്യം കാലാനുസരണം വികസിച്ചുകൊണ്ടുതന്നെയാണു വരുന്നതെന്നു നമുക്കു ധാരാളം അഭിമാനപ്പെടാം. കേരളത്തിൽ തന്നെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന പ്രഗത്ഭന്മാരായ സന്ന്യാസിമാരെക്കുറിച്ചു പ്രത്യേകം എടുത്തുപറയാത്തതു് അനാദരത്താലോ അവജ്ഞയാലോ അല്ലെന്നും പ്രസ്താവിച്ചുകൊള്ളുന്നു.

കേരളത്തിലെ മഹർഷിപാരമ്പര്യമാണു്, അതിന്റെ ശുദ്ധിക്കും, ശക്തിക്കും നിദാനം അതു് ശ്രീപരശുരാമനാൽ ദത്തവും, ശ്രീശങ്കരനാൽ സംപുഷ്ടമാക്കപ്പെട്ടതും ഏതൽകാലപര്യന്തം, തീരെനശിക്കാതെ നിലനിന്നിട്ടുള്ളതും, ശ്രീ ചട്ടമ്പിസ്വാമികളും, ശ്രീ നാരായണഗുരുസ്വാമികളും നവീകരണകലശം കഴിച്ചുറപ്പിച്ചിട്ടുള്ളതുമാണു്. അതിനു് ശക്തിയും പ്രസക്തിയും വർദ്ധിക്കുമാറാകട്ടെ എന്നു് പ്രാർത്ഥിക്കുന്നു.

---

# ഒരു ഉപദേശദാനം

"സന്ന്യാസിമാരെക്കണ്ടാൽ അവരിൽനിന്നും "ഒരുപദേശം" വാങ്ങണമെന്നു മോഹിച്ചു് അടുത്തുകൂടുന്ന ചില വിദ്വാന്മാരുണ്ടു്. ഈ തരത്തിൽ ഒരുത്തൻ സ്വാമികളെ ഉപദ്രവിച്ചുകൊണ്ടിരുന്നു. സ്വാമികളിൽനിന്നും ഒരു ഉപദേശം കിട്ടിയാൽപോരാ, അതു ചെമ്പിനെ സ്വർണ്ണമാക്കാനുള്ള ഉപദേശമായിരിക്കണം എന്നും അയാൾക്കു മോഹമുണ്ടായിരുന്നു. ഒരിക്കൽ ഈ വിദ്വാനും സ്വാമിയും ഒരുമിച്ചു അരൂർനിന്നും അരൂക്കുറ്റിക്കുള്ള കടത്തു കടക്കുവാൻ തീരത്തു് എത്തിച്ചേർന്നു. വർഷകാലം ആയതിനാൽ കാറ്റും കോളും ഉണ്ടായിരുന്നു. ഒരു ചെറിയ കൊതുമ്പുവള്ളത്തിൽകയറി. വള്ളം തുഴയുവാൻ ആരുമില്ലാതിരുന്നതിനാൽ സ്വാമികൾതന്നെ പങ്കായം എടുത്തു തുഴഞ്ഞു. കാറ്റും കോളും കൊണ്ടു വഞ്ചി മുങ്ങിപ്പോയേക്കുമോ എന്നു ഭയന്നു. സ്വാമിക്കു് നീന്തു് അറിയാമെങ്കിലും അനുചരനു അത്രമാത്രം വെള്ളത്തിൽ പരിചയം ഉണ്ടായിരുന്നില്ല. വെള്ളം വഞ്ചിയിലടിച്ചുകയറി പെട്ടെന്നുമറിഞ്ഞു രണ്ടുപേരും വെള്ളത്തിൽ! അനുചരൻ പ്രാണപരാക്രമത്തോടുകൂടി കൈകാലിട്ടടിച്ചു. സ്വാമികൾ അപ്പോൾ പറയുകയാണു്, കേശവാ—ഇതാ ഉപദേശം—തന്റെ അഭീഷ്ടപ്രകാരമുള്ള ഉപദേശം—പിടിച്ചുകൊൾക. കേശവൻ വാപൊളിച്ചു് "മാക്കു് മാക്കു്" എന്നു വെള്ളംകുടിച്ചു് പ്രാണപരാക്രമം കാണിക്കുന്നു. ആരുണ്ടു് ഉപദേശംവാങ്ങാൻ? സ്വാമി കേശവന്റെ കൈയിൽപിടിച്ചു് തുഴഞ്ഞുനിന്നു. പിന്നേയും "ഉപദേശം വേണ്ടേ? വേണ്ടേ?" എന്നു പലപ്രാവശ്യവും ചോദിച്ചു. കേശവനു പ്രാണപരാക്രമംതന്നെ. "ജീവനോടെ കരയെത്തിയാൽമതിസ്വാമീ" എന്നായി അയാളുടെ സർവ്വാഭിലാഷവും. സ്വാമി കേശവനേയുംകൊണ്ടു നീന്തി അരൂക്കുറ്റി അടുത്തു. കേശവൻ കുടിച്ച വെള്ളമെല്ലാം ഛർദ്ദിച്ചുകളവാൻപറഞ്ഞു. അപ്രകാരം അവർ രണ്ടുപേരും ഉദ്ദിഷ്ടസ്ഥാനത്തു് എത്തിച്ചേർന്നു."

പറവൂർ ഗോപാലപിള്ള.

# ശ്രീ ചട്ടമ്പിസ്വാമി തിരുവടികളും
# തീർത്ഥപാദസമ്പ്രദായവും

---


**പണ്ഡിററ്, സി. രാമകൃഷ്ണൻനായർ**

ആയുർവ്വേദാചാര്യൻ, ചെറുവള്ളി


[ശ്രീ തീർത്ഥപാദപരമഹംസരുടെ ഒരുത്തമഗൃഹസ്ഥശിഷ്യനായ ലേഖകൻ തീർത്ഥപാദസമ്പ്രദായത്തിന്റെ നാനാവശങ്ങളെക്കുറിച്ചു് സമഗ്രമായി പ്രതിപാദിച്ചിരിക്കുന്നു]. പ്രസാ:

പ്രാതഃസ്മരണീയനായ ശ്രീ വിദ്യാധിരാജതീർത്ഥപാദപരമഭട്ടാര ചട്ടമ്പിസ്വാമികൾ, പരിപാവനമായ ഹിന്ദുധർമ്മത്തിന്റെ ഒരു മൂർത്തിമദ്ഭാവമായിരുന്നു. ഭാരതീയദർശനങ്ങളുടെ സാരസർവ്വസ്വമായ യോഗവും ജ്ഞാനവും ജീവന്റെ സഹജമായ അദ്വൈതബ്രഹ്മസ്വരൂപത്തെ വെളിപ്പെടുത്തിക്കാണിക്കുന്ന അനുഭവം മാത്രമാണെന്നു്, സ്വജീവിതംകൊണ്ടു നമുക്കു കാണിച്ചുതന്നിട്ടുള്ള ഒരു മഹാപുരുഷനായിരുന്നു അവിടുന്നു്. അദ്ദേഹത്തിന്റെ വ്യക്തിമുദ്ര എന്നെന്നേക്കും കേരളീയഹൃദയത്തിൽ മായാതെ വിളങ്ങിക്കൊണ്ടുതന്നെയിരിക്കും. അനാചാരങ്ങളെ സദാചാരങ്ങളെന്നു കരുതിപ്പോന്ന കേരളീയർക്കു സന്മാർഗ്ഗം കാണിച്ചുകൊടുത്ത പരമാചാര്യനും സാക്ഷാൽ വിദ്യാധിരാജനായ ശ്രീ ഭട്ടാരതിരുവടികൾ തന്നെയായിരുന്നു. അനവധി വർഷങ്ങളായി പുരോഹിതന്മാരുടെ നിർദ്ദയമായമർദ്ദനമേററു അവരുടെ അടിമകളായിക്കഴിഞ്ഞുകൂടിയ കേരളത്തിലെ അബ്രാഹ്മണരെത്തട്ടിയുണർത്തി, അവർക്കു അതിപുരാതനവും മഹത്തരവുമായ ഒരു സംസ്കാരമുണ്ടായിരുന്നു എന്നു് സപ്രമാണം തെളിയിച്ചു് അവരെ സ്വാതന്ത്ര്യവേദിയിലേയ്ക്കു് നയിച്ച മഹാനായ ഒരു വിപ്ലവകാരിയെന്നനിലയിൽ അദ്ദേഹത്തിനുള്ള സ്ഥാനം അന്യാദൃശമാണു്.

ആദ്ധ്യാത്മികജ്ഞാനം മനുഷ്യന്റെ ജന്മാവകാശമാണെങ്കിലും കേരളത്തിലെ അബ്രാഹ്മണരെ സംബന്ധിച്ചിടത്തോളം, ഏകദേശം ഒരു എഴുപതുവർഷത്തിനുമുമ്പുവരെ ബ്രാഹ്മണപുരോഹിതന്മാരാൽ അതു നിഷേധിക്കപ്പെട്ടതന്നെയാണു ഇരുന്നിരുന്നതു്. ആ നിഷേധാധികാരത്തെ എതിർക്കുന്നതിനുള്ള കരുത്തും മനോഭാവവും അന്നത്തെ അബ്രാഹ്മണർക്കു് ലേശംപോലും ഇല്ലായിരുന്നുതാനും. ആത്മനിർവൃതിയെ പ്രദാനം ചെയ്യുന്ന യോഗവേദാന്തമാർഗ്ഗങ്ങൾ അഭ്യസിക്കയോ, വേദമന്ത്രങ്ങൾ കേൾക്കുകപോലുമോ ചെയ്യുന്നതു മഹാപാപമാണെന്നുതന്നെ വിശ്വസിച്ചും, വിശ്വസിക്കപ്പെട്ടും ഇരുന്നിരുന്ന അബ്രാഹ്മണരുടെ സംഖ്യയും അന്നൊട്ടും കുറവായിരുന്നില്ല. ഇങ്ങനെയുള്ള ഒരു ചുററുപാടിലാണു് പരമാരാദ്ധ്യരായ പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ കേരളദേശത്തു് ഒരു യതീന്ദ്രനായി പ്രത്യക്ഷപ്പെടുന്നതു്.

'ഭ്രാന്താലയ'മെന്നു് അറിയപ്പെട്ടിരുന്ന കേരളത്തിലെ ദുരാചാരങ്ങളേയും പുരോഹിതമേധാവിത്വത്തേയും അദ്ദേഹം കണ്ടമാനം എതിർത്തു ആദ്ധ്യാത്മികജ്ഞാനം, ആഹാരം എന്നപോലെ ആർക്കും അത്യന്താപേക്ഷിതമായിട്ടുള്ളതാണെന്നും, അതിന്നു വിലങ്ങുതടിയായി നിൽക്കുന്ന ഏതു മഹാ

ശക്തിയോടും പൊരുതുവാൻ ഓരോ മനുഷ്യനും കടപ്പെട്ടവനാണെന്നും ഉള്ള ആശയഗതി കേരളീയരായ അബ്രാഹ്മണരുടെയിടയിൽ ആദ്യമായി ഉദിപ്പിക്കാൻ തുടങ്ങിയതു ശ്രീ ചട്ടമ്പിസ്വാമികൾ ആണെന്നുള്ളതിനു "പ്രാചീനമലയാളം", "വേദാധികാരനിരൂപണം" മുതലായ വിശിഷ്ടഗ്രന്ഥങ്ങൾ വേണ്ടത്ര സാക്ഷ്യംവഹിക്കുന്നുണ്ടു് അന്നത്തെ കാലത്തു് ആർക്കും വിചാരിക്കാൻപാടില്ലാത്തവിധം അത്രമാത്രം വലിയൊരു വിപ്ലവമായിരുന്നു അതു്.

കേരളത്തിലെ അബ്രാഹ്മണരിൽ ഏററവും പ്രമുഖമായ രണ്ടു വർഗ്ഗമാണല്ലോ നായന്മാരും ഈഴവരും? ആ രണ്ടു സമുദായത്തേയും പരിഷ്കരിച്ചു്, സദാചാരമാർഗ്ഗത്തിൽക്കൂടി സ്വാതന്ത്ര്യമായി പുരോഗമിപ്പിക്കുന്നതിനുള്ള പരിതഃസ്ഥിതി ഉണ്ടാക്കുകയായിരുന്നു അദ്ദേഹം ആദ്യമായിച്ചെയ്തതു്. നായർസമുദായത്തിലേയും ഈഴവസമുദായത്തിലേയും പല പ്രമുഖവ്യക്തികൾക്കും വൈദികവും താന്ത്രികവുമായ പരിജ്ഞാനം നൽകി അവരെ മഹത്തായ ഹിന്ദുധർമ്മത്തിൻെറ പ്രവാചകന്മാരും, ഹിന്ദുസമുദായത്തിൻെറ പരമാചാര്യന്മാരും ആക്കിത്തീർക്കുകയായിരുന്നു അതു്. ആ പരമാചാര്യന്മാരിൽ പ്രമുഖന്മാർ ശ്രീനാരായണഗുരുസ്വാമികൾ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ എന്നിവരായിരുന്നു.

ശ്രീനാരായണഗുരുസ്വാമികളുടെ ആദ്ധ്യാത്മികമായ നേതൃത്വത്തെ അംഗീകരിച്ചു് അദ്ദേഹത്തിൻെറ ഉപദേശങ്ങളെ ഭക്തിപൂർവ്വം നടപ്പിൽവരുത്താൻ സന്നദ്ധമായ ഈഴവസമുദായത്തിൽ അത്ഭുതകരമായ പല പരിവർത്തനങ്ങളും, പരിഷ്കാരങ്ങളും അദ്ദേഹം വരുത്തി. ആചാരത്തിലും, വിചാരത്തിലും, അനുഷ്ഠാനത്തിലും, ഈഴവസമുദായത്തിനു് ഏതു ദ്വിജവർഗ്ഗത്തിൻെറയും മുന്നണിയിൽ നില്ക്കാനുള്ള കഴിവു നൽകിയതു് ശ്രീനാരായണഗുരുസ്വാമികളായിരുന്നു. അതുപോലെ അദ്ധ്യാത്മവിദ്യാസമ്പ്രദായത്തെനിലനിറുത്തുന്നതിനുവേണ്ടി ശിവഗിരിമഠവും, അതിനെ കേന്ദ്രീകരിച്ചു് മഹത്തായ ഒരു സന്ന്യാസിപരമ്പരയും അനവധി ക്ഷേത്രങ്ങളും അദ്ദേഹം സ്ഥാപിച്ചു.

ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളും ശ്രീതീർത്ഥപാദപരമഹംസസ്വാമികളും കൂടി നായർസമുദായത്തിൻെറ ആചാരവിചാരങ്ങളിൽ ശാസ്ത്രീയമായ പരിഷ്കാരവും ഐകരൂപ്യവും വരുത്താൻ വളരെ പരിശ്രമിച്ചിട്ടുണ്ടു്. അതിനുവേണ്ടി ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ, "ആചാരപദ്ധതി", "ദേവാർച്ചാപദ്ധതി" മുതലായും, ശ്രീതീർത്ഥപാദപരമഹംസസ്വാമികൾ, "ലേഖനമാലിക" മുതലായും ഉള്ള വിശിഷ്ടഗ്രന്ഥങ്ങൾ രചിക്കയുംചെയ്തു. പക്ഷേ, ശ്രീനാരായണഗുരുസ്വാമികൾക്കു് ഈഴവസമുദായത്തിൽ സിദ്ധിച്ച ആ സ്വാധീനം, ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി മുതൽപേർക്കു നായർസമുദായത്തിൽ സിദ്ധിച്ചില്ലെന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. അതിനുള്ള പ്രധാനകാരണം അന്നത്തേ നായർപ്രമാണികൾ രണ്ടു ചേരികളിലായി നിന്നതാണു്. ആംഗലവിദ്യാഭ്യാസംസിദ്ധിച്ച പുരോഗമനവാദികളായിരുന്നു ഒരു കൂട്ടർ. അവർക്കു് ഇൻഡ്യൻതത്വശാസ്ത്രങ്ങളേക്കാളും വൈദികമായ ആചാരവിചാരങ്ങളേക്കാളും മതിപ്പു് പാശ്ചാത്യതത്വശാസ്ത്രങ്ങളിലും പാശ്ചാത്യരുടെ ആചാരവിചാരങ്ങളിലുമായിരുന്നു. അതിനാൽ അവർക്കു് മതകാര്യങ്ങളിൽ യാതൊരു ശ്രദ്ധയുമുണ്ടായിരുന്നില്ല. മറെറാരു കൂട്ടർ മാമൂൽപ്രിയന്മാരും പുരോഹിതഭക്തന്മാരും ആയിരുന്നു. അവർക്കു സ്വതന്ത്രമായി സ്വജനപൗരോഹിത്യത്തിൽ സ്വകർമ്മങ്ങളനുഷ്ഠിക്കുന്നതു് തീരെ ഹിതമല്ലായിരുന്നു, എന്നു മാത്രമല്ല അതു മഹാപാപമാണെന്നുള്ള അന്ധവിശ്വാസംകൂടിയുണ്ടായിരുന്നു. ഇങ്ങനെയുള്ള പരിതഃസ്ഥിതിയിൽ നായർസമുദായത്തിൻെറ മതപരമായ അനുഷ്ഠാനങ്ങളിലും

ആചാരങ്ങളിലും ഐകരൂപ്യംവരുത്തുവാൻ വളരെ വിഷമമായിരുന്നു. എങ്കിലും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടേയും ശ്രീതീർത്ഥപാദപരമഹംസസ്വാമി ക ളു ടേ യും നേതൃത്വത്തിലും, ശ്രീ: അമ്പലപ്പാട്ടരായിങ്ങൽ ശങ്കരനാശാൻ, ശ്രീ: താഴത്തോട്ടത്തു വേലുപ്പിള്ള, ശ്രീ: മന്നത്തു പത്മനാഭപിള്ള മുതലായി അന്നത്തെ ഉല്പതിഷ്ണുക്കളും മതനിഷ്ഠന്മാരുമായ നായർനേതാക്കന്മാരുടെ നിരന്തരപരിശ്രമത്തിലും, കേരളത്തിൽ പലയിടങ്ങളിലും നായന്മാരുടെ ആചാരങ്ങളിൽ ഐകരൂപ്യംവരുത്തുവാൻ കഴിഞ്ഞിട്ടുണ്ട്. പക്ഷെ, ഇന്നും കേരളത്തിലെ നായന്മാരുടെ വിവാഹാദികർമ്മങ്ങളിൽ "ആചാരപദ്ധതി" അനുസരിച്ച് സാർവ്വത്രികമായ ഒരു ഐകരൂപ്യം വരുത്താൻ നായർസർവീസ് സൊസൈററിക്കുപോലും കഴിഞ്ഞിട്ടില്ലെന്നുള്ളത് പരിതാപകരമായ ഒരു പരമാർത്ഥമാണ്.

തന്റെ ശിഷ്യന്മാരുടെ ഏതാദൃശപ്രവർത്തനങ്ങൾക്കു ശ്രീചട്ടമ്പിസ്വാമിതിരുവടികൾ യഥാകാലം വേണ്ട ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകിക്കൊണ്ടിരുന്നു. ആ പ്രവൃത്തികളെല്ലാം തന്റെ പ്രവൃത്തികളായിട്ടാണ് അദ്ദേഹം കരുതിയിരുന്നതും. ആ വിഷയത്തെക്കുറിച്ചു 'ദേവാർച്ചാപദ്ധതി'യുടെ ഭൂമികയിൽ ശ്രീചട്ടമ്പിസ്വാമിതിരുവടികൾതന്നെ ഇങ്ങനെ വിവരിക്കുന്നു:— "യോഗജ്ഞാനപാരംഗമതയ്ക്കു് — യോഗജ്ഞാനപ്രമേയങ്ങളെ സമ്പ്രദായരീത്യാ ഗ്രഹിക്കയും പരിശീലിക്കയുംചെയ്തു് ആരൂഢപദത്തിൽ എത്തുന്നതിനു്.—അനേകസംവത്സരക്കാലം എന്നോടുകൂടി വസിച്ചിട്ടുള്ള എന്റെ പ്രഥമശിഷ്യൻ നാണുഗുരുവെന്നു പറയുന്ന ആൾ ആ സമുദായത്തിന്റെ അഭ്യുത്ഥാനത്തിനായി അവരുടെ ഇടയിൽ ദേവാർച്ചനാദിയെ പുരസ്കരിച്ചു ബഹുവിധ കാര്യങ്ങളിൽ സ്വാതന്ത്ര്യമുണ്ടാക്കിയതുപോലെ, മറെറാരു സമുദായത്തിനു സ്വയം കൃതാനർത്ഥനിലയിൽ വന്നുകൂടിയ അന്ധ്യേഷ്ട്യാധീനവൃത്തിയെ നിഷ്കാസനം ചെയ്വാൻ ദ്വിതീയശിഷ്യൻ ഇങ്ങനെ ഗ്രന്ഥകരണാദിയിൽ പ്രവർത്തിക്കുന്നതു് ഗൗണോത്തമതാദ്ധ്യാസദൃഷ്ട്യാ ചാരിതാർത്ഥ്യജനകമായിരിക്കുന്നു."

കാഷായമോ, കമണ്ഡലുവോ, മഠങ്ങളോ, സ്തുതിപാഠകന്മാരോ ഒന്നുമില്ലാതെ ഒരു അതിവർണ്ണാശ്രമിയായി കഴിഞ്ഞുകൂടിയ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ, താൻ രചിച്ച ഗ്രന്ഥങ്ങൾവഴിയായും തന്റെ ശിഷ്യപരമ്പരവഴിയായും ഈ കേരളഖണ്ഡത്തിൽ യോഗജ്ഞാനസമ്പ്രദായത്തെ പ്രതിഷ്ഠിച്ചു എന്നുള്ളതാണ് അദ്ദേഹം നമുക്കു നൽകിയിട്ടുള്ള അനുഗ്രഹങ്ങളിൽ ഏററവും വലുതു്.

അതിപുരാതനമായ, ഭാരതീയമഹർഷിമാരുടെ തത്വശാസ്ത്രങ്ങൾ ആര്യദ്രാവിഡഭാഷകളിലാണ് നമുക്കു ലഭിച്ചിട്ടുള്ളതു്. ആര്യഭാഷയിൽ ലഭിച്ചിട്ടുള്ള വേദപുരാണേതിഹാസങ്ങളുടേയും ദർശനങ്ങളുടേയും സാരസർവ്വസ്വമാണ്, ശ്രീശങ്കരഭഗവത്പാദർ അത്യുന്നതമായ ഒരു തത്വശാസ്ത്രമെന്ന നിലയിൽ ഉയർത്തിയിട്ടുള്ള "അദ്വൈതസമ്പ്രദായം". അതുപോലെതന്നെ, അഗസ്ത്യർ, കണ്ണപ്പർ, അപ്പർ, തിരുജ്ഞാനസംബന്ധസ്വാമികൾ മുതലായ ദ്രാവിഡാചാര്യന്മാരിൽക്കൂടി വെളിപ്പെട്ടിട്ടുള്ള യോഗജ്ഞാനശാസ്ത്രങ്ങളുടെ ഒരു സമാഹാരമാണ് "സിദ്ധാന്തസമ്പ്രദായം". ഈ രണ്ടു സമ്പ്രദായങ്ങളും പ്രക്രിയാവ്യത്യാസംകൊണ്ടും സാങ്കേതികപദങ്ങളുടെ ഭേദംകൊണ്ടും വിഭിന്നങ്ങളെന്നു തോന്നിയാലും തത്വത്തിൽ അദ്വൈതസിദ്ധാന്തത്തെത്തന്നെയാണ് മുഖ്യലക്ഷ്യമായി കരുതിപ്പോരുന്നതു്.

ശ്രീചട്ടമ്പിസ്വാമി തിരുവടികൾ സിദ്ധാന്തസമ്പ്രദായത്തിൽപെട്ട ഒരു തുറവിയായിരുന്നെങ്കിലും ഈ രണ്ടുമാർഗ്ഗങ്ങളിലും ഒരുപോലെ പാണ്ഡിത്യവും അനുഭൂതിയും സമ്പാദിച്ചിട്ടുള്ള ഒരു മഹർഷിവര്യനായിരു

ന്നു. അതിനാൽ "വേദാന്ത"ത്തേയും "സിദ്ധാന്ത"ത്തേയും സമന്വയിച്ചുകൊണ്ടുള്ള ഒരു അദ്വൈതസമ്പ്രദായമാണ് സർവതന്ത്രസ്വതന്ത്രനായ അവിടുന്നു പ്രചരിപ്പിച്ചിരുന്നതു്.

വേദാന്തസമ്പ്രദായത്തിൽ ദ്വിജന്മാർക്കുമാത്രമേ പ്രവേശനാനുവാദമുള്ളൂ. വൈദികവിധിയനുസരിച്ചുള്ള കർമ്മങ്ങളും ഉപാസനകളും ചെയ്തു് അന്തഃകരണശുദ്ധിനേടിയിട്ടുള്ള ഒരു ദ്വിജനു് സന്യാസപൂർവകമായ ജ്ഞാനോപദേശംനല്കി അയാളെ അദ്വൈതബ്രഹ്മസാക്ഷാൽക്കാരത്തിൽ എത്തിക്കുകയാണു് "വേദാന്തസമ്പ്രദായ"ത്തിന്റെ മുഖ്യോദ്ദേശ്യം. എങ്ങിനെയെന്നാൽ വേദാന്തസമ്പ്രദായമനുസരിച്ചു് സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മം ഒന്നുമാത്രമേ സത്യമായിട്ടുള്ളൂ. കയറിൽ പാമ്പു് എന്നപോലെ, അനാദിയായ മായാശക്തിയാൽ ആ ബ്രഹ്മം ഈശജീവജഗദ്സ്വരൂപേണ തോന്നുകമാത്രമാണു്. മായ, ബ്രഹ്മത്തിൽനിന്നു ഭിന്നമോ ബ്രഹ്മത്തിന്റെ അംശമോ അല്ല. അതു സത്തും അസത്തും അല്ല. അനിർവ്വചനീയമായ ഒരു കല്പിതവസ്തുവാണതു്. ആ മായയുടെ പരിണാമവും ബ്രഹ്മത്തിന്റെ വിവർത്തവുമാണീലോകം. ജീവൻ ബ്രഹ്മസ്വരൂപനാണെങ്കിലും മായനിമിത്തം അനൃതജഡദുഃഖാത്മകമായ ലോകത്തെ സച്ചിദാനന്ദസ്വരൂപമായി തെറ്റിദ്ധരിച്ചിരിക്കുകയാണു്. തന്നിമിത്തം ദേഹാഭിമാനിയായിത്തീർന്ന ജീവൻ ദൃശ്യാത്മകമായ ലോകത്തിൽനിന്നു വിഷയസുഖമനുഭവിച്ചു തൃപ്തിയടയാൻ അനവരതം പരിശ്രമിച്ചുകൊണ്ടാണിരിക്കുന്നതു്. ഇതാണു് ജീവഭാവം. ഈ ജീവഭാവത്തിൽ ജനിച്ചും മരിച്ചും കഴിയുന്ന ജീവൻ സുകൃതവശാൽ സാധനചതുഷ്ടയസമ്പന്നനായ ദ്വിജൻ (ബ്രാഹ്മണൻ മാത്രമെന്നും ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനും എന്നും പക്ഷഭേദമുണ്ടു്.) ആയിത്തീർന്നു് ബ്രഹ്മനിഷ്ഠനായ ഗുരുവിനെപ്രാപിച്ചു് ആദ്ധ്യാത്മികോപദേശത്തിനു് അഭ്യർത്ഥിക്കുന്നു. ആ ഗുരു, തത്ത്വമസിമുതലായ മഹാവാക്യങ്ങൾ ആ ശിഷ്യനു് ഉപദേശിച്ചുകൊടുക്കുന്നു. ശിഷ്യൻ ഉത്തമാധികാരിയാണെങ്കിൽ ശ്രവണമാത്രത്തിൽത്തന്നെ "അഹം ബ്രഹ്മാസ്മി" എന്ന അഖണ്ഡാകാരവൃത്തിയുണ്ടാകുകയും അജ്ഞാനം നശിച്ചു ജീവന്മുക്തനാകുകയും ചെയ്യുന്നു. മദ്ധ്യമാധികാരിയോ കനിഷ്ഠാധികാരിയോ ആണെങ്കിൽ ഗുരുവിൽനിന്നു ശ്രവിച്ച മഹാവാക്യത്തിന്റെ അർത്ഥത്തെക്കുറിച്ചു് മനനവും നിദിദ്ധ്യാസനവും ചെയ്തു നിർവികല്പസമാധിസമ്പാദിച്ചു് ബ്രഹ്മസ്വരൂപനിഷ്ഠനായിത്തീർന്നു ജീവന്മുക്തനാകുന്നു. കയറിൽത്തോന്നിയ പാമ്പ്, ആ കയറിന്റെ സ്വരൂപത്തെക്കുറിച്ചുള്ള ബോധമുണ്ടാകുമ്പോൾ നശിക്കുന്നു. അതുപോലെ ബ്രഹ്മത്തിൽ കല്പിക്കപ്പെട്ട പ്രപഞ്ചം ബ്രഹ്മസ്വരൂപബോധമാകുന്ന—ഞാൻ ബ്രഹ്മമാണെന്നുള്ള—വൃത്തിജ്ഞാനത്തിൽ നശിക്കുന്നു. അതിനാൽ മോക്ഷസാധനം ജ്ഞാനം മാത്രമാണു്. ഇങ്ങനെയാണു് വേദാന്തസമ്പ്രദായത്തിന്റെ സാമാന്യസ്വരൂപം.

"സിദ്ധാന്ത" സമ്പ്രദായത്തിലാകട്ടെ, ചര്യ, ക്രിയ, യോഗം, ജ്ഞാനം ഇവകൾ കൊണ്ടു പക്വതനേടിയിട്ടുള്ള ഏതധികാരിക്കും അനുഭൂതിസമ്പന്നനായ ആചാര്യൻ "ദീക്ഷാ"പൂർവമുള്ള തത്വോപദേശംനൽകി അയാളെ അഖണ്ഡപരിപൂർണ്ണജ്ഞാനാത്മകമായ "ശിവാദ്വൈതാ"നുഭൂതിയിൽ എത്തിക്കുന്നു. ശിവതത്വം, വിദ്യാതത്വം, ആത്മതത്വം ഈ വകുപ്പുകളിലായി 36 പദാർത്ഥങ്ങളാണു്, സിദ്ധാന്തസമ്പ്രദായത്തിൽ ദൃശ്യസ്വരൂപമായി പ്രതിപാദിക്കപ്പെടുന്നതു്. കണ്ണാടിയിൽ പ്രതിബിംബങ്ങളെന്നപോലെ ആ തത്വങ്ങൾ മുപ്പത്തിയാറും ഏകവും പരിപൂർണ്ണവും ജ്ഞാനാത്മകവുമായ ശിവസ്വരൂപത്തിൽ പ്രതിഭാസിക്കുകയാണു്. അതിനുള്ള കാരണം ശക്തിയുടെ വിജൃംഭണമാണുതാനും. അഗ്നിയിൽ ഉഷ്ണശക്തിയെന്നപോലെ ശിവസ്വരൂപ

ത്തിൽ, ദൃശ്യഹേതുകമായ ഒരു നിത്യശക്തി അടങ്ങിയിരിക്കുന്നു. അതിന് ശിവൻെറ സ്വാതന്ത്ര്യശക്തി എന്നുകൂടെ പേരുണ്ട്. ആ ശക്തിയുടെ സാത്വികഗുണാംശം ശിവസ്വരൂപത്തെ, ഈശ്വരസ്വരൂപമായും, രജോഗുണാംശം ജീവസ്വരൂപമായും, തമോഗുണാംശം മഹത്തത്വാദി പ്രപഞ്ചസ്വരൂപമായും തോന്നിക്കുന്നു. കണ്ണാടിയിൽനിന്നു ഭിന്നമായിത്തോന്നുന്ന പ്രതിബിംബങ്ങളെല്ലാം വാസ്തവത്തിൽ കണ്ണാടിമാത്രമായാണ് നിലകൊള്ളുന്നതു്. ആ പ്രതിബിംബങ്ങൾ എങ്ങനെതോന്നിയാലും അതുകൊണ്ടൊന്നും കണ്ണാടിക്കു യാതൊരുകോട്ടവും സംഭവിക്കുന്നില്ല. അവ, എപ്പോഴും കണ്ണാടിയായിട്ടുതന്നെ വിരാജിക്കുന്നു. അതുപോലെ ശിവസ്വരൂപത്തിൽ പ്രതിഭാസിക്കുന്ന ജീവേശ്വരജഗദാദിഭേദങ്ങളെല്ലാം ശിവസ്വരൂപത്തിൽനിന്നു ഭിന്നങ്ങളാണെന്നുതോന്നിയാലും അതുകൊണ്ടൊന്നും ശിവസ്വരൂപത്തിന് യാതൊരു പരിവർത്തനവും സംഭവിക്കുന്നില്ല. അവയെല്ലാം ശിവസ്വരൂപംതന്നെയാണ്. ഇതാണ് "സിദ്ധാന്ത" സമ്പ്രദായത്തിൻെറ സാമാന്യരൂപം.

ജീവൻ പരമാർത്ഥത്തിൽ ശിവസ്വരൂപമാണെങ്കിലും ശക്തിയുടെ അംശമായ മായനിമിത്തം അണുവും, ജനനമരണാദി ദുഃഖങ്ങളോടുകൂടിയതുമാണെന്നു തെററിദ്ധരിച്ചിരിക്കയാണ് ചെയ്യുന്നതു്. അങ്ങനെയുള്ള ജീവൻെറ "ആണവമലാ"ദി ദോഷങ്ങളില്ലാതാക്കി അവനിൽ ശിവസ്വരൂപത്തിൻെറ പ്രത്യഭിജ്ഞ ഉദിപ്പിക്കുന്നതിന് സാക്ഷാൽ ശിവസ്വരൂപനായ ആചാര്യൻെറ ആദ്ധ്യാത്മികശക്തി പ്രസരിക്കുന്ന "ദൃഷ്ടിദീക്ഷ"യ്ക്കു മാത്രമേ കഴിവുള്ളു എന്നാണു സിദ്ധാന്തപക്ഷം.

വേദാന്തശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെട്ട മായ വെറും കല്പിതവസ്തുവും, സിദ്ധാന്തസമ്പ്രദായത്തിൽ പ്രതിപാദിക്കപ്പെട്ട ശക്തിസ്വരൂപിണിയായ മായ നിത്യവും ശിവസ്വരൂപവുമാണ്. അതിനാൽ വേദാന്തമതത്തിൽ, നാനാത്വപ്രതീതിയററിരിക്കുന്ന നിർവികല്പസമാധിയിൽ മാത്രമേ പ്രതിബന്ധരഹിതമായ അദ്വൈതബ്രഹ്മസാക്ഷാത്ക്കാരം സിദ്ധിക്കയുള്ളൂ. സിദ്ധാന്തമതത്തിൽ അങ്ങനെയല്ല. സമാധിദശയിലെന്നപോലെതന്നെ, വ്യുത്ഥാനദശയിലും ജ്ഞാനികൾക്ക് അദ്വൈതാനുഭൂതിയുണ്ടാകും. എങ്ങിനെയെന്നാൽ, തിര, നുര, ചുഴി മുതലായ രൂപഭേദങ്ങൾ കാണുമ്പോഴും അതു വെള്ളമാണെന്നറിയുന്നതുപോലെ നാനാതരത്തിൽക്കാണുന്ന ഭേദപ്രതിഭാസമെല്ലാം, അറിവിൻതികവായ ശിവസ്വരൂപവും ഏകവും പരിപൂർണ്ണവുമാണെന്നു നിശ്ചയിച്ചറിയുവാൻ കഴിയുന്നതാണ്. സൂക്ഷ്മവിചാരത്തിൽ ഇവ രണ്ടും ഒരേ അദ്വൈതാനുഭവത്തെ തെളിയിക്കുന്നതാണെന്നു കാണാം. കാര്യരൂപമായ പ്രപഞ്ചത്തെവച്ചുകൊണ്ടാണ് തദുപാദാനകാരണമായ മായയേയും ശക്തിയേയും രണ്ടുകൂട്ടരും അനുമിക്കുന്നതു്. സൂക്ഷ്മദൃഷ്ടിയിൽ രണ്ടു പക്ഷത്തിലും കാരണത്തിൽനിന്നു ഭിന്നമായ ഒരു കാര്യമേ ഉണ്ടായിട്ടില്ല. ആ നിലയ്ക്കു് അഖണ്ഡപരിപൂർണ്ണമായ ബ്രഹ്മവും, അഖണ്ഡപരിപൂർണ്ണമായ ശിവസ്വരൂപവും ഒന്നുതന്നെയാണെന്നു കാണാം. എന്നാൽ, വേദാന്തത്തിൽ വൈദികകർമ്മകാണ്ഡത്തിൻെറയും, സിദ്ധാന്തത്തിൽ താന്ത്രികയോഗമാർഗ്ഗത്തിൻെറയും സ്വാധീനത നല്ലതുപോലെയുള്ളതുകൊണ്ടാണ് അവ രണ്ടും രണ്ടു സമ്പ്രദായമാണെന്നു ബാഹ്യദൃഷ്ടിയിൽ തോന്നുന്നതു്. വാസ്തവത്തിൽ ഒന്നുതന്നെയാണ്.

പരമപ്രമാണമായ ശ്രുതിയിൽ ബീജരൂപത്തിൽ കിടന്ന അദ്വൈതസമ്പ്രദായത്തെ, വ്യാസമഹർഷി, ഗൗഡപാദാചാര്യർ, ശങ്കരാചാര്യർ മുതലായ മഹാത്മാക്കൾ വ്യാഖ്യാനിച്ചപ്പോൾ അതിനു 'വേദാന്ത'മെന്നൊരു പേരും, അതേ തത്വത്തെ തന്നെ ദ്രാവിഡാചാര്യന്മാർ വ്യാഖ്യാനിച്ചപ്പോൾ അതിനു 'സിദ്ധാന്ത'മെന്നൊരു



ശ്രീ നീലകണ്ഠതീർത്ഥസ്വാമികൾ.

പേരും ഉണ്ടായതായിരിക്കണം. രണ്ടും അതിപ്രാചീനമാണെങ്കിലും തെക്കേഇന്ത്യയിൽ അതിപുരാതനകാലംമുതൽ സിദ്ധാന്തസമ്പ്രദായമാണ് പ്രചാരത്തിലിരുന്നിരുന്നതു്. ഒരുകാലത്തു കേരളത്തിലെ നായന്മാർ ഈ സിദ്ധാന്തമതാവലംബികളായിരുന്നു. അക്കൂട്ടരിൽ അനവധി സിദ്ധന്മാരുണ്ടായിട്ടുണ്ട്. "മാനാരിക്കോട്ടയിൽ കൊമ്പിത്താൻ ശിവാങ്കൾ" മുതലായ തുറവി(സന്ന്യാസി)കളുടെ പേരുകൾ ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾതന്നെ 'പ്രാചീനമലയാള'ത്തിൽ ഉദാഹരിച്ചിട്ടുള്ളതു് അതിനു തെളിവാണ്. മീമാംസകന്മാരായ ബ്രാഹ്മണരുടെ പ്രാബല്യത്തോടുകൂടിയാണ് കേരളത്തിൽനിന്നു് ആ സമ്പ്രദായം തിരോധാനംചെയ്തതു്. എന്നാൽ ഇന്നും തമിഴ്നാട്ടിൽ ആ സമ്പ്രദായം നശിച്ചിട്ടില്ല.

വേദാന്തസമ്പ്രദായത്തിലും സിദ്ധാന്തസമ്പ്രദായത്തിലുമുള്ള ശാസ്ത്രങ്ങളിൽ അഗാധവൈദുഷ്യവും യോഗമാർഗ്ഗത്തിൽ നിർവ്വികല്പസമാധിപര്യന്തമുള്ള സിദ്ധിയും നേടി "അദൃഷ്ടശ്രുതപൂർവ്വനാമാ"വായ ഏതോ ഒരു അവധൂതഗുരുവിൽനിന്നു് "ദൃഷ്ടിദീക്ഷാ"പൂർവ്വകമായ ആത്മോപദേശംസിദ്ധിച്ചു് ശിവാദ്വൈതസ്വരൂപത്തിൽ ഉണർന്നു് ജീവന്മുക്തിസുഖമനുഭവിച്ചു് "ലീലയാ കാലമധികം" നയിച്ച ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ സിദ്ധാന്തസമ്പ്രദായത്തിലെ ഒരു പരമാചാര്യനായിരുന്നു. അതുകൊണ്ടാണ് അവിടുത്തേക്കു സന്ന്യാസത്തിന്റെ ബാഹ്യലക്ഷണങ്ങളായ കാഷായം, കമണ്ഡലു മുതലായവ ഇല്ലാതെയിരുന്നതു്. സിദ്ധാന്തസമ്പ്രദായത്തിൽപ്പെട്ട "തുറവി"കളെല്ലാംതന്നെയും ബാഹ്യചടങ്ങുകളിലൊന്നും ശ്രദ്ധിക്കാതെ "ജ്ഞാനം സന്ന്യാസലക്ഷണം" എന്ന തത്വത്തെ പ്രായോഗികമാക്കിയവരാണ്. അതിനാൽ അവർ സർവ്വസംഗപരിത്യാഗികളായി അതിവർണ്ണാശ്രമികളായിട്ടാണ് കാണപ്പെടുന്നതു്.

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ആദ്ധ്യാത്മികസമ്പ്രദായത്തെ ഹിന്ദുജനസാമാന്യത്തിനിടയിൽ പ്രചരിപ്പിക്കുന്നതിനുവേണ്ടി, ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുടെ പരിശ്രമത്തിലും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ സഹകരണത്തിലും "വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരാശ്രമം" എന്ന പേരിൽ ഏഴുമററൂർ ദേശത്തു് ഒരു സന്ന്യാസിമഠം സ്ഥാപിച്ചിട്ടുണ്ട്. അതു് 1089 ചിങ്ങമാസം 9-ാംനു- ഭരണിനാളിൽ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ഷഷ്ടിപൂർത്തിസ്മാരകമായിട്ടാണ് ഉൽഘാടനംചെയ്യപ്പെട്ടതു്. ആ പുണ്യാശ്രമത്തിൽ അവിടുന്നു് ശിഷ്യന്മാരോടുകൂടി ആറുമാസത്തോളം വിശ്രമിച്ചിട്ടുണ്ട്. യോഗജ്ഞാനസമ്പ്രദായങ്ങളെ തനി കേരളീയമെന്ന നിലയിൽ, കേരളീയസംസ്കാരത്തിന്നനുരൂപമായവിധത്തിൽ പ്രചരിപ്പിക്കുന്നതിനുവേണ്ടി "തീർത്ഥപാദസമ്പ്രദായ"മെന്ന പേരിൽ ഒരു സന്ന്യാസിപരമ്പരയും അക്കാലത്തുതന്നെ ആ ആശ്രമത്തെ കേന്ദ്രമാക്കി അവിടുന്നു സ്ഥാപിച്ചിട്ടുണ്ട്.

ഉപാസനയിലും യോഗമാർഗ്ഗങ്ങളിലും സിദ്ധാന്തസമ്പ്രദായത്തേയും, ജ്ഞാനമാർഗ്ഗത്തിൽ വേദാന്തത്തേയും സിദ്ധാന്തത്തേയും സമന്വയിച്ചുകൊണ്ടുള്ള വിചാരക്രമങ്ങളേയുമാണ് തീർത്ഥപാദസമ്പ്രദായത്തിലെ സന്ന്യാസിമാർ അംഗീകരിച്ചിരിക്കുന്നതു്. ആ സമ്പ്രദായത്തിലെ സന്ന്യാസിമാർക്ക് "തീർത്ഥ" എന്നോ "തീർത്ഥപാദ" എന്നോ ഉള്ള ഉപാധിയുണ്ടായിരിക്കും. 'തീർത്ഥ' എന്നതു് സന്ന്യാസിമാരുടെ 'ദശനാമ'ങ്ങളിൽപ്പെട്ടതാണല്ലോ?

"ത്രിവേണീസംഗമസ്ഥാനേ—തത്ത്വമസ്യാദിലക്ഷണേ
സ്നായാത്തത്ത്വാർത്ഥഭാവേന—തീർത്ഥനാമാ സ ഉച്യതേ"

(തത്-ത്വം-അസി ഇവയുടെ സംഗമസ്ഥാനമാകുന്ന ത്രിവേണിയിൽ ബ്രഹ്മസ്വരൂപമായി ആരാണോ സ്നാനംചെയ്യുന്നതു് അദ്ദേഹമാണ് തീർത്ഥൻ എന്നു പറയപ്പെ

ട്ടുന്നതു്.) എന്ന മഠാമ്നായവചനമനുസരിച്ചു നോക്കുമ്പോൾ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ പരമ്പരയ്ക്കു് സിദ്ധിച്ച തീർത്ഥപാദി അന്വർത്ഥമാണു്. എന്തെന്നാൽ ആ പരമ്പരയിൽ ഉപദേശിക്കുന്ന പ്രധാന മഹാവാക്യം "തത്ത്വമസി"യാകുന്നു.

ഇന്നു തിരുവിതാംകൂറിൽ അനവധി സന്ന്യാസിമാരുണ്ടെങ്കിലും അവരിൽ ബഹുഭൂരിപക്ഷവും സഗുണോപാസനയിൽത്തന്നേ കഴിഞ്ഞുകൂടുന്നവരാണു്. അവർക്കു യോഗജ്ഞാനമാർഗ്ഗങ്ങളിൽ യാതൊരു പിടിയുമില്ലെന്നു് ആ മഹാനുഭാവന്മാരുമായി പരിചയിച്ചിട്ടുള്ള പലർക്കും അറിയാൻ കഴിഞ്ഞിട്ടുണ്ടു്. എന്നാൽ തീർത്ഥപാദസമ്പ്രദായത്തിൽ അങ്ങനെയല്ല. ആ സമ്പ്രദായത്തിൽപ്പെട്ട ആചാര്യന്മാർ ഇന്നും, മന്ത്രയോഗം, ഹഠയോഗം, രാജയോഗം മുതലായവയിലെ പല വിശിഷ്ടസാധനാമാർഗ്ഗങ്ങളും, ജ്ഞാനയോഗത്തിലെ അതിസൂക്ഷ്മങ്ങളായ പല വിചാരമാർഗ്ഗങ്ങളും പരിശീലിപ്പിക്കുന്നുണ്ടു്.

ഈ സമ്പ്രദായത്തിൽ സന്ന്യാസിമാരെന്നും ഗൃഹസ്ഥന്മാരെന്നും രണ്ടു പിരിവുണ്ടു്. ലൗകികമായ കുടുംബബന്ധമെല്ലാം വിട്ടൊഴിഞ്ഞു്, ആശ്രമങ്ങളിൽ താമസിച്ചു് അധികാരാനുരൂപമായ സാധനാമാർഗ്ഗങ്ങളും ശാസ്ത്രചിന്തയും പരിശീലിച്ചു് ആരൂഢപദത്തിലെത്തി നിവൃത്തിമാർഗ്ഗാവലംബികളായി കഴിയുന്ന യോഗജ്ഞാനപ്രവർത്തകന്മാരായ "തീർത്ഥപാദ"ന്മാരാണു് സന്ന്യാസികൾ.

കുടുംബത്തിൽ ഇരുന്നുകൊണ്ടുതന്നെ തങ്ങളുടെ ചുററുപാടിനനുരൂപമായ വിധത്തിലുള്ള സാധനകളും ശാസ്ത്രപരിചയവും സമ്പാദിച്ചു ജ്ഞാനനിഷ്ഠന്മാരായി സ്വധർമ്മതല്പരന്മാരായി കഴിയുന്ന പ്രവൃത്തിപരന്മാരാണു് ഗൃഹസ്ഥന്മാർ.

ഇത്രയുംകൊണ്ടു് "തീർത്ഥപാദസമ്പ്രദായ"ത്തിന്റെ സാമാന്യസ്വരൂപം വായനക്കാർക്കു് ഏതാണ്ടു മനസ്സിലാകുമെന്നു വിചാരിക്കുന്നു. ഇനിയും ഈ സമ്പ്രദായത്തിലെ പ്രധാനപ്പെട്ട ആചാര്യന്മാരുടെയും ആശ്രമങ്ങളുടെയും പേരുമാത്രം രേഖപ്പെടുത്തിക്കൊണ്ടു് ഈ ലേഖനം ഉപസംഹരിക്കാമെന്നു വിചാരിക്കുന്നു.

തീർത്ഥപാദപരമ്പരയുടെ പ്രതിഷ്ഠാപകനും ആദ്യത്തെ കുലപതിയും ശ്രീ പരമഭട്ടാരസ്വാമിതിരുവടികളും ആദ്യത്തെ ആശ്രമാദ്ധ്യക്ഷൻ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുമായിരുന്നു. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, 1096-കർക്കടകമാസത്തിൽ സമാധിയായതിനുശേഷം ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ പരമ്പരാദ്ധ്യക്ഷനായിത്തീർന്നു. ശ്രീ പരമഭട്ടാരസ്വാമിതിരുവടികൾ 1099-മേടമാസത്തിൽ മഹാസമാധി പ്രാപിച്ചതിൽപ്പിന്നെ ആ പരമ്പരയിലെ കുലപതിസ്ഥാനവും ആശ്രമാദ്ധ്യക്ഷസ്ഥാനവും 1114-ചിങ്ങമാസം വരെ ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ തന്നെയാണു വഹിച്ചിരുന്നതു്. അവിടുത്തെ മഹാസമാധിക്കുശേഷം പരമ്പരയിലെ ക്രമമനുസരിച്ചു കുലപതിസ്ഥാനത്തിനു് അർഹത, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ പ്രധാന ശിഷ്യരത്നവും ബ്രഹ്മനിഷ്ഠാവരിഷ്ഠയുമായ ശ്രീ ആത്മയോഗിനിയമ്മസന്നിധിയിലേക്കായിരുന്നുവെങ്കിലും പ്രായാധിക്യംനിമിത്തം അവിടുന്നു് ആ സ്ഥാനം ഉപേക്ഷിക്കുകയാൽ ആ സ്ഥാനത്തേക്കു് ശ്രീ പരമവിശുദ്ധബോധസ്വാമികൾ തെരഞ്ഞെടുക്കപ്പെട്ടു. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ മാതൃകാശിഷ്യനും പരമസാത്വികനുമായ അദ്ദേഹം നാലഞ്ചുകൊല്ലം മുമ്പു മഹാസമാധിപ്രാപിച്ചു. അതിനുശേഷം ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളെയാണു് തീർത്ഥപാദാശ്രമങ്ങളുടെ പരമാചാര്യനായും ട്രസ്റ്റിസംഘങ്ങളുടെ അദ്ധ്യക്ഷനായും തെരഞ്ഞെടുത്തതു്. അദ്ദേഹം ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുടെ പ്രധാനശിഷ്യനും; അവിടുത്തെ

സമാധിക്കുമുമ്പുതന്നെ അവിടുത്തെ പിൻഗാമിയായി എഴുമററൂർ പരമഭട്ടാരാശ്രമാദ്ധ്യക്ഷനായി വാഴിക്കപ്പെട്ട ധന്യാത്മാവുമാണു്.

വാഴൂർ തീർത്ഥപാദാശ്രമം, എഴുമററൂർ പരമഭട്ടാരാശ്രമം, കരുനാഗപ്പള്ളി പുന്നക്കുളത്തുള്ള ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി മഹാസമാധിപീഠം, പന്മനയുള്ള ശ്രീ ബാലഭട്ടാരകേശ്വരംക്ഷേത്രം, പത്തനംതിട്ട വാഴമുട്ടത്തുള്ള പാറത്തറ ഭജനമഠം ഈ സ്ഥാപനങ്ങളും ഇവയോടനുബന്ധിച്ചിട്ടുള്ള മററു സ്ഥാപനങ്ങളും തീർത്ഥപാദപരമ്പരയുടെയാണു്. ഈ സ്ഥാപനങ്ങളെല്ലാം നിയമാനുസൃതമായ വ്യവസ്ഥകൾക്കു വിധേയരായ ട്രസ്റ്റികളാണു ഭരിക്കുന്നതു്. ശ്രീ ആത്മയോഗിനിഅമ്മ തിരുവടികൾ, ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ, ശ്രീ പരമാനന്ദതീർത്ഥപാദസ്വാമികൾ മുതലായ സന്യാസിമാരും, ശ്രീ. കമ്പളത്തു ശങ്കുപ്പിള്ള ശ്രീ. കൊററിനാട്ടു നാരായണപിള്ള ശ്രീ. ശ്രീവർദ്ധനത്തു കൃഷ്ണപിള്ള എം എ; എൽ. ററി. ശ്രീ. താഴത്തോട്ടത്തു കൃഷ്ണപിള്ള മുതലായ ഗൃഹസ്ഥശിഷ്യന്മാരും ആ ട്രസ്റ്റി സംഘത്തിലെ ഇപ്പോഴത്തെ അംഗങ്ങളാണു.

ഈ സ്ഥാപനങ്ങളുടെ നേതൃത്വത്തിൽ ഹിന്ദുമതവിചാരപാഠശാല, മതപ്രഭാഷണപരമ്പര മുതലായി പല പ്രസ്ഥാനങ്ങളും നടന്നുവരുന്നുണ്ടു്. ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ പരമ്പരയിൽപെട്ട എല്ലാവരുംതന്നെ ആണ്ടിലൊരിക്കൽ മേടമാസത്തിലെ തൃക്കാർത്തികദിവസം പന്മനനടക്കുന്ന മഹാസമാധിസംബന്ധിച്ച മഹോത്സവത്തിൽ പങ്കുകൊള്ളാറുണ്ടു്. മുകളിൽ പറയപ്പെട്ട സ്ഥാപനങ്ങൾകൂടാതെ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ സ്മാരകമായി മററുപല സ്ഥാപനങ്ങളും തിരുവിതാംകൂറിലുണ്ടു്. അവയിൽ പ്രധാനപ്പെട്ടവ വടക്കൻതിരുവിതാംകൂറിലുള്ള ഭക്താനന്ദാശ്രമങ്ങളും ആറന്മുള കിടങ്ങന്നൂർ എന്ന സ്ഥലത്തുള്ള വിജയാനന്ദാശ്രമവും നെയ്യാററുംകരയുള്ള അദ്വൈതാനന്ദാശ്രമവുമാണു്. ഇങ്ങനെ നോക്കിയാൽ പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യന്മാരും ഭക്തന്മാരുമായ ഒരു വലിയവിഭാഗം ജനങ്ങൾ തിരുവിതാംകൂറിലുണ്ടെന്നു കാണാം. അവരെല്ലാംകൂടി ഏകോപിച്ചു സുസംഘടിതമായ മാർഗ്ഗത്തിൽകൂടി പരിപാടികങ്ങളായ ധർമ്മപദ്ധതികൾ നടപ്പിൽവരുത്തിയാൽ അതു കേരളത്തിനു് ഒരു മഹാനുഗ്രഹമായിരിക്കും. അതിനു് ഈശ്വരാനുഗ്രഹമുണ്ടാകട്ടെ.

"മംഗളം ദിശതു തീർത്ഥപാദവർ-
ത്മാരുണോഽഖിലകലാവിലാസഭൂഃ
സ്കന്ദദാസ ഇതി വിശ്രുതസ്സ പാ-
ണിന്ധയോഽപര വരാഹയോ മുനിഃ"

ശുഭം.

---

എല്ലാററിനുമതീതമെങ്കിലുമെതാണെല്ലാററിനും സൂക്ഷ്മമ-
ങ്ങെല്ലാഭക്തജനാശയത്തിലുമമർന്നീടാത്തതല്ലാത്തതും
ചൊല്ലല്ലാത്തൊരു ചൊല്ലിനാലെതിനെയാണെല്ലാ മഹാന്മാരുമ-
ത്യുല്ലാസത്തൊടുകണ്ടിടുന്നതതുതാൻ കല്യാണമെല്ലാംതരം.

"ലോലക്കണ്ണാം സുമത്തിൻ ചെറുമുനയതുപോലും ചുളിച്ചൊന്നുനോക്കും
കാലത്തെല്ലാപ്രപഞ്ചങ്ങളുമൊരുനൊടിയിൽ തോന്നിനിന്നങ്ങുമായും;
കൂലംവിട്ടോരുശക്തിക്കടയവളെവളെൻ ചിത്തരംഗത്തിലാട്ടം
ബാലപ്പെൺകല്പകപ്പുംകൊടി തവ മനമാം ദാരുവിൽ ചുററിടട്ടെ!"

ശ്രീ ചട്ടമ്പിസ്വാമികൾ.

# വീണ്ടും കണ്ടപ്പോൾ

**ശ്രീ പരമാനന്ദതീർത്ഥപാദസ്വാമി**

ശ്രീതീർത്ഥപാദാശ്രമം, എഴമററൂർ

[ തീർത്ഥപാദപരമ്പരയിലെ ഒരു സജീവപ്രവർത്തകനും ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ഷഷ്ട്യബ്ദപൂർത്തിസ്മാരകമായി എഴമററൂർ സ്ഥാപിച്ചിട്ടുള്ള ആശ്രമത്തോട് ഉററ സമ്പർക്കമുള്ള സന്യാസിയുമായ ലേഖനകർത്താവ് സ്വാമികളുമായുണ്ടായിരുന്ന പരിചയത്തിലെ ചില സ്മരണകൾ രേഖപ്പെടുത്തുകയാണ്. ] പ്രസം:

സ്വാമികളുടെ ഷഷ്ട്യബ്ദപൂർത്തി സ്മാരകമായി സമാരംഭിച്ചിട്ടുള്ള ഒരു മഹൽ സ്ഥാപനമാണ് എഴമററൂർ "ശ്രീതീർത്ഥ പാദാശ്രമം". 1089 ചിങ്ങമാസത്തിലാണ് അതിന്റെ ഉൽഘാടനകർമ്മം നിർവ്വഹിക്കപ്പെട്ടതു്. അതിനോടനുബന്ധിച്ച് സ്വാമി തിരുവടികൾ അവിടെ നാലഞ്ചു മാസക്കാലം വിശ്രമിച്ചിരുന്നു. അപ്പോഴാണ് ഞാനദ്ദേഹത്തെ ആദ്യമായി കാണുന്നതു്. പിന്നീടെനിക്ക് സ്വാമികളെ ദർശിക്കുവാൻ ഭാഗ്യം ലഭിച്ചതു് ആറുകൊല്ലങ്ങൾക്കുശേഷം തിരുവനന്തപുരം നഗരത്തിലുള്ള ഒരു ഭവനത്തിൽവച്ചായിരുന്നു. ആ കഥയാണ് ഈ ലേഖനത്തിന്റെ ഉള്ളടക്കം.

ഞാനന്നു് ഒരുദ്യോഗാർത്ഥിയായി നാടെങ്ങും ചുററിനടക്കുകയായിരുന്നു. പ്രായമാണെങ്കിൽ എനിക്കപ്പോൾ ഇരുപതോടടുത്തുവരും. ആ മുഴുത്ത ഉദ്യോഗാർത്ഥി എന്നെ സ്വാമികളുടെ സമീപത്തേയ്ക്കും നിസ്സങ്കോചം തള്ളിവിടുകതന്നെ ചെയ്തു. ആവശ്യക്കാരനുണ്ടോ ഔചിത്യം നോക്കാറുള്ളൂ?

സ്വാമിതിരുവടികൾ അന്നു തിരുവനന്തപുരത്തു് ഒരുയർന്ന സർക്കാരുദ്യോഗസ്ഥന്റെ—പേഷ്കാരുടെ ഭവനത്തിലാണ് വിശ്രമിച്ചുകൊണ്ടിരുന്നതു്. ഈ വസ്തുത അദ്ദേഹത്തിന്റെ ചില ആശ്രിതന്മാരിൽ നിന്നും ഞാൻ മനസ്സിലാക്കി. അനന്തരം സമവയസ്കരായ രണ്ടു സ്നേഹിതരുമൊരുമിച്ച് മദ്ധ്യാഹ്നസൂര്യന്റെ കൊടുംചൂടിനെ തെല്ലുംക്രൂസാതെ ഒരുദിവസം പകൽ രണ്ടുമണിയോടുകൂടി യഥാസ്ഥാനത്തെത്തിച്ചേർന്നു. സ്വാമികൾ കാററുകൊള്ളുവാനും മററുമായി ആ ഭവനത്തിന്റെ പുരോഭാഗത്തു് റോഡിലേക്കഭിമുഖമായി വന്നുനില്ക്കുന്നുണ്ടായിരുന്നു. ഞങ്ങൾ മൂന്നുപേരും മുകുളിതഹസ്തരായി അവിടുത്തെ മുമ്പിൽചെന്നു നിലയായി.

"ത്രിമൂർത്തികളെവിടെനിന്നാണ്" ഈ ഒരു മധുരവാണിയായിരുന്നു സ്വാമി തിരുവടികളുടെ പുഞ്ചിരിപ്പൂമുഖത്തുനിന്നും ആദ്യമായി പുറത്തേക്കു പുറപ്പെട്ടതു്. "എഴമററൂർ" എന്നു ഞങ്ങൾ പറഞ്ഞുതീരുംമുമ്പുതന്നെ "ഓ-ഹൊ വരണം വരണം നമുക്കകത്തേയ്ക്കു പോകാം" എന്നരുളിച്ചെയ്തുകൊണ്ടു് അദ്ദേഹം ഞങ്ങളെ മൂന്നുപേരെയും ഉള്ളിലേക്കു കൂട്ടിക്കൊണ്ടുപോയി. ഒരു മേശയ്ക്കു ചുററുമായി മൂന്നു കസേരകൾ നീക്കിയിട്ടു് ഞങ്ങളെ അതിലിരിക്കുവാൻ അദ്ദേഹം വാത്സല്യപൂർവ്വം നിർബ്ബന്ധിച്ചു. അതനുസരിക്കാതെ ഗത്യന്തരമില്ലെന്നുവന്നു. ഞങ്ങൾ മൂന്നുപേരും നിർദ്ദിഷ്ടസ്ഥാനങ്ങളിൽ ഇരുന്നു. അനന്തരം സ്വാമിതിരുവടികളും




ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ സമാധിപീഠത്തിൽ സ്ഥാപിച്ചിട്ടുള്ള
കരുനാഗപ്പള്ളി പുന്നക്കുളത്ത് ആശ്രമവും ക്ഷേത്രവും.

ഞങ്ങളുടെ സമീപത്തായി ഒരു കസേരയിൽ ഇരിപ്പുറപ്പിച്ചു. ഏതാണ്ടു രണ്ടു മിനിട്ടുസമയത്തേക്കു് അദ്ദേഹത്തിൻെറ "കുടുകുടാ" കുടഞ്ഞിട്ടുന്ന ചിരിയും അതിനിടയിൽ അവ്യക്തങ്ങളായ ചില കുശലപ്രശ്നങ്ങളും അല്ലാതെ മറെറാന്നും അവിടെ നടന്നതേ ഇല്ല.

അനന്തരം അവിടുന്നു ചോദിക്കുകയാണു്: "നമ്മുടെ പഴയ കൂട്ടുകാരു് ഉറുമ്പിത്താന്മാരെല്ലാം ഇപ്പോഴെങ്ങനെയിരിക്കുന്നു. അവരെല്ലാം ഇപ്പോഴും അവിടെ ത്തന്നെയുണ്ടോ. നമ്മുടെ ആഹാരത്തിൻെറ ഓഹരി പററാൻ ആ കാപ്പിരിപ്പട്ടാളം ചുററും വന്നണിനിരക്കുമായിരുന്നു. അവിടെവച്ചെല്ലാത്തിനേയും ഞാൻ ഭംഗിയായി സല്ക്കരിച്ചിട്ടുണ്ടു്.

സ്വാമിതിരുവടികൾ ഇവിടെ (എഴുമററൂരാശ്രമത്തിൽ) വിശ്രമിച്ചിരുന്നകാലത്തു് പല ജാതിയിൽപ്പെട്ട അനേകം എറുമ്പുകൾ അവിടുത്തെ ആഹാരസമയം കൂട്ടംകൂട്ടമായി വന്നു് ചുററും കൂടാറുണ്ടായിരുന്നു. ആഹാരത്തിൻേറാഹരികൊടുത്തു് തൃപ്തിപ്പെടുത്തി അദ്ദേഹം അവയെ എല്ലാം ഒരുമിച്ചു യാത്രയാക്കിയിട്ടുള്ള പല വിചിത്രരംഗങ്ങളും കണ്ടറിഞ്ഞിട്ടുള്ളവർ ഇപ്പോഴും ഈ നാട്ടിലുണ്ടു്. ഈ വസ്തുത ഞങ്ങളും നേരത്തെതന്നെ ധരിച്ചിരുന്നതിനാൽ സ്വാമികളുടെ ഈ ചോദ്യത്തിൻറാശയംമനസ്സിലാക്കാൻ ഞങ്ങൾക്കൊരുവിഷമവും നേരിട്ടില്ല. ഈ എറുമ്പിൻെറ ചരിത്രത്തെ തുടന്നു് അഹിംസാസിദ്ധാന്തത്തെ പുരസ്കരിച്ചു് സ്വാമിതിരുവടികൾ വിനോദപ്രദവും വിജ്ഞാനപ്രധാനവും ആയ ഒരൊന്നാന്തരം പ്രസംഗംതന്നെനടത്തി. അതാരുടേയും കാതും കരളും ഒന്നുപോലെ കുളിപ്പിക്കുവാൻ പര്യാപ്തമായിരുന്നു.

ഇതിനിടയിൽ ഒരു നേരിയ ചിരിയുടെ ശബ്ദം ഞങ്ങളുടെ ശ്രദ്ധയെ ആ ഭവനത്തിൻെറ മറെറാരു ഭാഗത്തേക്കാകർഷിച്ചു. ഗൃഹാധിനായകൻ പേഷ്കാരദ്ദേഹം ഈ വട്ടമേശസമ്മേളനം അത്യധികം ആകാംക്ഷയോടുകൂടി അവിടൊരുഭാഗത്തുനിന്നു വീക്ഷിക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തിൻെറ അടങ്ങാത്ത ആനന്ദപ്രകടനമായിരുന്നു ഞങ്ങളെ ഹഠാദാകർഷിച്ചതായ ആ ചിരിയെന്നു് പ്രത്യേകം പ്രസ്താവ്യമത്രെ. പ്രായം കണക്കാക്കിയാലും അടുക്കലെന്നല്ല അകലെനില്ക്കുവാൻപോലും ഒട്ടും അർഹതയില്ലാത്ത എട്ടും പൊട്ടും തിരിയാത്ത പയ്യന്മാരൊരുഭാഗത്തു്, ഗംഭീരാശയനും "വിദ്യാധിരാജനും" ആയ സ്വാമിതിരുവടികൾ ഒരുഭാഗത്തു്. എന്നാൽ ഈ അന്തരമൊന്നുംതന്നെ ഞങ്ങളുടെ കൂടിക്കാഴ്ചയിൽ തെല്ലുപോലും ദൃശ്യമായിരുന്നില്ല. വാത്സല്യപൂർണ്ണമായ പ്രേമപ്രഭാവം ഒന്നുമാത്രമായിരുന്നു അവിടപ്പോഴാക്കും കാണുവാൻ കഴിഞ്ഞിരുന്നതു്. പേഷ്കാരദ്ദേഹം ഇതെല്ലാം കണ്ടുംകൊണ്ടങ്ങു ചിരിച്ചുപോയതാണു്. അതിൽ ഞങ്ങൾക്കുണ്ടായ സങ്കോചവും ഭാവഭേദവും മനസ്സിലാക്കി "രസച്ചരടു" പൊട്ടിക്കണ്ടാ എന്നു കരുതിയായിരിക്കണം ഏതായാലും അദ്ദേഹം ഉടൻതന്നെ അവിടെനിന്നും അപ്രത്യക്ഷനായി. അപ്പോഴേക്കും പലതരത്തിലുള്ള പഴങ്ങളും പലഹാരങ്ങളും മേശപ്പുറത്തുവന്നു നിരന്നുകഴിഞ്ഞിരുന്നു. ഇടയ്ക്കിടെ സ്വാമിതിരുവടികൾ ഞങ്ങളുടെ ശ്രദ്ധയെ ആ ഭാഗത്തേക്കും തിരിച്ചുവിടാതിരുന്നില്ല.

"നമ്മുടെ ഭാഗവതരന്മാരുടെ പാട്ടുകച്ചേരികളും ഭജനകളുമെല്ലാം ആശ്രമത്തിൽ മുടങ്ങാതെ നടന്നുവരുന്നുണ്ടായിരിക്കുമല്ലോ." ഇതായിരുന്നു അവിടുത്തെ അടുത്ത പ്രശ്നം. സംഗീതസാഹിത്യാദികലകളിൽ അപാരപാണ്ഡിത്യവും പ്രായോഗികകുശലതയും സമ്പാദിച്ചിട്ടുള്ള സ്വാമികൾ പലരേയും ഭാഗവതരന്മാരെന്നും കവികളെന്നുംമററും സംബോധനചെയ്യാറുണ്ടായിരുന്നു. പക്ഷെ അക്കൂട്ടത്തിൽ ഈ പേരിനർഹതയുണ്ടായിരുന്നവരുടെ എണ്ണം

അംഗുലീപരിമിതമെന്നു് പറയുവാൻപോലുമുണ്ടായിരുന്നോ എന്നു സംശയമാണു്. സ്വാമികളുടെ അളവററ സ്നേഹവാത്സല്യാദികളെ സൂചിപ്പിക്കുന്ന ചില സ്ഥാനമാനങ്ങളെന്നുമാത്രം ഈ പേരുകൾക്കർത്ഥം കല്പിച്ചാൽമതിയാകും. ഇങ്ങനെ ഫലിതസമ്മിശ്രങ്ങളായ കുശലപ്രശ്നങ്ങളും ഇടയ്ക്കിടെ ഞങ്ങളുടെ ചില മുറിയിൽ സമാധാനങ്ങളുമായി സമയം മുമ്പോട്ടുപോയതാരുമറിഞ്ഞതേയില്ല. അതെല്ലാം ഈ ചെറുലേഖനത്തിൽ സംഗ്രഹിക്കുവാൻ സാദ്ധ്യമല്ലാതെയാണിരിക്കുന്നതു്. അതിനാൽ അവസാനത്തെ ഒരേഒരു സംഭവംകൂടി ഇവിടെ പറഞ്ഞുകൊണ്ടു ഈ ലേഖനം പൂർത്തിയാക്കാൻ പോകുകയാണു്.

"നമ്മുടെ അഗസ്ത്യൻെറ വർത്തമാനം ഈയിടെയെങ്ങും അറിയാറേ ഇല്ല. ഈ കിഴവനു് വളരെ ആഗ്രഹമുണ്ടു്, അയാളെ ഒന്നുകൂടിക്കണ്ടാൽ കൊള്ളാമെന്നു്". ഇതായിരുന്നു അവിടുത്തെ ഒടുവിലത്തെ സംസാരവിഷയം. ഈ അഗസ്ത്യനാരാണെന്നു് പ്രഥമശ്രവണത്തിൽ ഞങ്ങൾക്കൊരു ലക്കുംകിട്ടിയില്ല. അനന്തരം അല്പം ചില സൂചനകൾകൂടി ലഭിച്ചപ്പോൾ ഞങ്ങൾക്കു പൂർവ്വസ്മൃതിയുണ്ടായി, സ്വാമിതിരുവടികൾ മുമ്പു് ഈ (എഴുമററൂർ) ആശ്രമത്തിൽവെച്ചു് സംഗീതസദസ്സുകളിൽ ഉപയോഗിക്കാറുണ്ടായിരുന്ന ഒരു മൃദംഗത്തിൻെറ പേരാണതെന്നു്. സാധാരണയിൽ നീളംകുറഞ്ഞു് വണ്ണംകൂടിയിരുന്നതിനാലാണു് അതിനു് "അഗസ്ത്യ"നെന്നുള്ള അന്വർത്ഥനാമം കല്പിക്കപ്പെട്ടിരുന്നതു്. സ്വാമികൾ ഇടയ്ക്കിടെ "ണക്കി, ധും ധും, ത്ളാം, ത്ളാം" തുടങ്ങി ചില പ്രത്യേകശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ടു് അടുത്തുകിടന്നിരുന്ന മേശമേൽ താളങ്ങൾ പിടിക്കുവാൻ തുടങ്ങി. അഗസ്ത്യൻെറ വൈഭവങ്ങൾ പറഞ്ഞുധരിപ്പിക്കുവാനൊട്ടത്ത ചില അടവുകളായിരുന്നിതെല്ലാം. ഇടയ്ക്കിടെ കൈകാലുകളിളക്കി ചില അഭിനയങ്ങളുംകൂടി തുടങ്ങിയപ്പോഴേക്കും ആ രംഗം പൂർവ്വാധികം സജീവമായിത്തീർന്നു. അപ്രത്യക്ഷനായി നിന്നു് കണ്ടും കേട്ടും രസിച്ചുകൊണ്ടിരുന്ന പേഷ്കാർദ്ദേഹം ഇതാ പുറത്തുചാടി വന്നിരിക്കുന്നു. പാചകശാലയിലുംമററും ഓരോരോ ജോലികളിൽ ഏർപ്പെട്ടിരുന്നവരെല്ലാംതന്നെ നിമിഷത്തിനുള്ളിൽ അവിടെ വന്നുകൂടി. ഇതുകൊണ്ടൊന്നും സ്വാമിതിരുവടികൾക്ക് ഒരു ക്രസലുമുണ്ടായില്ല. ആ അന്തരീക്ഷം ഉച്ചത്തിലുള്ള ചിരികൊണ്ടു് മുഖരിതമായി. അവിടുത്തെ ഈ കലാപ്രകടനം ഏതാണ്ടൊരു പത്തുമിനിട്ടോളം സമയം നീണ്ടുനിന്നിട്ടുണ്ടു്. മണി അപ്പോഴാറടിച്ചു കഴിഞ്ഞിരുന്നു. ഇത്രയും ആയിട്ടും എനിക്കെൻെറ അഭിലാഷം സ്വാമിതിരുവടികളെ ഉണർത്തിക്കുവാൻ കഴിഞ്ഞിരുന്നതുമില്ല.

"മൂർത്തികൾ മൂവരുംകൂടൊത്തുകൂടുന്നതു സാധാരണമല്ല. ഉം... തക്ക സംഗതിവല്ലതുമുണ്ടെങ്കിൽ ചിലപ്പോൾ കൂട്ടുകൂടിയെന്നും വന്നേക്കാം." സ്വാമികളുടെ ഈ അടുത്ത പ്രസ്താവന എനിക്കൊരു നല്ല സന്ദർഭം സൃഷ്ടിച്ചുതരികതന്നെചെയ്തു. ഞാനെൻെറ ഉദ്യോഗാശ അവിടുത്തെ അറിയിച്ചു. ആങ്ഹ, ഇതേ ഉള്ളോ ആവശ്യം. ജോലി കയ്യിലായെന്നുതന്നെ വിശ്വസിച്ചുകൊള്ളണം. ഏതായാലും ദിവസവും ഇങ്ങുവന്നേക്കുക. നമുക്കിവിടെ മേളംകൂടാം. ചിലപ്പോഴെല്ലാം എന്നെ ഒന്നിളക്കിയേച്ചാൽ മാത്രംമതി. കാര്യം പററിയതുതന്നെ." എത്ര ആശ്വാസപ്രദമായ സമാധാനം. അനന്തരം ഞങ്ങൾ മൂന്നുപേരും സ്വാമിതിരുവടികളെ ഭക്തിപൂർവ്വം പ്രണമിച്ചു് സന്തുഷ്ടചിത്തരായി തിരികെ മടങ്ങി. പിന്നീടെനിക്കൊരിക്കലും അദ്ദേഹത്തെ ദർശിക്കുവാൻ സൗകര്യം ലഭിച്ചിരുന്നില്ല. എങ്കിലും സ്വാമിതിരുവടികളുടെ അനുഗ്രഹംനിമിത്തം എൻെറാഗ്രഹം വിനാവിളംബം സാധിക്കുക തന്നെ ചെയ്തു. ഋഷീശ്വരന്മാരുടെ വാക്കു

കളും സങ്കല്പങ്ങളുമൊന്നും വ്യർത്ഥമായി വന്നുകൂടുന്നതല്ലെല്ലോ.

"ലൗകികാനാം ഹി സാധൂനാം
അർത്ഥം വാഗനുവർത്തതേ
ഋഷീണാം പുനരാദ്യാനാം
വാചമർത്ഥോനുധാവതി."

ആ മധുരസ്മരണകൾ ഭാവിയിൽ എനിക്കു പരമാനന്ദലാഭത്തിന് പരമുപകരിക്കുകതന്നെചെയ്യു എന്ന് വിനയപൂർവം അറിയിച്ചുകൊള്ളട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

---

# സ്വാമികളും സംഗീതകലയും

സംഗീതസ്വാമി എന്നു പ്രസിദ്ധനായ സ്വാമി സുഗുണാനന്ദഗിരി (ശിവഗിരി) ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:—

സ്വാമിയുടെ (ചട്ടമ്പിസ്വാമികളുടെ) അവസാനകാലത്തോടു സമീപിച്ചാണ് ഞാൻ അദ്ദേഹത്തെ ദർശിച്ചതു്. ഡാക്ടർ കെ. ജി. ഗോപാലപിള്ളയാണ് ഇദ്ദേഹത്തെ ആദ്യം പരിചയപ്പെടുത്തിയതു്. കണ്ടഉടനെ എന്നോടു പാട്ടുപാടുവാൻ ആജ്ഞാപിച്ചു. സംഗീതസ്വാമികൾ എന്നു എനിക്കു ലഭിച്ചിട്ടുള്ള പേരാണോ പാടുവാൻ എന്നോടു ആജ്ഞാപിച്ചതിനുകാരണം എന്നറിവില്ല. സ്വരൂപാനന്ദസ്വാമികളുടെ ശിഷ്യൻ തായുമാനവർ രചിച്ചിട്ടുള്ള "പാട്ടുതുറൈ" എന്ന കൃതിയിൽനിന്നും "എതാവതുകൊഞ്ചം" എന്നു എന്നോടു ആജ്ഞാപിച്ചു. എന്നാൽ ആജ്ഞ കേട്ടഉടനെ ഞാൻ പാടാൻമുതിർന്നു എങ്കിലും ഏതു ഭാഗമാണ് പാടേണ്ടതെന്നു എനിക്കു നിശ്ചയമുണ്ടായിരുന്നില്ല. എങ്കിലും ഞാൻ ഇങ്ങിനെ പാടി.

"ഇല്ലതുവേണ്ടിനം വന്തിശയാ
ഇല്ലതുതള്ളിനം ഉൗട്ടമാകിൽ
എല്ലാംവരക്കണ്ടൊരിച്ചയെൻറി
ഇരുന്തപടിയെ ഇരിക്കവാരീർ."

ഇതുതന്നെ പാടണമെന്നായിരുന്നു സ്വാമിയുടേയും അഭിലാഷം. എന്റെ സംഗീതം അദ്ദേഹത്തിനു രസിച്ചോ എന്നു നിശ്ചയമില്ല. എങ്കിലും ആ സംഗീതഭാഗങ്ങൾ വീണ്ടും അദ്ദേഹം അല്പം വിസ്തരിച്ചും സംഗീതക്കൊഴുപ്പോടും പാടി. എന്നുതന്നെയല്ല, താളത്തിന്റെ ഒടുവിൽ കൈകൊണ്ടു ഞൊടിച്ചു ഒരു മുത്തായിപ്പുംവെച്ചു. അതിന്റെശേഷം ഞാൻ ആ മുത്തായിപ്പ് പലപ്പോഴും അനുവർത്തിക്കുവാൻ ശ്രമിച്ചിട്ടുണ്ടു്. പക്ഷെ ഇതുവരെ സാധിച്ചിട്ടില്ല. താളത്തിലും, രാഗത്തിലും അദ്ദേഹത്തിനുള്ള അപാരമായ ജ്ഞാനം അങ്ങിനെ എനിക്കു അറിയാറായി.

ഞാൻ നാണുഗുരുസ്വാമിയുടെ സന്നിധിയിൽ ഇരിക്കുമ്പോളാണ് ചട്ടമ്പിസ്വാമികളുടെ ചരമശ്ലോകം നാണുഗുരുസ്വാമി എനിക്കു പറഞ്ഞുതന്നു എന്നെക്കൊണ്ടു എഴുതിച്ചതു്. ആ ചരമപദ്യം വായിച്ചാൽ കുഞ്ഞൻപിള്ളചട്ടമ്പിയിൽ നാണുഗുരുസ്വാമിക്കുണ്ടായിരുന്ന ബഹുമാനാതിരേകം നല്ലപോലെ അറിയാം.

[ പ്രസ്തുത ചരമപദ്യങ്ങളാണ് ഈ സ്മാരകഗ്രന്ഥത്തിന്റെ പ്രാരംഭത്തിൽ ചേർത്തിട്ടുള്ളതു്. പ്രസാ: ]

"എനിക്കുതന്നെ മൂന്നുനാലുദിവസം അനദ്ധ്യായമില്ലാതെ പാടി കേൾപ്പിക്കത്തക്കവിധം തിരുവാതിരപ്പാട്ടുകൾ മനപ്പാഠമാണു്." (ചട്ടമ്പിസ്വാമികൾ.)

# പ്രാചീനകേരളവും നായന്മാരും

പി. ദാമോദരൻപിള്ള

[ശ്രീ ചട്ടമ്പിസ്വാമികളുടെ പ്രാചീനമലയാളത്തിൽ ഉന്നയിച്ചിട്ടുള്ള വീക്ഷണഗതിയുടെ പശ്ചാത്തലത്തിൽ നായർ—നാഗബന്ധത്തെ ശ്രീ: ദാമോദരൻപിള്ള പരിശോധിക്കുകയാണ്.]

പ്രസം:

"നായന്മാർ" എന്ന വർഗ്ഗത്തിനു എത്രകാലത്തെ പഴക്കമുണ്ടെന്നു പറയുക എളുപ്പമല്ല. "പുലസ്യമണിഞ്ഞാലേ നായരാവൂ" എന്ന ചൊല്ല്, നായരുടെ ആഗമത്തെത്തന്നെയാണു കുറിക്കുന്നതെന്നു നിശ്ചയിക്കാവുന്നതുമല്ല. കളരികളിൽ പയററു ശീലിക്കുന്ന ഓരോ യുവാവും നാട്ടുവാഴിയുടെ മുൻപിൽ അരങ്ങേററം കഴിച്ചുകഴിയുമ്പോൾ അയാൾ പയററിൽ കൃതവിദ്യനാണെന്നും, തന്നാട്ടുപടയിൽ സ്വീകാര്യനാണെന്നും ഉള്ളതിൻെറ സൂചനയായി നാട്ടുവാഴി കല്പിച്ചു സമ്മാനിച്ചിരുന്ന ചുവന്ന അരക്കച്ചയാണ് പുലച്ചം അഥവാ സംസ്കൃതീകൃതമായ പുലസ്യം. "ഫാൽഷ്യൺ" (falchion) എന്ന പേരിൽ ഇംഗ്ലീഷിൽ അറിയപ്പെടുന്ന ഒരിനം വാളാണു പുലസ്യമെന്നുള്ള ശ്രീ: ടി. കെ. ജോസഫ് അവർകളുടെ അഭിപ്രായം നിരാസ്പദമാണെന്നു പറയണം. അതെങ്ങനെയായാലും കളരിയിൽ പയററു പഠിക്കുമ്പോഴും, അതിനുശേഷവും നായർ നായർ തന്നെയായിരുന്നു എന്നു പഴയ പാട്ടുകൾകൊണ്ടു കാണാവുന്നസ്ഥിതിക്ക് പുലസ്യം പുരുഷത്വത്തിനു മീശയെന്നപോലെ, നായർത്വസ്ഥാപകം മാത്രമായിരുന്നു എന്നേ വിചാരിക്കേണ്ടതുള്ളു. ഈ മേലുദ്ധൃതമായ വരി എഴുതിയവർതന്നെ അതേ കൃതിയിൽ മററു വർഗ്ഗക്കാരിൽ ചിലരേയും അവർക്കു പററിയ വർഗ്ഗലക്ഷണനിർദ്ദേശത്തോടെ തുടർന്നു സ്മരിക്കുന്നതായി കാണുന്നതുകൊണ്ടു്, അന്യവർഗ്ഗക്കാർ പുലസ്യംചാർത്തി പുതുതായി നായർവർഗ്ഗത്തിൽ ചേർന്നിരുന്നു എന്നുള്ള അനുമാനം ബാധിക്കപ്പെട്ടുമെന്നാണു തോന്നുന്നതു്.

ചില പ്രാചീനകൃതികളിൽ "നാകത്താന്മാർ," "നാഗപന്മാർ," "നായകന്മാർ," എന്നിങ്ങനെ പല രൂപത്തിലും ഈ ഒരു വർഗ്ഗത്തെത്തന്നെ നിർദ്ദേശിച്ചു കാണുന്നുണ്ടു്. മുൻകുടുമയും, സർപ്പാരാധനയുംകൊണ്ടാണ് ഇവർക്ക് "നാഗന്മാർ, എന്ന പേരുണ്ടായതെന്നുള്ള ആരൂഢത്തിനു ഉപപത്തി വളരെയൊന്നും ഉണ്ടെന്നു തോന്നുന്നില്ല. ഇന്നത്തെ കാശ്മീരത്തുപോലും "നാഗ"ശബ്ദം ചേർത്തുള്ള സ്ഥലനാമങ്ങൾ ശേഷിക്കുന്നുണ്ടെന്നാണറിവ്. "നഗം" എന്നതിനു പർവ്വതമെന്നർത്ഥമാകുമ്പോൾ അതിൻെറ വിശേഷണരൂപമെന്ന നിലയ്ക്ക് "നാഗം," "പർവ്വതത്തെ സംബന്ധിച്ചതു്," എന്ന അർത്ഥം നല്കുന്നു. അതിനാൽ "നാഗൻ" എന്നതിനു പർവ്വതവാസി, ഗിരിവർഗ്ഗക്കാരൻ, Mountain tribe-ൽ പെട്ടവൻ, എന്നെല്ലാം അർത്ഥം പറയേണ്ടിവരുന്നു. കാശ്മീരമെന്നല്ല, ഹിമാലയപ്രദേശമെല്ലാംതന്നെ ഗിരിവർഗ്ഗക്കാരുടെ അധിവാസഭൂമികളാണുതാനും. മഹാഭാരതകാലത്തിനു മുൻപുതന്നെ ഗിരിവർഗ്ഗങ്ങൾ സമതലപ്രദേശങ്ങളിലേക്ക് കുടിയിറങ്ങി പരിഷ്കാരം പ്രാപിച്ചെന്നും, ആസ്സാമിൽതന്നെ കഴിഞ്ഞുകൂടിയ കൂട്ടർ പഴയ പ്രാകൃതവർഗ്ഗമായി ഇന്നോളം തുടരാനിടയായെന്നും വിചാരിക്കാൻ വഴിയില്ലെന്നില്ല.

ദുര്യോധനൻ നാഗകേതനനായതും, ജനമേജയൻ സപ്പസത്രം നടത്തിയതും കേവലം സപ്പങ്ങളെ ആസ്പദീകരിച്ചാണെന്നുള്ളതു് നാഗന്മാരുടെ മേൽപ്പറഞ്ഞ ഉപനിവേശത്തിനുശേഷമുള്ള കവികല്പന മാത്രമായിരിക്കാനേ ന്യായമുള്ളു. ഒരുസപ്പത്തിൻെറ മകളായ ഉലൂപികയായിരിക്കയില്ല അജ്ജുനൻ വേട്ട നാഗകന്യകയെന്നു തീച്ച്യാണു. ഈ സംഭവത്തിനകം നാഗന്മാർ തെക്കേ ഇന്ത്യയുടെ തെക്കേ അററംവരെ വ്യാപിച്ചുകഴിഞ്ഞു എന്നുള്ളതു് സ്മരണീയവുമാണു്.

ഹിമാലയത്തിൽനിന്നു പുറപ്പെട്ട നാഗന്മാർ തിരുവിതാംകൂറിലെത്തുന്നതുവരെ ഇന്ത്യയിൽ പല സ്ഥലങ്ങളിലായി അവരുടെ കുടിപാപ്പിൻെറ സൂചനകൾ അവശേഷിപ്പിച്ചിട്ടുണ്ടു്. നാഗപുരം, നാഗപട്ടണം, നാഗേശപുരം, നാഗൂർ, നാഗണശ്ശേരി, നാഗരുകോവിൽ മുതലായ പേരുകൾ ഇതിനു ഉദാഹരണങ്ങളാണു്. മിക്കവാറും ബംഗാൾവഴി ആരംഭിച്ച ഈ സംക്രമണപരമ്പര ഓരോസ്ഥാനത്തും തങ്ങിത്തങ്ങി ഒട്ടവിൽ കേരളത്തിൽ എത്തിച്ചേർന്നു എന്നു വിചാരിക്കാൻ വയ്യായ്കയില്ല. ബംഗാളികളുടെയും, മലയാളികളുടെയും ആകൃതിപ്രകൃതികളും, ആചാരനടപടികളും ഇന്നും മിക്കവാറും സദൃശങ്ങൾതന്നെയെന്നു പ്രസിദ്ധമാണല്ലോ. ഈ രണ്ടു വഗ്ഗക്കാരെയും കാഴ്ചയിൽ തിരിച്ചറിയാൻ സാധാരണ യൂറോപ്യന്മാക്കു സാധിക്കയില്ലെന്നു ഒരു പാശ്ചാത്യവനിതതന്നെ സമ്മതിക്കുകയുണ്ടായി. കേരളീയസ്ത്രീകളുടെ കുറവ ഇന്ത്യയിൽ ബംഗാളിലല്ലാതെ മറെറാരിടത്തുമില്ലത്രേ. ഈവക പല കാരണങ്ങങ്ങളാൽ, ബംഗാളിൽനിന്നു കടൽവഴിയും കേരളത്തിൽ കുടിയേററം നടന്നിരിക്കണമെന്നു് ചിലർ വിചാരിക്കുന്നതു അത്ര തെററല്ലായിരിക്കണം. ഇന്ത്യാക്കാർ അതിപുരാതനകാലത്തുതന്നെ കടൽസഞ്ചാരം ചെയ്തിരുന്നു എന്നുള്ള വസ്തുത വേദങ്ങൾ വെളിപ്പെടുത്തുന്നുമുണ്ടു്.

കേരളത്തിൽ കുടിയേറിയതിനുശേഷവും നാഗന്മാരുടെ പവ്വതവാസം ഏറെക്കാലം തുടന്നിരുന്നു എന്നുവേണം വിചാരിക്കാൻ എന്തെന്നാൽ അന്നത്തെ കേരളം മലകൾ നിറഞ്ഞ പഴയ "മലനാടു"തന്നെയായിരുന്നു. ഇന്നും ഇവിടത്തെ മലകളിൽ പുരാതനഭവനങ്ങളുടെ അവശിഷ്ടങ്ങൾ ഉള്ളതായി വനം കൺസർവേറററായിരുന്ന ബൂർഡില്ലൻെറ റിപ്പോട്ടിൽ കാണ്മാനുണ്ടു്. കടൽവാങ്ങി കരവച്ചിരുന്ന താഴ്ന്നപ്രദേശങ്ങൾ തൽക്കാലം വാസയോഗ്യമോ, കൃഷിയോഗ്യമോ അല്ലാതെ വെറും അളദേശം ("അളതേയം")ആയിക്കിടന്നിരുന്നതിനാൽ ആളുകൾ അക്കാലത്തു് മലകളിൽതന്നെ വാസമുറപ്പിച്ചിരുന്നു. പത്തനംതിട്ടയിൽ ഈയിടെ കണ്ടുപിടിക്കപ്പെട്ട വിശാലഗുഹ ഇതിനൊരു തെളിവായിരുന്നുകൂടെന്നില്ലതാനും. പക്ഷെ, നാഗന്മാരുടെ ആഗമം പരിശോധിച്ചാൽ നായന്മാരെ കണ്ടുകിട്ടുകയില്ലെന്നും, "ആയർ"വഗ്ഗമാണു് പിന്നീടു് നായരായിത്തീന്നതെന്നും ചിലർ വിചാരിക്കുന്നുണ്ടു്. എങ്കിലും ഇതിനെപ്പററി ഖണ്ഡിതമായ ഒരു അഭിപ്രായം ആരും പറഞ്ഞിട്ടുള്ളതായി അറിവില്ല. നാകന്മാർ വീര്യപരാക്രമങ്ങൾക്കു കേൾവിപ്പെട്ടിരുന്ന വഗ്ഗമാണെന്നു് പണ്ടേ പരക്കെ സമ്മതിക്കപ്പെട്ടിരിക്കുന്ന സ്ഥിതിക്കു് അവക്കു് ആയർവഗ്ഗമായ വെറും "കൃഷ്ണൻവകക്കാ" രോടുള്ളതിനേക്കാൾ സാജാത്യം വല്ല മലവഗ്ഗത്തോടുമാണെന്നു കരുതുന്നതായിരിക്കും യുക്തം.

നാകത്താന്മാരുടെ സംസ്കാരത്തെപ്പററി പഴയ കൃതികൾ അസന്ദിഗ്ദ്ധമായ വിവരങ്ങളാണു നൽകുന്നതു്. അവ പലതും ചവ്വിതചവ്വണം ചെയ്യപ്പെട്ടുകഴിഞ്ഞിരിക്കുന്നു. യുദ്ധവീരന്മാരായിരുന്നു അവരെന്നു് അജ്ജുനൻമുതൽ ഇങ്ങോട്ടുള്ളവക്കെല്ലാം അറിയാം. ജ്ഞാനികളും, യോഗികളും, ത്യാഗികളും അവരുടെയിടയിൽ ധാരാളമുണ്ടായിരുന്നു എന്നുള്ളതും പ്രസിദ്ധ

മാണ്. "സഹ്യാദ്രിഖണ്ഡ"ത്തിൽ, "സംഗ്രാമാങ്കണഭൈരവാഃ" എന്നു അവരെ വിശേഷിപ്പിക്കുന്നതുപോലെതന്നെ "ദാനശൂരാഃ" എന്നും വിശേഷിപ്പിച്ചു കാണുന്നുണ്ട്. പണ്ട് ഉദയൻചേരലാതൻ "പെരുഞ്ചോറുട"യ"നായ കഥ പുനഃപുനരുപശ്ലോകിതവുമാണ്. വിദേശികളുടെ സഞ്ചാരക്കുറിപ്പുകളും, കേരളത്തിലെ ദേശചരിതസ്പർശികളായ നാടൻപാട്ടുകളും ഈമാതിരി ഗുണവിശേഷങ്ങളെ എടുത്തുകാണിക്കുന്നതിനാൽ അവ വെറും ഐതിഹാസികമേന്മകളെന്ന നിലയിൽ വിഗണിക്കപ്പെടാവുന്നതല്ലതാനും. ആയർകുലത്തിൽപെട്ട കൃഷ്ണൻവകക്കാരെപ്പററി ഈവകയൊന്നും പറയാനുള്ളതായി കേട്ടിട്ടില്ല. നായർവർഗ്ഗം പൊതുവേ ആയർവർഗ്ഗമാണെങ്കിൽ അവരിൽ ഒരുഭാഗമായ കൃഷ്ണൻവകക്കാർമാത്രം ഇന്നും ഒരു പ്രത്യേകസമുദായമായി ശേഷിക്കുന്നതിനുള്ള കാരണം കണ്ടുപിടിക്കാതെ ആ വാദം നിലനിൽക്കുമോ എന്നു സംശയവുമാണ്. കേരളീയഭടന്മാർ പതിനെട്ടാം യുദ്ധത്തിൽ പാണ്ഡവപക്ഷത്തെ സഹായിച്ചതും, സഹദേവൻ കേരളത്തെ ആക്രമിച്ചതും, ബലരാമൻ തീർത്ഥയാത്രയ്ക്കിടയിൽ കേരളം സന്ദർശിച്ചതും മററും ശ്രീകൃഷ്ണനശേഷമുണ്ടായ യാദവകുലത്തിൻെറ കേരളാധിനിവേശാൽപരമായ സംഭവങ്ങളായിരിക്കാൻ യാതൊരു ന്യായവുമില്ല. അതിനെല്ലാം വളരെ മുൻപുതന്നെ കേരളവും നാകവർഗ്ഗവും അതീവ പരിഷ്കൃതങ്ങളെന്ന നിലയിൽ പൗരാണികകവികൾക്കും, പിൽക്കാലത്ത് കാളിദാസാദികൾക്കും അത്യന്തം പരിചിതങ്ങളായിരുന്നു എന്നു തീർത്തുപറയുകയുംചെയ്യാം.

ഇവിടെ ഒരു സംശയം പിന്നെയും ഉണ്ടാകാവുന്നതാണ്. ഊരിനു ആളായ ഊരാളി, മണ്ണിന് ആളായ മണ്ണാൻ, പറയർ, പുലയർ മുതലായ വർഗ്ഗക്കാർ പൗരാണികകാലത്തു കേരളത്തെ അധിവസിച്ചിരുന്നിരിക്കാം. ഊരാളി ഊരിനു ആളാണെങ്കിൽ അവൻ ആദിമനിവാസിയായിരുന്നിരിക്കണം. പക്ഷെ ഇക്കൂട്ടർ ഇന്നത്തെ ആസ്സാമിൽപോലുമുണ്ടെന്നറിയുന്നു. വണ്ണവരാണ് മണ്ണാന്മാരായതെന്നുള്ള ഡാക്ടർ ഗോദവർമ്മയുടെ അഭിപ്രായം, മണ്ണിനു ആളായവൻ മണ്ണാൻ (ഭൂമിയെ ആളുന്നവൻ, ആദിമനിവാസി) എന്ന സുവചമായ വ്യുത്പാദനംമൂലം പിന്നെയും ബാധിക്കപ്പെടുന്നു എന്ന് പ്രത്യക്ഷമാണല്ലൊ. എന്നാൽ ഈ സകലവർഗ്ഗക്കാരും വെളിയിൽനിന്നു അനന്തരകാലങ്ങളിൽ ഇവിടെ കൊണ്ടുവരപ്പെട്ടവരാണെന്നുള്ളതിന് ശ്രീ: ആർ. നാരായണപ്പണിക്കർ അവർകൾ വേണ്ട തെളിവുകൾ നൽകുന്നുണ്ട്. തന്നിമിത്തം, ആര്യവർഗ്ഗക്കാർ എന്നൊന്ന് ഉണ്ടായിരുന്നെങ്കിൽ അവരിൽ ഒരു പ്രമാണിയായ ശ്രീപരശുരാമൻ അന്യക്ക് കാട്ടിക്കൊടുത്തതും, രാവണൻ തപസ്സുചെയ്യാൻ വന്നുചേർന്നതും, സുഗ്രീവനു സുപരിചിതമായിരുന്നതുമായ കേരളത്തിൽ അവരെല്ലാം കണ്ടതു് ആദിമനാകന്മാരെത്തന്നെയായിരുന്നു എന്നു പറയണം. ഇതിനർത്ഥം, ആദ്യം സൂചിപ്പിച്ചതുപോലെ മഹാഭാരതത്തിനെന്നല്ല, രാമായണത്തിനുതന്നെയും മുൻപ് കേരളത്തിനു ഒരു നാകചരിത്രം ഉണ്ടായിരുന്നിരിക്കണമെന്നാണല്ലൊ. രമേശ്ചന്ദ്രദത്തൻ, വെബർ (Weber) തുടങ്ങിയ ചുരുക്കംചില പണ്ഡിതന്മാർ രാമായണത്തിനു മുൻപാണു മഹാഭാരതമുണ്ടായതെന്നു സിദ്ധാന്തിക്കുന്നതു ശരിയാണെന്നുവന്നാലും നാകന്മാരുടെ പഴക്കത്തെ അതു ബാധിക്കുകയില്ല. എന്തെന്നാൽ, മഹാഭാരതത്തിലും അവരുടെ പ്രാബല്യത്തിനു വേണ്ടുവോളം സാക്ഷ്യങ്ങൾ ഉണ്ടെന്നു നാം കണ്ടുകഴിഞ്ഞതാണ്. ബലരാമൻ കേരളം സന്ദർശിച്ച കഥ ഭാഗവതത്തിലാണു കാണുന്നതെന്നു ഇവിടെ എടുത്തുപറയുകയുംവേണം.

അടുത്തതായി കേരളവുമായി ബന്ധപ്പെട്ട ഒരു പ്രബലവർഗ്ഗം ആര്യന്മാരുടേ

താണ്. ഇങ്ങനെയൊരു വർഗ്ഗംതന്നെയില്ലായിരുന്നു എന്നുള്ള സിദ്ധാന്തത്തിന് ഇന്നു പണ്ഡിതന്മാരുടെയിടയിൽ പ്രാബല്യം വർദ്ധിച്ചുവരികയാണു ചെയ്യുന്നത്. സർ സി. പി. ഇവരെപ്പററി The Soi-disant Aryan അതായതു്, "ഇല്ലാപ്പേരു് സ്വയം സ്വീകരിച്ച ആര്യൻ" എന്നാണു് ഒരിക്കൽ പ്രസ്താവിച്ചുകണ്ടതു്. എച്ച് ജി. വെൽസ്, ജി. പി. വെൽസ്, ഹക്സിലി എന്നീ മഹാപണ്ഡിതന്മാർ ഒരുമിച്ചെഴുതിയതായി കാണുന്ന "The Science of Life" എന്ന ഗ്രന്ഥത്തിൽ ആധുനികശാസ്ത്രത്തിന്റെ നേട്ടങ്ങളിലൊന്നു് ആര്യവർഗ്ഗം എന്നൊന്നില്ലെന്നു തെളിയിച്ചതാണെന്നു പ്രസ്താവിച്ചിരിക്കുന്നു. മാക്സ്മുള്ളരാണ് വർഗ്ഗവാചിയായി ആദ്യം ആര്യശബ്ദം പ്രയോഗിച്ചതെന്നു് വൈൽഡിന്റെ "യൂണിവേഴ്സൽ ഡിക്ഷ്ണറി"യിൽ കാണാം. പക്ഷെ മാക്സ്മുള്ളർ സ്വയം അങ്ങനെ ചെയ്തിട്ടില്ല. ആര്യഭാഷ സംസാരിക്കുന്ന ഏതു വർഗ്ഗവും ആര്യനാണെന്നുമാത്രമേ അദ്ദേഹത്തിനു അഭിപ്രായമുള്ളൂ. അദ്ദേഹത്തിന്റെ വാക്കുകൾതന്നെ ഉദ്ധരിക്കാം:—

"I have declared again and again that if I say Aryan, I mean neither blood, nor bones, nor hair nor skin; I mean simply those who speak the Aryan language......To me an ethnologist who speaks of an Aryan race, Aryan blood, Aryan eyes and hair is a great sinner as a linguist who speaks of a dolicho-caphalic dictionary or a brachy cephalic grammar." തലനീണ്ട വർഗ്ഗക്കാരുടെ നിഘണ്ടു, തല കുറുകിയ വർഗ്ഗക്കാരുടെ വ്യാകരണം എന്നിങ്ങനെ വല്ലവരും പറയാറുണ്ടോ? അതുപോലെ അസംബന്ധമാണ് ആര്യൻവർഗ്ഗം, ആര്യൻരക്തം, ആര്യൻ കണ്ണുകൾ, ആര്യൻ തലമുടി എന്നെല്ലാമുള്ള പ്രസ്താവങ്ങൾ. താൻ ആര്യൻ എന്നു പറയുമ്പോഴെല്ലാം അതിനർത്ഥം ആര്യഭാഷ സംസാരിക്കുന്ന കറമ്പൻ, അഥവാ വെളുമ്പൻ, ഹിന്ദു അഥവാ യൂറോപ്യൻ എന്നുമാത്രമേ ധരിക്കാൻപാടുള്ളൂ. ഇതാണു മാക്സ്മുള്ളരുടെ നില. സെർഗി എന്നൊരു ഇററാലിയൻ നരവംശവിജ്ഞാനി യാതൊരു വർഗ്ഗവും ആര്യവർഗ്ഗത്തിന്റെ ലക്ഷണങ്ങളൊന്നുമേ കാണിച്ചിട്ടില്ലെന്നു സമർത്ഥിച്ചിട്ടുള്ളതും ഈ ഘട്ടത്തിൽ സ്മരണീയമാണ്. ആര്യന്മാരാകട്ടെ, വൈദികഭാരതീയരാകട്ടെ, ഇന്ത്യയ്ക്കു വെളിയിൽനിന്നു കുടിയേറിയവരാണെന്നു തെളിയിക്കുന്ന ഒരൊററ വാക്കുപോലും വേദങ്ങളിലെങ്ങുമില്ലെന്നുള്ള സ്വാമി വിവേകാനന്ദന്റെ പ്രസ്താവനയും അങ്ങനെതന്നെ. മെഡിററേനിയൻ തീരംമുതൽ ദക്ഷിണേന്ത്യവരെയും ഒരൊററ നാഗരികതമാത്രമേ ഉണ്ടായിരുന്നുള്ളൂ എന്നും, അതു് കേവലം ദ്രാവിഡനാഗരികതയായിരുന്നു എന്നുമുള്ള വെൽസ് തുടങ്ങിയവരുടെ അഭിപ്രായവും ഗണനീയമാണ്. ഭാഷയെ അടിസ്ഥാനപ്പെടുത്തി വർഗ്ഗനിർണ്ണയം ചെയ്യുന്നതുപോലെ ഒരബദ്ധമില്ലെന്നു മാക്സ്മുള്ളർ വീണ്ടും എടുത്തുപറയുന്നുമുണ്ടു്. ചുരുക്കത്തിൽ ആര്യന്മാർ എന്നൊരു പ്രത്യേക വർഗ്ഗമേയില്ലായിരുന്നു. കേരളത്തിലെ നമ്പൂതിരിമാർ ആര്യന്മാരാണെന്നുള്ള വിശ്വാസം തന്നിമിത്തം നിരാധാരമായിക്കലാശിക്കുന്നു എന്നു സ്പഷ്ടമാണ്. ശ്രീ ചട്ടമ്പിസ്വാമികൾ "പ്രാചീനമലയാളം" എന്ന ഗ്രന്ഥത്തിൽ തെളിയിച്ചിട്ടുള്ളതു്, അവർ ദ്രാവിഡരായ നായന്മാർതന്നെയായിരുന്നു എന്നാണല്ലൊ. ആധുനികനരവംശവിജ്ഞാനവും, സ്വാമികളുടെ പ്രാചീനപ്രമാണസിദ്ധമായ നിഗമനവും പരസ്പരസമ്മതമായിരിക്കുന്നതു് ശ്രദ്ധേയം.

ജ്ഞാനവിജ്ഞാനങ്ങളിൽ സവിശേഷവൈദഗ്ദ്ധ്യം നേടുന്നവർ ഏതുകാലത്തും എല്ലായിടത്തും മററുള്ളവരുടെ ആരാധനയും ആദരവും ആർജ്ജിച്ചിട്ടുണ്ടു്. ഇന്നത്തെ കഥയും മറെറാന്നല്ല. ശാസ്ത്രവിത്തു

കളെയും, കലാകാരന്മാരെയും ബഹുമാനി ക്കാത്ത ഒരു ലോകമല്ല ഇന്നു നിലനില്ക്കു ന്നതെന്നു ള്ള തിനു നോബൽസമ്മാനംതന്നെ ഒരു നല്ല തെളിവായിരിക്കും. നമ്പൂരിമാ രെസംബന്ധിച്ചും ഇതുതന്നെയാണു കേരള ത്തിൽ സംഭവിച്ചതെന്നു പറയാം. അവർ ജ്ഞാനത്തേയും, ബുദ്ധിയേയും കൂടുതൽ ഉപാസിച്ചു. അങ്ങനെയുള്ളവരെ സേവി ക്കാൻ മററു ചിലർ ഉണ്ടായിരിക്കണമെന്നു് സോക്രട്ടീസിനെപ്പോലെ സിദ്ധാന്തിച്ചു. പക്ഷെ ആ മററുചിലർ ഒരു അപകൃഷ്ട വർഗ്ഗമായിത്തീന്നപ്പോഴാ കാര്യം വഷളായി. ഒരു വർഗ്ഗത്തിന്റെ സർവ്വാധിപത്യം കാലാ ന്തരത്തിൽ അന്യരുടെ വളർച്ചയെ നിഹനി ച്ചതാണു ദോഷം. നമ്പൂരിമാർ ഇതു അറി ഞ്ഞുകൊണ്ടുതന്നെ കാര്യം കൂടുതൽ വഷ ളാക്കിയിരിക്കണം. "സാമന്താനാം ദ്വിജാ തീനാം നായകഃ പരിചാരകഃ" എന്നി ങ്ങനെ നായന്മാക്കു് പരിചാരകപട്ടംകൊടു ക്കാൻ അവർ മടിച്ചില്ല. അതുകൊണ്ടും ഏതുമായില്ല. ഈശ്വരതപം ഭൂമിയെ സം ബന്ധിച്ചിടത്തോളം ബ്രാഹ്മണജാതിക്കു് അട്ടിപ്പേറായി. "ഭൂദേവൻ" എന്നുവച്ചാൽ ബ്രാഹ്മണനാണെന്നു മാത്രമല്ല, എങ്ങനെ യുള്ള ബ്രാഹ്മണനും അങ്ങനെതന്നെയാണു താനും! ഒടുവിൽ ഭൂമിയിലും, സ്വർഗ്ഗ ത്തിലും, പാതാളത്തിലുമെല്ലാം ബ്രാഹ്മണൻ തന്നെ ഈശ്വരൻ എന്ന ദിക്കുമായി!

"ദൈവാധീനം ജഗൽസർവം;
മന്ത്രാധീനം തു ദൈവതം;
തന്മന്ത്രം ബ്രാഹ്മണാധീനം;
ബ്രാഹ്മണോ മമ ദൈവതം."

അതെയതെ; അതാണു കാര്യം! ഈശ്വ രനെ മന്ത്രംകൊണ്ടു് ചൊല്പടിക്കുനിർത്താൻ കഴിയുമെങ്കിൽ ആ മന്ത്രം, അതാ, ബ്രാഹ്മ ണന്റെ കൈവശമിരിക്കുന്നു. അപ്പോൾ ഈശ്വരൻപോലും ബ്രാഹ്മണാധീനനാ ണു്! അങ്ങനെയുള്ള ബ്രാഹ്മണൻ മററുള്ള വരുടെ ദൈവതമായിപ്പരിണമിച്ചതിൽ അത്ഭുതമെന്തുള്ളൂ? ഒന്നോക്കണം—ഡില നായിയുടെ തിരുവിതാംകൂർപീരങ്കിക്കുമുൻ പിൽപോലും ചെമ്പകശ്ശേരി രാജാവിന്റെ ദൈവതങ്ങൾ അഭിമന്ത്രിച്ച തുളസിപ്പൂ ഉഴിഞ്ഞു! അതവിടെ പററിയില്ലെന്നേയുള്ളൂ. എങ്കിലും അന്നത്തെ ബ്രാഹ്മണപ്രാബല്യ ത്തിനു് അതൊരു തെളിവായിത്തന്നെ ശേ ഷിക്കുന്നു. വടക്കോട്ടുവടക്കോട്ടു പോകും തോറും ഈ പ്രാബല്യം പിന്നെയുംപിന്നെ യും ഈട്ടംകൂടി വളരുന്നതുപോലെയാണു് തോന്നുക. ജന്മി-കുടിയാൻബിൽവരെ ആ വളർച്ച് തടയപ്പെടുന്ന ലക്ഷണമൊന്നും കണ്ടതുമില്ല.

ഒരു കാലത്തു് കേരളത്തിൽ അരചാ ണ്ടിരുന്ന നാകവർഗ്ഗം നാട്ടിലെ ബ്രാഹ്മണ്യ സ്ഥാപനത്തോടെ കെട്ടഴിഞ്ഞതിൻശേഷം വീണ്ടും ഒരു സമുത്ഥാനം കണ്ടതു് ശ്രീചട്ട മ്പിസ്വാമികളുടെ ആവിർഭാവത്തോടുകൂടി യാണു്. അദ്ദേഹത്തിന്റെ ഗുരുതന്നെയും ഒരു ചാന്നാനായിരുന്നു,—ആത്മാനന്ദസ്വാ മികൾ എന്നറിയപ്പെട്ടിരുന്ന കുമരവേലു. ചട്ടമ്പിസ്വാമികളെ യോഗവിദ്യ അഭ്യസി പ്പിച്ച ഗുരു, ഈ ആത്മാനന്ദസ്വാമികളാ ണു്. അദ്ദേഹത്തെ ഈശ്വരനെപ്പോലെ പൂജിക്കയും, ശുശ്രൂഷിക്കയുംചെയ്ത വിനീത ശിഷ്യനാണു് ചട്ടമ്പിസ്വാമികൾ. സ്വാമി കളുടെ ജാത്യഭിമാനശൂന്യത ഇതുകൊണ്ടു തന്നെ വ്യക്തമാണു്. നമ്പൂരിമാരുടെ ബ്രാഹ്മണപ്രതാപം ഒടുക്കുന്നതിനുവേണ്ടി അദ്ദേഹം "പ്രാചീനമലയാളം" എഴുതിയ തിൽ അത്ഭുതമില്ല. സർ സി. ശങ്കരൻ നായർ മുതലായവരുടെ കണ്ണുതുറപ്പിച്ചതും, നായന്മാർ തങ്ങളെത്തന്നെ കാണാൻ ഇട യാക്കിയതും ആ ഗ്രന്ഥമാണു്.

ആകെക്കൂടി കേരളത്തിലെ ഒരു ജാതി ധ്വംസകനായിട്ടാണു് സ്വാമികൾ ജീവി ച്ചതു്. നമ്പൂരിജാതിപ്രാബല്യം നശിപ്പി ക്കുന്നതോടൊപ്പംതന്നെ നായർജാതിപ്രാ ബല്യം ധ്വംസിക്കാനും അദ്ദേഹം കൂട്ട

നിന്നു. അങ്ങനെയാണ് നാരായണഗുരുസ്വാമികളുടെ ഈഴവോത്തേജനയത്നങ്ങൾ രൂപം പ്രാപിച്ചതു്. ഒരു ഏകീകൃതകേരളീയസമുദായമായിരുന്നു ചട്ടമ്പിസ്വാമികളുടെ ലക്ഷ്യമെന്നുള്ളതിൽ സംശയമില്ല. ഇതിനു വിഘ്നമായിനിന്ന മതപരിവർത്തനശ്രമങ്ങളെ ചെറുക്കുന്നതിനുള്ള അദ്ദേഹത്തിന്റെ ശ്രമങ്ങളും സ്മൃതവ്യങ്ങളാണ്. എന്നാൽ നായരുടെ ഭാവി എന്താണ്? അങ്ങനെയൊരു പ്രത്യേക ഭാവി ചട്ടമ്പിസ്വാമികൾ വിഭാവനംചെയ്തിരുന്നു എന്നു തോന്നുന്നില്ല. ഹൈന്ദവജനതയിൽ എല്ലാ ജാതിയും വിലയംപ്രാപിക്കുക—ഇതാണ് അദ്ദേഹം കണ്ട ഭാവിയെന്നു തോന്നുന്നു.

---

# വിരഹവേദന.

## — പെരുന്നല്ലി കൃഷ്ണൻവൈദ്യൻ —

[ ഗുരുനാഥനായ സ്വാമിയുടെ വേർപാടിലുള്ള വേദന സഹിക്കവയ്യാതെ കവി സ്വാമിക്കയച്ചിട്ടുള്ള ഒരെഴുത്തിലെ ഹൃദയഹാരികളായ രണ്ടു പദ്യങ്ങളാണിവ] പ്രസം:

കത്തിപ്പിടിച്ചു കതുകക്കളിർമുത്തുനൽകും
മുത്താരമേ മധുരമേ, ബത മാം വെടിഞ്ഞോ?
തത്തിക്കളിച്ചവളരും തഴമാൻകിശോര-
നത്തള്ള കൈവിട്ടുകിലുള്ളഴലോതിടാമോ?

ഞാനെന്നുതൊട്ടു പറമെന്നരിചന്ദനപ്പൂ-
ന്തേനേ, ഭവാനിവിടെയൊന്നുവരാൻ കൊതിപ്പൂ!
ദൈനംദിനം കരമെടുത്തുവിളിക്കിലെന്ത-
ന്മാനം, കനിഞ്ഞുവരുമോ? മധുരക്കളിപ്പേ!

# അഭിമുഖദർശനം

## സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കർ

[ പോയ തലമുറയിലെ പ്രശസ്തകവികളിൽ അത്യുന്നതമായ ഒരു സ്ഥാനം കൈക്കലാക്കിയ ആളാണ് മൂലൂർ എസ്. പത്മനാഭപ്പണിക്കർ. ഈഴവസമുദായത്തിലെ എണ്ണപ്പെട്ട നേതാക്കന്മാരിൽ ഒരാളുമായിരുന്നു അദ്ദേഹം. ചട്ടമ്പിസ്വാമികളുമായി അദ്ദേഹം നടത്തിയ അഭിമുഖദർശനത്തെ സ്മരിച്ചുകൊണ്ട് എഴുതിയ താഴെച്ചേർക്കുന്ന കവനതല്ലജം സ്വാമികളുടെ സല്ക്കാരം, സംഭാഷണം, പെരുമാററരീതി എന്നിവയുടെ എത്ര ഓജസ്സേറിയ ഒരു ചിത്രമാണ് പ്രദാനംചെയ്യുന്നതെന്നുള്ളത് അനുഭവൈകവേദ്യംതന്നെയാണ്. ശ്രീനാരായണഗുരുവുമായി അടുത്ത സമ്പർക്കംപുലർത്തിവന്ന മൂലൂർ, "ശ്രീനാരായണഗുരുസ്വാമിയും, ഗുരുവാക്കിമാനിച്ച മഹാഭാഗ്യം തികഞ്ഞ ദിവ്യഗാത്രം ' എന്നു പറഞ്ഞിട്ടുള്ളതു പ്രത്യേകം ശ്രദ്ധേയമാണ്. ] പ്രസാ:

രണ്ടുമൂന്നാണ്ടുമുൻപു ഞാൻ വഞ്ചിയൂരിൽച്ചെന്നു
കണ്ടു കണ്ണിനു ഭാഗ്യം നേടിയ പുണ്യഗാത്രം
നീണ്ടുടയ്ക്കുടെ വെള്ളിനൂൽപോലെയുള്ള രോമം
കൊണ്ടു ഭാസുരശ്മശ്രുവാന്ന മോഹനഗാത്രം
ജാനുക്കളോളംനീണ്ട സൗഭാഗ്യരേഖാങ്കിത-
പാണികരയുഗപ്രമാണങ്ങളാർന്നോരുഗാത്രം
മൂന്നുപാരിലുമെന്നാലെന്തൊന്നുസാദ്ധ്യമല്ല
എന്നുള്ളമുഖഭാവം സ്ഫുരിക്കും മുഗ്ദ്ധഗാത്രം
മസ്തിഷ്കനൈർമ്മല്യത്തെ പ്രസ്ഫുരിപ്പിച്ചീടുന്ന
നേത്രങ്ങൾ സുസൂക്ഷ്മങ്ങളുള്ളമുന്നതഗാത്രം
നൃത്തഗീതാദികലാവിദ്യയിലന്യാദൃശ-
ബുദ്ധിസാമർത്ഥ്യം പ്രകടിപ്പിച്ച മഹാഗാത്രം
ശ്രീനാരായണഗുരുസ്വാമിയും ഗുരുവാക്കി
മാനിച്ചമഹാഭാഗ്യം തികഞ്ഞ ദിവ്യഗാത്രം
ആഹന്തയോഗാനലപ്രോജ്ജ്വലൽസ്ഫുലിംഗത്തി
ലാഹുതമായീ മേടമിരുപത്തിമൂന്നാംനാൾ
പുൽപ്പായ ശിഷ്യനെക്കൊണ്ടരികിലിടുവിച്ചി-
'ട്ടപ്പനെ ഇരി'യെന്നു കല്പിച്ച വാക്യാമൃതം
ഇപ്പോഴുമതേവിധം ഒഴുക്കീടുന്നു, നിർവ്വി
കല്പനാം മഹാമുനേ! മാമകകർണ്ണങ്ങളിൽ.
കല്പനലംഘിച്ചുഞാൻ പിന്നേയു നിന്നുവെന്ന-
തല്പവുമപ്രിയത്തിന്നങ്ങേയ്ക്കു ഹേതുവാമോ?
'കേശവൻ,കിട്ട'നെന്നു*രണ്ടുപക്ഷങ്ങൾപോയ
വാസരംതൊട്ടു കവിവേഷം ഞാൻ കെട്ടഴിച്ചു.
കിട്ടനെക്കവിയാക്കാനായിട്ടു കവിവേഷം
കെട്ടുകമാത്രമത്രേ ഞാനന്നു ചെയ്തിട്ടുള്ളു.
പൂർവ്വാർദ്ധോത്തരാർദ്ധങ്ങൾചൊല്ലി രണ്ടാളും കവി-
ഗർവ്വോട്ടും"ഹ"പ്രാസത്തിൽ ശതകംതീർത്തുഞങ്ങൾ.
ഗൃഹസ്ഥാശ്രമരാം മററു യതിമാർ പോലെയല്ല
ചിത്തസംയമിയായ ബുദ്ധിമാൻ നാണുയോഗി.
അടവീമയ"മരുവിപ്പുറം" ഞങ്ങളൊന്നി-
ച്ചുടനം ചെയ്തിരുന്നകാലത്തു കണ്ടതത്രേ;
ഒട്ടുനാളായീ ഞങ്ങൾ വിയുക്തരത്രേ കണ്ടു-
മുട്ടുവാൻ കാലമിപ്പോളാസന്നമായീടുന്നു.
ഇങ്ങിനെ പ്രസക്താനുപ്രസക്തമായിട്ടെന്നോ-
ടങ്ങുകല്പിച്ചതെല്ലാമെനിക്കു കണ്ണപാഠം.
കേരളനഭഃസ്ഥലം ശുദ്ധമാക്കുന്നു, വിദ്യാ-(ങ്ങൾ
പാരീണ! ഭവാൻെറയാസൂക്തിതൻസ്ഫുരണ
അങ്ങേടെസമാഗമം ഭുജിച്ച ഞങ്ങളെത്ര
തുംഗഭാഗ്യന്മാരെന്നു ഞങ്ങൾ ഹർഷിച്ചീടുന്നു.
അങ്ങേയ്ക്കു നിത്യശാന്തിയരുളീടട്ടെ! ലോക-
രംഗത്തെയിപ്രകാരം നയിക്കും പരബ്രഹ്മം

---

* 'കേശവൻ' 'കിട്ടൻ' എന്നിങ്ങിനെ പറയപ്പെട്ടിട്ടുള്ളവർ ചട്ടമ്പിസ്വാമികളുടെ ശിഷ്യന്മാരും ആത്മമിത്രങ്ങളുമായിരുന്ന വെളുത്തേരി കേശവൻവൈദ്യൻ, പെരുന്നെല്ലി കൃഷ്ണൻവൈദ്യൻ എന്നിവരാണ്. അനുഗ്രഹീതകവികൾക്കൂടിയായിരുന്ന ഇവരോടുണ്ടായിരുന്ന വാത്സല്യംകൊണ്ടാണ് സ്വാമികൾ കവിത രചിച്ചിരുന്നതെന്നു അവിടുന്നു കൂടെക്കൂടെ പറയാറുണ്ടായിരുന്നു. പ്രസാ:

# സ്വാമികളുടെ സാരോപദേശരീതി

## സ്വാമി ശ്രീവിദ്യാപ്രസാദ്

(വി. ജി. കൊച്ചുകൃഷ്ണൻആശാൻ)

[തെറ്റു കണ്ടിടത്തും മനസ്സു ക്ഷോഭിക്കാതെ ശാന്തമായി സാരോപദേശം ചെയ്യാൻ കഴിഞ്ഞ ഒരു സിദ്ധനായിരുന്നു ശ്രീചട്ടമ്പിസ്വാമികൾ. ഈ സാരോപദേശം മനുഷ്യർക്കു മാത്രമല്ല, ജന്തുക്കൾക്കും അദ്ദേഹം നൽകിവന്നു. കടിപിടികൂടിയ പട്ടികളേയും, ഉടുപ്പുകൾ തിന്ന എലിയേയും അവരുടെ അക്രമങ്ങളിൽനിന്നു സ്വയം വ്യതിചലിപ്പിച്ച് നല്ല മാർഗ്ഗത്തിലേക്കു നയിച്ച അനുഭവകഥകളെയാണ് ശ്രീ: വി. ജി. കൊച്ചുകൃഷ്ണൻആശാൻ ഈ ലേഖനത്തിൽ പ്രതിപാദിക്കുന്നത്.]

പ്രസാ:

ശ്രീവിദ്യാധിരാജതീർത്ഥപാദപരമഭട്ടാര ശ്രീചട്ടമ്പിസ്വാമിതിരുവടികളുടേയും തച്ഛിഷ്യപ്രമുഖ്യനായ ശ്രീനാരായണഗുരുസ്വാമിതൃപ്പാദങ്ങളുടേയും സാഹചര്യത്താൽ പല ശാസ്ത്രതത്വങ്ങളും യുക്തിരഹസ്യങ്ങളും യോഗമാഹാത്മ്യങ്ങളും യോഗാഭ്യാസരീതികളും ജീവേശ്വരജഗദ്ഭേദങ്ങളും മററു വിശിഷ്ടങ്ങളായ പല കാര്യങ്ങളും ഉപദേശരൂപേണ സംഗ്രഹിക്കുന്നതിനുള്ള ഒരു ചെറിയഭാഗ്യം അന്ന് എനിക്കു സിദ്ധിച്ചു. കൂടാതെ തിരുവടികളിൽനിന്നും പ്രകാശമാനങ്ങളായ വിചിത്രസംഭവങ്ങളുടെ പ്രദർശനവും എനിക്കുണ്ടായിട്ടുണ്ട്. അതിൽ ചിലതെല്ലാം രേഖപ്പെടുത്തുന്നതു സമുചിതമെന്നു തോന്നുകയാൽ അപ്രകാരം രേഖപ്പെടുത്തുന്നു.

തിരുവനന്തപുരം തൈക്കാട്ടു പുളിയടിവിളാകം എന്ന സാധുകുടുംബത്തിൽ പത്മനാഭൻവൈദ്യൻ എന്നൊരാൾ ഉണ്ടായിരുന്നു. അദ്ദേഹം സംഗീതവിദഗ്ദ്ധനും വൈണികവിശാരദനും ആയിരുന്നു. തിരുവടികൾ സകലകലകളിലും സ്വൈരവിഹാരംചെയ്തിരുന്ന മഹാനായിരുന്നു. അദ്ദേഹം സംഗീതകലയിൽ അനിതരസാധാരണമായ ജ്ഞാനവും അതിരററ പാടവവും സമ്പാദിച്ചിരുന്നു. തദ്വിഷയകമായ മൈത്രീബന്ധം കൊണ്ട് കൂടെക്കൂടെ തിരുവടികൾ പുളിയടിവിളാകത്ത് എഴുന്നള്ളുക പതിവായിരുന്നു. ഒരിക്കൽ ചട്ടമ്പിസ്വാമിതിരുവടികൾ പ്രസ്തുത ഗൃഹത്തിൽ സന്നിഹിതനായപ്പോൾ തൻെറ നിഴൽ എന്നപോലെതന്നെ വിട്ടുപിരിയാതെ സാധുവായ ഒരു ഭക്തനും കൂടി വന്നിരുന്നു. അതിനുംപുറമെ കുറെ പട്ടികളും വരുന്നതായി കണ്ടു. സ്വാമിതിരുവടികളെ അഭിവാദ്യംചെയ്തു വന്ദിച്ചു യഥായോഗ്യം ഇരുത്തി പൂജിച്ചു. അപ്പോൾ പട്ടികളും തിരുമുമ്പിൽ വന്നുനിന്നു. നിങ്ങൾ അവിടെ ഇരിക്കണം എന്നു തിരുവടികൾ കല്പിച്ചു. പട്ടികൾ എല്ലാം കല്പനയനുസരിച്ച്, കൈരണ്ടും മുന്നോട്ടുനീട്ടി കുത്തി കാലുരണ്ടും മടക്കി അവിടെ ഇരുന്നു. പത്തുപന്ത്രണ്ടുപട്ടികൾ ഉണ്ടായിരുന്നു. എന്നാൽ അവർ രൌദ്രഭാവമോ മുറുമുറുപ്പോ യാതൊന്നുംകൂടാതെ ഐക്യമായും ശാന്തമായും സ്ഥിതിചെയ്തു ഇതുകണ്ടപ്പോൾ ശ്രീ: പത്മനാഭൻവൈദ്യനും ഞാനും മററുകാണികളും എന്തെന്നില്ലാതെ അത്ഭുതപരതന്ത്രന്മാരായിത്തീർന്നു. ജാതിക്കുജാതി ഒരിക്കലും ചേരാതെ തമ്മിൽ തമ്മിൽ എന്നും കടിപിടികൂട്ടിക്കൊണ്ടിരിക്കുന്ന ഈ ജന്തുക്കൾക്കു പരസ്പരം മൈത്രിയും സമാധാനവും എങ്ങിനെയുണ്ടായി? അതു സ്വാമി

തിരുവടികളുടെ അമാനുഷികപ്രഭാവം തന്നെ എന്നു നിർണ്ണയിച്ചു. അപ്പോൾ ഞങ്ങൾക്കു് ഉണ്ടായിരുന്ന ബഹുമതിയും വിശ്വാസവും ഭക്തിയുമെല്ലാം ശതഗുണീഭവിച്ചു. വൈദ്യൻ ഇങ്ങനെ അറിയിച്ചു: സ്വാമിൻ! "ഇതു് എന്താണെ" എന്നു മാത്രം. കേൾക്കു, ഞാൻ ഇങ്ങോട്ടുപോരുമ്പോൾ തേങ്ങാപ്പുരമുട്ടക്കിൽവെച്ചു കലഹശീലന്മാരായ രണ്ടുപട്ടികൾ കുരച്ചുംകൊണ്ടു് എതിർത്തു. "നിങ്ങൾ കടിപിടി കൂട്ടേണ്ടാ, കൂടെപ്പോരുവിൻ" എന്നുപറഞ്ഞു ഞാൻ തിരിഞ്ഞുപോരികയും ചെയ്തു; അതനുസരിച്ചു വന്നവർ ആണു് ഇവർ. നാമെല്ലാം കർമ്മകാണ്ഡികൾ അല്ലേ? കർമ്മഫലം അനുഭവിക്കാനല്ലേ ജന്മമെടുത്തതു്? ഇവരും അങ്ങിനെതന്നെ. തേങ്ങാപ്പുരമുട്ടക്കമുതൽ ഇവിടെവരെ അവർ നടന്നില്ലേ. അതിനു വല്ലതും ഒന്നുകൊടുക്കണം, അവർ പൊയ്ക്കൊള്ളും, എന്നും, പട്ടികളെ അഭിമുഖീകരിച്ചു് ഇതു നിങ്ങൾക്കു സമ്മതമല്ലേ? എന്നും കല്പിച്ചു. പട്ടികൾ ഉടൻതന്നെ വാലുകഴററി തലതാഴ്ത്തി ഞരങ്ങി സമ്മതഭാവം അഭിനയിച്ചു. ഉടനേ വൈദ്യൻ അടുത്തുള്ള കടയിൽനിന്നും കുറെ അപ്പം വാങ്ങിക്കൊണ്ടുവന്നു തിരുവടികളുടെ മുമ്പാകെ വച്ചു. തിരുവടികൾ ഓരോന്നെടുത്തു പട്ടികളെവിളിച്ചു് ഓരോന്നിനും കൊടുത്തു. അവർ അതു ഭക്ഷിച്ചു തൃപ്തരായി അനുവാദപ്രകാരം സ്ഥലംവിടുകയുംചെയ്തു.

പിന്നൊരിക്കൽ ഒരു സായാഹ്നവേളയിൽ സ്വാമിതിരുവടികൾ എഴുന്നെള്ളി. അന്നും അനുചരനായ ഭക്തൻകൂടിയുണ്ടായിരുന്നു. സോപചാരം തിരുവടികളെ ഇരുത്തി ആരാധിച്ചു കുശലപ്രശ്നങ്ങൾനടത്തി. തിരുവടികൾ ഭക്തിരസപ്രധാനങ്ങളായ ചില കീർത്തനങ്ങൾപാടി, ശ്രുതിലയത്തോടുകൂടി തദനുഗുണം പത്മനാഭൻവൈദ്യൻ ആ കീർത്തനങ്ങൾ വീണയിലും ഫിഡിലിലും അതിമനോഹരമായി വായിച്ചു. സ്വാമി തിരുവടികളും ഭക്തനും മതിമറന്നു് ആനന്ദിച്ചു. ബ്രഹ്മാനന്ദവും വീണവായനയും ഏകദേശം സാമ്യമുള്ളതാണു്. ബ്രഹ്മാനന്ദം സനാതനവും വീണവായന ക്ഷണികവും ആണു്. രണ്ടിൻെറയും പരിണാമം ആനന്ദമാണു്. 'നാണൻ, വീണവായന ഒന്നുപഠിച്ചാൽകൊള്ളാം' എന്നു കല്പിച്ചു. ഇതിനിടയ്ക്കു വൈദ്യൻ ഒരു നേരം പോക്കിനു ആരംഭമായി. സ്വാമിൻ! കല്പിച്ചു" അടിയനു ജീവിതംതന്നെ ഭാരമായി തോന്നുന്നു; എന്നുമാത്രമല്ല ശത്രുക്കളുടെ ശല്യവും സഹിക്കവയ്യാ. ഇതു് ആ കൂട്ടത്തിൽപെട്ട ഒന്നാണു്. ഇന്നലെ രാത്രിയിൽചെയ്ത ശല്യമാണു ഇതാ ഇവിടെയും ആതാ അവിടെയും വെട്ടിനുറുക്കി കരണ്ടു കിഴിച്ചു നഷ്ടപ്പെടുത്തി. സ്വാമിതിരുവടികൾ ഇതിനൊരു പരിഹാരം നേടിത്തരണം എന്നൊരപേക്ഷയുണ്ടു് എന്നുമാത്രം. എലി വെട്ടിത്തുളച്ച ഒരു പുത്തൻഷർട്ടു തിരുവടികൾ വാങ്ങിച്ചു മടക്കി താഴത്തുവച്ചു. കേട്ടോ വൈദ്യൻ "നാമെല്ലാം കർമ്മികൾ ആണു്. അവരവരുടെ കർമ്മം ചെയ്തുതീർക്കേണ്ട ചുമതല അവരവർക്കുണ്ടു്. സത്തുക്കളുടെകർമ്മം എല്ലാവർക്കും തൃപ്തികരമായും പരോപകാരപ്രദമായും അസത്തുക്കളുടെകർമ്മം അതൃപ്തികരമായും പരോപദ്രവപരമായും ഇരിക്കും എന്നതു സാധാരണ ജീവിതത്തിൽ ജീവികൾക്കുള്ളതാണു്" ആകട്ടെ "ഒരുനെള്ളു നെല്ലും ഒരു പച്ചീക്കിലും കൊണ്ടുവരിക" എന്നു തിരുവടികൾ കല്പിച്ചതനുസരിച്ചു സാധനങ്ങൾ രണ്ടും സ്വാമിസമക്ഷം സമർപ്പിച്ചു വന്ദിച്ചു. തിരുവടികൾ നെല്ലെടുത്തു ഷർട്ടിൻെറ പുറത്തുനിക്ഷേപിച്ചു പച്ചീക്കിൽ കയ്യിലെടുത്തു ധ്യാനസ്തിമിതലോചനനായി സ്വല്പനേരം ഇരുന്നു. തിരുവടികളുടെ പിന്നിൽനിന്നിരുന്ന ഭക്തനും ധ്യാനനിശ്ചലനായിത്തന്നെ നിന്നു. അപ്പോഴേയ്ക്കും ഒന്നൊന്നായി ഏഴെലി തിരുമുമ്പിൽവന്നു രണ്ടുകാലും ഊന്നി തൊഴുകയ്യായി കൂനിപ്പിടിച്ചിരുന്നു.




പന്മന ശ്രീബാലഭട്ടാരവിലാസം സംസ്കൃതഹൈസ്കൂൾ.

ധ്യാനാവസാനത്തിൽ തിരുവടികൾ ഒരു പുഞ്ചിരിയോടുകൂടി ഇങ്ങനെ കല്പിച്ചു: "കഴിഞ്ഞ രാത്രി ഇവിടെവന്ന വൈദ്യന്റെ ഷട്ടു കരണ്ടു കിഴിച്ചും വെട്ടിക്കഷണിച്ചും ശല്യം ചെയ്തതു് നിങ്ങളിൽ ആരാണു്. മാറിനില്ക്കട്ടെ." ഇതുകേട്ടു് ഒരെലി കിടുകിട വിറച്ചുകൊണ്ടു് കൂട്ടത്തിൽനിന്നും മാറി തിരുമുമ്പിൽ ചെന്നിരുന്നു. മേലാൽ ഇങ്ങനെയുള്ള ശല്യങ്ങൾ ഒന്നും ചെയ്യരുതു് കേട്ടോ എന്നു ശാസിച്ചുംകൊണ്ടു് ഈർക്കിലിന്റെ അഗ്രംകൊണ്ടു് എലിയുടെപുറത്തു് ഒന്നു കൊട്ടി. എലിയുടെ കിടുകിടുപ്പും ഉടൻമാറി. നിങ്ങൾ ഈ നെല്ലിൽ ഓരോന്നെടുത്തുകൊണ്ടു പൊയ്ക്കൊള്ളുക എന്നുകല്പിച്ചു. കല്പനപ്രകാരം ആ കൃത്യം നിർവഹിച്ചു് എലികൾ അവിടെനിന്നു ഇറങ്ങിപ്പോയി.

ഇതൊന്നും കർണ്ണാകർണ്ണികയാ കേട്ടുള്ള അറിവല്ല. ഞാൻ ദൃക്സാക്ഷിയായി നിന്നു കണ്ടറിഞ്ഞിട്ടുള്ളവയാണു്.

ഇങ്ങനെ ശാസ്ത്രീയങ്ങളായും അനുഭവഗോചരങ്ങളായും ഉള്ള പല ഉപദേശങ്ങൾ വാത്സല്യപൂർവം നൽകി എന്നെ അനുഗ്രഹിച്ചിട്ടുള്ള ഒരു പരമഗുരുവാണു് ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ. 1077-1078-1079 ഈ ആണ്ടുകളിലാണു് തിരുവനന്തപുരത്തുവച്ചു തിരുവടികളുമായുള്ള സഹവാസത്തിനു് എനിക്കു ഭാഗ്യം സിദ്ധിച്ചതു്. ആ കാലങ്ങളിൽ തിരുവടികളുടെകൂടെ പല ശിഷ്യന്മാരെയും കണ്ടിട്ടുണ്ടു്. എന്നാൽ വിട്ടുപിരിയാതെ ഭക്ത്യാദരപുരസ്സരം വിനയനമ്രനായി പരിചര്യചെയ്യുന്ന ഒരു ശിഷ്യപ്രമുഖൻ ഉണ്ടായിരുന്നു. വാത്സല്യപൂർവം തിരുവടികൾ, അദ്ദേഹത്തെ 'നാണൻ' 'നാണൻ' എന്നായിരുന്നു വിളിച്ചിരുന്നതു്. തിരുവടികൾ, അദ്ദേഹത്തിനു സാരോപദേശങ്ങൾ നൽകുന്നതും ഞാൻ കണ്ടിട്ടുണ്ടു്. ആ ഭക്തശിരോമണിയാണു ശ്രീനാരായണഗുരുസ്വാമിതൃപ്പാദങ്ങൾ. പൂജ്യപാദന്മാരായ രണ്ടു മഹാത്മാക്കളുടെയും അനുഗ്രഹത്തിനു ഞാൻ പാത്രീഭൂതനായിട്ടുണ്ടു്.

---

## ജഗത്തിന്റെ സത്ത

**"ഇന്ദ്രിയങ്ങൾവഴി അനുഭവിക്കുമ്പോൾ ജഗത്തു് ഇങ്ങനെയൊക്കെ ഇരിക്കുന്നു എന്നേ പറഞ്ഞുകൂടൂ. ജഗത്തിന്റെ വാസ്തവസ്വരൂപം ഇതുതന്നെ എന്നു സ്ഥാപിക്കാൻ ഈ സാക്ഷ്യംമാത്രംപോരാ. അപ്രകാരം സ്ഥാപിക്കുന്നതു് കാമിലക്കാരൻ കാണാത്തപ്പോഴും, പദാർത്ഥങ്ങൾ മഞ്ഞിച്ചുതന്നെ ഇരിക്കും എന്നു് അയാൾ ശഠിക്കുംപോലെയാണു്. മണ്ഡൂകങ്ങൾ വെള്ളാനയെക്കാണുന്നു. ഭ്രാന്തൻ ആന വരുന്നു എന്നുകണ്ടു പരിഭ്രമിച്ചു ഓടുന്നു. ആ ആനകൾക്കു നമ്മെസംബന്ധിച്ചു സത്തയില്ല. എല്ലാം തോന്നലും അവരവരുടെ സങ്കല്പമാകുന്ന അടിസ്ഥാനത്തിൽ ഉരുപ്പിടിക്കുന്നു. അവ്യക്തമായിക്കിടക്കുന്ന ഭാവങ്ങൾ കുറെച്ചെന്നാൽ സ്ഥൂലരൂപത്തിൽ പ്രത്യക്ഷപ്പെട്ടു് ഉള്ളിൽ അതിനുതക്ക വിജൃംഭണങ്ങൾ ഉണ്ടാകുന്നു; അത്രയേയുള്ളു താമസം. അതുണ്ടാകുമ്പോൾ താദൃശവിജൃംഭണങ്ങളുടെ ഫലമായി മുമ്പു നിലവിലിരിക്കുന്ന സ്ഥലങ്ങൾ മറഞ്ഞു് പുതിയതിനു് ഇടംകൊടുക്കുന്നു."**

ചട്ടമ്പിസ്വാമികൾ.

# ഈ വർഷം

## (ശ്രീ ആഗമാനന്ദസ്വാമികൾ)

കേരളത്തിലെ ഒരു മഹാപണ്ഡിതനും യോഗിയുമായിരുന്ന ശ്രീ ചട്ടമ്പിസ്വാമികളുടെ ജന്മശതാബ്ദം ആഘോഷിക്കുന്ന വർഷമാണിതു്. ഒരു വലിയ സമുദായോദ്ധാരകനും യോഗിയുമായിരുന്ന ശ്രീ നാരായണഗുരുസ്വാമികളുടെ ശതാബ്ദാഘോഷത്തിനു വട്ടംകൂട്ടുന്ന വർഷമാണിതു്. യുഗാവതാരപുരുഷനായി അനേകലക്ഷം ജനങ്ങൾ ആദരിച്ചാരാധിച്ചുവരുന്ന ശ്രീരാമകൃഷ്ണപരമഹംസദേവന്റെ സഹധർമ്മിണിയായ ശ്രീ ശാരദാദേവിയുടെ ജന്മശതാബ്ദാഘോഷം നടക്കുന്നതും ഈ വർഷത്തിലാണു്. ഭഗവാൻ ശ്രീ ശങ്കരന്റെ ജന്മഭൂമിയിൽ അദ്ദേഹത്തിന്റെ സ്മാരകമായി ഒരു മഹാവിദ്യാലയത്തിനു ശിലാസ്ഥാപനം ചെയ്യുന്ന വർഷവും ഇതുതന്നെ. ശ്രീശങ്കരഭഗവൽപാദർ സർവ്വജ്ഞപീഠം കയറിയ കാശ്മീരദേശത്തു് ഒരു ശ്രീരാമകൃഷ്ണമഠം സ്ഥാപിക്കണമെന്നു സ്വാമി വിവേകാനന്ദനുണ്ടായിരുന്ന ആഗ്രഹം പൂർത്തീകരിക്കാനുള്ള സാദ്ധ്യത വന്നിരിക്കുന്നതും ഈ വർഷത്തിൽതന്നെ. ഇങ്ങനെ ഹൈന്ദവനവചൈതന്യം ഉദിച്ചുയരാനുള്ള പലതും സംഭവിക്കുന്ന വർഷമാണിതു്. ഈ വർഷത്തിന്റെ പ്രാധാന്യം മനസ്സിലാക്കി ഭാരതഭൂമിയുടെ ജീവസ്വത്തായ ഹിന്ദുമതത്തിലെ യുവാക്കന്മാർ സ്വധർമ്മനിഷ്ഠരായി ജീവിച്ചു ലോകശാന്തി കൈവരുത്താൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ!

ശുഭം.

# നവോത്ഥാനത്തിന്റെ നാന്ദി

[ശ്രീ ചട്ടമ്പിസ്വാമികളെ ഒരു സിദ്ധനും മാന്ത്രികനും മാത്രമായിട്ടാണ് മിക്കവരും കരുതിവരുന്നത്. അദ്ദേഹം കേരളത്തിലെ സാമൂഹ്യമായ നവോത്ഥാനത്തിനു നൽകിയ പ്രചോദനം എത്രമാത്രമെന്ന് അധികമാരും മനസ്സിലാക്കിയിട്ടില്ല. അതിന്റെ ഒരു ഏകദേശരൂപം നൽകുന്ന രണ്ടു പ്രാമാണിക രേഖകളാണ് താഴെ കൊടുക്കുന്നത്.]

പ്രസാ:

(1) പ്രശസ്തതത്വചിന്തകനും ശ്രീനാരായണഗുരുസ്വാമികളുടെ ശിഷ്യനുമായ ഡാ: നടരാജൻ ഈയിടെ പ്രസിദ്ധീകരിച്ച "Word of the Guru" എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:—

"നാടൻമണ്ണിൽ കുരുത്ത ഈടേറിയ പ്രതിഭയുടെ പ്രതിനിധിയായ പ്രായംകൂടിയ കൂട്ടുകാരനെ (ചട്ടമ്പിസ്വാമികളെ) പറ്റി പത്തൊമ്പതാംശതകത്തിന്റെ അവസാനദശകത്തിലെ തിരുവിതാംകൂറിൽ സാംസ്കാരികവും, സാഹിത്യപരവും, ആത്മീയവുമായ ഒരു നവോത്ഥാനം ദൃശ്യമായി. നാട്ടിലെ പ്രതിഭയുടെ ഈ ഉദ്ബുദ്ധതയ്ക്കു കവികൾ, വൈയാകരണന്മർ, യോഗികൾ, ആയുർവേദനിപുണന്മാർ മുതലായവർ ഉൾപ്പെട്ട ഒരു അഭിജ്ഞമണ്ഡലം വേണ്ട സഹായംനല്കി. ഗുരുവിന്റെ (ശ്രീനാരായണന്റെ) ആർജ്ജവമേറിയ ബുദ്ധിചൈതന്യം ഈ ആഹ്വാനത്തെ അഭിവാദനം ചെയ്തു......നവോത്ഥാനവിഭാഗത്തിന്റെ നേതാക്കളിലൊരാളായിരുന്ന കുഞ്ഞൻപിള്ളച്ചട്ടമ്പി ഗുരുനാരായണന്റെ അന്തർലീനസാദ്ധ്യതകളെ കാലേക്കൂട്ടിക്കാണുകയും ബുദ്ധിപൂർവ്വവും പരിപാകവുമായ മാർഗ്ഗനിർദ്ദേശംകൊണ്ടു്, ലജ്ജാലുവും, യുവാവും ശാലീനനുമായിരുന്ന അന്നത്തെ 'നാണു'വിനെ സ്വയം ആവിഷ്കരിക്കാൻ ബോധപൂർവ്വം സഹായിക്കുകയും ചെയ്തു."

[പേജ് 258]

(2) 1941-ലെ തിരുവിതാംകൂറിലെ സെൻസസ് റിപ്പോർട്ടിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:—

"ഹിന്ദുമതത്തിലേയ്ക്കു ഇതരമതതത്വങ്ങളുടെ അനിയന്ത്രിതമായ സംക്രമണംനിമിത്തം നാശോന്മുഖമായ ഒരു ദൂഷിച്ച ചിന്താഗതി ജനതാമദ്ധ്യ

ത്തിൽ ഉദ്ഭൂതമാകയും, പാവനമായ മതസിദ്ധാന്തങ്ങളുടെ പ്രചോദനത്താൽ സമുദായത്തിനു ലഭിക്കേണ്ട പ്രശാന്തസുന്ദരമായ നില നഷ്ടമാകുകയുംചെയ്തു.

പത്തൊൻപതാംനൂററാണ്ടിന്റെ അവസാനത്തോടുകൂടി ഈ വ്യത്യാസം ഹിന്ദുമതത്തിൽ പ്രത്യക്ഷപ്പെട്ടുതുടങ്ങി. മതസംബന്ധമായി അത്തരം ഒരു മാന്ദ്യവും, അലസതയും സാധാരണജനങ്ങളുടെ ഇടയിൽ ആവിർഭവിക്കുകയും, ഗംഭീരങ്ങളായ മതതത്വങ്ങൾ അബദ്ധജടിലങ്ങളായ ചില അനാചാരങ്ങളുടെ കർത്തകമാത്രമായി രൂപാന്തരപ്പെടുകയും ചെയ്തു. അങ്ങിനെയുള്ള സന്ദർഭത്തിലാണു് തിരുവിതാംകൂറിൽ ശ്രീചട്ടമ്പിസ്വാമികളുടെ ആവിർഭാവമുണ്ടായതു്. അദ്ദേഹം വിനാശകരമായ മേല്പറഞ്ഞ ആപത്തിൽനിന്നു ഹിന്ദുക്കളെ തട്ടിഉണർത്തി, ജീവിതത്തിനു് ഒരുദ്ദേശ്യവും ഒരു ലക്ഷ്യവും ഉണ്ടെന്നുള്ള പരമാർത്ഥം ഉദ്ബോധിപ്പിച്ചു.

തന്റെ അതിലളിതമായ ജീവിതരീതിയാലും സാധാരണജനങ്ങളുമായുള്ള താദാത്മ്യത്താലും അദ്ദേഹം എരിഞ്ഞണയാറായ ഹിന്ദുമതജ്യോതിസ്സിനു് ഉത്തേജനവും ചൈതന്യവും വീണ്ടും നൽകുകയും ചെയ്തു. അദ്ദേഹം നിർവഹിച്ചിട്ടുള്ള കൃത്യങ്ങളെല്ലാംതന്നെ കുശാഗ്രബുദ്ധിയും, ദൂരവീക്ഷണപടുത്വവും, സൂക്ഷ്മദൃഷ്ടിയുമുള്ള അതിസമർത്ഥനായ ഒരു പ്രവാചകന്റേയോ, പ്രതിഭാശാലിയായ ഒരു ലോകാചാര്യന്റേയോ ജോലികളായിരുന്നു.

അദ്ദേഹം സമർത്ഥിച്ചിട്ടുള്ള ഒരു തത്വം, ഗൃഹസ്ഥാശ്രമിക്കും, ആത്മനിർവൃതി സ്വായത്തമാക്കാൻ സാധിക്കുമെന്നും, സന്യാസവും ലോകജീവിതവും ഐകരൂപ്യമില്ലാത്തവയാണെന്നു തെററിദ്ധരിച്ചിട്ടാവശ്യമില്ലെന്നും ഉള്ളതാണു്. ഹിന്ദുമതത്തിനു് നവജീവനും, ചൈതന്യവും നൽകി വീണ്ടെടുത്തതിൽ അദ്ദേഹത്തിനു് ഒരു പ്രധാനപങ്കുണ്ടു്. അതിന്റെ മാന്ദ്യാവസ്ഥയിൽ അതിനെ അങ്ങിനെ തുടരാൻ അനുവദിച്ചിരുന്നെങ്കിൽ ആയിടയ്ക്കും അതിനുശേഷവും വിദേശങ്ങളിൽനിന്നു ശക്തിമത്തായി പ്രവഹിച്ചുകൊണ്ടിരുന്ന ഇതരമതതത്വങ്ങളുമായുണ്ടായ വിലക്ഷണസങ്കലനത്തിൽനിന്നു് വേർപിരിക്കാൻ അസാദ്ധ്യമായരീതിയിൽ ലയിച്ചുപോകുമായിരുന്നു. ആ മതങ്ങളുടെ അനുയായികൾക്കു് അത്രമാത്രം ഔദ്യോഗികസഹായവും പിൻതുണയും ഉണ്ടായിരുന്നു എന്നു മാത്രമല്ല, അവരുടെ മതപ്രചാരകന്മാർ ഏതിനും തുനിഞ്ഞിറങ്ങാനുള്ള വീറും വാശിയും ഉള്ളവരും ആയിരുന്നു. സ്വാമികളുടെ വ്യക്തിമാഹാത്മ്യത്തിന്റെ ഫലം അധികവും പ്രസ്പഷ്ടമായതു് അദ്ദേഹത്തിന്റെ സ്വന്തസമുദായത്തിലുള്ളവരുടെ ഇടയിലാണു്. പക്ഷെ, അദ്ദേഹത്തിന്റെ ജീവകാരുണ്യവും അനിതരസാധാരണമായ വ്യക്തിവൈശിഷ്ട്യവും ഇതരസമുദായങ്ങളിൽനിന്നും അത്യധികം ഗുരുഭക്തരായ നിരവധി ഉത്തമശിഷ്യന്മാരെ അദ്ദേഹത്തിനു പ്രദാനംചെയ്തു.”

## പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ

# തിരുഅവതാരപത്രിക.

---

ദൈവജ്ഞചൂഡാമണി, **എൻ. കെ. കൃഷ്ണപിള്ള.**

സർവ്വശാസ്ത്രപാരംഗതനും സകലകലാവല്ലഭൻമായിരുന്ന ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ പാവനസ്മരണകൾ ഭക്തജനഹൃദയങ്ങളിൽ ഓളംവെട്ടിക്കുന്ന ഈ ശുഭാവസരത്തിൽ സ്വാമിതൃപ്പാദങ്ങളുടെ അവതാരപത്രികയിൽക്കൂടി ഒന്നു കണ്ണോടിക്കുന്നതു സർവ്വഥാ സമഞ്ജസമായിരിക്കുമല്ലൊ.

ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ കൊല്ലവർഷം 1029-ാമാണ്ടു് ചിങ്ങമാസം 11-ാംതീയതിക്കു ശരിയായ ആംഗലവർഷം 1853-ാമാണ്ടു് ആഗസ്റ്റ്മാസം 25-ാംതീയതി ഗുരുവാരെ, ഭരണിനക്ഷത്രം നാലാം പാദവും, അപരപക്ഷസപ്തമിയിൽ വിഷ്ടികരണവും, ധ്രുവനാമനിത്യയോഗവും കൂടിയ ശുഭദിവസം ഉദയാൽപരം 20 നാഴികയും 15 വിനാഴികയും പുലച്ചു ചെല്ലുന്നസമയം, ധനുലഗ്നം പ്രഥമദ്രേക്കാണത്തിൽ മിഥുനാംശകത്തിൽ, സുമുഹൂർത്തത്തിൽ, തിരുഅവതാരം ചെയ്തു.

തൽസമയത്തെ ദൃക്സിദ്ധഗ്രഹസ്ഥിത്യംശകാദികൾ താഴെ ചേർക്കുന്നു.

| | കു | | | | |
|---|---|---|---|---|---|
| ശ. | | ചന്ദ്ര | ശനി രാഹു | കുജ | ല ബു |
| ശു | | ശ്രീ | | | ര-സ |
| ശി.ഗു | | | | രവി ബുധ | |
| | ലഗ്നം | ഗുരു കേതു | മാ | ശുക്ര | |
| | | ച | | | |

(പരഹിതഗണിതപ്രകാരം, ബുധൻ അന്നു കർക്കടകത്തിലാണു്. സൂക്ഷ്മഗണിതപ്രകാരം ബുധൻ ചിങ്ങംരാശിയിൽ വക്രചാരത്തിൽ നില്ക്കുന്നു.)

ഒൻപതാംഭാവമാണു് ശ്രീസ്വാമിതിരുവടികളുടെ അവതാരപത്രികയിൽ ഏററവും പരിപുഷ്ടമായി കാണപ്പെടുന്നതു്. ധർമ്മം, പുണ്യം, തപസ്സു്, ഉപാസന മുതലായ ആദ്ധ്യാത്മികഭാവങ്ങളെ പ്രതിനിധാനംചെയ്യുന്ന ഒൻപതാംഭാവത്തിൽ ഭാവാധിപനായ രവിയും ബുധനും ചേർന്നു നിപുണയോഗപ്രദന്മാരായി നില്ക്കുന്നു. ആദിത്യൻ സ്വക്ഷേത്രസ്ഥിതികൊണ്ടും, ബുധൻ ഉച്ചാരോഹണം സ്വക്ഷേത്രാംശകം, വക്രചാരം ഇവകൊണ്ടും പ്രബലത്വം പ്രാപിച്ചുനില്ക്കുന്നതു് അവതാരത്തിന്റെ മഹത്വത്തെ തെളിയിക്കുന്നു. ഈ ഗ്രഹസ്ഥിതികളാണു് സ്വാമിതിരുവടികളെ സകലകലാവല്ലഭനാക്കി തീർത്തതു്. സന്യാസജീവിതത്തിനു ശനിയും, ഗുരുവും സുപ്രധാനമായ ഒരു പങ്കു വഹിച്ചിട്ടുണ്ടു്. ശനി സന്യാസകാരകനും, ഗുരു വിജ്ഞാനകാരകനുമാണു് ഈ രണ്ടു ഗ്രഹങ്ങൾ, പരസ്പരകേന്ദ്രത്തിൽ. പരസ്പരവീക്ഷണത്തിൽ അംശകാൽ രാശിപരിവർത്തനം ചെയ്തുനില്ക്കുന്നതു പ്രത്യേകം പരിഗണനാർഹമായിരിക്കുന്നു. തപഃസ്ഥാനമായ ഒൻപതാംഭാവത്തിന്റെയും, ഭാവസ്ഥിതന്മാരായ രവിബുധന്മാരുടേയും കേന്ദ്രത്തിലാണു ഗുരുമന്ദന്മാർ സ്ഥിതിചെയ്യുന്നതു്. ഒരു ഗ്രഹത്തിന്റെയോ ഭാവത്തിന്റെയോ പത്തിലും നാലിലും നില്ക്കുന്ന ഗ്രഹങ്ങൾ, ആ ഭാവത്തിന്റെയൊ ഗ്രഹത്തിന്റെയൊ കാരകന്മാരായി ഭവിക്കുന്നു. ബലപുഷ്ടമായ തപഃസ്ഥാനവും തദ്ഭാവ

സ്ഥിതന്മാരും, ഭാവകാരകന്മാരായി ചതുർത്ഥ ദശമകേന്ദ്രഭാവങ്ങളിൽ നില്ക്കുന്ന ഗുരുമന്ദന്മാരും തമ്മിൽ അനന്യസാധാരണമായ ഒരുബന്ധം സ്ഥാപിച്ചതാണു ഈ അവതാരപത്രികയിലെ മറ്റൊരു സുപ്രധാനഘടകം.

"ന വീക്ഷിതം ചേദിതരഗ്രഹൈന്ദ്രൈഃ
ലഗ്നാധിപഃ പശ്യതി ഭാനുപുത്രം
ലഗ്നാധിപം വാ യദിഭാനുപുത്രഃ
സന്യാസയോഗോ ഹി ബലേന ഹീനം."

എന്ന പ്രമാണം അനുസരിച്ച്:— ഇതരഗ്രഹവീക്ഷണമില്ലാത്ത ശനി ലഗ്നാധിപനെയോ, ബലഹീനനായ ലഗ്നാധിപൻ അപ്രകാരമുള്ള ശനിയെയൊ വീക്ഷിച്ചാൽ സന്യാസയോഗമാണെന്നുള്ള ശാസ്ത്രവചനം ശ്രീ സ്വാമിതിരുവടികളെ സംബന്ധിച്ചിടത്തോളം സാർത്ഥകമായി തീർന്നിട്ടുണ്ട്. അഷ്ടമാധിപനായ ചന്ദ്രൻ ആത്മസ്ഥാനത്തു നില്ക്കുന്നതു മനോനാശംവരെ എത്തിനില്ക്കുന്ന വൈരാഗ്യത്തെ സൂചിപ്പിക്കുന്നതാണല്ലോ. ആ ധർമ്മത്തെ ഒന്നുകൂടി ദൃഢീകരിക്കുംവിധം ലഗ്നാധിപനായ ദേവഗുരു ചന്ദ്രാഷ്ടമത്തിലും സ്ഥിതിചെയ്യുന്നുണ്ട്. ഏഴിൽ നില്ക്കുന്ന കുജൻ, നീചത്വംകൊണ്ടു ബലഹീനനായ ശുക്രൻ, അഞ്ചിൽ നീചാംശകത്തിൽ നില്ക്കുന്ന അഷ്ടമാധിപൻ, പന്ത്രണ്ടിൽ നീചാംശകത്തിൽ നില്ക്കുന്ന വ്യാഴൻ ഈ ഗ്രഹങ്ങൾ സ്വാമിതൃപ്പാദങ്ങളുടെ ലൌകികസുഖഭോഗങ്ങൾക്കു വിലങ്ങുതടിയായിത്തന്നെ നിന്നുകൊണ്ട് നിത്യബ്രഹ്മചര്യത്തിലേക്കു നയിച്ചു. രവി, ബുധൻ, ഗുരു, ശനി ഈ നാലു ഗ്രഹങ്ങളും ആ നിത്യബ്രഹ്മചാരിയെ ആധ്യാത്മികമണ്ഡലത്തിന്റെ ഉത്തുംഗപദവിയിൽ അധിരോഹണം ചെയ്യിച്ചു.

ജനനശിഷ്ടം ഉദ്ദേശം 2¾ തിരുവയസ്സുവരെ ശുക്രദശയായിരുന്നു. 59½ തിരുവയസ്സിൽ സ്വാമിതൃപ്പാദങ്ങൾക്കു വ്യാഴദശ കഴിഞ്ഞു ശനിദശ ആരംഭിച്ചു. ശനിദശയിൽ ചന്ദ്രാപഹാരകാലമായ 1099-ാമാണ്ട് മേടമാസം 23-ാംനു- തിങ്കളാഴ്ച കാർത്തിക നക്ഷത്രദിവസമാണ് സ്വാമിതൃപ്പാദങ്ങളുടെ മഹാസമാധി സംഭവിച്ചതു്. രണ്ടും മൂന്നും ഭാവാധിപത്യം കൊണ്ട് മാരകത്വം പ്രബലമായുള്ള ശനിയുടെ ദശയിൽ നിധനസ്ഥാനാധിപനായി ലഗ്നാൽ പന്ത്രണ്ടിൽ നീചാംശം ചെയ്യുന്ന ചന്ദ്രന്റെ അപഹാരകാലത്തു ശ്രീ സ്വാമിതൃപ്പാദങ്ങൾ പരമപദം പ്രാപിച്ചതിൽ ശാസ്ത്രദൃഷ്ട്യാ അത്ഭുതമില്ല. ദശാനാഥനും അപഹാരനാഥനും അവതാരപത്രികയിൽ ഷഡ്ഭാവശസ്ഥിതന്മാരാകുന്നതു ശോഭനമല്ല. ഗോചരവശാൽ കണ്ടകശനിയും, ചന്ദ്രാഷ്ടമത്തിൽ ഗുരുവും, ദശാനാഥനും അപഹാരനാഥനായ ചന്ദ്രനും പരസ്പരം ഷഷ്ഠാഷ്ടമസ്ഥിതിയും ഒന്നിച്ചു വരുന്ന കാലം കണ്ടുകൊണ്ടായിരിക്കണം "ഈ കൊല്ലത്തിലെ ഇടവസൂര്യനെ കാണാൻ തരപ്പെടുകയില്ല" എന്നു സ്വാമി തൃപ്പാദങ്ങൾ ദീർഘദർശനംചെയ്തതു്.

പന്ത്രണ്ടിലെ കേതു സർവ്വേശ്വരനായ ഗുരുവിനോടു ചേർന്നു മുക്തിസാധകനായി നിലകൊള്ളുകയാണല്ലോ. "സ്വാമിതൃപ്പാദങ്ങൾ പരമപദം പ്രാപിച്ചു". ലളിതവും ശാന്തസുന്ദരവുമായ ആ ജീവിതം, പ്രപഞ്ചജ്ഞാനഭണ്ഡാഗാരത്തിൽനിന്നും, സ്വാനുഭൂതിയിൽനിന്നും സംഭരിച്ചു വാരിവിതറിയ ഉപദേശരത്നങ്ങൾ ഇവ നമുക്ക് സന്മാർഗ്ഗദർശകമായി പരിലസിക്കുന്നു. സദ്ഗുരും തം നമാമി.

---

# സ്വാമികൾ സ്വകൃതികളിൽക്കൂടി

കുറിശ്ശേരി ഗോപാലപിള്ള

[ശ്രീ വിദ്യാധിരാജൻ എന്ന പേരിൽ സ്വാമികളുടെ ഒരു ജീവചരിത്രം എഴുതീട്ടുള്ള ലേഖകൻ, സ്വാമികളുടെ പ്രസിദ്ധീകൃതങ്ങളും അല്ലാത്തവയുമായ ഗ്രന്ഥങ്ങളെയും പ്രബന്ധങ്ങളെയും സമഗ്രമായി വിമർശിച്ചുകൊണ്ട് അവിടുന്ന് കേരളസാഹിത്യത്തിന് നൽകീട്ടുള്ള സംഭാവനകളുടെ ഒരു പരിപൂർണ്ണചിത്രവും അവയിലൂടെ പ്രത്യക്ഷപ്പെടുന്ന സ്വാമികളുടെ വ്യക്തിപ്രഭാവവും പ്രകടമാക്കുകയാണു ചെയ്യുന്നത്.] പ്രസാ:

ശ്രീ ചട്ടമ്പിസ്വാമികളുടെ ഗ്രന്ഥപരമ്പരകളുമായി പരിചയപ്പെടുമ്പോഴാണ് അവിടുത്തെ വിപുലമായ പാണ്ഡിത്യത്തിന്റെയും ഗവേഷണനിപുണതയുടേയും അഗാധത നമുക്കനുഭവപ്പെടുന്നത്. സ്വാമികളുടെ ഓരോ ഗ്രന്ഥങ്ങളും അനർഘരത്നങ്ങളാണ്. ആ വിശിഷ്ടരത്നങ്ങൾ, കേരളത്തിന്റെ അഗാധഗർത്തങ്ങളിൽപ്പോലും വെളിച്ചം വീശി അത്ഭുതകരമായ പരിവർത്തനം വരുത്തിട്ടുണ്ട്.

### പ്രാചീനമലയാളം

അജ്ഞാനത്തിന്റെ ക്രൂരിരുൾമൂടി വളരെ വിലക്ഷണാചാരങ്ങൾ കേരളീയജനതയുടെ ജീവിതപുരോഗതിയെ പ്രതിബന്ധിച്ചിരുന്ന ഒരു കാലഘട്ടത്തിലാണ് സ്വാമികൾ അവതരിച്ചത്. അതിപുരാതനവും, പ്രബലവും, പാവനവും ആയ ഒരു സംസ്കാരം കേരളത്തിനുണ്ടായിരുന്നു. മലയാളികൾ ധർമ്മതല്പരരും; രാജാധികാരമുള്ള പ്രഭുക്കന്മാരും പരാക്രമശാലികളും, സിദ്ധിയും മുക്തിയും കൈക്കൊണ്ടവരും ആയിരുന്നു. ഈ സംഗതികൾ പുരാതനചരിത്രത്തിന്റെ ഏടുകളിൽക്കൂടി സ്വാമികൾക്കറിയുവാൻ കഴിഞ്ഞു. എന്നാൽ അവിടുന്ന് ചുററും കണ്ടതു് അങ്ങനെയുള്ള മലയാളികളെ അല്ല; കേവലം ആര്യബ്രാഹ്മണാധിപത്യത്തിന്റെ ചവിട്ടടിയിൽ ആത്മാഭിമാനവും ജീവിതവും ബലിയർപ്പിച്ചു്, സ്വയം അപ്രാപ്തരും അപമാനിതരും ആയിത്തീർന്ന ഒരു അവശജനതയെ ആണ്. മനുഷ്യന് മനുഷ്യനോടുള്ള സ്വാതന്ത്ര്യം അവരിൽ പലർക്കും നിഷേധിക്കപ്പെട്ടിരുന്നു. തൊട്ടുകൂടാത്തവരും, തൊട്ടണ്ടുകൂടാത്തവരും, തീണ്ടിക്കൂടാത്തവരും ഒക്കെ മലയാളികളിൽ സുലഭമായിരുന്നു. ചിലർക്ക് പഠിച്ചുകൂടാ, വേറെ ചിലർക്ക് പഠിച്ചാലും വേണ്ടതെല്ലാം പഠിക്കുവാനുള്ള അധികാരമില്ല. ചുരുക്കത്തിൽ വേദവേദാന്താദികൾ അബ്രാഹ്മണർ ഗ്രഹിച്ചുകൂടാ. ഈശ്വരനെപ്പോലും എല്ലാവർക്കും ഒന്നുപോലെ ആരാധിച്ചുകൂടാ. ചിലർക്ക് ക്ഷേത്രപ്രവേശനമില്ല. ഏതാനുംപേർക്ക് കുറെ ആകാം. മുഴുവനും ആകാം മററൊരു കൂട്ടർക്ക്. അവിടുന്ന് ചുററും ഉണർന്നു നോക്കി; ഈ വിലക്ഷണതകൾ ഒക്കെ എങ്ങനെ സംഭവിച്ചു എന്ന് ആരായുവാൻ തുടങ്ങി.

ക്രൂരിരുട്ടിനെ അകറ്റുന്നീക്കിക്കൊണ്ട് ആദിത്യഭഗവാൻ ആവിർഭവിക്കുംപോലെയാണ്, ശ്രീ സ്വാമികളാകുന്ന തേജോബിംബം കേരളക്കരയിൽ അവതരിച്ചതു്. ചരിത്രത്തിന്റെ അഗാധതലങ്ങളിൽ അവിടുത്തെ ഗവേഷണത്തിന്റെ കൂർത്ത മുനകൾ തുളഞ്ഞുകയറി. കേരളചരിത്രത്തിന്റെ യാഥാർത്ഥ്യത്തെ ഉയർത്തിക്കാട്ടുവാനുള്ള ഏറെ ചരിത്രതത്വാംശങ്ങൾ

വെളിച്ചത്തെത്തു. അങ്ങനെ മലയാളരാജ്യത്തിന്റെ ചരിത്രപരവും വിപുലവുമായ ഗവേഷണത്തിന്റെ ഫലമാണു് ശ്രീ സ്വാമികളുടെ "പ്രാചീനമലയാളം" എന്ന ചരിത്രഗ്രന്ഥപരമ്പര.

കേരളഭൂമി, വീരഹത്യാപാപം തീരാൻവേണ്ടി, പരശുരാമൻ മഴുവെറിഞ്ഞുണ്ടാക്കിയതും, വിദേശത്തുനിന്നും ബ്രാഹ്മണരെ വരുത്തി അവക്കു ദാനംചെയ്തിട്ടുള്ളതും ആണു് എന്ന അയുക്തികവും, അപ്രാമാണികവും, അയഥാർത്ഥവും ആയ കേരളോത്പത്തിയെ കുറിക്കുന്ന ചരിത്രാംശം, അസംഖ്യം പുരാതന ചരിത്രരേഖകൾ ഉദ്ധരിച്ചു സ്വാമികൾ നിർമ്മാജ്ജനം ചെയ്തു.

കേരളം പ്രകൃതിക്കനുകൂലമായി താനേ തന്നെ സമുദ്രം നീങ്ങി കാലക്രമത്തിൽ ഉണ്ടായ ഭൂമിയാണു്. മലയാചലവാസികളായി 'നാകന്മാർ' എന്നൊരു കൂട്ടം ആളുകൾ ഉണ്ടായിരുന്നു. അവർ മലയപർവ്വതത്തോടുതൊട്ടു് സമുദ്രം നീങ്ങിക്കണ്ട സ്ഥലത്തു പ്രവേശിച്ചു് ആധിപത്യം സ്ഥാപിക്കയും വെട്ടിക്കിളച്ചു് ഫലഭൂയിഷ്ഠമാക്കി ഭരിക്കയുംചെയ്തു. അതാണു കേരളം. അതവക്കു് ജന്മസ്വത്താണു്. മലയാളക്കരയിൽ ആദ്യം പ്രവേശിച്ചതും ആധിപത്യം നേടിയതും നാകന്മാർ ആണു്. ആദികാലത്തു് അറുപത്തിനാലു ഗ്രാമക്കാരായി മലയാളനാടിനെ ഭരിച്ചിരുന്ന നാകന്മാർ സദാചാരികളും ധൈര്യശാലികളും ആയ പ്രഭുക്കന്മാർ ആയിരുന്നു. യോഗികളും ത്യാഗികളുംകൂടെ അവരുടെ ഇടയിൽ ദുർല്ലഭമായിരുന്നില്ല. ഈ "നാകന്മാ"രുടെ പരമ്പരയാണു് ഇന്നത്തെ "നായന്മാർ.".

ഇങ്ങനെയുള്ള പുരാതനനായന്മാരുടെ സ്വരൂപം അസംഖ്യം പഴയ രേഖകളിൽനിന്നു് സ്വാമികൾ ഉദ്ധരിച്ചുകാണിച്ചിട്ടുണ്ടു്. ചിലതു നോക്കുക:—

1) "ഈശപൂജാരതാധനേ രക്താ ഭക്താ യത്ര സുസംഘശഃ
ജന യത്ര ദാനശൗണ്ഡാഃ സംഗ്രാമാങ്കണഭൈരവാഃ
യോഗിനോ യത്ര് ഗൃഹാന്തസ്ഥ പേടികാ രത്നദീപികാഃ
നായകാഖ്യാ യത്ര ശൂരാ രജന്തസ്സന്തി സർവ്വദാ."

(സഹ്യാദ്രിഖണ്ഡം)

2) "മനട്ടമീശൈ, വിരിമാറു തിടമേനി,പടവാളു,-
[നീറണിനെററി, നേർന്ത-
കോളരിമേത്തടം പൊട്ടിച്ചിതറവെമത്തും നെട്ടും-
തിടക്കൈ—"

(ഒരു പഴയ വട്ടെഴുത്തു്)

3) "പാളത്താരം, പടൈവാളും, മീതിലുട്ടപ്പു മെതിയടിയും, മീശക്കൊമ്പും, വാർകഴലും, വീരച്ചെല്ലും, വിളയാട്ടം നീറണിനെററിത്തടവഴകം, നേരിടെശേയേങ്കും നെറിനിലയും, നാകക്കിരിയർ ഇടിപിതേ നാടിക്കടിയർ വണങ്കുവതേ—"

(അതിൽ മറെറാരുഭാഗം)

4) "ഉരത്തിടമേ യുരുവാനനാകത്താരേ
കൈത്തിടമേ കരുവാന നാകത്താരേ
വെത്തിടമേ വിലവിരുക്കം നാകത്താരേ
മെയ്ത്തിടമേ മേനിയാനനാകത്താരേ
പൊയ്ത്തിടരേ പൊടിയാക്കുംനാകത്താരേ
കത്തിവാരം കൈഎണ്ണുംനാകത്താരേ
എത്തിശേയും പുകഴ്കൊണ്ട നാകത്താരേ
ചിത്തിമുത്തികൈകണ്ട നാകത്താരേ.

(മറെറാരു വട്ടെഴുത്തു്)

പില്ക്കാലം ഉപജീവനമാർഗ്ഗം അന്വേഷിച്ചു് കേരളത്തിൽ വന്നുകയറിയവരാണു് ബ്രാഹ്മണർ. അവർ ക്രമേണ ആദിമനിവാസികളായ നാകന്മാരുടെകീഴിൽ പലതരത്തിലുള്ള പ്രവൃത്തിചെയ്തുപജീവിച്ചുവരികയാണുണ്ടായതു്. ദാനം സ്വീകരിച്ചും മററു ഓരോവിധത്തിലും മലയാളക്കരയിൽ വസ്തുക്കൾസമ്പാദിച്ചു് ആര്യബ്രാഹ്മണർ മലയാളബ്രാഹ്മണരായി തീന്നു. കാലാന്തരത്തിൽ യോജിപ്പുകണ്ടിടത്തോളം ബ്രാഹ്മണരും നാകന്മാരുമായി പരസ്പരം വിവാഹബന്ധങ്ങളിൽപോലും ഏപ്പെട്ടിരുന്നുവെന്നു് ഊഹിക്കുവാൻ മാർഗ്ഗമുണ്ടു്.

എന്നാൽ യാഥാർത്ഥ്യം ഇങ്ങനെയൊക്കെയിരിക്കെ നായന്മാർ തുടങ്ങിയ കേരളീയർ, കാലാന്തരത്തിൽ എങ്ങനെ ബ്രാഹ്മണരേക്കാൾ താഴ്മയും അവമതിയും ഉള്ളവരായിത്തീന്നു എന്നുകൂടി ആലോചിക്കേണ്ടതാണു്.

ചതുർവ്വർണ്ണാശ്രമധർമ്മാചാരങ്ങൾ ഉള്ളവരാണല്ലോ ആര്യന്മാർ. അവരിൽ ബ്രാഹ്മ



സമാധിക്ക് ഏതാനും ദിവസംമുമ്പ്
പ്രാക്കുളത്തു തോട്ടുവയലിൽവച്ചെടുത്ത ചിത്രം.

നടുക്ക് ഇരിക്കുന്നവർ— ഇടത്തുനിന്ന് -- ശ്രീനാരായണ ഗുരുസ്വാമികൾ, ശ്രീചട്ടമ്പിസ്വാമികൾ,
ശ്രീ തീർത്ഥപാദസ്വാമികൾ.

നില്ക്കുന്നവർ — ഇടത്തുനിന്ന് – ശ്രീ. കൊററിനാട്ടു നാരായണപിള്ള (രണ്ടാമത്), ശ്രീ. പന്നിശ്ശേരി നാണുപിള്ള (മൂന്നാമത്), സ്വാമികളുടെ ആശ്രിതൻ ശ്രീ. പത്മനാഭപ്പണിക്കർ (നാലാമത് ,
ശ്രീ. പ്രാക്കുളം പരമേശ്വരൻപിള്ള (ആറാമത്).

പിന്നണിയിൽ — ഇടത്തുനിന്ന് — ശ്രീ. കട്ടിയാട്ടു ശിവരാമപ്പണിക്കർ (മൂന്നാമത്).

ണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നീ മൂന്നു വർണ്ണത്തിനും ഉപനയനാദികൾ ഉണ്ട്. അതായതു് പ്രത്യക്ഷത്തിൽ പൂണൂൽ (പൂണ്യനൂൽ) ഉണ്ട്. ശൂദ്രാദികൾക്കതില്ല. അതാണു് ആര്യന്മാരുടെ ഇടയിലെ നടപ്പ്. അങ്ങനെ പരിചയിച്ച ആര്യബ്രാഹ്മണർ കേരളത്തിൽ വന്നപ്പോൾ കണ്ടതു് അന്നു പൂണൂൽ ഇല്ലാത്ത ഒരു ജനവിഭാഗത്തെയാണ്. ശുചിത്വത്തിലും ആചാരാദികളിലും ആധിപത്യത്തിലും ബ്രാഹ്മണക്ഷത്രിയാദികൾക്കു തുല്യരായ ഈ കേരളീയജനതയെ ഏതുവിഭാഗത്തിൽ പെടുത്തണമെന്നു് ആ ബ്രാഹ്മണർ സംശയിച്ചു. "ത്രയോവർണ്ണാഃ ദ്വിജാതയഃ" (ബ്രാഹ്മണക്ഷത്രിയവൈശ്യർ ദ്വിജാതികൾ—അതായതു് ഉപനയനംമൂലം—പൂണൂലുംമററും ഉള്ളവരാണ്.) എന്നു് "സ്മാർത്ത"നിയമംഗ്രഹിച്ചിരുന്ന ആര്യബ്രാഹ്മണർ, പൂണൂലും മററും ഇല്ലാത്ത കേരളീയനാകന്മാരെ "ശൂദ്ര"ശബ്ദത്താൽ വ്യവഹരിച്ചുവന്നുവെങ്കിലും വിവാഹാദിബന്ധങ്ങളിലും മററും ബ്രാഹ്മണക്ഷത്രിയാദികളെപ്പോലെതന്നെ ആദരിച്ചുവരികയും ചെയ്തിരുന്നു. നായന്മാരെ ക്ഷത്രിയാദികളെപ്പോലെ ബ്രാഹ്മണർ ആദികാലംമുതൽ ആദരിച്ചിരുന്നില്ല എങ്കിൽ അവരുമായി ഒരിക്കലും വിവാഹാദിബന്ധങ്ങളിൽ ചേരുകയോ പൌരോഹിത്യംതന്നെ ഏൽക്കുകയോ ചെയ്യുകയില്ലായിരുന്നു. "ശൂദ്രസ്ത്രീയെ പ്രാപിക്കുന്ന ബ്രാഹ്മണൻ ചണ്ഡാലനേക്കാൾ പതിതനായിത്തീരു"മെന്നാണു് "സ്മൃതി" തുടങ്ങിയ ധർമ്മശാസ്ത്രങ്ങൾ ശാസിക്കുന്നതു്. അങ്ങനെ പതിതനായ ബ്രാഹ്മണനെ ചണ്ഡാലൻപോലും തൊട്ടുകൂടുകയില്ല. എന്നുമാത്രമല്ല രാജപാതകളിൽക്കൂടി സഞ്ചരിക്കുവാൻ പോലും അവകാശം നിഷേധിച്ചിരുന്നു. ആര്യജനതയുടെ നിയമഗ്രന്ഥമാണ് "സ്മൃതി". ബ്രാഹ്മണാദികളുടെ സർവ്വവിധമായ ആചാരങ്ങളും സ്മൃത്യാദിനിയമങ്ങളാൽ അനുശാസിക്കപ്പെട്ടിരുന്നവയാണ്. ബ്രാഹ്മണർ, കേരളീയനായന്മാരെ "ശൂദ്ര"രായി ഒരിക്കലും പരിഗണിച്ചിരുന്നില്ല എന്നുള്ളതിനു് ഉത്തമമായ തെളിവാണ് വിവാഹാദികളാൽ നായന്മാരുമായി അവർ ബന്ധിച്ചിരുന്നു എന്നുള്ളതു്. അവരിൽ ചിലർ വ്യവഹാരസൗകര്യത്തിനു വേണ്ടി മാത്രം ചിലപ്പോൾ പ്രയോഗിച്ചിട്ടുള്ള ഒരു ശബ്ദം ആയേ ശൂദ്രശബ്ദത്തെ അവർ അന്നു് പരിഗണിച്ചിരുന്നുള്ളു.

അതുമാത്രമല്ല ശൂദ്രശബ്ദം മലയാളത്തിലോ ദ്രാവിഡഭാഷകളിലോ ഉള്ളതല്ല, കേവലം സംസ്കൃതശബ്ദമാണ്. അതിൻെറ അർത്ഥം അറിഞ്ഞുകൂടാത്ത കേരളീയർ, ആ പുതിയ ശബ്ദത്തെ സ്വയം സ്വീകരിച്ചു തലയിൽ കയററിവച്ചതാണ്. പുരാതന കേരളീയരേഖകളിൽ എങ്ങും ഒരു "ശൂദ്ര" ശബ്ദം നായന്മാരെ കുറിക്കുന്നതായി കാണുന്നില്ല. അതുകൊണ്ടു് ഈ ശബ്ദം ഇവിടെ ബ്രാഹ്മണാഗമത്തോടുകൂടി ഇടയ്ക്കുവന്നുകയറിയതാണെന്നുള്ളതു വ്യക്തമാണ്. അങ്ങനെ അർത്ഥം ഗ്രഹിക്കാതെ വിദേശികളുടെ-അന്യഭാഷയിലെ—ശബ്ദങ്ങൾ നമ്മെപ്പോലെ പലരും ആദരിക്ക പതിവുണ്ടായിട്ടുണ്ട്. ഇതിനു തെളിവാണ്—ഭാരതത്തിലെ പ്രാദേശികഭാഷകൾക്കു പൊതുവേയും മലയാളത്തിനു പ്രത്യേകിച്ചും,—അടിമഭാഷയെന്നർത്ഥമുള്ള "വെർണാക്കുലർ" എന്ന സംജ്ഞ—സായിപ്പു പറഞ്ഞതിനെ കേട്ടു് മലയാളികൾ ഈയിടെവരെ സ്വീകരിച്ചാദരിച്ചുപോന്നതു്.

ഈ വിധത്തിൽ ഒക്കെയായി ഇടയ്ക്കു നായരുടെ തലയിൽ കയറി കളകംവരുത്തിവച്ച "ശൂദ്ര"ശബ്ദം, മലയാളികളുടെ ഭാഷയ്ക്കുംഅന്തസ്സിനും പററിയതല്ലെന്നും കേരളീയനായന്മാർ "മലയക്ഷത്രിയ"രായ "നാക" വംശ്യർ ആയിരുന്നു എന്നും—നായന്മാർ ഉയന്നെഴുന്നേററു് വീണ്ടും അറിയുവാനും, അതു് പിഴുതെറിയുവാനും തുടങ്ങിയതു് ശ്രീചട്ടമ്പിസ്വാമികളുടെ "പ്രാചീനമല

യാള"ത്തിന്റെ ആവിർഭാവത്തോടുകൂടിയാണു്. പ്രാചീനമലയാളം കേരളത്തിൽ ചരിത്രപരമായും ആചാരപരമായും വലുതായ വിപ്ലവം ഉണ്ടാക്കി. രാജാവിന്നു മുഖം വീത്തു. ബ്രാഹ്മണനക്കു് ആശിംസംകൊണ്ടു. അങ്ങനെ പ്രാചീനമലയാളം കേരളത്തിൽ പല പരിവത്തനങ്ങളും വരുത്തിയ ഒരു ഗ്രന്ഥമാണു്.

അന്നുവരെയുണ്ടായിട്ടുള്ള കേരളചരിത്രഗ്രന്ഥങ്ങളിൽ അദ്വിതീയമായിരുന്നു പ്രാചീനമലയാളം. കേരളത്തിന്റെ അധുനാതനചരിത്രകാരന്മാരിൽ പ്രഥമഗണനീയനും പ്രാമാണികനും സ്വാമികൾതന്നെയെന്നു് തീത്തുപറയാവുന്നതാണു്. സ്വാമികൾക്കുശേഷം, മററു പല ചരിത്രകാരന്മാരുടേയും അന്വേഷണഫലമായി "മലയാളപ്പെരുമ" മുതലായ ചില പുരാതനചരിത്രകൃതികൾ "പ്രാചീനമലയാള"ത്തിന്റെ അഭിപ്രായത്തെ പ്രബലപ്പെടുത്തത്തക്കവണ്ണം ലഭിച്ചിട്ടുണ്ടു്. പ്രാചീനമലയാളം മൂന്നുഭാഗത്തോളം എഴുതിത്തീന്നിരുന്നു എന്നാണറിവു്. ഒന്നാംഭാഗം മാത്രമേ പ്രസിദ്ധപ്പെടുത്തീട്ടുള്ളു.

മലയാളഭൂമിയുടെ ഉത്ഭവം, വളച്ച്, ആദിമനിവാസികൾ, ആദിസ്വഭാവം, ഭാഷാരീതി മുതലായവയെക്കുറിച്ചു് വളരെ ഏറെ ചരിത്രാംശങ്ങളും പുരാതനരേഖകളും ഒന്നാംഭാഗത്തിൽനിന്നുതന്നെ നമുക്കു ലഭിച്ചിട്ടുണ്ടു്. ആകെപ്പാടെ ഈ അമൂല്യഗ്രന്ഥം, ചരിത്രത്തിന്റെ ഇരുളുമൂടിയ പല മാൎഗ്ഗങ്ങളിലും ഭാവിചരിത്രതത്വാന്വേഷികൾക്കു് സുഗമമായി പ്രവേശിക്കത്തക്കവണ്ണം വെളിച്ചം വീശി. കേരളീയരുടെ ചരിത്രവും ആത്മാഭിമാനവും പുനരുജ്ജീവിപ്പിച്ചതും പ്രാചീനമലയാളമാണു്. "ദേശനാമം" മുതലായ മററുചില പ്രബന്ധങ്ങളും സ്വാമികളുടെ ചരിത്രപരമായ ഗവേഷണത്തിന്റെ ഫലമാണു്. കേരളീയദേശനാമങ്ങളുടെ ഉത്ഭവം അവിടുന്നു് അതുവഴി സുഗ്രഹമാക്കിത്തീത്തിട്ടുണ്ടു്.

## വേദാധികാരനിരൂപണം

ശ്രീസ്വാമികളുടെ ദൃഷ്ടി അടുത്തതായി പതിഞ്ഞതു് വേദവേദാന്താദികൾ പഠിക്കുന്നതിലും, സ്വതന്ത്രമായി ദേവാച്ചനാദികൾ നടത്തുന്നതിലും, അബ്രാഹ്മണനക്കു് അധികാരമില്ലെന്നുള്ള അനാചാരത്തെ ധ്വംസനംചെയ്യുന്ന വിഷയത്തിലായിരുന്നു. വേദമോ, വേദാന്തമോ, ശാസ്ത്രങ്ങളോ, മന്ത്രതന്ത്രാദികളോ എന്നല്ല വിജ്ഞാനപ്രദങ്ങളും ഈശ്വരാച്ചാപരങ്ങളും ആയ ഒന്നുംതന്നെ ഒരു പ്രത്യേകജനവിഭാഗത്തിന്നും കൈയടക്കിവയ്ക്കുവാൻ അവകാശമില്ല. ബ്രാഹ്മണൻ മുതൽ ചണ്ഡാലൻവരെ മനുഷ്യസമുദായത്തിൽപെട്ടവക്കെല്ലാം അതഭ്യസിക്കുവാനും ആചരിക്കുവാനും അവകാശമുണ്ടു്. സ്ത്രീപുരുഷാദിഭേദംപോലും അക്കാര്യത്തിൽ കല്പിക്കേണ്ടതില്ല എന്നായിരുന്നു സ്വാമികളുടെ മതം. വേദോപനിഷദാദികളിൽനിന്നു് അനവധി പ്രമാണങ്ങൾ യുക്തിപൂവ്വം ഉദ്ധരിച്ചു് സ്ഥാപിച്ചിട്ടുള്ള സ്വാമികളുടെ വിപ്ലവാത്മകമായ മറെറാരു ഗ്രന്ഥമാണു് വേദാധികാരനിരൂപണം. ധൎമ്മാധൎമ്മബോധവും പരമാത്മജ്ഞാനവും പ്രദാനംചെയ്യുന്ന വേദം ബ്രാഹ്മണരിൽ ചിലക്കുമാത്രമേ അഭ്യസിക്കുവാൻ അധികാരമുള്ളു. വേദം ഈശ്വരനിൎമ്മിതം—അതായതു്—അപൗരുഷേയമാണു്. ശൂദ്രാദികൾക്കു് എഴുത്തുപോലും പഠിക്കുവാൻ അധികാരമില്ല. ഇങ്ങനെ മനുഷ്യനെ മനുഷ്യനിൽനിന്നകററുന്നതിന്നായി ബ്രാഹ്മണമതപ്രവാചകന്മാരും ചില ദുവ്വിദഗ്ദ്ധപണ്ഡിതന്മാരും കുറെ സങ്കേതങ്ങൾ ഏപ്പെടുത്തി മനുഷ്യനെ മൃഗീയതയിലേക്കു തള്ളി. സ്വാമികളാകട്ടെ, മനുഷ്യന്റെ സാവ്വത്രികങ്ങളായ അധികാരാവകാശങ്ങളും അഭിമാനവും അടിച്ചമത്തുന്ന ഇത്തരം അധാൎമ്മികങ്ങളായ ആചാരങ്ങൾ വെറുത്തു. ഇത്തരം സങ്കേതങ്ങൾ സത്യമില്ലാത്തവയും, സ്വാത്ഥപൂരണത്തിന്റെ പ്രവചനങ്ങളും നിരത്ഥകങ്ങളും ആണെന്നു്

സ്വാമികൾ ഉദ്ഘോഷിച്ചു. വേദം അപൗരുഷേയം അല്ല. അതു് പൗരുഷേയം—മനുഷ്യനിർമ്മിതം— ആണു്. ഋഗ്വേദം ഒന്നാംസൂക്തത്തിന്നുതന്നെ കർത്താവുണ്ടു്. അതു് വിശ്വാമിത്രന്റെ പുത്രനായ "മധു" എന്ന "ഋഷി"യാണു്. ഇതുപോലെ വേദ സൂക്തങ്ങൾ എല്ലാം മനുഷ്യരായിരുന്ന ഋഷികളാൽ രചിക്കപ്പെട്ടിട്ടുള്ളവയാണു്. മനുഷ്യർക്കെല്ലാം അതഭ്യസിക്കുവാനും അധികാരമുണ്ടു്. ഇതായിരുന്നു ശ്രീചട്ടമ്പിസ്വാമികളുടെ അഭിപ്രായം. ഈ ലോകത്തിൽ ജീവിക്കുവാൻ ഭക്ഷണമാവശ്യമാണെങ്കിൽ ഈ ലോകത്തും ഏതുലോകത്തും ജീവിക്കുവാൻ ജ്ഞാനം അത്യാവശ്യമാണു്. ക്ഷത്രിയന്നു് അദ്ധ്യാപനവും ശൂദ്രന്നു് അദ്ധ്യയനവും ആകാമെന്നുള്ളതിന്നു് അനവധി പ്രമാണങ്ങൾ വേദാദികളിൽനിന്നുതന്നെ സ്വാമികൾ ഉദ്ധരിച്ചുകാണിച്ചിട്ടുണ്ടു്.

ഈ ഉദ്ദേശ്യസാദ്ധ്യത്തിന്നുവേണ്ടിയാണു് ശ്രീസ്വാമികൾ തന്റെ പ്രഥമശിഷ്യൻ ശ്രീനാരായണഗുരുസ്വാമികളെക്കൊണ്ടു് ക്ഷേത്രസ്ഥാപനവും, ദേവപ്രതിഷ്ഠാപനാദികളും ചെയ്യിച്ചിട്ടുള്ളതും, ദ്വിതീയ ശിഷ്യൻ നീലകണ്ഠതീർത്ഥപാദസ്വാമികളെക്കൊണ്ടു് "ദേവാർച്ചാപദ്ധതി" "ആചാരപദ്ധതി" മുതലായ ഗ്രന്ഥങ്ങൾ എഴുതിച്ചു് പ്രസിദ്ധപ്പെടുത്തിച്ചിട്ടുള്ളതും—ഈ സംഗതി "ആചാരപദ്ധതി"യുടെ മുഖവുരവഴി വ്യക്തമാക്കീട്ടുമുണ്ടു്.

ഇങ്ങനെ ബ്രാഹ്മണരുടെ കലവറകളിൽ ഭദ്രമായി സംരക്ഷിക്കപ്പെട്ടിരുന്ന വിജ്ഞാനരത്നരാശികൾ സ്വാമിജി കവർന്നു വാരി മനുഷ്യരാശികൾക്കാകമായി വിതറിക്കൊടുത്തു. ആധുനികകേരളത്തിന്നു് അങ്ങനെ പുതുതായി ഒരു വെളിച്ചം വീശുന്നതിന്നു ഹേതുഭൂതൻ ശ്രീ സ്വാമികളാണു്.

### ആദിഭാഷ

പിന്നെ, സ്വാമികളുടെ ദൃഷ്ടി എത്തിയതു ഭാഷാപരമായ ഗവേഷണത്തിലാണു്. ഇതിന്റെ ഫലമാണു് "ആദിഭാഷ" എന്ന പരിവർത്തനാത്മകമായ കൃതി. ഇതു് തമിഴിലാണു ആദ്യം വിരചിച്ചിട്ടുള്ളതു്. എങ്കിലും സ്വാമികളുടെ അവസാനഘട്ടത്തോടുകൂടി കുറേഭാഗം തർജ്ജിമചെയ്തിട്ടുണ്ടു്. ഇന്നുവരെയുള്ള ഭാഷാശാസ്ത്രജ്ഞന്മാരുടേയും ചരിത്രകാരന്മാരുടേയും അഭിപ്രായത്തിനു വിരുദ്ധമായി ആദിഭാഷ "തമിഴ്" ആണു് എന്നു സ്വാമികൾ സ്ഥാപിച്ചിരിക്കുന്നു. "തായ്മൊഴി" (മാതൃഭാഷ) എന്നാണു "തമിഴ്" എന്നതിന്നു അവിടുന്നു കല്പിച്ചിരിക്കുന്ന അർത്ഥം. മാത്രമല്ല ആദിമജനതയുടെ ഉത്ഭവം തെക്കേ ഏഷ്യയിൽ കന്യാകുമാരിക്കു തെക്കു് സമുദ്രം കയറിപ്പോയതായി തമിഴ്പ്രമാണങ്ങളിൽ കാണുന്ന ഭാഗങ്ങളിൽ എവിടെയെങ്കിലും ആയിരിക്കണം എന്നും സ്വാമികൾ അഭ്യൂഹിക്കുന്നു. തെക്കേ സമുദ്രത്തിന്നടിയിൽ "പട്ടണ"ത്തിന്റെ വളരെ ഏറെ അവശിഷ്ടങ്ങൾ കാണാനുണ്ടു് എന്നു്, ഇന്നു 'കുളത്തൂർ' ആശ്രമത്തിൽ സന്യാസവൃത്തിയിൽ വിശ്രമിക്കുന്ന ദേഹവും, യുദ്ധസേവനാർത്ഥം തെക്കൻസമുദ്രങ്ങളിൽ നല്ലവണ്ണം സഞ്ചരിച്ചു പരിചയിച്ചിട്ടുള്ള ആളുമായ "മേജർ ശ്രീ: ഗോപാലൻനായർ" എന്ന മഹാൻ സന്ദർഭവശാൽ ഈ ലേഖകനോടു പ്രസ്താവിക്കയുണ്ടായിട്ടുണ്ടു് എന്ന സംഗതി സ്വാമികളുടെ അഭിപ്രായഗതിയെ സാധൂകരിക്കുവാൻ സഹായകമായിത്തീരുകയില്ലേ എന്നു ഞാൻ വിചാരിക്കുന്നു. ഏതായാലും ഭാഷാശാസ്ത്രജ്ഞന്മാരുടേയും ചരിത്രകാരന്മാരുടേയും ഗവേഷണത്തിന്റെ ഗതി ഇതുവഴിക്കും ഒന്നു തിരിച്ചുവിടുന്നതിനു സ്വാമികളുടെ ഈ കൃതി പ്രയോജനകരമായിത്തീരുന്നതാണു്. ഈ ഗ്രന്ഥം ഇന്നുവരെ മലയാളത്തിൽ—ഉള്ളിടത്തോളംഭാഗം എങ്കിലും പ്രസിദ്ധപ്പെടുത്തിയിട്ടില്ല എന്നുള്ളതും ഖേദജനകമാണു്.

ജന്തുകാരുണ്യനിരൂപണം

അന്ന്, കേരളത്തിലെ ചില ദേവീക്ഷേത്രങ്ങളിലും മററും മൃഗബലി നടപ്പുണ്ടായിരുന്നു. ഇതു സ്വാമികളുടെ ഹൃദയത്തെ കണക്കററു മഥിപ്പിച്ചിരിക്കാം. ശ്രീബുദ്ധനുശേഷം അഹിംസയുടെ തത്വത്തെ സാക്ഷാത്കരിക്കയും, അതു ജീവിതംകൊണ്ടു പ്രകടിപ്പിക്കയും പ്രചരിപ്പിക്കയും ചെയ്തിട്ടുള്ളവർ ചുരുക്കമാണ്. സ്നേഹത്തിന്റെ—കാരുണ്യത്തിന്റെ— അനുഭവസിദ്ധിയിൽ സർവ്വജീവജാലങ്ങളും വൈരം വെടിഞ്ഞു അധീനമായിത്തീരുമെന്നു സ്വാമികൾ ജീവിതംകൊണ്ടു വ്യക്തമാക്കിത്തന്നു. "അഹിംസാ പ്രതിഷ്ഠായാം തത്സന്നിധൗ വൈരത്യാഗഃ" (അഹിംസാവ്രതപ്രതിഷ്ഠ ലഭിച്ചുകഴിഞ്ഞാൽ, ജീവജാലങ്ങൾ തത്സന്നിധിയിൽ ജാതിവൈരം വെടിഞ്ഞു സഹകരിക്കും) എന്നു യോഗശാസ്ത്രനിയമം തന്നെയുണ്ടു. അഹിംസാദിവ്രതപ്രതിഷ്ഠ ലഭിച്ചിട്ടുള്ളവർ ലോകത്തിൽ ഏറെ ഒന്നും ഇല്ല. അതു യോഗികളിൽ ചിലർക്കുമാത്രം ലഭിച്ചിട്ടുള്ള സിദ്ധികളാണ്. ബ്രഹ്മചര്യം "അസ്തേയം" "അപരിഗ്രഹം" തുടങ്ങിയവയിലും സ്വാമികൾക്കു പ്രതിഷ്ഠ സിദ്ധിച്ചിട്ടുണ്ടു. കടുവാ, പാമ്പ് മുതലായ ക്രൂരജന്തുക്കൾപോലും സ്വാമികളുടെ സാന്നിദ്ധ്യത്തിൽ സ്വജാതിവൈരം വെടിഞ്ഞു ദാസ്യഭാവത്തിൽ വർത്തിച്ചിട്ടുള്ളതായി കാണുവാൻ പലപ്പോഴും ഇടവന്നിട്ടുള്ളതു അവിടുത്തേക്കു അഹിംസാപ്രതിഷ്ഠ ലഭിച്ചിട്ടുള്ളതിനാലാണ്. ക്രുദ്ധിച്ചുനില്ക്കുന്ന ഏതു ക്രൂരജന്തുവും സ്വാമികൾ വിളിച്ചാൽ സാവധാനത്തിൽ അടുത്തുവന്നു വിധേയഭാവത്തിൽ വർത്തിക്കുക സാധാരണമായിരുന്നു. ഇതിനു അനവധി ദൃഷ്ടാന്തങ്ങൾ സ്വാമികളുടെ ജീവചരിത്രഗ്രന്ഥങ്ങളിൽനിന്നു ഗ്രഹിക്കാമെന്നുള്ളതുകൊണ്ടു ഇവിടെ ഉദ്ധരിക്കുന്നില്ല. എറുമ്പ്, പാമ്പ്, തവള, ചേര, പാററ, അണ്ണാൻ മുതലായവ സ്വാമികൾ വിശ്രമിക്കുന്ന ദിക്കുകളിൽ സൈ്വരമായി ചുററിപ്പററി സഞ്ചരിക്കുക സാധാരണമായിരുന്നു.

ജന്മസാഫല്യമായ മോക്ഷപദംപ്രാപിക്കുന്നതിന്നും അഹിംസയിൽകൂടിയേ കഴിയൂ എന്ന് സ്വാമികൾ വിശ്വസിക്കുന്നു. ലോകത്തിന്റെ നിലനില്പുതന്നെ അഹിംസയിൽ കെട്ടിപ്പടുത്തതാണെന്ന് അവിടുന്നു വ്യക്തമാക്കിയിട്ടുണ്ട്. ഇങ്ങിനെ അഹിംസയുടെ തത്വങ്ങൾ വേണ്ടവണ്ണം പ്രതിപാദിച്ച് സ്ഥാപിച്ചിട്ടുള്ള ഒരു മഹനീയകൃതിയാണ് ജന്തുകാരുണ്യനിരൂപണം. ഇതും എം. എൻ. നായർ മാസികവഴി പ്രസിദ്ധപ്പെടുത്തിട്ടുള്ളതല്ലാതെ ഗ്രന്ഥരൂപത്തിൽ പ്രചരിച്ചിട്ടില്ല. ലോകോപകാരപ്രദങ്ങളായ ഇത്തരം ഗ്രന്ഥങ്ങൾ ഇനിയെങ്കിലും പ്രസിദ്ധീകൃതങ്ങളാകാതിരിക്കുന്നതു കഷ്ടമാണ്.

വേദാന്തകൃതികൾ

വേദാന്തപരമായി സ്വാമികൾ അനേകം ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും വിരചിച്ചിട്ടുണ്ട്. വേദാന്തതത്വങ്ങൾ ലളിതമായും വ്യക്തമായും മലയാളികൾക്ക് സുഗമമാകത്തക്കവണ്ണം വിരചിച്ചിട്ടുള്ളതാണ് അവിടുത്തെ വേദാന്തകൃതികൾ പലതും. അടുത്തകാലത്തു്പ്രസിദ്ധപ്പെടുത്തിട്ടുള്ള "അദ്വൈതചിന്താപദ്ധതി" അക്കൂട്ടത്തിൽ വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കൃതിയാണ്. "മൂലപ്രകൃതി"യിൽനിന്ന് ബ്രഹ്മത്തിന്റെ സന്നിധാനവിശേഷത്താൽ ത്രിഗുണാദികളുടെ ഉദ്ഭവം, ത്രിമൂർത്തികൾ, ജീവാത്മാക്കൾ—ആകാശാദിഭൂതങ്ങൾ, സൂക്ഷ്മസ്ഥൂലാദിശരീരോത്പത്തിസ്ഥിതിപ്രളയാദികൾ, ദശവിധഗുണങ്ങൾ, പ്രപഞ്ചോത്ഭവം, തത്വമസ്യാദി മഹാവാക്യവിവരണം—ഇവ എത്ര സാധാരണനായ മലയാളിക്കുപോലും വിശദമാകത്തക്കവിധം ലളിതമായി പ്രതിപാദിച്ചിട്ടുള്ള ഒരു വേദാന്തകൃതിയാണ് "അദ്വൈതചിന്താപദ്ധതി". വേദാന്തതത്വങ്ങൾ പഠിക്കുവാ

നാഗ്രഹിക്കുന്ന ഒരാൾക്ക് ലഘുപ്രവേശ ത്തിനുപകരിക്കുന്ന മറെറാരുകൃതി ഇതിനേ പ്പോലെ മലയാളത്തിലില്ല. "ചിദാകാശ ലയം" എന്ന സ്വാമികളുടെ വേറൊരു വേദാന്തഗ്രന്ഥത്തിൽ "ചിദ്പദ"പ്രാപ്തി ക്കുള്ള മാർഗ്ഗം ഉപദേശിക്കുന്നതു് പാമരനും പ്രയാസംകൂടാതെ ഗ്രഹിക്കത്തക്കവിധ മാണു്. "അദ്വൈതപഞ്ജരം" "ബ്രഹ്മ തത്വനിർഭാസം" തുടങ്ങി മററുചില വേദാ ന്തകൃതികളും സ്വാമികൾ വിരചിച്ചിട്ടുണ്ടു്. ഈ ഗ്രന്ഥങ്ങൾ മിക്കതും ശിഷ്യഗണങ്ങളു ടേയും മററും അപേക്ഷാനുസരണം അവ രുടെ ആവശ്യാർത്ഥം അപ്പപ്പോൾ വിരചി ച്ചിട്ടുള്ളതാണു്.

### മതഗ്രന്ഥങ്ങൾ

ഷഡ്ദർശനങ്ങളിലും വിവിധമതങ്ങ ളിലും സ്വാമികൾക്കു് അഗാധമായ വൈദുഷ്യം ഉണ്ടായിരുന്നു. ബൈബിളും ഖുറാനും നല്ലവണ്ണം അവിടുന്നു പഠിച്ചി ട്ടുണ്ടു്. എന്നുമാത്രമല്ല ക്രിസ്തുമതത്തിലും ഇസ്ലാംമതത്തിലും സ്വാമികൾ സവിശേഷ മായ പരിജ്ഞാനം നേടിയിരുന്നു. "സർവ്വ മതസാമരസ്യം" "ക്രിസ്തുമതസാരം" "ക്രിസ്തു മതനിരൂപണം" മുതലായവ അവിടത്തെ മതപരങ്ങളായ ഗ്രന്ഥങ്ങളാണു്. ക്രിസ്തു മതത്തിൽ സ്വാമികൾക്കുള്ള അഗാധ വൈദുഷ്യത്തിനു് ഉത്തമോദാഹരണമാണു് ക്രിസ്തുമതസാരം എന്ന കൃതി. ഇതിൽ "ദൈവത്തിൻെറ രൂപം, ക്രിസ്തുമതപ്രകാര മുള്ള സൃഷ്ടിക്രമം, ജീവലക്ഷണം, കൃത്യം, ഭോഗം, മുക്തിസാധനം, ദേവന്യായപ്രമാ ണമെന്നുപേരുള്ള പത്തു കല്പനകൾ, ക്രിയാ വിധി, നീതിവിധി, പവിത്രാത്മകൃത്യം, നിഗ്രഹാനുഗ്രഹം, മുക്തി"—മുതലായ ക്രി സ്തുമതകാര്യങ്ങൾ സമഗ്രമായും ക്രമമായും വ്യക്തമായും വിശദപ്പെടുത്തീട്ടുള്ള ഒരുത്തമ കൃതിയാണു് ക്രിസ്തുമതസാരം. ക്രിസ്തുമത പണ്ഡിതന്മാരായ പുരോഹിതന്മാർപോലും ഈ കൃതിയെക്കുറിച്ചു പ്രശംസിച്ചിട്ടുണ്ടു്.

ഇതു് ക്രിസ്തുമതനിരൂപണത്തോടനുബന്ധി പ്പിച്ചു പ്രസിദ്ധംചെയ്തിരിക്കുന്നു. സ്വമത ങ്ങളേക്കുറിച്ചും സ്വാമികൾക്കു് അളവ ററ ആദരവാണുണ്ടായിരുന്നതു്. എന്നാൽ "ക്രിസ്തുമതനിരൂപണം" എന്ന കൃതി രചി ക്കുന്നതിനു് സ്വാമികളെ പ്രേരിപ്പിച്ച സംഗതികൂടി ഈ സന്ദർഭത്തിൽ വ്യക്തമാ ക്കേണ്ടതാവശ്യമായിരിക്കുന്നു. സ്വാമികൾ ഒരിക്കൽ ഏററുമാന്നൂർ താമസിക്കുന്നകാ ലത്തു് ക്രിസ്തുമതപ്രചാരകന്മാർ ഇതരമത ങ്ങളെ-വിശിഷ്യ ഹിന്ദുമതത്തെ നിന്ദ്യമായി ആക്ഷേപിക്കുന്നതു് പലപ്പോഴും കേൾക്കു വാനിടയായിട്ടുണ്ടു്. മാത്രമല്ല ഈ ക്രിസ്തു മതപ്രസംഗകരിൽ ഒരാൾ ഒരിക്കൽ ഏററു മാന്നൂർ ക്ഷേത്രസന്നിധിയിൽവച്ചു് — "ഇതാപോകുന്നു ഒരുതാടിക്കാരൻ"—എന്നു തുടങ്ങി ഹിന്ദുസന്യാസിമാരെയും സ്വാമിക ളെത്തന്നെയും ഭർത്സിക്കയുണ്ടായി. അതി ൻെറ ഫലമായിട്ടാണു് ക്രിസ്തുമതനിരൂ പണം ആ യൗവനഘട്ടത്തിൽ സ്വാമികൾ വിരചിച്ചതു്.

ഇസ്ലാംമതത്തിൽ സ്വാമികൾക്കുള്ള അഗാധമായ അവഗാഹത്തെ പല ഇസ്ലാം മതപണ്ഡിതന്മാരും പ്രശംസിച്ചിട്ടുണ്ടു്. ഒരു മഹാപണ്ഡിതനായ "തങ്ങളി"ൽ നിന്നാണു് അവിടുന്നു് ഖുറാൻ പഠിച്ചിട്ടു ള്ളതു് എന്നു് അവിടുത്തെ ചരിത്രം തെളി യിക്കുന്നു.

### മററു പ്രബന്ധങ്ങൾ

അനുയായികളിൽ പലരുടേയും ആവ ശ്യമായി സ്വാമികൾ വളരെ പ്രബന്ധ ങ്ങൾ വിരചിച്ചിട്ടുണ്ടു്. "മനോനാശം", "ശരീരതത്വസംഗ്രഹം", 'ഒഴിവിലൊടുക്കം,' "പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാ നം", "തമിഴകം"—എന്നീ പേരുകളിലുംമ ററുമായി അവയെല്ലാം പ്രസിദ്ധിയാർജ്ജിച്ചി ട്ടുള്ളവയാണു്. മററും അനേകം പ്രബന്ധ ങ്ങൾ സ്വാമികളുടേതു് ഇനി കണ്ടുകിട്ടാനും പ്രസിദ്ധപ്പെടുത്താനും ഉള്ളതായിട്ടറിയുന്നു.

ണ്ടു്. പ്രബന്ധങ്ങളിൽ മിക്കതും ആദ്ധ്യാത്മികങ്ങളും ചരിത്രപരങ്ങളും മതപരങ്ങളുമാണു്. ശേഷമുള്ളവ പല വിഷയങ്ങളിലും പെടുന്നു. വിജ്ഞാനപ്രദങ്ങളായ ഈ പ്രബന്ധങ്ങൾ ഓരോന്നും സ്വാമികളുടെ സർവ്വജ്ഞതയ്ക്കു് സാക്ഷിത്വം വഹിക്കുന്നവയാണു്.

കവിത

ലളിതകോമളകാന്തപദാവലികളെക്കൊണ്ടു് അനവദ്യമധുരമായ ശൈലിയിൽ കവിതയെഴുതുവാൻ സ്വാമികൾക്കുള്ള നിപുണത സുവിദിതമായിരുന്നു. ഗ്രന്ഥരൂപത്തിൽ അവിടുന്നു് കാവ്യങ്ങൾ ഒന്നും രചിച്ചിട്ടില്ലെന്നാണറിയുന്നതു്. കുറെ ഒററശ്ലോകങ്ങളും, പാട്ടുകളും, കാവ്യരസംതുളുമ്പുന്ന പദ്യമയങ്ങളായ എഴുത്തുകളും മാത്രമേ കണ്ടുകിട്ടീട്ടുള്ളു. "റ"പ്രാസത്തിൽ ഒരു യാത്രാശതകം സ്വാമികളും "പെരുന്നല്ലി"യും ചേർന്നു എഴുതിയിട്ടുണ്ടു്. ഇന്നവയിൽ ഏതാനും ശ്ലോകങ്ങൾമാത്രം ശേഷിച്ചിട്ടുണ്ടു്. കവിതാമാർഗ്ഗത്തിൽനിന്നു വിട്ടുമാറുവാനുള്ള കാരണവും മററും സ്വാമികൾ പറഞ്ഞിട്ടുള്ളതു് കവിയുടെ വാക്യത്തിൽ,

"കേശവൻകിട്ട"ന്നെന്നു രണ്ടു പക്ഷങ്ങൾക്കു പറയ
വാസ്സരംതൊട്ടു കവിവേഷം ഞാൻ കെട്ടഴിച്ചു.
"കിട്ട"നെ കവിയാക്കാനായിട്ടു കവിവേഷം
കെട്ടുകമാത്രമത്രേ ഞാനന്നു ചെയ്തിട്ടുള്ളു.
പൂർവ്വാദ്ധോത്തരാർദ്ധങ്ങൾ ചൊല്ലി രണ്ടു ദ്രുതകവി-
ഗർവോടും "റ"പ്രാസത്തിൽ ശതകംതീർത്തുഞങ്ങൾ"
(സരസകവി—മൂലൂർ)

ഇങ്ങനെയാണു്.

ഇതിൽനിന്നും മനസ്സിലാക്കുവാൻ കഴിയുന്നതു—"പെരുന്നല്ലി കൃഷ്ണൻവൈദ്യൻ" "വെളുത്തേരി കേശവൻവൈദ്യൻ" എന്നിവരെ കവിതാമാർഗ്ഗത്തിൽപ്രേരിപ്പിക്കുന്നതിനുവേണ്ടി കവിവേഷംകെട്ടിയിരുന്നതാണെന്നും അവരുടെ വേർപാടിനുശേഷം കവിതയെഴുതിയിരുന്നില്ല എന്നും, അധികവും ആദ്യകാലങ്ങളിൽ ആയിരുന്നു സ്വാമികൾ കവിതയെഴുതിയിരുന്നതു് എന്നും ഇതുകൊണ്ടു വ്യക്തമാകുന്നു.

സംസ്കൃതം മലയാളം തമിഴ് എന്നീ മൂന്നു ഭാഷകളിലും കവിതകളും ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും എഴുതീട്ടുണ്ടു്. ഇവയിൽ ഏതു ഭാഷയിൽ ആണു് കൂടുതൽ സ്വാധീനമെന്നു തീർത്തുപറയുവാൻ പ്രയാസമുണ്ടു്. പ്രസിദ്ധിയേറിയതാണു് അവിടുത്തെ നിമിഷകവിതാസാമർത്ഥ്യം. കവിതയുടെ സ്വരൂപം ഗ്രഹിക്കുവാൻ ചിലതുദ്ധരിക്കുന്നു.

"മേലേമേലേപയോധൗ തിരനിരയതുപോലെ വൻ
ഗദ്യപദ്യങ്ങളേക്കും—
കാലേകാലേ ഭവപ്പാൻ ജഗമതിലൊളിവായ്-
ചിന്നിടും തേൻകുഴമ്പേ,
ബാലേ, ബാലേ, മനോജ്ഞേ, പരിമൃദുലതനോ,
യോഗിമാർ നിത്യമുണ്ണും—
പാലേ, ലീലേ വസിക്കേൻമനസി സുകൃത-
സന്താനവല്ലീ സുചില്ലീ.

* * *

ലോലക്കണ്ണും സുമത്തിൻ ചെറുമുനയണവോ-
ളം ചുളിഞ്ഞൊന്നുനോക്കും
കാലത്തെല്ലാ പ്രപഞ്ചങ്ങളുമരഞൊടിയിൽ
തോന്നിനിന്നങ്ങുമായും
കൂലംകിട്ടാത്ത ശക്തിക്കടയവളുവളെൻ
ചിത്തരംഗത്തിലാടും
ബാലപ്പെൺകല്പകപ്പൂങ്കൊടി തവ മനമാം
ദാരുവിൽ ചുററിടട്ടെ!

* * *

ഈ രണ്ടു പദ്യങ്ങളും സ്വാമി തൻെറ ഇഷ്ടദേവതയായ "ബാല"യെ സ്മരിക്കുന്നവയാണു്. കവിതയുടെ മാധുര്യം വ്യക്തമാക്കുവാൻ ഇനിയും വളരെ ഏറെ ഉദ്ധരിക്കുവാനുണ്ടു്—ഇടമില്ലല്ലോ!

ശ്രീ സ്വാമികളുടെ കൃതികളിൽ പലതും, ശിഷ്യന്മാരുടേയും ആശ്രിതന്മാരുടേയും മററും അപേക്ഷയും ആഗ്രഹവും അനുസരിച്ചു വിരചിച്ചിട്ടുള്ളവയാണു്. ജീവന്മുക്തനായ അവിടുന്നു കരുതിക്കൂട്ടി പ്രവർത്തിക്കയോ സ്ഥിരമായി ഒരിടത്തു വിശ്രമിക്കയോ ചെയ്യുന്നതിനു ഇഷ്ടപ്പെട്ടിരുന്നില്ല. എന്നാൽ അപ്പപ്പോൾ ഉള്ള പ്രേരണയ്ക്കൊത്തു ശ്രീശങ്കരൻ മുതലായവരെപ്പോലെ "ലോകസംഗ്രഹാർത്ഥം" ആയി പ്രവർത്തിച്ചിട്ടുമുണ്ടു് എന്നുതന്നെ ഊഹിക്കാവുന്നതാണു്. അങ്ങ

നെ അവിടവിടെ കുറിച്ചിട്ടിരുന്നവ പിന്നീട്ട സമാഹരിച്ചു പ്രസിദ്ധപ്പെടുത്തീട്ടുള്ളവയാണു പലതും. അക്കൂട്ടത്തിൽ "പ്രാചീനമലയാളം" "ആദിഭാഷ" മുതലായവ അവധാനത്തോടും കരുതലോടുംകൂടി വിരചിച്ചിട്ടുള്ളവയെന്നു മനസ്സിലാക്കുവാൻ കഴിയുന്നു. അവിടുത്തേതായിട്ടുള്ള വളരെ വിലയേറിയ ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും കവിതകളും, പാട്ടുകളും നഷ്ടപ്പെട്ടുപോയിട്ടുണ്ട്. നഷ്ടപ്പെട്ടവയാണു പകുതിയിൽ കൂടുതലും. ഉദാഹരണമായി— പ്രാചീനമലയാളം—രണ്ടും മൂന്നും ഭാഗങ്ങൾകൂടി എഴുതിത്തീർന്നിരുന്നുവെന്നു ഒന്നാംഭാഗത്തിന്റെ പ്രസാധകന്മാരുടെ പ്രസ്താവനകളിൽനിന്നും മററുവിധത്തിലും ഗ്രഹിക്കാവുന്നതാണ്. എങ്കിലും ഒന്നാംഭാഗമേ ഇതിനകം കണ്ടുകിട്ടീട്ടുള്ളു. രണ്ടാംഭാഗം പ്രസ്സിൽ കൊടുത്തിരുന്നതായിപ്പോലും അതറിയാവുന്നവർ പറഞ്ഞറിഞ്ഞിട്ടുണ്ട്. ഇതുപോലെയാണു മററു പലതും എന്നൂഹിക്കണം.

ഈ കഷ്ടതരമായ നഷ്ടത്തിനു ഇടവരുത്തിയതു അവിടുത്തെ അനുയായികൾക്കുണ്ടായിരുന്ന ഔദാസീന്യവും മററുമായിരുന്നുവെന്നല്ലാതെ എന്താണു പറയുക. ഇനി ഇപ്പോൾ അവിടുത്തെ ഗ്രന്ഥങ്ങൾ തേടിപ്പിടിച്ചു പ്രസിദ്ധപ്പെടുത്തുവാൻ അധികാരപ്പെട്ട ചിലർ ഉദ്യമിക്കുന്നു എന്നറിയുന്നതു മലയാളഭാഷയുടെ — കേരളീയജനതയുടെ —ഭാഗ്യോദയം എന്നു മാത്രമല്ല ആ ദിവ്യാത്മാവിന്റെ അനുഗ്രഹത്തിനു നിദാനവുമാണ്.

മലയാളികളുടെ ഇടയിലെ അനാചാരങ്ങൾ ധ്വംസനംചെയ്ത്, മനുഷ്യനു മനുഷ്യനോടുള്ള അസ്വാതന്ത്ര്യവും അസമത്വവും അസ്തമിപ്പിച്ചു—കേരളത്തിനു ഒരു പുരോഗതിയുടെ ഉദയം വരുത്തുന്നതിന് —സ്വാമികളുടെ ഗ്രന്ഥരത്നരാശികൾ അത്യന്തം ഉപകരിച്ചിട്ടുണ്ട് എന്നു തീർത്തു പറയാവുന്നതാണ്.

ശ്രീ സ്വാമികളാകുന്ന ആ ദിവ്യജ്യോതിസ്സ്, ഭാരതീയസംസ്കാരത്തിന്റെ പുനരുദ്ധാരണത്തിനു മാർഗ്ഗം തെളിക്കട്ടെ!

ശുഭം.

---

"എഴുത്തച്ഛന്റെ കാലശേഷം ബ്രാഹ്മണാധീനതയിൽ ഇരുന്ന മന്ത്രതന്ത്രാദികളെ ബഹുജനോപയോഗയോഗ്യമാക്കിത്തീർക്കുന്നതിനു ശ്രമിച്ചതു കുഞ്ഞൻപിള്ളച്ചട്ടമ്പിതന്നെയായിരുന്നു. അതുതന്നെ കേരളീയരുടെ നിരന്തരമായ ഭക്തിബഹുമാനാദികൾ ആ മഹാനിൽ അർപ്പിതമാകുന്നതിനു ധാരാളം മതിയാകുന്നതാണ്."

കെ. നാരായണക്കുരുക്കൾ.

# നിവേദനം.

നാലാങ്കൽ

1 വിണ്ണിനുള്ള വിശുദ്ധിയും, വാർമഴ-
വില്ലിനുള്ള നിസർഗ്ഗമാം കാന്തിയും,
പൂവിൽമേവും സുഗന്ധവുമൊന്നിച്ചു
ദേവ, ഞാനൊരു കോവിൽതീർക്കട്ടെയോ ?
കാത്തിരുന്നിടാം ഭാവൽക്കദർശന-
ഭാഗ്യകാംക്ഷയാ ദീപവുമേന്തി ഞാൻ
ഭിക്ഷുകിയായൊരെൻ കരപല്ലവ-
മക്ഷയഭിക്ഷയാൽ ധന്യമാകുമോ ?

2 രണ്ടുമൂന്നല്ല, നൂറുനൂറായിര-
മുണ്ടെനിക്കു പരിഭവവാക്കുകൾ,-
തൃക്കഴലിൽ സമർപ്പിക്കുവാൻ;— ഭവാ-
നൊക്കെയൊന്നു കനിഞ്ഞുകേട്ടിടുമോ ?
നിൻമുരളികാഗീതം ശ്രവിക്കുവാൻ
നിൽപ്പൂ, ഞാനൊരു കേഴമാനെന്നപോൽ

3 ദേവ, നീ, മമ ചാരത്തുതന്നെയായ്
മേവിടുന്നല്ലിയെന്നെക്കളിപ്പിക്കാൻ,
എൻമിഴിയിൽ വികാരം പകരുവാൻ,
എൻചപലതകണ്ടു ചിരിക്കുവാൻ,
എന്റെ കാലിടറുമ്പോളലിവോടേ
ചെന്തളിരൊളിക്കൈകളാൽ താങ്ങുവാൻ

ശുഭം.

---

"അഹിംസയെന്നു പറയുന്നതിന്റെ അങ്ങേഅറ്റത്തെ നില (പരിപൂർണ്ണാവസ്ഥ) യെത്തന്നെയാണ് മോക്ഷമെന്നു പറയുന്നതു്."

ശ്രീചട്ടമ്പിസ്വാമികൾ.



കിടങ്ങന്നൂർ ആശ്രമത്തിൽ — ശ്രീ കവിയൂർ സ്വാമികൾ,
ശ്രീ. കമ്പളത്തു ശങ്കുപ്പിള്ള, മക്കപ്പുഴ വാസുദേവൻനായർ മുതലായവർ.




പന്മന സി. പി. പി. സ്മാരകവായനശാല.
ശ്രീ സ്വാമികൾ ദിവ്യസമാധിവഴി പരമപദംപ്രാപിച്ച പുണ്യസ്ഥലം.

# അനന്യാദൃശസിദ്ധികൾ

## ജി കൃഷ്ണപിള്ള, മാവേലിക്കര

[കഥകളി എന്ന വിശിഷ്ടഗ്രന്ഥത്തിന്റെ കർത്താവെന്നനിലയിൽ പ്രശസ്തനായ ലേഖകൻ തന്റെ സ്മരണകളിൽ, സ്വാമികൾക്കു് കഥകളിയിലും കൈകളിലും ഉണ്ടായിരുന്ന പാടവത്തിനു് സാക്ഷ്യംവഹിക്കുന്നു. ലേഖനത്തിലെ മററു ഭാഗങ്ങളും അനുഭവരസം സ്഼ഫുരിക്കുന്ന സംഭവങ്ങളെ ചിത്രീകരിക്കുന്നു ] പ്രസാ:

ചട്ടമ്പിസ്വാമിതിരുവടികളെ ഈ ലേഖകനു്, ആദ്യമായി നേരിട്ടു കാണുവാൻ ഭാഗ്യമുണ്ടായതു് ഇന്നേയ്ക്കു മുപ്പത്തിരണ്ടു വർഷം മുമ്പാണു്. അന്നു്, അദ്ദേഹം മാവേലിക്കര മജിസ്ട്രേട്ടു് ആയിരുന്ന ഭക്തനും പണ്ഡിതനുമായ ശ്രീ. വി. ആണ്ടിപ്പിള്ളയുടെ ആതിഥ്യം സ്വീകരിച്ചു് കണ്ടിയൂർ മഹാക്ഷേത്രത്തിനു വടക്കുവശം "റെറപ്പുരയ്ക്കൽ" എന്ന ഭവനത്തിൽ വിശ്രമിച്ചുവരികയായിരുന്നു. അന്നവിടെ ജാതിമതഭേദമെന്യേ അനവധി ആളുകൾ സ്വാമികളെ കാണുന്നതിനും അവിടുത്തെ പ്രഭാഷണമാധുരി ആസ്വദിക്കുന്നതിനും തടിച്ചുകൂടുക സാധാരണമായിരുന്നു. തലവടി ഏ. കൃഷ്ണപിള്ളശാസ്ത്രി, കിട്ടായിമേനോൻ തെക്കേവീട്ടിൽ നീലകണ്ഠപ്പിള്ള, വക്കീൽഗോപാലക്കുറുപ്പു്, വരിക്കോലിൽ കേശവനുണ്ണിത്താൻ, പൊതുവാടത്തു നാരായണപിള്ള, ചിത്രമെഴുത്തു കെ. എം. വർഗ്ഗീസ് എന്നിവരും ഈ ലേഖകനും ആയിരുന്നു ആ പരിഷത്തിന്റെ നടത്തിപ്പുകാർ. ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന ഏ. ശങ്കരപ്പിള്ള എം. ഏ. അന്നു് അവിടുത്തെ ഒരു മുഖ്യസന്ദർശകനായിരുന്നു.

അപാരമായ സംസ്കൃതപാണ്ഡിത്യം, ഭൂതദയാവായ്പു്, ജാതിമതരഹിതമായ സഹോദരസ്നേഹം, യോഗാഭ്യാസവൈദഗ്ദ്ധ്യം, ആരോഗ്യപൂർണ്ണമായ ശരീരദാർഢ്യം, മനംമയക്കുന്ന വാങ്മാധുര്യം, ഹൃദയശുദ്ധിയുടേയും ബ്രഹ്മചര്യനിഷ്ഠയുടേയും പ്രാഭവത്തെ പ്രസ്പഷ്ടമാക്കുന്ന ദൃഷ്ടിപ്രസരം, വീരരസപ്രധാനവും എന്നാൽ കാരുണ്യമസൃണവുമായ മുഖഭാവം ഇവയെല്ലാം സ്വാമിതിരുവടികളിൽ തിങ്ങിവിങ്ങി വിളങ്ങിയിരുന്ന മഹാഗുണങ്ങളാണു്. അവിടുത്തെ സന്ദർഭോചിതവും ഫലിതപ്രധാനവുമായ സരസസംഭാഷണം ആരേയും ആകർഷിച്ചു് ആനന്ദസാഗരത്തിൽ ആറാടിക്കുമായിരുന്നു. ആ ആനന്ദാനുഭൂതിക്കുവേണ്ടിത്തന്നെയായിരുന്നു അനവധി പരമഹംസന്മാരും പണ്ഡിതകേസരികളും അവിടെ സമ്മേളിച്ചിരുന്നതു്. സ്വാമികളെ ഒരു നോക്കു കാണുവാനോ അവിടുത്തെ ഒരു വാക്കു കേൾക്കുവാനോ ഇടയാകുന്ന ഒരു സുകൃതിക്കു്, ആ ദിവസം സജീവമായ ഒരു സുദിനമായിരുന്നു. ഈശ്വരസാക്ഷാൽക്കാരം അത്രകണ്ടു കൈവന്ന ഒരു പരമഹംസനും സർവ്വകലാവല്ലഭനുമായിരുന്നു ചട്ടമ്പിസ്വാമിതിരുവടികൾ.

പരമഭാഗവതനായ ശ്രീ. ആണ്ടിപ്പിള്ള മേല്പത്തൂർ നാരായണഭട്ടതിരിയുടെ നാരായണീയം തർജ്ജമചെയ്യുന്ന കാലമായിരുന്നു അതു്. പദാനുപദം പരിഭാഷപ്പെടുത്തുന്നതിലും, അർത്ഥപുഷ്ടിയും ആശയപുഷ്ടിയും ശബ്ദഭംഗിയുംകൊണ്ടു കവിതമോടിപിടിപ്പിക്കുന്നതിലും സ്വാമികൾ, അദ്ദേഹത്തിനു ഗണ്യമായ ഉതവി ചെയ്തിട്ടുണ്ടു്. രണ്ടുപേരും ബ്രാഹ്മമുഹൂർത്തത്തിൽ കുളി മുത

ലായ കർമ്മങ്ങൾ കഴിഞ്ഞു് ക്ഷേത്രസന്നിധിയിലെത്തി "കണ്ടിയൂർ തമ്പിരാനെ" കൈവണങ്ങി അകത്തും പുറത്തും ഭക്തിപൂർവം പ്രദക്ഷിണം നടത്തി, വീട്ടിലെത്തിയശേഷം നാരായണീയം പാരായണം ചെയ്യുക പതിവായിരുന്നു. അനന്തരം, കഴിഞ്ഞരാത്രി ഭാഷാന്തരീകരണം ചെയ്ത പദ്യങ്ങൾ ഓരോന്നായി വായിച്ചു വിമർശിക്കുകയായി. അതാതിന്റെ മൂലശ്ലോകങ്ങൾ സ്വാമികൾ പുസ്തകസഹായംകൂടാതെ ചൊല്ലി മൂന്നും നാലും വിധത്തിൽ വ്യാഖ്യാനിച്ചു്, പരിഭാഷക ഹൃദയം സ്വയമേ വികസിതമെങ്കിലും ഒന്നുകൂടി വികസ്വരമാകുന്നതു കാണുമ്പോൾ കൃഷ്ണപിള്ളശാസ്ത്രിയും കിട്ടായിമേനോനും അത്ഭുതവിവശരായി പരസ്പരം മിഴിച്ചുനോക്കുന്ന കാഴ്ച കാണേണ്ടതാണു്. ലളിതമധുരമായ സ്വരത്തിലും വിവിധരാഗത്തിലും സ്വാമികൾ പദ്യങ്ങൾ ആലാപിക്കുന്നതു കേൾക്കുവാൻ വളരെ ഇമ്പമാണു്. ഭാഷാന്തരം സംബന്ധിച്ച സംഗതികളിൽ പല പക്ഷപ്രതിപക്ഷങ്ങളും ഉണ്ടാകാറുണ്ടു്. ആണ്ടിപ്പിള്ള അവർകൾ അവയെ ന്യായവാദങ്ങൾ മൂലം ഖണ്ഡിക്കുന്നതും സാധാരണമാണു്. വേണ്ടിവന്നാൽ മാത്രം ഒരു ചെറിയ ചിന്തേരിട്ടു് പരിഭാഷ പൂർത്തിയാക്കിപ്പോന്നു. അങ്ങനെയാണു് നാരായണീയം മുഴുവൻ തർജ്ജമചെയ്തു പൂർത്തിവരുത്തിയതു്.

ചട്ടമ്പിസ്വാമിതൃപ്പാദങ്ങൾ ഇവിടെ വിശ്രമിക്കുന്ന കാലത്തു കാണിച്ചതായ ചില അത്ഭുതസിദ്ധികളെപ്പററി ഏതാനും അനുഭവങ്ങൾ പറഞ്ഞുകൊള്ളട്ടെ. അദ്ദേഹത്തിനു ജീവികളോടുള്ള കാരുണ്യം മററാരിലും കാണാത്തവിധം അത്ര ആശ്ചര്യകരമായിരുന്നു. ജീവികൾക്കു് അദ്ദേഹത്തോടുള്ള മരുക്കം കാണുമ്പോൾ സ്വാമികൾ അവയെ ഇണക്കാൻ വല്ലമയക്കുമരുന്നും പ്രയോഗിച്ചുവോ എന്നു തോന്നിപ്പോകും. ഒരുദിവസം ഞായറാഴ്ചവൈകുന്നേരം തിരുവടികൾ അകമ്പടിസഹിതം ക്ഷേത്രദർശനാർത്ഥം പോവുകയാണു്. മുമ്പെ സ്വാമിയും പിമ്പെ ശ്രീ: ആണ്ടിപ്പിള്ളയും തുടർന്നു ഞാൻ ഉൾപ്പെടെ കുറച്ചുപേരും ഉണ്ടായിരുന്നു. ക്ഷേത്രക്കുളത്തിന്റെ തെക്കുവശത്തുകൂടി ഞങ്ങൾ പടിഞ്ഞാറോട്ടുനടന്നു. ചില കുസൃതിക്കുട്ടികൾ കല്ലെറിയുകയാൽ ഒരു ചേര ഗതിവേഗത്തോടെ പടിഞ്ഞാറുള്ള കയ്യാലയുടെ തിരുവിൽ കിഴക്കോട്ടിഴഞ്ഞു് സ്വാമികളുടെ മുമ്പിൽ അകപ്പെട്ടു. "അതാ! ഒരു ചേര" എന്നു് സംഭ്രമത്തോടെ, ആണ്ടിപ്പിള്ള അവർകൾ പറഞ്ഞു. "ചേരയെ ഇത്ര ഭയമോ?" എന്നു ചോദിച്ചുകൊണ്ടു്, തൽക്ഷണം അതിന്റെ മുമ്പിൽ ഇരുന്നു കൈനീട്ടി "വാ, മക്കളേ! ഭയപ്പെടേണ്ട, വരിക" എന്നു സ്വാമികൾ ദയാപുരസ്സരം പറഞ്ഞു. ചേര ഒന്നു തലപൊക്കി നോക്കിയശേഷം സാവധാനം ഇഴഞ്ഞു് തന്റെ രക്ഷകനായ ആ ജടാധാരിയുടെ നീട്ടിയ നീണ്ട വാമഹസ്തത്തിൽ നക്കുകയും ആ കൈയ്യിന്മേൽ ഒന്നു ചുററി അല്പസമയം ഇരിക്കുകയും ചെയ്തു. ഉടനെ സ്വാമികൾ എഴുന്നേററു് അതിനെ കയ്യാലയുടെ മൺഭിത്തിപ്പുറത്തുകൂടി അകത്തേക്കു കയററിവിട്ടു. "ജീവികളെ ഒരിക്കലും ഉപദ്രവിക്കരുതു്, നിങ്ങൾ അതിനെ യഥാർത്ഥമായി സ്നേഹിച്ചാൽ അതു നിങ്ങളേയും സ്നേഹിക്കും" എന്നു കുട്ടികളോടായി ഉദ്ഘോഷിച്ചുകൊണ്ടു് ആയതിവര്യൻ ഞങ്ങളുടെ അകമ്പടിയോടുകൂടി അമ്പലത്തിലേക്കു കടന്നുപോയി. അടുത്തദിവസം മുതൽ കുട്ടികൾ അതീവഭക്തിയോടുകൂടി ആ 'ചേരപിടിത്തക്കാരൻ സ്വാമിയെ' കാണാൻ 'റെററപ്പുരയ്ക്കൽ' ഒത്തുകൂടുക പതിവായി. അവരോടു കുശലപ്രശ്നം ചെയ്യാനും കളിക്കാനും ചിരിക്കാനും കഥകൾ പറഞ്ഞു രസിക്കാനും അവിടുത്തേക്കുള്ള ആഗ്രഹവും ചാതുര്യവും ഒന്നു പ്രത്യേകമായിരുന്നു. ആ ബാലസമാജത്തിൽ പങ്കുകൊള്ളുവാൻ ഭാഗ്യം സിദ്ധിച്ച പലരും ഇന്നു നല്ലനിലയിൽ ഉത്തമപൗരന്മാരായി കഴിഞ്ഞുപോരുന്നുണ്ടു്.

1096-ാംമാണ്ട് ഇടവത്തിലെ ആദ്യത്തെ ശനിയാഴ്ച. സാമാന്യം നല്ല മഴയുള്ള ഒരു ദിവസം. സ്വാമികൾ ഒററ വെള്ള വസ്ത്രം മാത്രം ധരിച്ചുകൊണ്ട് ഒരു മടക്ക കസാലയിൽ കിടക്കുകയാണ്. കൃഷ്ണപിള്ള ശാസ്ത്രിയും ഞാനും തിണ്ണയിൽ ഒരു പായിൽ ഇരിക്കുന്നു. ആണ്ടിപ്പിള്ള അവർകൾ ഉദ്യോഗസംബന്ധമായി അകത്തിരുന്ന് എന്തോ എഴുതുകയാണ്. ഈ സമയം തിണ്ണയുടെ ഒരു ഭാഗത്ത് ഒരു തൂണിൻെറ ചുവട്ടിൽ എണ്ണമില്ലാതെ എറുമ്പുകൾ കൂട്ടംകൂടി പരസ്പരം മന്ത്രിച്ചുകൊണ്ട് നില്ക്കുന്നു. തൂപ്പുകാരൻ തുറപ്പയുമായിവന്ന് അവയെ എല്ലാം തൂത്തുമുററത്തേക്കു മാററി. ആ അല്പപ്രാണികൾ മുററത്തെ നനത്തമണ്ണിൽവീണു പിടയ്ക്കുവാൻ തുടങ്ങി. സ്വാമികൾ ഇതു കണ്ടു വളരെ കുണ്ഠിതപ്പെടുകയും തൂപ്പുകാരനെ ശാസിക്കുകയും ചെയ്തു. ആർദ്രചിത്തനായ അദ്ദേഹം നിറഞ്ഞ കണ്ണുകളോടുകൂടി അവനോടു പറഞ്ഞു, വേഗം കുറെ അരി ഇടിച്ചുപൊടിച്ചു കൊണ്ടുവരാൻ. അവൻ ഹാജരാക്കിയ ആ പൊടി സ്വാമി കൈയിൽവാങ്ങി താഴത്തെ ചെറുതിണ്ണയിൽ ചിതറിക്കൊണ്ട് "വേഗം കയറി വരിൻ മക്കളേ!" എന്നു പറഞ്ഞ് ശ്രുളമിടുന്നമാതിരി ഒരു സ്വനം പുറപ്പെടുവിച്ചു. എറുമ്പുകൾ പിറകെ പിറകെ ആയി ആ തിണ്ണയിലേക്കു ഒരു വഴിത്താരതെളിച്ചു. അരിപ്പൊടി ചിതറിയ ഭാഗത്തെല്ലാം കയറി നിറഞ്ഞു. ആ അവധൂതൻ മേൽത്തിണ്ണയിൽ ഇരുന്നുകൊണ്ട് വലത്തെ പാദം താഴെ എറുമ്പുകളുടെ സമീപത്തായി ഊന്നി. അല്പനിമിഷംകൊണ്ട് രോമം നിറഞ്ഞ ആ മുഴങ്കാൽ മുഴുവൻ എറുമ്പുകൾ പൊതിഞ്ഞുകഴിഞ്ഞു. ആത്ഭുതകരമായ ആ കാഴ്ച ഏകദേശം മുക്കാൽ മണിക്കൂർ നേരം ഞങ്ങളെ ആശ്ചര്യപരതന്ത്രരാക്കി. ബാക്കി അരിപ്പൊടി അല്പം അകലെ വിതറിയശേഷം അവയോട് ഇറങ്ങിപ്പൊയ്ക്കൊള്ളാൻ സ്വാമികൾ ആജ്ഞാപിക്കുകയും ഭക്ഷണസാധനത്തിൻെറ ഓരോ തരി വായിലാക്കിക്കൊണ്ട് അവ ഒന്നൊഴിയാതെ, വന്നവഴിയെ യാത്രയാവുകയും ചെയ്തു.

ഞങ്ങൾ പിന്നെയും ഓരോന്നു സംസാരിച്ചുകൊണ്ടിരുന്നു. ഏകദേശം അരമണിക്കൂർ കഴിഞ്ഞപ്പോൾ ശ്രീ ചിത്രമെഴുത്തു കെ. എം. വർഗ്ഗീസ്സും വരിക്കോലിയും അവിടെ ആഗതരായി. ഇവർ രണ്ടുപേരും ഒരുമിച്ചു വരികയും പോവുകയും പതിവായിരുന്നതിനാൽ അവരെ "അശ്വിനീദേവകൾ" എന്നായിരുന്നു സ്വാമികൾ വിളിക്കാറ്. ഈ സംഭവംകേട്ട് രണ്ടുപേരും വളരെ വിസ്മയിച്ചുപോയി.

"സ്വാമീ! ഈ എറുമ്പുകൾ എങ്ങനെയാണ് നമ്മുടെ വിചാരം അറിയുന്നത്? നാം ആവശ്യപ്പെടുമ്പോൾ അവ എങ്ങനെയാണ് ഒന്നായി നമ്മുടെ മുമ്പിൽ വന്നു ചേരുന്നത്?—ചിത്രമെഴുത്തു ചോദിച്ചു.

"അതൊരു നിസ്സാരസംഗതിയാണ്. നാം അവയെ സ്നേഹിക്കുന്നുണ്ടെന്നു ബോധപ്പെട്ടാൽ അവയും നമ്മെ സ്നേഹപൂർവം ആശ്ലേഷിക്കും. ആ ബോധം അതിനു വരണം. അതു നാം വരുത്തണം. സ്നേഹത്തിൻെറ ശക്തി അത്യധികം വ്യാപകമാണ്."—സ്വാമികൾ പറഞ്ഞു.

"പക്ഷെ, അവ നമ്മുടെ വിചാരം എങ്ങനെയാണ് ഗ്രഹിക്കുക. അവയ്ക്കു അതിനു ശക്തിയുണ്ടോ? ചിത്രമെഴുത്തു വീണ്ടും ചോദിച്ചു.

"ഉണ്ട്, അവ നമ്മിൽനിന്നു ഭിന്നമല്ല; പ്രപഞ്ചമൊന്നാകെ ഒററ മനസ്സാണ്; മനസ്സിനും മനസ്സിനും ഇടയ്ക്ക് ശൂന്യമായ അന്തരീക്ഷമില്ല."

സ്വാമികൾ അതിഗഹനമായ ഈ വിഷയത്തെ പുരസ്കരിച്ചു പിന്നെയും പലതും പറഞ്ഞു ഞങ്ങളുടെ ജിജ്ഞാസ വർദ്ധിപ്പിച്ചുകൊണ്ടിരുന്നു. ഞങ്ങളൊ, വായിൽനിന്നു കൊതിവെള്ളവും ഊറി, താടിക്കു

കൈയുംകൊട്ടുത്തു്, പ്രകൃതിയുടെ വൈശിഷ്ട്യത്തെപ്പററി ചിന്തിച്ചു ചിന്തിച്ചു "യാമം പോയതറിഞ്ഞിടാത്ത വിധമായ്ത്തന്നേ കഴിച്ചൂ പകൽ" എന്നു പറഞ്ഞാൽ മതിയല്ലോ.

തത്വപരമായ ഈ മാതിരി സംഭാഷണങ്ങൾക്കു പിന്നീടു ഞങ്ങൾ പല ദിവസങ്ങളിലും സന്ദർഭമുണ്ടാക്കി ആ പ്രപഞ്ചമുക്തന്റെ ഹൃദയം ഊററിയെടുക്കുവാൻ ശ്രമിക്കാറുണ്ടായിരുന്നു. പക്ഷേ, ആ മഹാസമുദ്രത്തിൽനിന്നു ഒരു കണികപോലും ഞങ്ങൾക്കു ലഭിക്കുവാൻ കഴിഞ്ഞില്ലെന്നേയുള്ളു.

ആയിടയ്ക്കു നടന്ന മറെറാരു വിശേഷസംഭവം കേൾക്കാൻ രസമുള്ളതാണു്. ആണ്ടിപ്പിള്ള അവർകളുടെ വക വിലയേറിയ ഒരു കോടിക്കസവുനേരിയതു ഒരു മുറിയിൽ ഭിത്തിയോടുചേർത്തു കെട്ടിയിരുന്ന ഒരു അയിൽ ഇട്ടിരുന്നു. രാത്രിയിൽ അതിന്റെ ഏതാനും ഭാഗം എലി കരണ്ടു് ഉപയോഗയോഗ്യമല്ലാതാക്കി. ആണ്ടിപ്പിള്ള അവർകൾ ഈ വിവരം സ്വാമികളോടു പറയുകയും മുണ്ടുകൾ സൂക്ഷിക്കണമെന്നു് ഒരു മുന്നറിവു കൊടുക്കുകയും ചെയ്തു.

ഇതിനു പരിഹാരമായി അന്നു രാത്രി സ്വാമികൾ ഒരു നല്ല പ്രയോഗം ചെയ്തു. ക്ഷേത്രത്തിൽനിന്നു പ്രസാദമായി കൊണ്ടു വന്നിരുന്ന കുറെ ഉണ്ണിയപ്പം എടുത്തുകൊണ്ടുവരുവാൻ വേലക്കാരനോടു പറഞ്ഞു. സ്വാമി അതു വാങ്ങി പിച്ചിക്കീറി പല കഷണങ്ങളാക്കി മുറിയിൽ അവിടവിടെ ഇട്ടു. അനന്തരം മേല്പോട്ടുനോക്കി "വരിൻ കുഞ്ഞുങ്ങളേ! വരിൻ! ഇതാ ഉണ്ണിയപ്പം, വരിൻ!"എന്നു പറഞ്ഞു് കൈകൊട്ടിവിളിച്ചു. ഒരു നേരിയ സ്വരം പുറപ്പെടുവിച്ചുകൊണ്ടു പിന്നെയും വിളിച്ചു. അല്പം കഴിഞ്ഞപ്പോൾ കുറെ എലികൾ ഓടി ഇറങ്ങിവന്നു അപ്പക്കഷണം പെറുക്കി തിന്നാൻ തുടങ്ങി. അപ്പക്കഷണം തീർന്നു എന്നു കണ്ടപ്പോൾ സ്വാമികൾ ഇങ്ങനെ പറഞ്ഞു:— "വിലപിടിച്ച നേരിയതാണു് നിങ്ങൾ നഷ്ടപ്പെടുത്തിയതു്. ഈ മാതിരി ഉപദ്രങ്ങൾ ചെയ്യരുതു്. വല്ല തീററിസാധനങ്ങളും നശിപ്പിച്ചിരുന്നെങ്കിൽ ആക്ഷേപം സങ്കടമില്ല. ഇനിയും ആണ്ടിപ്പിള്ളയെ ഇങ്ങനെ ഉപദ്രവിക്കരുതേ! പോകാം. എലികൾ പലവഴിക്കുമായി പലായനം ചെയ്തു.

സംഗീതകലയിലും അഭിനയകലയിലും സ്വാമികൾക്കു് അതീവ അഭിരുചിയുണ്ടായിരുന്നു. അഭിനയകലയിൽ കഥകളിയോടായിരുന്നു കൂടുതൽ പ്രതിപത്തി. ഉറക്കമിളച്ചു് എത്രദിവസം വേണമെങ്കിലും ഇരുന്നു് ആട്ടം കാണാൻ അദ്ദേഹത്തിനു മടിയില്ല. ആട്ടപ്പാട്ടുകൾ സോപാനമട്ടിൽ ഭംഗിയായി പാടി രസിപ്പിക്കാനുള്ള കഴിവു് അന്യാദൃശമെന്നുവേണം പറയാൻ. കണ്ടിയൂർ ക്ഷേത്രത്തിലെ ഉത്സവക്കളിക്കു് എല്ലാ ദിവസവും സ്വാമികൾ ശ്രീ: ആണ്ടിപ്പിള്ളയുമൊത്തു് ഹാജരുണ്ടാവും. ഒരു ദിവസം ഏകാദശി ആയിരുന്നതിനാൽ അംബരീഷചരിതമായിരുന്നു കഥ. പ്രേക്ഷകജനങ്ങൾക്കു സന്മാർഗ്ഗബോധം സംജാതമാക്കുന്ന കഥകളിൽ ഒന്നാണല്ലൊ അതു്. സ്വാമികൾ നടക്കും ഏ. ശങ്കരപ്പിള്ള എം. ഏ., ആണ്ടിപ്പിള്ള എന്നിവർ ഇരുവശത്തുമായി ഒരു ബെഞ്ചിൽ കഥകളി കാണുവാൻ സ്ഥാനംപിടിച്ചു. രംഗത്തിരുന്ന ഞാൻ ഈ കലാപ്രേമികളുടെ പിന്നിൽചെന്നു നില കൊണ്ടു. കഥാവൈശിഷ്ട്യത്തേയും നടന്മാരുടെ അഭിനയപാടവത്തേയുംപററി സ്വാമികൾ ചിരിച്ചു രസിച്ചു പറയുന്ന വിവരണം രസാവഹമാണു്. ചില പദ്യങ്ങളും കഥകളിപ്പദങ്ങളും പാട്ടുകാരനോടൊപ്പം സ്വാമികൾ മൂളുന്നതും ശ്രദ്ധേയമാണു്. "പാർത്ഥിവഹതക, നീ സമ്പ്രതി ചെയ്തതുപാക്കിലെ ത്രചിത്രം!" എന്നു്, അംബരീഷനെ ദുർവാസാവു ഭത്സിക്കുമ്പോൾ ചട്ടമ്പിസ്വാമികളുടെ മുഖം ഒന്നു കാണേണ്ടതാണു്. രൗദ്ര

പ്രധാനമായ മുഖഭാവത്തോടുകൂടി, മററൊരു ദുർവ്വാസാവു രൂപമെടുത്തിരിക്കയാണോ എന്നു തോന്നും. ജടപിടിച്ച മുടിയും നീണ്ട വെള്ളത്താടിയും സ്വാമികൾക്കു വച്ചുകെട്ടേണ്ട ആവശ്യമില്ല. ഓരോ രസത്തിൻേറയും പ്രതിച്ഛായകൾ അതാതു ഘട്ടത്തിൽ അദ്ദേഹത്തിനു സ്വാഭാവികമാണു്. ചെന്നിത്തല കൊച്ചുപിള്ളപ്പണിക്കരുടെ അംബരീഷനും കരിപ്പുഴ വേലുവിൻെറ ദുർവ്വാസാവും അന്നു് ആ യതീശ്വരനു വളരെ പിടിച്ചു. അവരെ അദ്ദേഹം ആശീർവ്വദിച്ച് കൂട്ടത്തിൽ ഈ രംഗം ഇതിനുമുമ്പു് ഇത്ര ഭംഗിയായി ആരും ആടിക്കണ്ടിട്ടില്ലെന്നു അവരോടു പറയുകയും പ്രശംസിക്കുകയുമുണ്ടായി.

കഥകളിക്കൈകളിൽ അറുപത്തുനാലു സംജ്ഞകളെപ്പററി സാമാന്യ പരിജ്ഞാനം സ്വാമികൾക്കുണ്ടായിരുന്നു. ആ ധാരണയിന്മേൽ മററു മുദ്രകളുടെ അർത്ഥവും സന്ദർഭാനുസരണം മനസ്സിലാക്കി അദ്ദേഹം ആട്ടംകണ്ടു രസിച്ചിരുന്നു. കഥകളിയുടെ മുഴുവൻ കൈകളേയും പ്രതിപാദിക്കുന്ന പുസ്തകമുണ്ടോ? എന്നു് സംഗതിവശാൽ ഒരിക്കൽ അദ്ദേഹം എന്നോടു ചോദിച്ചു. "ഹസ്തലക്ഷണദീപിക" എന്ന പേരിൽ ഒരു ഗ്രന്ഥമുണ്ടെന്നും അതു കണ്ടുപിടിക്കുവാൻ ശ്രമം ചെയ്തുവരികയാണെന്നും വിനയസമേതം ഞാൻ അറിയിച്ചു. വേഗം തേടിപ്പിടിച്ചു് വിവരണങ്ങളോടുകൂടി പൊതുജനോപകാരപ്രദമാക്കിത്തീർക്കണമെന്നു അവിടുന്നു അരുളിച്ചെയ്തു. ആ അനുഗ്രഹം ഫലിച്ചു. 1098-ൽ പ്രസ്തുത ഗ്രന്ഥം ലഭിക്കുന്നതിനും വിവരണങ്ങളോടുകൂടി 1101 മകരം മുതൽ ഭാഷാപോഷിണിയിൽ പ്രസിദ്ധം ചെയ്യുന്നതിനും സാധിച്ച വസ്തുത രേഖപ്പെടുത്തുന്നതിനു ഈ അവസരം ഉപയോഗിച്ചുകൊള്ളട്ടെ.

സ്വാമിതിരുവടികൾ പ്രാണായാമവിധികളും യോഗാസനനിലകളും പരിപൂർണ്ണമായി സിദ്ധിവരുത്തിയ ദേഹമാണു്. കണ്ടിയൂരിൽ താമസിക്കുന്ന കാലത്തു പതിവായി രാവിലെ പത്മാസനത്തിൽ ഇരുന്നു ലഘുവായ രീതിയിൽ പ്രാണായാമം ചെയ്യുന്നതു മാത്രമേ ഈ ലേഖകൻ കണ്ടിട്ടുള്ളു. അന്നു അവിടുത്തേക്കു അറുപത്തിയേഴ വയസ്സു കഴിഞ്ഞിരുന്നു; എങ്കിലും അരോഗദൃഢഗാത്രനായി കാണപ്പെട്ടു. എല്ലാവിധയോഗാസനസമ്പ്രദായങ്ങളേയും അവയുടെ പ്രയോജനങ്ങളേയും അതുപോലെതന്നെ എല്ലാവിധ പ്രാണായാമമുറകളേയും ആവശ്യപ്പെട്ടവരുടെ അറിവിലേക്കായി അദ്ദേഹം വിവരിച്ചുകൊടുക്കുമായിരുന്നു.

അങ്ങനെ സർവ്വവിധ അറിവുകളും പരിപൂർണ്ണമായി നിറഞ്ഞ എണ്ണപ്പെട്ട ഒരു മഹാദിവ്യനായിരുന്നു ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ. ആ സ്ഥിതപ്രജ്ഞൻെറ നാമധേയം നിത്യം സ്മരിക്കുന്നവർക്കു്, ലോകജീവിതം നിർഭയം നയിക്കുവാൻ നിഷ്പ്രയാസം കഴിയും. അവിടുത്തെ ആത്മചൈതന്യപ്രഭാവം എന്നും നിലനില്ക്കട്ടെ! അതു നമ്മേയും വംശപാരമ്പര്യയേയും കാത്തുരക്ഷിക്കട്ടെ! അതിനായി ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ!

# ശ്രീ ചട്ടമ്പിസ്വാമികൾ പുരാവൃത്ത ഗവേഷകനെന്ന നിലയിൽ

---

## വി. ആർ. പരമേശ്വരൻപിള്ള

[കേരളചരിത്രത്തിന്റെ നാനാവശങ്ങളിലും വിപുലമായ പാണ്ഡിത്യം നേടിയിട്ടുള്ള ചട്ടമ്പിസ്വാമികളെ ഒരു പുരാവൃത്തഗവേഷകൻ എന്ന നിലയിൽ വീക്ഷിക്കുകയാണ്, തദ്വിഷയത്തിൽ പ്രാമാണികനായ ലേഖകൻ ചെയ്യുന്നതു്.] പ്രസം:

ആർഷപാരമ്പര്യത്തിന്റെ ആ അനുഗൃഹീത തേജഃപുഞ്ജം അവതരിച്ചിട്ട് ഇതാ നൂറു സംവത്സരം തികയുന്നു. അചഞ്ചലമായ ധൈര്യവും അപ്രതിമമായ മേധാശക്തിയും അനന്യസാധാരണമായ പരിശ്രമശീലവുംകൊണ്ടു യോഗശക്തി പരമാവധി സംഭരിച്ച്, തന്മൂലം അമൂല്യമായ ലോകസേവനം നിർവഹിച്ച ആ ധന്യാത്മാവിനെ ഒരു തവണ ദർശിച്ചു നിർവൃതി നേടാനേ ഈ ലേഖകന് ഭാഗ്യം ലഭിച്ചുള്ളു. അതു് അവിടുന്നു അന്ത്യവിശ്രമം കൈക്കൊള്ളുന്നതിനു ഒന്നോ രണ്ടോ മാസംമുമ്പ് തിരുവനന്തപുരത്തു ഇപ്പോൾ നെടുങ്ങാടി ബാങ്കിട്ടിരിക്കുന്ന കെട്ടിടത്തിൽ വച്ചായിരുന്നു. ശിഷ്യാഗ്രണിയായ ഡാക്ടർ കെ. ജി. ഗോപാലപിള്ളയുടെ ശുശ്രൂഷയിൽ പാർക്കുന്ന സമയം. ശരീരാസ്വാസ്ഥ്യത്താൽ അവിടുത്തെ പവിത്രമായ ആദേശവാണികൾ ആസ്വദിക്കാനിടവന്നില്ല. ആ പരമഭാഗവതന്റെ ചിരസ്മരണീയമായ തേജോമയവിഗ്രഹം ഇരുപത്തിയെട്ടു സംവത്സരം കഴിഞ്ഞിട്ടും കൺമുമ്പിൽ ചൈതന്യസമ്പൂർണ്ണമായി പ്രഭാപൂരം വിതറിക്കൊണ്ടു പരിലസിക്കുന്നു. അട്ടക്കുളങ്ങര മലയാളം ഹൈസ്കൂളിൽ പഠിച്ചിരുന്ന 1094-95 വർഷങ്ങളിൽ ഞങ്ങളുടെ ഗുരുനാഥനായിരുന്ന ശ്രീ. കെ അയ്യപ്പൻ ബി. ഏ. യിൽ നിന്നാണ് സ്വാമിതിരുവടികളുടെ പാവനാപദാനങ്ങളെപ്പററി ഇദംപ്രഥമമായി ഈ ലേഖകനു അറിയാനിടവന്നതു്. പ്രതിഭാസമ്പന്നനായ തൃപ്പാദങ്ങൾ കേരളചരിത്രപരമായി പുറപ്പെടുവിച്ചിരുന്ന വിപ്ലവകരങ്ങളായ അഭിപ്രായങ്ങളാണ് യുക്തിവാദിയായ ശ്രീ: അയ്യപ്പനെ അത്യധികം ആകർഷിച്ചതെന്നു അദ്ദേഹം ക്ലാസ്സിൽ പറഞ്ഞിരുന്നു. അതിനിശിതമായ ധിഷണാവൈഭവംകൊണ്ടും ആർക്കും നേടാനെളുപ്പമല്ലാത്ത വിശാലമനസ്കതകൊണ്ടും സകലരുടേയും ആരാധനയ്ക്കു ഭാജനമായി വിളങ്ങിയ ആ കർമ്മയോഗി വെറുമൊരു ആത്മതത്വാന്വേഷകനായി മററു ചില സിദ്ധന്മാരെപ്പോലെ "കാഷായാംബരബാഹ്യകൃതവേഷ"നായി ഏകാന്തവാസമോ ആശ്രമജീവിതമോ അല്ല കൈക്കൊണ്ടതു്. പാശ്ചാത്യരീതിയിലുള്ള വിദ്യാഭ്യാസവും പരിഷ്കാരവും നമ്മുടെയിടയിൽ വ്യാപിച്ചപ്പോഴേക്കും സമുദായമദ്ധ്യത്തിൽ കടന്നുകൂടിയ നിരീശ്വരത്വത്തേയും ലൗകികമാത്രചിന്തയേയും സ്വന്തമായിട്ടുള്ളതെല്ലാം നിന്ദ്യം; പരസ്വമെല്ലാം കാമ്യം, എന്ന മട്ടിലുള്ള ദുഷിച്ച മനോഭാവത്തേയും വേരോടെ പിഴുതെറിയാൻ അവിടുത്തെ ദിവ്യസാന്നിദ്ധ്യം അത്യന്തം സഹായിച്ചു. വിസ്മൃതിയുടെ അഗാധഗർത്തത്തിലാണ്ടുകിടന്ന നമ്മുടെ ആദ്ധ്യാത്മികസമ്പത്തുകളെ ഉദ്ധരിച്ചു വെളിച്ചത്തുകൊണ്ടുവരാനും ഭൗതികവിചാരമാ

കുന്ന കരിമ്പാറയിൽത്തട്ടി സമുദായം ചിന്നിച്ചിതറിപ്പോകാതിരിക്കാനും തൃപ്പാദങ്ങളുടെ അഭിനന്ദനാർഹമായ ജീവിതചര്യ പ്രയോജനപ്രദമായിത്തീർന്നു. ഏതിനും പോരുന്ന ഒരു സകലകലാവല്ലഭനായിരുന്നുവല്ലോ അവിടുന്നു്. സ്വാമിതിരുവടികളുടെ അപാരവൈദുഷ്യവും, അതിഗഹനമായ ചിന്താസരണിയും ആരിലും വാത്സല്യാമൃതം വർഷിക്കുന്ന അത്യുൽകൃഷ്ടമായ മനോനൈർമ്മല്യവും ആചന്ദ്രതാരം നിലനില്ക്കും. യഥാർത്ഥമഹത്വത്തിന്റെ സമുന്നതശൃംഗമായിരുന്ന അവിടുത്തേക്കു അപരിചിതമായ വിജ്ഞാനവിഭാഗം യാതൊന്നുംതന്നെയുണ്ടായിരുന്നതായിക്കാണുന്നില്ല. ഏതു വിഷയത്തെപ്പററിയും പ്രമാണപൂർവ്വം പ്രതിപാദിക്കുന്നതിനും എത്ര ദുർഗ്രഹമായ കാര്യത്തെപ്പററിയും ശ്രോതാക്കളുടെ ഹൃദയങ്ങളിൽ സുദൃഢബോധം വരുത്തുന്നതിനും അവിടുത്തേക്കുണ്ടായിരുന്ന കഴിവു് അസാധാരണം തന്നെയായിരുന്നു. അനശ്വരയശസ്വിയായ സ്വാമികളുടെ ശ്രദ്ധ എല്ലാ വിജ്ഞാനപഥങ്ങളിലും പതിഞ്ഞിരുന്നുവെന്നു മുൻപു സൂചിപ്പിച്ചുവല്ലോ. അവിടത്തെ ചിന്താമണ്ഡലത്തിനു അപ്രാപ്യമായ യാതൊന്നുമുണ്ടായിരുന്നില്ലെന്നാണു അറിയുന്നതു്.

നിഷ്പക്ഷപാതിയായ ഒരു ചരിത്രാന്വേഷകൻ എന്ന നിലയിൽ തൃപ്പാദങ്ങളുടെ പാവനനാമധേയം എന്നും സ്മരിക്കപ്പെടുന്നതാണു്. വേദാന്തതത്വാന്വേഷണത്തിലെന്നോണം ചരിത്രതത്വാന്വേഷണത്തിലും അവിടുന്നു വിജയശ്രീലാളിതനായി. മാതൃഭൂമിയുടെ പുരാതനത്വത്തിലും അതിന്റെ സംസ്കാരത്തിലും അത്യധികം അഭിമാനിച്ചിരുന്ന തിരുവടികൾ, അതിന്റെ ചരിത്രത്തിൽ ചിരകാലമായി അടിയുറച്ചുകിടന്നിരുന്ന കഥകളിലും ധാരണകളിലും ഭൂരിഭാഗവും വെറും പച്ചക്കള്ളങ്ങളാണെന്നു വ്യക്തമാക്കി, കേരളത്തിന്റെ വ്യക്തിത്വം ലോകത്തിന്റെ ശ്രദ്ധയിൽ കൊണ്ടുവന്നു. മാതൃഭൂമിയുടെ ചരിത്രപദ്ധതിയിൽ വിപ്ലവാത്മകമായ സിദ്ധാന്തങ്ങൾ പലതും അവിടുന്നു ഉന്നയിച്ചു. കള്ളക്കഥകൾ നിർമ്മിച്ചു അനേകനൂററാണ്ടുകളായി ജനലക്ഷങ്ങളെ കബളിപ്പിച്ചുകൊണ്ടിരുന്നവരുടെ പൊള്ളത്തരങ്ങൾ തക്കതായ സാക്ഷ്യങ്ങൾസഹിതം സ്വാമികൾ വെളിച്ചത്താക്കി. ഭാരതത്തിലെ വിവിധസമുദായങ്ങളുടെ കൂട്ടത്തിൽ മലയാളിസമുദായത്തിനു എവിടേയും തലയുയർത്തി നില്ക്കത്തക്ക പരിപൂർണ്ണയോഗ്യതയുണ്ടെന്നു പുരാവൃത്തലക്ഷ്യങ്ങൾമുഖേന അവിടുന്നു സ്ഥാപിച്ചു. ചില സമുദായക്കാർക്കു മാത്രമാണു് വേദാധികാരമെന്നും ഭൂസ്വാമിത്വമെന്നും ഇവിടത്തെ പ്രബലസമുദായങ്ങളെല്ലാം ശൂദ്രവർഗ്ഗത്തിൽപ്പെട്ടവരാണെന്നും മററുമുള്ള ചില സ്വാർത്ഥലോലുപന്മാരുടെ വാദങ്ങൾ മുഴുവൻ അസംബന്ധമാണെന്നു സ്വാമികൾ സയുക്തികം ബോദ്ധ്യമാക്കി. കേരളചരിത്രാന്വേഷകരെ വിഷമിപ്പിച്ചുകൊണ്ടിരുന്ന നിരവധി ദുർഘടപ്രശ്നങ്ങൾക്കു അവിടുന്നു സ്വീകാരയോഗ്യമായ സമാധാനമരുളി.

വിഭിന്നശാസ്ത്രശാഖകളിൽ സ്വാമികൾ പ്രദർശിപ്പിച്ചിട്ടുള്ള പാടവം ശ്ലാഘനീയമാണു്. ചരിത്രഗവേഷണത്തിൽ അവിടുത്തേക്കുണ്ടായിരുന്ന വൈദഗ്ദ്ധ്യം വിസ്മയാവഹംതന്നെ. പാശ്ചാത്യരും പൌരസ്ത്യരുമായ വിദ്വന്മണികൾ അത്ഭുതപ്പെടത്തക്കവിധത്തിലുള്ള സ്വതന്ത്രചിന്തയാണു് തിരുവടികൾ ആ മാർഗ്ഗത്തിലും കൈക്കൊണ്ടുകാണുന്നതു്. പ്രശസ്തികാമനല്ലാത്ത അവിടത്തെ കൃതികൾ മലയാളഭാഷയിലായതുകൊണ്ടും അവതന്നെ മിക്കവാറും അലഭ്യമായതുകൊണ്ടും അവയർഹിക്കുന്ന പ്രചാരം ലഭിച്ചിട്ടില്ല. ലോകമാന്യബാലഗംഗാധരതിലകൻ; സ്വാമി ശങ്കരാനന്ദ മുതലായവരെക്കാൾ കൂടുതലായ ധിഷണാശക്തി അവിടുന്നു ചരിത്രഗവേഷണത്തിൽ സുസ്പഷ്ടമാക്കിയി

ട്ടുണ്ട്. ആദിമമനുഷ്യരുടെ വാസസ്ഥാനം, ആചാരം, വ്യാകരണോല്പത്തി, സംസ്കൃത-തമിഴ് വ്യാകരണങ്ങളുടെ താരതമ്യപഠനം ആദിയായവയെ ആസ്പദമാക്കി അവിടുന്നു രചിച്ചിട്ടുള്ള പ്രബന്ധങ്ങൾ ഇംഗ്ലീഷിലേക്കു വിവർത്തനംചെയ്തു പ്രസിദ്ധപ്പെടുത്തുന്ന പക്ഷം അവയുടെ മാററ് ഗവേഷകലോകത്തിന് സുവിദിതമായിത്തീരുന്നതാണ്. മലയാളത്തിൽപ്പോലും അവയെ സമാഹരിച്ചു പ്രസിദ്ധപ്പെടുത്താത്തതു് മഹാകഷ്ടമെന്നു പറയാതെതരമില്ല.

കേരളചരിത്രപരമായി പുറത്തുവന്നിട്ടുള്ള കൃതികളിൽ ഭൂരിഭാഗം പക്ഷപാദമലീമസമാകുന്നു. നിഷ്പക്ഷപാതികളായ പാശ്ചാത്യർ ഇവിടങ്ങളിൽ സഞ്ചരിച്ചപ്പോൾ എഴുതിവച്ചിരുന്ന വിവരണങ്ങളെപ്പോലും നമ്മുടെ ചരിത്രമെഴുത്തുകാരിൽ ചിലർ കരുതിക്കൂട്ടിയുണ്ടാക്കിവച്ച സിദ്ധാന്തങ്ങളുടെ സ്ഥാപനത്തിന് അനുകൂലമായവിധത്തിൽ ശസ്ത്രക്രിയ ചെയ്തും മാററി മറിച്ചും മാത്രമാണ് ഉപയോഗിച്ചു കാണുന്നതു്. പരമഗുരുപാദരുടെ ശ്രദ്ധ ജന്മഭൂമിയുടെ ചരിത്രത്തിൽ പതിഞ്ഞതിന്റെ ഫലമായി നമുക്കു ലഭിച്ച അനർഘനിധിയാണ് പ്രാചീനകേരളം. രണ്ടോ മൂന്നോ ഭാഗങ്ങളായി പ്രസിദ്ധപ്പെടുത്താനുദ്ദേശിച്ചിരുന്ന പ്രസ്തുതഗ്രന്ഥത്തിന്റെ ഒന്നാംഭാഗം മാത്രമേ പുറത്തു വന്നിട്ടുള്ളു. കേരളചരിത്രപരമായി അതേവരെ നിലനിന്നിരുന്ന പല സിദ്ധാന്തങ്ങളേയും തക്കതായ തെളിവുകളുടെ സാന്നിദ്ധ്യത്തിൽ യുക്തിവാദംകൊണ്ടു അവിടുന്നു ഖണ്ഡിച്ചിരിക്കുന്നു. സ്വാമികളുടെ വാദഗതി അത്യന്തം വിജ്ഞേയമാണ്. അവയുടെ രത്നച്ചുരുക്കം മാത്രമേ ഇവിടെ ചേർക്കുന്നുള്ളു.

പരശുരാമൻ സമുദ്രനിഷ്കാസനം കൊണ്ടു മലയാളഭൂമിയെ വീണ്ടെടുത്തു ബ്രാഹ്മണർക്കു ദാനംചെയ്തുവെന്നും ബ്രാഹ്മണർ ജാതിവിഭാഗത്തിൽ ഒന്നാം സ്ഥാനമഹിക്കുന്നുവെന്നും മററുമുള്ള പ്രസ്താവങ്ങൾ, പഴയ പ്രമാണങ്ങൾ, പാരമ്പര്യങ്ങൾ, നടപടികൾ എന്നിവകൊണ്ടു അടിസ്ഥാനരഹിതമെന്നു കാണാം. ശുദ്ധഹൃദയരായ നാട്ടുകാർ, സ്വദേശബഹിഷ്കൃതരായ ഒരു കൂട്ടം ആര്യബ്രാഹ്മണരുടെ കാപട്യവലയിൽ കുടുങ്ങി തമ്മിൽത്തല്ലി താഴ്ചയിൽക്കഴിയാനിടവന്നു എന്നതാണ് പരമാർത്ഥം. കേരളചരിത്രത്തിന് ആസ്പദഗ്രന്ഥങ്ങളായി പറയാറുള്ള സഹ്യാദ്രിഖണ്ഡം, കേരളമാഹാത്മ്യം, കേരളോൽപ്പത്തികൾ, കേരളാവകാശക്രമം എന്നിവ പുരാതനകൃതികളോ പ്രാമാണികങ്ങളായി കൈക്കൊള്ളാവുന്നവയോ അല്ല. നമ്പൂരി, എമ്പ്രാൻ, പോററി എന്നീ പേരുകൾ വഹിക്കുന്നവർ നായന്മാരല്ലാതെ മററാരുമല്ല. മലയാളബ്രാഹ്മണരെ പരശുരാമൻ കൊണ്ടുവന്നിട്ടില്ല. പരശുരാമന്റെ ദാനകഥകൾതന്നെ യുക്തിശൂന്യതയ്ക്കു മകുടോദാഹരണങ്ങളാണ്. ബ്രാഹ്മണരും ശൂദ്രരും തമ്മിലുള്ള സേവ്യസേവകഭാവം ബ്രാഹ്മണർ എഴുതിവച്ചിട്ടുള്ള പ്രമാണങ്ങളിലല്ലാതെ പരമ്പരാഗതമായ നടപടികളിൽ കാണുന്നില്ല. മലയാളഭൂമി ഭാർഗ്ഗവനുള്ളതല്ല. അടിസ്ഥാനപ്രമാണങ്ങൾ നോക്കിയതിൽ ഇവിടത്തെ വസ്തുക്കളുടെ മുന്നിനങ്ങൾ അബ്രാഹ്മണരുടേതായിട്ടാണ് കാണുന്നതു്. നായരുടെ മേന്മയ്ക്കും ബ്രാഹ്മണന്റെ താഴ്മയ്ക്കും അനുകൂലമായ പ്രമാണങ്ങളും, യുക്തികളും ധാരാളമുണ്ട്. മുൻപറഞ്ഞ കൃതികൾ ഭാർഗ്ഗവനേയും ബ്രാഹ്മണനേയും വാനോളം വാഴ്ത്തി ബ്രാഹ്മണർ പിൽക്കാലത്തു നിർമ്മിച്ചവയാണ്. എന്നുതന്നെയല്ല പൂർവ്വാപരവിരുദ്ധവും യുക്തിശൂന്യവുമായ കഥകൾകൊണ്ടു നിറഞ്ഞവയുമാണ് അവ. മലയാളബ്രാഹ്മണരുടെ വസ്തുക്കളും സ്ഥാനമാനങ്ങളുമെല്ലാം നായന്മാരിൽനിന്നു നേടിയവയത്രേ. അല്ലാത്തപക്ഷം ഈ രണ്ടു സമുദായങ്ങളും ഒന്നായിരിക്കണം. ക്ഷേത്രാചാരങ്ങൾ, ഉത്സവച്ചടങ്ങുകൾ മുതലായവ അവധാനപൂർവ്വം സൂക്ഷിച്ചാൽ

നായന്മാർക്ക് കേരളത്തിലുണ്ടായിരുന്ന പ്രാധാന്യം കാണ്മാൻ കഴിയും. നായരുടെ പഴമയ്ക്കും പാരമ്പര്യാഗതമായ വിശിഷ്ടസിദ്ധികൾക്കും അപ്രതിഷേധ്യമായ തെളിവുകൾ പലതും സ്വാമികൾ അവതരിപ്പിച്ചിട്ടുണ്ട്. അവിടുത്തെ വാദമുഖങ്ങൾക്കു ശക്തികൂട്ടുവാൻ അവ തികച്ചും പര്യാപ്തം തന്നെ.

നാകന്മാരെന്നു പണ്ടു വിളിക്കപ്പെട്ടിരുന്നവരാണ് നായന്മാർ എന്നുള്ളതിന് അവിടുന്നു അനേകം പ്രമാണങ്ങൾ ചേർത്തു കാണുന്നു. ആ സമുദായത്തിന്റെ സംഗ്രാമധീരത്വം, ആർജ്ജവം, ശരീരദാർഢ്യം, കായികാഭ്യസനവൈദഗ്ധ്യം, സ്ത്രീജനങ്ങളുടെ സമരപാടവം, ധർമ്മപാരായണത്വം, വദാന്യത, ദൈവികചിന്ത, സംസ്കാരധനം, യോഗസിദ്ധികൾ, മതാത്രയവിരക്തി എന്നിവ വിശ്വവിശ്രുതമായിരുന്നു. ബ്രാഹ്മണശബ്ദംതന്നെ മലയാളത്തിനു സ്വന്തമായിട്ടുള്ളതല്ല. സ്വാർത്ഥമാത്രതല്പരരായ പരദേശികൾ ഇവിടത്തുകാരിൽ അടിച്ചേല്പിച്ചതാണ് ഈ ശബ്ദമെന്നു വിചാരിക്കുവാൻ വകയുണ്ട്. മലയാളികളുടെ സംസ്കാരസമ്പത്തിനെ സ്വാമികൾ ആദ്യന്തം വിശദമാക്കിയിരിക്കുന്നു. ബ്രഹ്മസാക്ഷാൽക്കാരം പ്രാപിച്ച ജ്ഞാനികളുടെ ബാഹുല്യം ഇവിടത്തെപ്പോലെ മറെറങ്ങുമില്ലെന്നും അവിടുന്നു കാണിച്ചിട്ടുണ്ട്. കായികവിദ്യാവൈദഗ്ധ്യം സമുദായത്തിന്റെ പ്രത്യേകതകളിലൊന്നായിരുന്നു. അതിനെപ്പററിയും അവരുടെ അപൂർവസിദ്ധികളെപ്പററിയും വിദേശികളായ റോലൻഡ്സൻ, റേനോട്ട്, സ്റ്റ്യൂവട്ട്, ജാൺസ്റ്റൻ, ജോനാതൻഡങ്കൻ, ഡ്വാർട്ടേബർബോസാ, ഹാമിൽട്ടൻ, ബുക്കനൻ മുതലായവർ പറഞ്ഞിട്ടുള്ളതിനെ സന്ദർഭോചിതമായി ഉദ്ധരിച്ചിട്ടുണ്ട്.

ശൂദ്രശബ്ദവും മലയാളദേശത്ത് അശ്രുതപൂർവമാണ്. ചില തല്പരകക്ഷികൾ ഇടക്കാലത്തു ഇറക്കുമതിചെയ്തതാണത്. ആര്യന്മാരുടെ വർണ്ണവ്യവസ്ഥയ്ക്ക്—ചാതുർവർണ്ണ്യത്തിന്—ദ്രാവിഡദേശമായ കേരളത്തിൽ പ്രസക്തിയില്ല. ചാതുർവർണ്ണ്യത്തെ അനുശാസിക്കുന്ന ഗ്രന്ഥങ്ങൾ, അതിന്റെ രംഗം ബ്രഹ്മാവർത്തവും ആര്യാവർത്തവുമാണെന്നു പറഞ്ഞിട്ടുണ്ട്. മലയാളദേശം അതിലൊന്നിലും ഉൾപ്പെട്ടതല്ലല്ലോ. ജാതിവ്യവസ്ഥയും അതിനെ മുൻനിർത്തിയുള്ള ഉച്ചനീചത്വങ്ങളും അർത്ഥഹീനമാണെന്നു വേണ്ടുവോളം പ്രമാണങ്ങൾ ഹാജരാക്കി തിരുവടി സ്ഥാപിച്ചിരിക്കുന്നു. ഇങ്ങനെ കേരളചരിത്രത്തിന്റെ അന്ധകാരസമ്പൂർണ്ണമായ കോണങ്ങളിൽ ശാശ്വതമായ വെളിച്ചമാണ് അവിടുന്ന് വിതറിയിരിക്കുന്നതു്.

സ്ഥലനാമങ്ങൾ മിക്കവാറും ചരിത്രവസ്തുതകൾ സൂചിപ്പിക്കുന്നതാകകൊണ്ടു അവയുടെ പഠനത്തിൽ പ്രാമാണികന്മാരിൽ പലരുടേയും ശ്രദ്ധ പതിഞ്ഞിട്ടുള്ള കാലമാണിതു്. പല യൂറോപ്യന്മാരും ഭാരതീയരും ഈ പദ്ധതിയിലൂടെ പ്രയത്നിച്ചിട്ടുണ്ട്. മദ്രാസ് സർവകലാശാലയിൽ തമിഴ്ഗവേഷണവകുപ്പിന്റെ അദ്ധ്യക്ഷൻ തമിഴ്നാട്ടിലെ സ്ഥലനാമങ്ങളെക്കുറിച്ചു അടുത്തകാലത്തു ഒരു വലിയ പുസ്തകം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഏതദ്വിഷയസ്പർശിയായ ഒരു കൊച്ചുപുസ്തകവും ഏതാനും ലേഖനങ്ങളും കുറേ മുമ്പു മലയാളത്തിൽ പുറത്തുവന്നു. എന്നാൽ ഈ ശാഖയിലും സ്വാമിതിരുവടികളുടെ ശ്രദ്ധ പതിഞ്ഞിരുന്നുവെന്നകഥ അധികംപേരും അറിഞ്ഞിരിക്കയില്ല. അനേകം ഭാഷകളിൽ അസൂയാവഹമായ പാണ്ഡിത്യം സമ്പാദിച്ചിരുന്ന അവിടുന്നു കേരളത്തിലെ പല സ്ഥലനാമങ്ങളുടേയും ഉൽപ്പത്തികഥ പറഞ്ഞിട്ടുള്ളതു് എത്രയും ശ്രദ്ധേയമാണ്. സ്ഥലപ്പേരുകളിൽ ചിലതിനെ അർത്ഥശൂന്യമായ വിധത്തിൽ സംസ്കൃതീകരിച്ചിട്ടുള്ളതിനേയും സ്വാമികൾ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ശു

ചീന്ദ്രം, ഹരിപ്പാട്ട് എന്നിവയുടെ ആഗമം ഈവിധത്തിലാണ്. എറണാകുളം (ഇറൈനായർകുളം), കൊടുങ്ങല്ലൂർ (കൊടുംകോലൂർ-ദണ്ഡനംചെയ്യുന്നസ്ഥലം), ശുചീന്ദ്രം (ചിവേന്തിരം-ശിവസിന്ധുപുരം), മരുങ്ങൂർ (മലനല്ലൂർ), വിളവങ്കോട്ട് (വിളൈവൻകോട്ട്-വിളനിലവും വലിയകുന്നും ഉള്ള പ്രദേശം), തിരുവട്ടാർ (ഈ സ്ഥലത്തെ ചുററി നദിഒഴുകുന്നു), കോവളം (കോ-രാജാവ്, അളം-പ്രദേശം), പുനലൂർ (പുനൽ ഊർ-നദിയുള്ളസ്ഥലം). കരുനാഗപ്പള്ളി (കരൈനാഗപ്പള്ളി-കരനായന്മാരുടെദിക്ക്), കാർത്തികപ്പള്ളി (കാർത്തികേയൻെറസ്ഥലം), മാവേലിക്കര (മാ-വേലൈ-കര=മഹാസമുദ്രകര), ചേർത്തല (ചെളിക്കര), ഏററുമാനൂർ (വൃഷഭവാഹനനായ ശിവൻെറ സ്ഥലം), ഹരിപ്പാട്ട് (അരിപ്പാട്ട്-അരുവിപ്പാട്ട്-ചെറുതോടുള്ള പ്രദേശം), ആലുവാ (വെള്ളം വളരെ പരക്കുന്ന ഇടം), കഠിനംകുളം (കടൽനൻകുളം) മുതലായ സ്ഥലപ്പേരുകളെപ്പററിയുള്ള സ്വാമികളുടെ അഭിപ്രാഗതി പരിഗണനാർഹമാണ്. ഭൂമിയുടെ കിടപ്പ്, അതിൻെറ സ്വഭാവം, പ്രഭുക്കന്മാരുടെ സ്ഥാനമാനാദികൾ, ക്ഷേത്രദേവതകൾ മുതലായവയാണ് സ്ഥലങ്ങളുടെ പേരുകൾക്കു അടിസ്ഥാനമായിട്ടുള്ളതെന്നു അവിടുന്നു എത്രയോ ദശാബ്ദങ്ങൾക്കു മുമ്പേതന്നെ കാട്ടിത്തന്നു. കാലാതിപാതത്താൽ ഭൂപ്രകൃതിക്കു മാററംവന്നിരിക്കാനിടയുള്ളതിനാൽ ചില പേരുകൾ ഇന്നു അർത്ഥശൂന്യമായി തോന്നുന്നതാണെന്നും അവിടുന്നു ചൂണ്ടിക്കാണിച്ചു. ഗ്രാമം, നദി, കായൽ, ദേശം എന്നിവയെക്കുറിക്കുന്ന എല്ലാ നാടൻപദങ്ങളെയും സംസ്കൃതമാക്കുവാൻ ശ്രമിക്കയും അവയ്ക്കു സ്ഥലപുരാണങ്ങൾ നിർമ്മിക്കയും ചെയ്യുന്ന പതിവ് ഇന്നോ ഇന്നലെയോ തുടങ്ങിയതല്ല. വക്കല, വൈക്കം, അമ്പലപ്പുഴ എന്നിവയെ വൽക്കലം, വ്യാഘ്രാലയം, അംബരത്ടിനി എന്നിങ്ങനെ രൂപഭേദം വരുത്താൻ ആഗ്രഹിച്ചതു് അവയുടെ താല്പര്യം അറിഞ്ഞുകൂടാതെ വന്നതുകൊണ്ടോ സംസ്കൃതഭ്രമം കലശലായതുകൊണ്ടോ ആവാം. ചില സ്ഥലങ്ങളോടു ഘടിപ്പിച്ചു ചില മഹർഷിമാരുടെ കഥകളും പറഞ്ഞുവരുന്നു. ഇതെല്ലാം പില്ക്കാലസൃഷ്ടികൾതന്നെ.

സ്വാമികൾ പ്രാചീനകേരളം പ്രസിദ്ധപ്പെടുത്തി ഏതാണ്ടംവഷം കഴിഞ്ഞതിൽ പിന്നെ പുറത്തായ ജന്മികുടിയാൻ കമ്മിററിറിപ്പോർട്ടിലും അവിടുത്തെ അഭിപ്രായഗതി തന്നെ സ്വീകരിച്ചുകാണുന്നു. സ്വാമികളുടെ "ആദിഭാഷ"യെന്ന പ്രബന്ധം, സുപ്രസിദ്ധ പുരാവൃത്തവിദഗ്ദ്ധൻ സർ ജാൺ മാഷൽ, മഹെൻജൊദാരോവിൽ ഖനനം നടത്തി ഭാരതീയസംസ്കാരത്തെപ്പററി ഏത്രയും വിപ്ലവകരമായ അഭിപ്രായങ്ങൾ അടങ്ങിയ വിപുലഗ്രന്ഥം പ്രസിദ്ധപ്പെടുത്തുന്നതിനു വളരെമുമ്പു രചിച്ചതാണ്. ദ്രാവിഡസംസ്കാരമാണ് ഭാരതത്തിൻെറ അതിപുരാതനമായ സംസ്കാരമെന്നു സ്വകൃതിയിൽ സർ ജാൺ മാർഷൽ സ്ഥാപിച്ചിരിക്കുന്നു. ആ അഭിപ്രായം സ്വാമികൾ "ആദിഭാഷ"യിൽ അതിനും വളരെ മുമ്പു പ്രകടിപ്പിച്ചതാകുന്നു. തമിഴ്ഭാഷയിൽനിന്നാണു സംസ്കൃതത്തിൻെറ ആവിർഭാവമെന്നുപോലും സ്വാമികൾ പ്രസ്താവിച്ചിരുന്നു. തമിഴ്ശബ്ദത്തിനു മാധുര്യാദികൾക്കുപുറമേ തായ്മൊഴി അഥവാ മാതൃഭാഷ - ലോകത്തിൻെറതന്നെ മൂലഭാഷ — എന്നു അർത്ഥമുണ്ടെന്നുംകൂടി അവിടുന്നു ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഭാരതീയസംസ്കാരത്തെപ്പററി ഡാക്ടർ ജാൺ മാർഷൽ പുറപ്പെടുവിച്ച അഭിപ്രായം ഇന്നു മിക്കവാറും ഒരു സിദ്ധാന്തമായി അംഗീകരിക്കപ്പെട്ടിരിക്കുന്നു. അതു ദീർഘകാലം മുമ്പ് തൃപ്പാദങ്ങൾ പുറപ്പെടുവിച്ച അഭിപ്രായമാണെന്നറിയുമ്പോൾ അവിടുത്തെ ഗവേഷണപാടവം എത്രമാത്രം അടിയുറച്ചതായിരുന്നുവെന്നുവ്യക്തമാകുന്നു,

നമ്മുടെ ജന്മഭൂമിയുടെ ചരിത്രത്തിനു ആ സമസ്തവിജ്ഞാനവാരിധി നൽകിയ സംഭാവന എത്രയും മഹത്തമമായ ഒന്നുതന്നെയാണു്. സ്വാമിതൃപ്പാദങ്ങളുടെ പാവന സ്മരണ നമുക്കു എന്നെന്നേക്കും മാർഗ്ഗപ്രദീപമായി വിളങ്ങുമാറാകട്ടെ!

---

# * തിരുവായ്മൊഴികൾ

[യോഗമാർഗ്ഗത്തെക്കാൾ ജ്ഞാനമാർഗ്ഗത്തിനുള്ള പ്രാധാന്യം സ്വാമികൾ—തന്റെ ഒരു ശിഷ്യനു വിവരിച്ചുകൊടുക്കുകയാണു്. ഈ തിരുവായ്മൊഴി, മുമുക്ഷുക്കൾക്കു് ആത്മവെളിവിയററുവാൻ ഉപകരിക്കുകതന്നെചെയ്യും.] പ്രസാ:

**കവിപ്പുവൻ**—യോഗശാസ്ത്രപഠനം, പഠനം ഇവയും പത്മാദ്യാസനബന്ധവും, മനസ്സിനെ ഒരു സ്ഥാനത്തുനിർത്തി നിർന്നിമേഷമായിരിക്കലും—ഇത്യാദി നീ (യോഗി) ചെയ്യുന്നു. പ്രവൃത്തികൾ ജ്ഞാനതപോധനസന്നിധിയിൽ തപോവേഷംകെട്ടിയാട്ടകമാത്രമാണു്. എന്നാൽ ഈ യോഗവാസനയെപ്പോക്കി സാക്ഷാൽ മോക്ഷമടയുവാൻ മാർഗ്ഗമെന്തെന്നാൽ:—നീ മുമ്പിലത്തേപ്പോൽ സങ്കല്പവികല്പങ്ങളോടു് അഭിമുഖനാകാതെ,

**മലട്ടറിവായ്**—ജ്ഞാനമാത്രമായ്, എങ്ങും നിറഞ്ഞ, സംയോഗമററ നിശ്ചലാകാശം എന്നപോലെ ഇരുന്നാലും.

**തത്വമുട്ടാക്കായ്**—തത്വങ്ങളെ എല്ലാം നിയതിചെയ്തു, നീങ്ങി തന്നെ ജ്ഞാനത്താൽ അറിയുംവിധമുള്ള ബോധം കൂടാതെ, മേൽപ്പറഞ്ഞ തത്വങ്ങളുടെ തന്റെമേൽ പുനപ്പായ്—മൂടിവച്ചുകൊണ്ടു് സമാധി ഇരിക്കുന്ന യോഗിയെ ജീവബോധയുക്തനായ ഭ്രാന്തൻ എന്നു വിളിക്കുന്നു. ജ്ഞാനിക്കെന്തുകുററം? ഊഹബുദ്ധികൂടാതെകണ്ടു, കെട്ടുകുററിയിൽ അടങ്ങാത്ത മദകളഭത്തെ ബന്ധിക്കാൻ പാറയിൽനിന്നു നാരുരിക്കുന്നവനെയും തനിക്കിരിക്കാൻ ഇടംനൽകുന്ന ആകാശത്തെ ചെന്നുപിടിക്കുന്നവനെയും പോലെയാണു് ഈ യോഗികൾ.

**നെയ്യിൽനിഴൽ**—നെയ്യിൽതോന്നുന്ന നിഴൽപോലെയും ആ നിഴലെ നോക്കീട്ടു് ആകാശത്തെനോക്കിയാൽ ആ നിഴൽപോൽതോന്നുന്ന ഛായാപുരുഷനെപ്പോലെയും ഇന്ദ്രിയങ്ങളുടെ അസദ്വസ്തുക്കളിൽചേർന്നു ജീവബോധവികല്പംകൊണ്ടു താനും ധ്യേയമൂർത്തികളുമായി ആധാരങ്ങളിൽ തോന്നുന്നതും, നിർമ്മലനാദബിന്ദു ദർശനരൂപത്തിൽ തോന്നിച്ചു, അതു സ്ഥിരമാകാതെ വീണ്ടും നശിച്ചുപോകുന്നതും ആയ ഈ കൃത്യങ്ങളെല്ലാം വിചാരജ്ഞാനത്താൽതന്നെ സ്പഷ്ടമായറിയാത്തവൻ ചെയ്യുന്നതാണു്.

**വാലൈമുകമായ്**—നിശ്ചിതദേശത്തു് ചെല്ലാൻ എതിരായി ആനയേറിയവൻപോലെയും, ജീവബോധത്തെ മുൻനിർത്തി, ജ്ഞാനത്തെ പിന്നിട്ടു, ശിവപ്രാപ്തിക്കു ഭാവിച്ചാൽ സാധിക്കുമോ? തന്നെ ചെന്നു് അതിനൊത്തപടി, തന്നെ അലയ്ക്കുന്ന പിശാചിനെ അറിഞ്ഞിരിക്കെ അതെവിടെ എന്നന്വേഷിക്കുന്ന ഒരുവന്റെ മൗഢ്യംപോലെ ബന്ധമുക്തികളിലും നിന്നോടു ചേർന്നിരുന്നു മോക്ഷാദി നൽകുന്ന തിരുവരുളിനെ അന്യത്ര എന്നു കരുതി തേടുന്നതു് ജ്ഞാനിക്കു് ഏററവും പരിഹാസമത്രെ.

**ഉലകത്തെ മായം**—മായാകാര്യമായ പ്രപഞ്ചത്തെയും ദേഹത്തെയും മിഥ്യയെന്നറിയിച്ചാൽ ഗന്ധർവനഗരംപോൽ അസത്തായ് കണ്ടറിയുന്നതല്ലാതെ തീരെ ഇതിനെ തള്ളിക്കളയാൻ കഴിയുമോ? എങ്കിൽ സ്വപ്നത്തിൽ നാലുവശവും അഗ്നിചൂഴ്ന്നു മാറിപ്പോവാൻ വയ്യാതെ ഇരിക്കുന്നവൻ ജാഗ്രത്തിൽ അതിനെ കടക്കുമ്പോലെ ജ്ഞാനസൂര്യപ്രകാശാനന്തരം ദേഹാദി പൊയ്യെന്നു വരുമെന്നർത്ഥം.

ശ്രീചട്ടമ്പിസ്വാമികൾ.

---

* പന്നിശ്ശേരിക്കുറിപ്പുകളിൽനിന്നു്.

# [illegible]

## വള്ളത്തോൾ

[വള്ളത്തോൾ മഹാകവി കേരളത്തിലെ മഹാപുരുഷന്മാരിൽ പലരേപ്പററിയും മനോഹര കവനങ്ങൾ രചിച്ചിട്ടുണ്ടെങ്കിലും, ചട്ടമ്പിസ്വാമികളുടെ സമാധിയെ പരാമർശിച്ചുകൊണ്ട് എഴുതിയ താഴെ ചേർക്കുന്ന കവനതല്ലജത്തേക്കാൾ ഹൃദയംഗമമായി മററധികമുണ്ടെന്നു തോന്നുന്നില്ല.. സ്വാമികളുടെ വ്യക്തിവൈഭവത്തിന്റെ മർമ്മഭാഗങ്ങളെ പ്രകാശിപ്പിക്കുന്ന ഈ സൂക്തിരത്നം ഏതൊരു കേരളീയനും അഭിമാനത്തോടുകൂടി വായിക്കേണ്ടതാണ്.]

പ്രസാ:

യാതൊന്നിലനുദിനം ന്യൂനത പണിഞ്ഞാലും
ചേതസ്സിലലംഭാവം തോന്നുകില്ലൊരുത്തർക്കും!

അവ്യക്തഭാഗ്യലിപിയായ മന്നിടിലമാ
ദിവ്യപാദത്തെയൊരു കുറിയേ മുകർന്നുള്ളു;

ഇയ്യഴലെവ്വണ്ണം ഞാൻ സഹിക്കുമപ്പൊൻതൃക്കാൽ
പോയല്ലോ പരലോകം പാംസുവാൽ ശുചിയാക്കാൻ.

മുന്നിലേ നടകൊണ്ടാൻ മാർഗ്ഗോപചാരത്തിനാ-
സ്സന്യാസിപ്പെരുമാൾതൻ ശ്രീനീലകണ്ഠശിഷ്യൻ.

അത്യന്തവിയുക്തർ നാമിരുപേരോടും - നമു-
ക്കസ്തമിച്ചിതു ഹാ! ഹാ! തിങ്കളും കതിരോനും.

പരമഹംസാഢ്യർക്കും സദ്ഗുരുവായുള്ളോവെ!
പരമഭട്ടാരകവിദ്യാധിരാജസ്വാമിൻ!

സർവ്വദർശനതന്ത്രസ്വതന്ത്രൻ, നാനാശിഷ്യ-
സംവൃതപാർശ്വൻ, നിത്യബ്രഹ്മചര്യസ്ഥൻ, ഭവാൻ,

പൂതമാം വേദാന്തസ്സൂത്രത്തുരുക്കിയൊഴിച്ചിട്ടാ-
ദ്വൈതത്തിൻ വിടവടച്ചൊന്നാക്കി വിളക്കിയും,

സ്വകൃതാനേകസ്തോത്ര "സൌന്ദര്യലഹരി"യിൽ
പ്രകൃതിമഹേശിയെപ്പൊന്നോടം കളിപ്പിച്ചും,

ശങ്കരാചാര്യരുടെ ജന്മഭൂവിനെ വീണ്ടും
ശങ്കരാചാര്യരുടെ ജന്മഭൂവാക്കിക്കൊണ്ടാൻ.

ആയിരത്തിരുപത്തിയൊമ്പതാമാണ്ടിൽ നമു-
ക്കായിട്ടാത്തിരുവടിയെങ്ങവതരിച്ചുവോ?

അക്കാലം പണ്ടേ രണ്ടു, നാലുപേർ തപോയോഗാ-
ലുൽകൃഷ്ടപരിശുദ്ധമാക്കിവെച്ചുള്ളൊന്നത്രേ!

ഏതിൽനിന്നെരിതിരി ഒന്നുകൈക്കൊണ്ടു തമോ-
ഭീതരാം പ്രജകളെ നേർവഴി കാട്ടീ ഭവാൻ?

ആ മഹാമണിദീപമക്ഷികൾക്കലക്ഷ്യമാം
ധാമത്തിലുൾച്ചേർന്നല്ലോ "ശ്രീനാരായണസ്വാമിൻ!"

ഇമ്മലയാളത്തിന്റെ പൂർവ്വികചരിതങ്ങ-
ളുണ്മയിലരുൾചെയ്തിന്നീടുന്നതിൻമുന്നേ

അമ്മുഖമതാ ദീർഘമൗനമുദ്രിതമായി;
നമ്മളെയാരുണ്ടിനി ശ്രോതവ്യം ശ്രവിപ്പിപ്പാൻ?

ശരണാഗതന്മാരിൽ കാരുണ്യക്കതിർകളെ-
ച്ചൊരിഞ്ഞ നക്ഷത്രങ്ങളാത്തിരുനയനങ്ങൾ

അടഞ്ഞുപോയല്ലോ നാമെത്ര ദുർഭഗർ വീണ്ടും
അഴിയലില്ലാത്തതാം പരമസമാധിയിൽ.

"തത്ത്വമസ്യാദി" മഹാവാക്യോപദേശത്താൽപ്പോ-
ലത്തിരുമുഖം വാണീദേവിതൻ കേളീപത്മം.

സ്നിഗ്ദ്ധമാം കണ്ഠത്തിൽനിന്നുയർന്ന ഗീതത്താലും
നിസ്സാന്ദ്രചിദാനന്ദമരന്ദം തൂകിപ്പോന്നു;

ഭക്തർക്കു മന്ത്രോപാസ്തിന്യാസങ്ങൾ നിർദ്ദേശിക്ക-
മത്ത്യൈക്കവിരലുകളൊപ്പമേ വിളയാടീ

സാഹിത്യരസമൂതിക്കുന്ന തൂലികമേലും
മോഹനവീണാവേണുമൃദംഗാദികളിലും.

ശാന്തിയെപ്പരത്തുമാ സ്വാമിതൻമുന്നിൽ ചെന്നാൽ
ശാർദ്ദൂലഭുജംഗാദിഹിംസ്രജാതികൾപോലും

ചിക്കെന്നു ഭാവംമാറി ശിഷ്യർപോലൊതുക്കത്തിൽ
നിൽക്കയേ പതിവുള്ളൂ, ഹാ! തൊഴാം തപോരാശേ!

ചിത്തമേ! പോരും യത്നം; നീയൊരു കട്ടിയെറ;-
സദ്ദിവ്യപുരുഷന്റെ മാഹാത്മ്യമൊരർണ്ണവം.

അപ്പുണ്യോത്തരതീർത്ഥചരണസ്മരണത്തേ-
നല്ലാല്പം നുകർന്നു നീ തൃപ്തിപൂണ്ടാലും നിത്യം.

# ആ ജീവിതത്തിന്റെ ഒരു വ്യാഖ്യാനം

കെ. പി. പ്രഭാകരൻനായർ ബി. എ; എൽ. ടി.

"അദ്വേഷ്ടാ സർവ്വഭൂതാനാം
മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹങ്കാരഃ
സമദുഃഖസുഖഃ ക്ഷമീ.

സന്തുഷ്ടഃ സതതം യോഗീ
യതാത്മാ ദൃഢനിശ്ചയഃ
മയ്യർപ്പിതമനോബുദ്ധി-
ര്യോ മദ്ഭക്ത സ മേ പ്രിയഃ"

എന്നു് ശ്രീകൃഷ്ണപരമാത്മാവു അർജ്ജുനനു് അക്ഷരോപാസകന്മാരുടെ ധർമ്മത്തെപ്പററി ചെയ്തിട്ടുള്ള ഉപദേശത്തിന്റെ സാക്ഷാത്കാരമായിരുന്നു ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ജീവിതം. പ്രത്യേക ഉപദേശങ്ങളോ, സന്ദേശങ്ങളോ എന്ന രീതിയിൽ അദ്ദേഹം ലോകത്തിനു പ്രദാനംചെയ്തിട്ടില്ല. എന്നാൽ ആ ജീവിതംതന്നെ ഒരു മഹാസന്ദേശമായിരുന്നു. ലോകത്തിൽനിന്നും അകന്നു് ജീവിച്ചിട്ടില്ല. കർമ്മനിരതരായിരിക്കുന്ന സാധാരണക്കാരുടെ ഇടയിൽ, അവരിൽ ഒരുവനെപ്പോലെ ജീവിച്ചു്, അവരുടെ സുഖദുഃഖങ്ങളിൽ പങ്കുകൊണ്ടു്, എന്നാൽ സ്ഥിതപ്രജ്ഞനായിട്ടു് തന്റെ ജീവിതത്തിനെ ആ യോഗിവര്യൻ അവസാനിപ്പിച്ചു. ആത്മീയമായിട്ടുള്ള വളർച്ചയ്ക്കു് ലോകം ഇന്നു ധരിച്ചുവച്ചിട്ടുള്ളതായ പ്രത്യേകതകളുടെ ആവശ്യമൊന്നുമില്ലെന്നു തന്റെ ജീവിതംകൊണ്ടു് പഠിപ്പിച്ചു.

അമാനുഷികങ്ങളായ കൃത്യങ്ങളുടെ പിന്നാലെ പോകുന്ന മനുഷ്യൻ—സിദ്ധികളെ പ്രവർത്തീകരിച്ചുകാണാൻ ഉൽസുകനായ മനുഷ്യൻ—ആ പരമാത്മാവിന്റെ ജീവിതത്തിൽ പല മഹാസിദ്ധികളും കണ്ടെത്തിയേക്കാം. അദ്ദേഹം ഒരു പട്ടിസ്സദ്യ നടത്തിയിരിക്കാം, കടുവായെ അഭിമുഖീകരിച്ചിരിക്കാം, പാമ്പിനെ കാട്ടിൽ കൊണ്ടാക്കിയിരിക്കാം. എന്നാലിവ ഒന്നുംതന്നെ സിദ്ധികാംക്ഷവേണ്ടി ചെയ്തിട്ടുള്ളതാകുവാൻ തരമില്ല.

"അദ്വേഷ്ടാ സർവ്വഭൂതാനാം"......... എന്നു, ബ്രഹ്മവിത്തിനുമാത്രം ഉണ്ടാകാറുള്ള സ്ഥിതപ്രജ്ഞധർമ്മം ജീവിച്ചു്, ആ പരമാത്മാവു് കാണിച്ചുകൊടുക്കുകയായിരുന്നു. ഭേദബുദ്ധി നശിച്ചു് "സർവ്വത്ര സമദർശിയാ"യിട്ടു ആ മഹാനുഭാവൻ ജീവിക്കുകയായിരുന്നു. നിരാശീർതചിത്താത്മാ ത്യക്തസർവ്വപരിഗ്രഹഃ—ശാരീരം കേവലം കർമ്മ കുർവണാപ്നോതി കിൽബിഷം" എന്ന ഗീതാവചനം ആശ്രയിച്ചു് കർമ്മങ്ങളെ ചെയ്തുകൊണ്ടിരുന്ന ആ ജ്ഞാനി, തന്റെ ജീവിതംകൊണ്ടു പുണ്യപാപബന്ധനാകാതെ കർമ്മങ്ങളെ ചെയ്യേണ്ടതായമാർഗ്ഗം ലോകസമക്ഷം കാണിച്ചുതന്നു. സർവ്വചരാചരങ്ങളിലും തന്നെത്തന്നെയാണു ദർശിച്ചിരുന്നതു് എന്നുള്ളതിനു മതിയായ ഉദാഹരണമാണു് അദ്ദേഹത്തിന്റെ പട്ടിസ്സദ്യയും ജന്തുക്കളോടു പൊതുവേയുണ്ടായിരുന്ന മമതാബന്ധവും.

സാധാരണ സന്യാസം സ്വീകരിച്ചിട്ടുള്ളവർ ലോകത്തിൽനിന്നു അകന്നും വേർപെട്ടും ജീവിച്ചുപോരുന്നതു സർവ്വമതാനുയായികളിലും നാം കാണുന്നുണ്ടു്. ഹിന്ദുമതത്തിലാണെങ്കിൽ കാഷായവസ്ത്രം ധരിക്കുക, ജടാശ്മശ്രുക്കൾ വളർത്തുക, ശിരസ്സു മുണ്ഡനം ചെയ്യുക, കമണ്ഡലു, യോഗദണ്ഡു് മുതലായവകൊണ്ടു നടക്കുക എന്ന പ്രത്യേകതകൾ, കാണുന്നുണ്ടു്. ഇതിൽനിന്നെല്ലാം ഭിന്നമായിട്ടുള്ള ഒരു രീതിയാണു സ്വാമിജി

സ്വീകരിച്ചിരുന്നതു്. സമൃദ്ധമായി വളർന്നിരുന്ന കേശമീശകളൊഴിച്ചാൽ അദ്ദേഹത്തിന്റെ വേഷം അക്കാലത്തെ തറവാട്ടിലെ കാരണവന്മാരുടേതായിരുന്നു. വെള്ളമുണ്ടും തോർത്തും—ഇതായിരുന്നു പതിവു വേഷം. ശ്രീ വിവേകാനന്ദസ്വാമികളെ തന്റെ ജ്ഞാനവിജ്ഞാനങ്ങൾകൊണ്ടു് അമ്പരപ്പിച്ച സ്വാമികൾ സാധാരണക്കാരോടു് വെറും പ്രാകൃതശൈലികൾ ഉപയോഗിച്ചാണു സംസാരിച്ചിരുന്നതു്. അദ്ദേഹത്തിന്റെ സംഭാഷണം ഒരു നാടൻ അമ്മാച്ചന്റേതായിരുന്നു. ഒരു സ്ഥലവും സ്വന്തവാസസ്ഥലമാക്കാതെ ചുററിത്തിരിഞ്ഞു് നടന്നിരുന്ന ആ മഹാനുഭാവൻ തന്റെ വാസംകൊണ്ടു മലയാളക്കരയിലുള്ള പലഗൃഹങ്ങളേയും പാവനമാക്കിയിട്ടുണ്ടു്. തലയിണയിൽ തലയുരുട്ടിക്കൊണ്ടു് നെഞ്ചിൽ താളംപിടിച്ചുകിടക്കുക അദ്ദേഹത്തിന്റെ പതിവായിരുന്നു. ആ കിടപ്പിൽ മഹായോഗികൾക്കുപോലും സിദ്ധിച്ചിട്ടില്ലാത്ത സമാധിസൗഖ്യം അദ്ദേഹം അനുഭവിച്ചിരുന്നു. തന്റെ ധ്യാനജപാദികൾക്കു പ്രത്യേക സൗകര്യങ്ങളൊന്നുംതന്നെ അദ്ദേഹം ആവശ്യപ്പെട്ടിരുന്നില്ല

സർവ്വകർമ്മാണി മനസാ സന്യസ്യാസ്തേ സുഖംവശീ
നവദ്വാരേ പുരേ ദേഹീ നൈവകുർവന്നകാരയൻ.

എന്നപോലെ മഹാസമാധിസുഖം സദാ അനുഭവിക്കുന്നുണ്ടായിരുന്നു.

കുട്ടികളുമായി സാമീപ്യവും അവരുമായുള്ള കളിയും അദ്ദേഹം വളരെ ഇഷ്ടപ്പെട്ടിരുന്നു. സ്വാമികൾ തിരുവനന്തപുരത്തു താമസിച്ചിരുന്ന അവസരങ്ങളിൽ അന്നു് തീരെ കുട്ടിയായിരുന്ന എനിക്കും അദ്ദേഹത്തിന്റെ നേരംപോക്കുകൾ ആസ്വദിക്കുന്നതിനുള്ള ഭാഗ്യം സിദ്ധിച്ചിട്ടുണ്ടു്. മത്സ്യമാംസാദികൾ ഉപയോഗിച്ചിട്ടില്ലാത്ത അവിടുന്നു് അവ പാകംചെയ്യുന്ന രീതി അനുഭവരസത്തോടുകൂടി ഞങ്ങൾക്കു പറഞ്ഞുതന്നിട്ടുണ്ടു്. "നെത്തോലിക്കരുവാടു്" പാകംചെയ്യേണ്ടതായ രീതി സവിസ്തരം പ്രതിപാദിച്ചിട്ടു് ഒടുവിൽ "പ്ലാക്കരവികൊണ്ടു കോരിക്കൂട്ടിയാൽ ഒരു നായ്ക്കൊരു നായ് കൊടുക്കില്ല" എന്നു പറയുമ്പോൾ ഞങ്ങൾ പൊട്ടിച്ചിരിച്ചിട്ടുണ്ടു്.

"ചെമ്മീനപ്പൂമുളകാന്താരി
മുളകുംപുളിയുംസമം
ഇവചേർത്തുള്ള ചമ്മന്തി
ബ്രാഹ്മണനക്കും ഭുജിച്ചിടാം"

എന്നും മററും ആണു് അദ്ദേഹം ചൊല്ലാറുണ്ടായിരുന്ന ശ്ലോകങ്ങൾ.

ലോകത്തിൽ യാതൊന്നിനേയും അദ്ദേഹം വെറുത്തിരുന്നില്ല. ഒരു പ്രവൃത്തിയിലും നികൃഷ്ടത അദ്ദേഹം ദർശിച്ചിരുന്നില്ല. അദ്ദേഹത്തിന്റെ വകയിൽ ഒരു ജ്യേഷ്ഠസഹോദരനു് അല്പം മദ്യപാനം ചെയ്യുക എന്നൊരു ദൂഷ്യം ഉണ്ടായിരുന്നു. ഇതൊരിക്കലും അവരുടെ ബന്ധത്തിൽ ഒരു പോരായ്മ സൃഷ്ടിച്ചിരുന്നില്ല. ചിലപ്പോൾ ജ്യേഷ്ഠനെപ്പററി ഞങ്ങളോടന്വേഷിക്കുന്ന അവസരത്തിൽ ചേട്ടൻ തനിച്ചാണോ അതോ ചങ്കരണ്ണനുംകൂടിയുണ്ടോ? എന്നു ചോദിക്കുന്ന ഒരു പതിവു് അദ്ദേഹത്തിനുണ്ടായിരുന്നു. "തെങ്കിലെ വെള്ളം, ചങ്കിലേപോനാ, ചങ്കരനാനയും, ചിങ്കിലി പാടുവൻ" എന്നും നേരമ്പോക്കായി പറയാറുണ്ടായിരുന്നു.

ഈ പ്രാകൃതഭാഷ സംസാരിച്ചുകൊണ്ടിരുന്നതായ സ്വാമികൾ തികഞ്ഞ ഒരു ഭാഷാപണ്ഡിതനായിരുന്നു എന്നുള്ളതു് അദ്ദേഹത്തിന്റെ കൃതികൾ സാക്ഷ്യംവഹിക്കുന്നുണ്ടു്. സംഗീതത്തിൽ ഏതു് ഉപകരണം ഉപയോഗിക്കുന്നതിലും അപാരമായ പാടവം അദ്ദേഹത്തിനുണ്ടായിരുന്നു. സകലകലാവല്ലഭൻ എന്നുള്ള സ്ഥാനത്തിനു് സ്വാമിജി സർവഥാ അർഹനായിരുന്നു.

പണ്ഡിതാഗ്രേസരന്മാരും ശുദ്ധപാമരന്മാരും അദ്ദേഹത്തിന്റെ സന്തതസഹചാരികളായിരുന്നു. ധനവാനും, ദരിദ്രനും

അദ്ദേഹത്തിന്റെ സ്നേഹത്തിന് പാത്രീഭൂതന്മാരായിരുന്നു. പരമസാത്വികൻ മുതൽ എന്തും ചെയ്യുന്നതിനു മടിയില്ലാത്ത തമോഗുണപ്രധാനന്മാർവരെ അദ്ദേഹത്തിന്റെ ശിഷ്യന്മാരായിരുന്നു.

"ശ്വാക്കളും ഗോക്കളും" അദ്ദേഹത്തിനു ഭേദമില്ലായിരുന്നു. എല്ലാവരോടും വാത്സല്യം ഒന്നുപോലെ. ഈ പ്രപഞ്ചത്തിൽ ആത്മജ്യോതിസ്സിനെയല്ലാതെ മറ്റൊന്നിനേയും അദ്ദേഹം ദർശിച്ചിരുന്നില്ല."

"പണ്ഡിതാഃ സമദർശിനഃ" എന്ന ഗീതാവചനത്തെ തന്റെ ജീവിതംകൊണ്ടു് അർത്ഥവത്താക്കി ആത്മജ്യോതിസ്സ്—ലോകത്തിന് പ്രദാനം ചെയ്യുന്ന ആ പുണ്യാത്മാവു് നമുക്കു് പ്രചോദനം നൽകട്ടെ.

ഓം! ശാന്തി! ശാന്തി!

---

# മഹാസമാധിയെപ്പററി അറിഞ്ഞപ്പോൾ

[ശ്രീചട്ടമ്പിസ്വാമികളുടെ സമാധിയെ അറിയിച്ചുകൊണ്ടു് അയച്ച കത്തിനു മറുപടിയായി ശിവഗിരിയിൽനിന്ന് ശ്രീനാരായണഗുരുസ്വാമികളുടെ ആജ്ഞപ്രകാരം ശ്രീതീർത്ഥപാദപരമഹംസസ്വാമികൾക്കു് അയച്ച ഒരു കത്തിന്റെ പകർപ്പാണു് താഴെ ചേർക്കുന്നതു്:]

പ്രകാ:

ശിവഗിരിമഠം, വർക്കല.
29—9—99.

ഓം.

ബ്രഹ്മശ്രീ ചട്ടമ്പിസ്വാമിതൃപ്പാദങ്ങളുടെ മഹാസമാധിയെസ്സംബന്ധിച്ചു അവിടെനിന്നും അയച്ച എഴുത്തു് അവസരംപോലെ തൃപ്പാദങ്ങളെ ഉണർത്തിച്ചു. അവിടെ വരേണമെന്നു തൃപ്പാദങ്ങൾ അടിക്കടി പറയുന്നു. പക്ഷേ വഴിയുടെ പ്രയാസംകൊണ്ടാണു് തല്ക്കാലം വരാതിരുന്നതു്. ഇനി ഒരവസരത്തിൽ വരുന്നതാണെന്നു കല്പിച്ചിട്ടുണ്ടു്. ഈ വിവരം അറിഞ്ഞ അന്നു സ്വാമികല്പനപ്രകാരം മഠത്തിൽ നിരാഹാര വ്രതം സ്വീകരിക്കുകയും വിശേഷാൽ പൂജയും പ്രാർത്ഥനയും നടത്തുകയും ചെയ്തിരിക്കുന്നു.

തൃപ്പാദാശ്രിതൻ,
ഗുരുപ്രസാദ്. (ഒപ്പു്)

# സംഭാഷണമദ്ധ്യേ

## പ്രാക്കുളം നാണുപിള്ള

[ശ്രീ ചട്ടമ്പിസ്വാമികളുടെ സമാധിയോടടുപ്പിച്ച് അവിടുന്ന് പ്രാക്കുളത്തു താമസിക്കുന്ന കാലത്തു, അന്ന് ഒരു വിദ്യാർത്ഥിയായിരുന്ന ശ്രീ: പ്രാക്കുളം നാണുപിള്ള (ഇന്ന് കോട്ടയം ഡിസ്ട്രിക്ട് മുൻസിഫ്) സ്വാമികളുമായി നടത്തിയ സംഭാഷണത്തിന്റെ ചില അനുസ്മരണകളാണ് താഴെ ചേർക്കുന്നത്.] പ്രസം;

ഞാൻ ഇന്റർമീഡിയററു വിദ്യാർത്ഥിയായിരിക്കുന്ന കാലത്ത്, സമാധിക്കു പത്തുപതിനഞ്ചുദിവസംമുമ്പു സ്വാമിതിരുവടികൾ പ്രാക്കുളത്ത് ഞങ്ങളുടെ വസതിയായ തോട്ടുവയലിൽബംഗ്ലാവിൽ താമസിക്കുന്നതിനിടയായി. സ്വാമിതിരുവടികളുമായി ഉള്ള സംഭാഷണത്തിൽ താഴെപ്പറയുന്ന സംഗതികൾ അദ്ദേഹത്തിൽനിന്നും അറിയുന്നതിനു സംഗതിയായി. ടി സംഭാഷണവിഷയങ്ങൾ നിങ്ങൾക്കു വേണ്ടത്തക്കതാണെന്നു തോന്നുന്നപക്ഷം ടി ഗ്രന്ഥത്തിൽ ചേർക്കുമെന്നു ഉദ്ദേശിച്ച് എഴുതി അറിയിക്കുന്നു.

മഹാത്മജിയെപ്പററി അദ്ദേഹം പറഞ്ഞതു്, കലിയുഗത്തിൽ അദ്ദേഹം ത്യാഗത്തിന്റെ അവതാരമാണെന്നാണ്.

വിവേകാനന്ദസ്വാമിയും സ്വാമിതിരുവടികളുമായി ഉള്ള ക്രൂടിക്കാഴ്ചയെപ്പററി ചോദിച്ചപ്പോൾ, കണ്ണിനു പൊതുഗുണങ്ങൾ ശാസ്ത്രീയമായിട്ടുണ്ടെന്നും അവ പൊതും തികഞ്ഞ കണ്ണുകൾ വിവേകാനന്ദസ്വാമികൾക്കല്ലാതെ മററാർക്കും കണ്ടിട്ടില്ലെന്നും പറഞ്ഞു.

നാണുഗുരുസ്വാമികളും വാഴൂർ തീർത്ഥപാദപരമഹംസനും സ്വാമിതിരുവടികളെ ഇവിടെവച്ചു സന്ദർശിക്കുകയും മൂന്നുപേരും ക്രൂടി ഇവിടെവച്ചു ഒരു ഫോട്ടോ എടുക്കുകയും ചെയ്തിട്ടുണ്ട്. (ഫോട്ടോ പണ്ട് കൊല്ലത്തുണ്ടായിരുന്ന രത്തിനസ്വാമിപ്പിള്ളയുടെ സ്ററുഡിയോക്കാരാണ് എടുത്തതു്.) ഇവിടെയുള്ള സ്വാമിതിരുവടികളുടെ താമസക്കാലത്തു പല കലകളിൽ വിദഗ്ദ്ധന്മാരായ മഹാന്മാരും അദ്ദേഹത്തെ സന്ദർശിച്ചിട്ടുണ്ട്. അതിൽ പ്രധാനമായിട്ടു പാണ്ടിയിൽ നിന്നും ഒരു സന്യാസി വരികയും അദ്ദേഹവുമായി സ്വാമി ഒരുദിവസം മററാരേയും കാണാതെ കഴിച്ചുക്രൂട്ടുകയും ചെയ്തു. അദ്ദേഹത്തിൽനിന്നുമുള്ള അറിവ് സ്വാമിയെ "ഷൺമുഖദാസ്" എന്നാണ് പാണ്ടിയിൽ അറിയുന്നതെന്നാണ്. ഈ പേരു ചോദിച്ചു മലയാളത്തിൽ സഞ്ചരിച്ചതുകൊണ്ടു് അദ്ദേഹത്തെ കണ്ടുമുട്ടുന്നതിനു് ഏകദേശം ഒരു കൊല്ലത്തോളം വേണ്ടിവന്നു.

പ്രസിദ്ധ നാഗസ്വരവിദ്വാനായ കടവൂർ കിട്ടപ്പണിക്കരുടെ തകിൽക്കാരൻ കണ്ണമാല ഒരിക്കൽ അദ്ദേഹത്തെ സന്ദർശിച്ചു. ആദ്യം ഒരു Good morning എന്ന മട്ടിൽ സ്വാമിയെ തൊഴുതു. ഞാൻ ഇയാൾ ആരാണെന്നു സ്വാമിയെ പരിചയപ്പെടുത്തി. അപ്പോൾ സ്വാമിയുടെ ക്രൂടെ ഉണ്ടായിരുന്ന ഗിഞ്ചിറായിൽ ഒരെണ്ണം അയാൾക്കു് കൊടുക്കാൻ പറഞ്ഞു. സ്വാമി കിടന്നിരുന്ന സോഫായുടെ അടുക്കൽ ഇരുന്നു ഇയാൾ കൊട്ടിത്തുടങ്ങി. അപ്പോൾ സ്വാമി "നീലാംബരിരാഗം" ആലപിച്ചു മൂർദ്ധന്യത്തിൽ എത്തിയാൽ ഏതുതാളത്തിൽ കൊട്ടി എടുക്കും എന്നു അയാളോടു ചോദിച്ചു. ഇതിനു സമാധാനം പറയാതിരുന്നപ്പോൾ സ്വാമിയു

ടെകയ്യിലുണ്ടായിരുന്ന വിശറിത്തണ്ടിൽ അദ്ദേഹം കൈവിരൽകൊണ്ടു തട്ടുന്നതുകേട്ടു കണ്ണമാല "തള്ളാംകിടതൈ" "തള്ളാംകിടതൈ" എന്നും മററും പറഞ്ഞുതുടങ്ങി താളം മനസ്സിലായി എന്നുള്ള മട്ടുകാണിച്ചു. ഇതിൽ വിദഗ്ദ്ധനല്ലാത്തതുകൊണ്ടു് ബാക്കി ഭാഗങ്ങൾ എനിക്കു മനസ്സിലാക്കുന്നതിനു സാധിച്ചില്ല തിരികെ കണ്ണമാലയേയുംകൊണ്ടു ശാപ്പാട്ടു കൊടുക്കുന്നതിനു തെക്കേതായ വീട്ടിലേക്കു പോകുന്നവഴിക്കു ഞങ്ങളുടെ ഇപ്പോഴത്തെ കാരണവനായ പ്രാക്കുളം പരമേശ്വരൻപിള്ളയെ വഴിക്കുവച്ചു ഞങ്ങൾ കണ്ടു അപ്പോൾ കണ്ണമാല സാധാരണ അദ്ദേഹത്തെ വിളിക്കുന്നപോലെ "എന്നാ മഹാരാജ്" "അവാൾ (സ്വാമികൾ) മുരുകൻ താൻ" എന്നു പറഞ്ഞു. ഇയാളുമായിട്ടുള്ള സംഭാഷണത്തിൽ ഓരോ രാഗം ആലാപിക്കുമ്പോൾ ഗായകന്റെ മുഖത്തു് ഓരോനിറം കാണാമെന്നുകൂടി അദ്ദേഹം അരുൾചെയ്തു. ഇതിനെ തുടന്നു് സ്വാമിജി എന്നോടു് ഒരിക്കൽ അമ്പലപ്പുഴ ക്ഷേത്രത്തിൽ കയറി ശീവേലി സമയത്തു് എടയ്ക്കാ വാങ്ങി കൊട്ടിയകഥയും കൊട്ടനുസരിച്ചു ശാന്തിക്കാരൻ തുകിത്തുടങ്ങിയപ്പോൾ അന്നത്തെ ശീവേലി ഏകദേശം മൂന്നരനാഴികനീണ്ടുനിന്നതായും പറഞ്ഞു.

അമ്പലപ്പുഴ താമസിക്കുന്ന അവസരത്തിൽ പരേതനായ ഹൈക്കോടതിജഡ്ജിയും സാഹിത്യകാരനുമായ പി. കെ. നാരായണപിള്ളയെ കടപ്പുറത്തുവച്ചു് സ്വാമിജി കണ്ടിട്ടുണ്ടെന്നും സംസാരിച്ചിട്ടുണ്ടെന്നും പറഞ്ഞു. മുക്കുവന്മാരെക്കൊണ്ടു് കുഴികുഴിപ്പിച്ചു് സ്വാമിജി അതിൽ ഇറങ്ങിയിരിക്കുകയും മണ്ണു മൂടിച്ചിട്ടു് 40, 50 അടി ദൂരെ നിന്നുംകൊണ്ടു് കൈകൊട്ടി ചിരിക്കുകയും ഇവർ അപ്പോൾ സന്തോഷത്തോടുകൂടി അദ്ദേഹത്തിന്റെ അടുക്കൽ ഓടി ചെല്ലുകയും ചെയ്യുക പതിവാണെന്നു അദ്ദേഹം പറഞ്ഞിട്ടുണ്ടു്. ഇങ്ങനെയുള്ള ചെപ്പടിവിദ്യകളിൽ ഭ്രമിച്ചു യഥാർത്ഥസന്ന്യാസം വിട്ടു ഈ വകവിദ്യകളുംകൊണ്ടു സഞ്ചരിക്കുന്ന സന്ന്യാസിമാർ ഒട്ടും കുറവല്ലെന്നും അദ്ദേഹം പറഞ്ഞു.

പണ്ഡിതനും വൈദ്യശിരോമണിയും ആയിരുന്ന ഒ. എൻ. കൃഷ്ണക്കുറുപ്പുവൈദ്യൻ ഒരിക്കൽ സ്വാമിജിയെ സന്ദർശിച്ചു. സ്വാമികളുടെ തൃപ്പാദങ്ങളിൽ തൊട്ടു തൊഴുതതിനു ശേഷം ശിഷ്യനെപ്പോലെ ഒളുക്കത്തിൽ നേരിയതു അരയിൽ കെട്ടി സോഫായുടെ തലയ്ക്കൽ നിന്നു. കാല്ക്കൽ ഞാനും നിന്നു. അപ്പോൾ സ്വാമിജി ഒരു വിരൽകൊണ്ടു തലയിൽ തൊട്ടു തലകുലുക്കി വൈദ്യനു തലയുണ്ടെന്നു എന്നെ മനസ്സിലാക്കി. അപ്പോൾ അഷ്ടാംഗഹൃദയത്തിൽ ശസ്ത്രക്രിയയെപ്പററി ഒന്നും പറഞ്ഞിട്ടില്ലല്ലോ സ്വാമി! എന്നു ചോദിച്ചു. സ്വാമിജി അപ്പോൾ അവിടംവരെയെ നീ നോക്കിയിട്ടുള്ളോ, ബാക്കി കടലാസു മറിച്ചിട്ടില്ലയോ എന്നു ചോദിച്ചു. ഇവർ തമ്മിൽ പിന്നീടുണ്ടായ സംഭാഷണത്തിൽനിന്നും ആയുർവേദവിദഗ്ദ്ധനല്ലാത്ത എനിക്കു മനസ്സിലാക്കാൻസാധിച്ചതു് ഞരമ്പുകെട്ടുകളിലുള്ള തടവലും ആയുർവേദത്തിലെ ഓപ്പറേഷനാകുമെന്നാണു്.

പിന്നീടു ഒരുദിവസം എന്നോടു "സംസാരപ്പുഴ" ആയിട്ടു ജീവിക്കരുതു് എന്നു പറഞ്ഞു. എനിക്കു മനസ്സിലായില്ല എന്നു പറഞ്ഞപ്പോൾ എല്ലാത്തിനും വീട്ടിലും ജീവിതത്തിലും ഒരു സ്ഥാനം ഉണ്ടായിരിക്കണമെന്നു പറഞ്ഞു. ഇതിൽനിന്നും ഞാൻ മനസ്സിലാക്കിയതു്. "Everything in its own place" (ഏതിനും അതിനേർറതായ ഒരു സ്ഥാനമുണ്ടു്.) എന്ന തത്വമാണു്.

പാശ്ചാത്യദർശന (Philosophy)വും പൌരസ്ത്യദർശനവും തമ്മിൽ താരതമ്യപ്പെടുത്തിയാൽ പൌരസ്ത്യദർശനം ഒരു മഹാസമുദ്രവും പാശ്ചാത്യം ഒരുതുള്ളി വെള്ളവുമാണെന്നു സ്വാമികൾ അഭിപ്രായപ്പെട്ടു.

# കേരളത്തിലെ ദേശനാമങ്ങൾ

## ശ്രീ ചട്ടമ്പിസ്വാമികൾ

[താഴെ ചേൎക്കുന്ന ലേഖനഭാഗം സ്വാമികൾ വിസ്തരിച്ചെഴുതാൻ ഉദ്ദേശിച്ചിരുന്ന ഒരു ഗവേഷണപ്രബന്ധത്തിന്റെ പ്രാരംഭമാണ്. അതു പൂൎത്തിയായിരുന്നെങ്കിൽ എത്ര വിജ്ഞാനപ്രദമായ ഒരു ശാസ്ത്രഗ്രന്ഥമായിരുന്നു നമുക്കു ലഭിക്കാൻ കഴിയുമായിരുന്നതെന്നു വിലപിക്കുകയേ ഇനി തരമുള്ളു. ദേശനാമങ്ങളെപ്പററി പലരും എഴുതിയിട്ടുണ്ടെങ്കിലും സ്വാമികളുടെ ദൎശനകോടി പലസ്ഥലങ്ങളിലും നിലവിലിരിക്കുന്ന വിശ്വാസങ്ങളെ തകിടംമറിക്കുന്നതാണെന്നുള്ളതു് ഈ ലേഖനത്തിൽ ശുചീന്ദ്രം മുതലായ സ്ഥലനാമങ്ങളുടെ ആഗമനത്തെപ്പററിയുള്ള സ്വാമികളുടെ വ്യുത്പത്തി സാക്ഷ്യംവഹിക്കുന്നതാണ്.] പ്രസം:

വിദേശീയരുടെ ആഗമനത്താൽ ഭാരതത്തിലെ മിക്കദേശങ്ങളിലേയും നാമങ്ങളെ മാററി പുതിയ പേരുകൾ കൊടുത്തിട്ടുണ്ടെന്നു കാണാവുന്നതാണ്. ഇതുപോലെ ഭാരതഖണ്ഡത്തിന്റെ തെക്കേ അററത്തുള്ള മലയാളദേശത്തിലും എന്തെങ്കിലും മാററം സംഭവിച്ചിട്ടുണ്ടോ എന്നു നോക്കാം:—

പരദേശികളുടെ വരവു ഹേതുവായിട്ടു നാമങ്ങൾ പലവിധത്തിലും ഭേദപ്പെട്ടിട്ടുണ്ടെന്നുള്ളതിന്നു സാധാരണനടപ്പുള്ളവയിൽനിന്നും ഒരു ഉദാഹരണം കാണിക്കാം. ഇവിടെ കിഴക്കെന്നും, മേക്കെന്നുമാണല്ലോ പൂൎവ്വപശ്ചിമദിക്കുകൾക്കു പറഞ്ഞുവരുന്നതു്. കിഴക്കു, മേക്ക് ഈ വാക്കുകൾ തമിഴ്ഭാഷയിൽ പെട്ടതാണ്, കിഴക്കെന്നുള്ളതു്, കീഴ് എന്നുള്ളതിൽനിന്നും മേക്കു് "മേൽ" എന്നുള്ളതിൽനിന്നും ഉണ്ടായവയാകുന്നു. പൎവ്വതത്തിന്നു് കിഴക്കായി സ്ഥിതിചെയ്യുന്ന പാണ്ടിദേശത്തു സമുദ്രം കിടക്കുന്നതും സൂൎയ്യൻ ഉദിക്കുന്നതുമായ ഭാഗം കിഴക്കും പൎവ്വതഭാഗമായ മേൽഭാഗം മേക്കുമാണ്. ഈ മുറയ്ക്കു മലയാളദേശത്തു പൎവ്വതങ്ങളുടെ ഭാഗം മേൽഭാഗവും സമുദ്രംകിടക്കുന്ന താഴ്ന്നഭാഗം കീഴ്ഭാഗവുമാണ്. നാം ഇപ്പോൾ പറഞ്ഞുവരുന്ന കിഴക്ക് എന്നുള്ള ഭാഗം നമുക്കു മേക്കും മേക്കെന്നുള്ള ഭാഗം നമുക്കു കിഴക്കുമാണ്. എന്നാൽ നാം പറഞ്ഞും ധരിച്ചും വരുന്നതു മേക്കിനെ കിഴക്കെന്നും, കിഴക്കിനെ മേക്കെന്നും വിപരീതമാക്കിയാണ്. ഇതു പാണ്ടിക്കാരോടു നമുക്കുള്ള അധിസംസൎഗ്ഗം ഹേതുവായിട്ടു വന്നുപോയതായിരിക്കണം. (ഈ അഭിപ്രായത്തോടു് കാൽഡ്വാൽതന്നേ യോജിക്കുന്നുണ്ടു്. സ: പ:) ഇവിടെ പണ്ടുപണ്ടേ നടപ്പുള്ള പേരു് ഉഞ്ഞാറു്, പടിഞ്ഞാറു് എന്നാകുന്നു. ഉഞ്ഞാറു് = ഉയർ + ഞാർ; ഉയർ = ഉയരുന്ന സ്ഥലം; ഞാർ = ഞായർ സൂൎയ്യൻ. അതായതു സൂൎയ്യൻ ഉദിച്ചുയരുന്ന ദിക്കെന്നും; പടിഞ്ഞാറു് = ഞായർ പടിയുന്ന സൂൎയ്യൻ പടിയുന്ന; താഴുന്ന സ്ഥലം എന്നും; സൂൎയ്യൻ അസ്തമിക്കുന്ന എടമെന്നും താല്പൎയ്യം.

"ഉഞ്ഞാററുവരയെ നീങ്കി ഉയിരിളം പതിമേനി" (എന്നു തമിഴ്പാടൽ) പടിഞ്ഞാറു് എന്നുള്ളതു പ്രസിദ്ധമാണല്ലോ.

മററുരാജ്യങ്ങളിലെന്നപോലെ മലയാളത്തും ഒരു ദേശീയഭാഷയുണ്ടു്. തമിഴിന്റെ വകഭേദമായ ഒരു ഭാഷയാണ് ഇവിടത്തെ മലയാളഭാഷ. ഈ നാട്ടിലുള്ള മിക്ക നാമങ്ങളും ഈ ഭാഷയിൽതന്നെ ആയിരിക്കണം. അജ്ഞതയാലോ മററോ പല നാമങ്ങളേയും ഇപ്പോൾ സംസ്കൃതഭാഷാപ

ങ്ങളും കലർത്തി ദുർവ്യാഖ്യാനങ്ങൾ ചെയ്തിട്ടുള്ളതായി കാണാം സ്ഥലനാമങ്ങളുടെ ഉത്ഭവം മൂന്നുവിധത്തിൽ സംഭവിക്കാവുന്നതാണ്. ആദ്യമായി ഭൂമിയുടെ കിടപ്പും ഗുണവും അനുസരിച്ചും, രണ്ടാമതു പ്രഭുക്കളുടെ സ്ഥാനമാനങ്ങളെ ആശ്രയിച്ചും, മൂന്നാമതു ക്ഷേത്രദേവനാമങ്ങളെ ആശ്രയിച്ചും ആകുന്നു. ഇതിൽ രണ്ടാമത്തെ രീതിയനുസരിച്ച് അന്യദേശപ്രഭുക്കന്മാരുടെ നാമങ്ങൾകൂടി പല സ്ഥലങ്ങളിലുമിപ്പോൾ നടപ്പിലായിട്ടുണ്ട്.

ഒരു വാക്കിനു പല അർത്ഥങ്ങളും കാണുന്നതുകൊണ്ട് ഒരു സ്ഥലത്തിന്റെ നാമം ശരിയാണോ എന്നു നിശ്ചയിക്കുന്നതിന് ആ സ്ഥലത്തെ പരിശോധിക്കേണ്ടിവരുന്നേക്കും. അതുകൊണ്ട് ഇവിടെ എഴുതാൻ തുടങ്ങുന്ന സ്ഥലങ്ങൾക്ക് വല്ല വ്യത്യാസവും വന്നാൽ ക്ഷന്തവ്യമാണ്. കൂടാതെ ഈ പേരുകൾ ഉണ്ടായിട്ടുള്ളതു വളരെക്കാലത്തിനുമുമ്പാണ്. കാലംകൊണ്ടു ഭൂസ്ഥിതിക്കു വ്യത്യാസം വരാവുന്നതിനാൽ ഇപ്പോഴുള്ള പരിശോധനകൊണ്ടു വലിയ പ്രയോജനമില്ല. ചില ദേശനാമങ്ങളെ അടിയിൽ കുറിക്കുന്നു.

കന്യാകുമാരി — ദുർഗ്ഗാക്ഷേത്രംകൊണ്ടുണ്ടായ പേർ. കുമാരി എന്ന വാക്കിനു സപ്തനദികളിൽ ഒന്നെന്നുള്ള അർത്ഥവും കൂടി കാണുന്നു.

മരുത്വാൻമല — അധികം കാററുള്ള മല.

ശിവസിന്ധുപുരം എന്നുള്ളതു ഉച്ചാരണദൗർഘ്യത്താൽ ലോപിച്ച് "ചിവേന്തരം എന്നായി. ഇതിനെ സംസ്കൃതപണ്ഡിതന്മാർ "ശുചീന്ദ്രം" എന്നാക്കി, ഇന്ദ്രൻ ശുചിയായ ഇടം എന്നും മററും തെററായി വ്യാഖ്യാനിക്കുന്നു.

തിരുവനന്തപുരത്തിനു തെക്കു "തേരോ, ചെവന്തരമോ തേജാഞ്ചികോപുരമോ" ഇപ്രകാരം സ്ത്രീകൾ താരാട്ടു ചൊല്ലാറുണ്ട്.

മലനല്ലൂർ — മലൈനത്തൂർ — മലത്തൂർ.

ഇരണിയൽ — സമുദ്രത്തിനു സമീപമായി സ്ഥിതിചെയ്യുന്നതും ചതുപ്പുനിലം ഉള്ളതുമായ പ്രദേശം. ഒരു കാലത്തു ഇവിടെ വല്ല കോട്ടയും സ്ഥിതിചെയ്തിരുന്നാലും ഈ പേർ പറയാവുന്നതാണ്.

കൽക്കുളം — കൽപ്രദേശം.

വിളവങ്കോട് — വിളൈവൻ കോട്; വിളനിലവും വലിയ കുന്നുമുള്ള പ്രദേശം.

തിരുവട്ടാർ — ഈ സ്ഥലത്തെ ചുററി നദിയൊഴുകുന്നുണ്ട്. തിരുവെന്നു് ശ്രീ എന്ന അർത്ഥത്തിൽ ക്ഷേത്രത്തെക്കുറിക്കുന്നു.

നെയ്യാററിൻകര — പുഴയുടെ കര. ഈ പുഴക്കു നെയ്യാറ് എന്ന പേർ അതിലെ ജലത്തെ സംബന്ധിച്ചു വന്നതായിരിക്കാം.

തിരുവനന്തപുരം - ക്ഷേത്രംമൂലംവന്നപേർ.

നെടുമങ്ങാട് — നെടുവൻകാട്.

ചിറയിൻകീഴ് — ചിറയുടെ കീഴ്ഭാഗം.

കോവളം — കോ=രാജാവു്, അളം=പ്രദേശം. കോവളം എന്ന പേരു ഉച്ചാരണദാർഢ്യത്താൽ ഭേദപ്പെട്ടു കൊല്ലം ആയിരിക്കണം.

പുനലൂർ — പുനൽ+ഊർ; പുനൽനദി; ഊർ=ദിക്ക്.

കരുനാഗപ്പള്ളി — കരൈനാഗപ്പള്ളി. കരനായന്മാരുടെ ദിക്ക്

കാർത്തികപ്പള്ളി - കാർത്തികേയന്റെക്ഷേത്രം.

മാവേലിക്കര — മാ + വേലൈ + കര=മാവേലിക്കര = മഹാസമുദ്രക്കര. ഒരു കാലത്തു സമുദ്രം ആ നാട്ടിനു സമീപം കിടന്നിരിക്കണം. വേലൈ + ഏററം= വേലിയേററം. ഇത്യാദികളിലെ അർത്ഥം സ്പഷ്ടമാണല്ലോ.

ചേർത്തല — ചേർത്തല=ചെളിക്കര. ഇപ്പോൾ സമുദ്രതീരത്തു സ്ഥിതിചെയ്യുന്ന താഴ്ന്നനാടുകളെല്ലാം കടൽ വെയ്പാണെന്നു കാണാവുന്നതാണു്.

ഏററുമാനൂർ — ഏററുമാൻ + ഊര്=ഏററുമാൻ=വൃഷഭവാഹനനായ ശിവൻ.

ഹരിപ്പാട്ട് — അരുവിപ്പാട് = ചെറുതോട്ട് ഉള്ള പ്രദേശം.

ആലുവാ, ആലപ്പുഴ, ആലങ്ങാട്ട് — ആലം=വെള്ളം. വളരെ വെള്ളം പരക്കുന്നിടം എന്നു അർത്ഥം.

കടുത്തുരുത്തി=കടൽതുരുത്ത്.

കഠിനംകുളം — കടൽ + നൻ + കുളം=കടൽനങ്കുളം=കടനംകുളം=കഠിനങ്കുളം.

കോഴിത്തോട്ടം — കോഴി=ഉറവുള്ള പ്രദേശം.

കൊടുങ്ങല്ലൂർ — കൊടുംകോലൂർ ബന്ധനം ചെയ്യുന്ന സ്ഥലം. പണ്ടു കുററവാളികളെ കൊണ്ടുപോയി ശിക്ഷിക്കുന്നതിന് ഉപയോഗപ്പെടുത്തിയിരുന്ന സ്ഥലം.

എറണാകുളം — ഇറൈ + നായർ + കുളം. ഇറൈനായർകുളം; ഇറനായർകുളം = ഇരണാകുളം =എറണാകുളം.

കോടനാട്ട് — കോട്ട് + നാട്ട് = കുന്നുള്ള പ്രദേശം.

---

# വിവിധ രംഗങ്ങളിൽ

"വീണാനിർഝരപാണിവാദനകലാലീലാന്തരാളങ്ങളിൽ
കാണാദവ്യവഹാരയുക്തി ചൊരിയും വേദാന്തവാദങ്ങളും
പ്രാണാതിപ്രിയശിഷ്യരോടു സരസം സല്ലാപവും ചേർന്നഹോ
കാണാറുണ്ടു ചിലപ്പൊഴക്കമഹാ ഭട്ടാരയോഗീന്ദ്രനെ"

ആറന്മുള നാരായണപിള്ള വൈദ്യൻ.

# സൗഹൃദവിനിയമനം

[സ്വാമികളുടെ യൗവനകാലത്തെ ശിഷ്യസഖാക്കളിൽ ഏററവും വാത്സല്യഭാജനങ്ങളായ രണ്ടു വ്യക്തികളായിരുന്നു വെളുത്തേരിൽ കേശവൻവൈദ്യനും പെരുന്നെല്ലിൽ കൃഷ്ണൻ വൈദ്യനും. അവരുടെ ഗൃഹങ്ങളിൽ സ്വാമികൾ ഒരു നിത്യസന്ദർശകനും, സ്ത്രീപുരുഷനിർവിശേഷം സകലരുടേയും ആരാധനാപാത്രവുമായിരുന്നു. വെളുത്തേരിയേയും പെരുന്നെല്ലിയേയും കവിതയെഴുതുവാൻ പ്രേരിപ്പിക്കാനാണ് താൻ കവിവേഷം കെട്ടിയതെന്ന് സ്വാമികൾ പിൽക്കാലത്ത് മൂലൂർ എസ്സ്. പത്മനാഭപ്പണിക്കരോട് പറഞ്ഞതായി മൂലൂർ രേഖപ്പെടുത്തിയിട്ടുണ്ട്. മൂന്നു പേരും ഒന്നിച്ച് രാത്രികാലങ്ങളിൽ കടൽപ്പുറത്തു ചെന്നിരുന്നും, ഓരോ ദിക്കിൽ യാത്രചെയ്തും കഴിച്ചിട്ടുള്ള സമയങ്ങൾ അധികവും കവിതാപരമായ നേരമ്പോക്കുകൾക്കാണ് ചെലവഴിച്ചിരുന്നത്. ആ കവിതകളിൽ അധികവും ഇന്നു കണ്ടുകിട്ടാൻ സാദ്ധ്യമാകാതായിരിക്കുന്നത്. താഴെ ചേർക്കുന്ന പദ്യങ്ങളിൽ ആദ്യഖണ്ഡം സ്വാമികൾ തിരുവനന്തപുരം വിട്ടു താമസിച്ചകാലത്ത് പെരുന്നെല്ലി അവിടുത്തേയ്ക്ക് അയച്ച ഒരു കത്തും രണ്ടാമത്തേത് സ്വാമികൾ പെരുന്നെല്ലിക്കയച്ച മറുപടിയുമാണ്. ഈ പദ്യങ്ങൾ സ്വാമികളുടെ മറെറാരു പ്രിയശിഷ്യനും ഒരു മികച്ച വിദ്വൽപടുവുമായിരുന്ന ഏറത്തു കൃഷ്ണനാശാൻ 1073-ൽ നടത്തിയിരുന്ന വിദ്യാവിലാസിനി എന്ന മാസികയിൽ "സൗഹൃദവിനിയമനം" എന്ന തലക്കെട്ടിൽ പ്രസിദ്ധീകരിച്ചിരുന്നതിനെ ശ്രീ. വി. കെ. ശങ്കരൻമുൻഷി പകർത്തി അയച്ചുതന്നിട്ടുള്ളതാണെന്ന് കൃതജ്ഞതാപൂർവ്വം രേഖപ്പെടുത്തിക്കൊള്ളുന്നു. നിർമ്മലമായ സ്നേഹസൗഹാർദ്ദങ്ങളുടെ മാധുര്യത്തോടൊപ്പം സ്നിഗ്ദ്ധകോമളമായ പദാവലിയുടെ മേളനംകൊണ്ടുള്ള മനോഹാരിതകൂടി ഇണങ്ങുന്ന ഈ പദ്യങ്ങളിൽ സ്വാമികളുടേയും ശിഷ്യന്മാരുടേയും കവിതാരീതിക്കുണ്ടായിരുന്ന ചില പ്രത്യേകഗുണവിശേഷങ്ങൾ കണ്ടെത്താൻ കഴിയും.] പ്രസം:

## I

"വീണ്ടും നിന്നോ വിളിക്കുന്നമരികളമലേ! കൂടി നീ പോ കളിച്ചീ-
ട്ടേണ്ടെന്നോ ഭാവം?" എന്നിങ്ങനെ പലതുപറഞ്ഞാര്യ്യയെദ്ദൂരെയാക്കി
വേണ്ടുംവണ്ണം ഹരൻ സ്വപ്നന്ദിയൊടു നടമാടീടവേ വന്നുടൻ കൈ-
ചൂണ്ടിച്ചൂണ്ടിശ്ശുകാരിച്ചൊരു ശിവ ശിവമേകട്ടെ തൂകട്ടെ മോദം.

കുത്തിപ്പിടിച്ചു കുതുകക്കുളിർമുത്തുനൽകും
മുത്താരമേ, മധുരമേ, ബത മാം വെടിഞ്ഞോ?
തത്തിക്കളിച്ചുവളരും തഴമാൻകിശോര-
നത്തള്ളകൈവിടുകിലുള്ളഴലോതിടാമോ?

ഞാനെന്നതൊട്ടപരമെന്നരി ചന്ദനപ്പൂ-
ന്തേനേ, ഭവാനിവിടെയൊന്നു വരാൻകൊതിപ്പൂ.
ഞാനെന്ദിനം കരമെടുത്തു വിളിക്കിലെന്ത-
മ്മാനം കനിഞ്ഞു വരുമോ? മധുരക്കളിപ്പേ!.

ഫുല്ലാംബുജപ്പുതുമയെപ്പരദേശിയാക്കും
ചെല്ലത്തിരുച്ചിരി ചിതുമ്പിനൊരമ്മുഖത്തിൽ
കല്ലോലപോലെയിളകും കരുണക്കളിപ്പി-
ത്തൊല്ലയ്ക്കുവീത്തിന്റ മിഴിയ്ക്കണിയായിടാനോ.

"നേമത്തു" നാമിരുവരും പലനാൾഗമിച്ചു-
കേമത്തവും കെട്ടതിയും പുതുമത്തടിപ്പും
ശ്രീമത്തമാന്ന നടയും, കുടയും നിനച്ചി-
ട്ടീമത്തനാത്തി പൊഴിയുന്നിഴിയുന്ന കണ്ണീർ.

ഉണ്ണാതേ കണ്ടിരിക്കാമദ്ധുനിരപരിചോടെണ്ണിവയ്ക്കാമൊരിക്കൽ
കണ്ണുംപൂട്ടാതിരിക്കാമിരവുപകലുഞൊനണ്ണിമാരെത്യജിക്കാം
കുന്നോരോന്നായശേഷം ചുവതിയൊടൊരു ചുമ്മാട്ടുമില്ലാതെടുക്കാം
കണ്ണാണേ കാൽമണിക്കൂറപി തിരുകഥകേൾക്കാതിരിപ്പാൻവഹിക്കാ.

പി. കെ. കൃഷ്ണൻവൈദ്യൻ.

## II

### മറുപടി

ലോലക്കണ്ണാംസുമത്തിൻ ചെറുമുനയണുവോളം ചുളിച്ചൊന്നുനോക്കും
കാലത്തെല്ലാപ്രപഞ്ചങ്ങളുമരനൊടിയിൽ തോന്നിനിന്നങ്ങുമായും
ക്രലംകിട്ടാത്തൾക്കതിക്കടയവളെവളെൻചിത്തരംഗത്തിലാട്ടം
ബാലപ്പെൺകല്പകപ്പൂക്കൊടി തവമനമാം ദാരുവിൽചുററിടട്ടേ!

മാണിക്യമാമലയിൽ മഞ്ജുജലക്കളത്തിൻ
കോണിൽ കുരുത്തുവളരുന്നൊരു താഴതന്മേൽ
കാണക്കൊതിക്കെ വിലസുന്ന സുമത്തെവെല്ലും
കായത്തെയൊന്നു കണികാണ്മതിനെന്നുകിട്ടും?

തേഞ്ഞാട്ടം കമലത്തൊടേറു പൊരുതാൽ തോല്പിക്കുമാറെപ്പൊഴും
ചാഞ്ഞാട്ടം വദനഞ്ച വാണികളെയും കണ്ടും ശ്രവിച്ചും മുദാ
പൂഞ്ചോലയ്ക്കടിമയ്ക്കു യോഗ്യതവളത്തീട്ടം പെരുന്നെല്ലിയിൽ
കൺഞ്ചായുന്ന കടപ്പുറത്തുനിലവിൽ ക്രീഡിപ്പതെക്കാലമോ!

ഏററത്താമസിയാതെ വന്നു തവമെയ് കെട്ടിപ്പുണന്നെങ്കിലേ
നീറീട്ടും മനമാറുകൊള്ളു സതതം ക്രറുള്ളമാറുള്ളഹോ!
ആറും കായലുമൊക്കെ നീന്തിവരുവാനേറും പ്രയാസംനമു-
ക്കാറുണ്ടത്ര കളിപ്പതിന്നു നിറയച്ചോറുംഭുജിക്കാമെടോ.

കപോതമേ, കല്പകസൂനമേ ന-
ല്ലപാരസന്തോഷ സമുദ്രമേ കേൾ
കൃപാമൃതച്ചാറുതുളിമ്പിട്ടുന്നി-
ന്നപാംഗമോത്തിട്ടലിയുന്നു ചിത്തം.

ഷൺമുഖദാസസ്വാമികൾ (കുഞ്ഞൻപിള്ള ചട്ടമ്പി)

---

# ആത്മഹിംസാസിദ്ധി

ചെന്നിത്തല കൃഷ്ണയ്യർ

യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി ഇവയാണു് യോഗാംഗങ്ങൾ. ഇവയിൽ യമത്തിനു് അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നു് അഞ്ചു പിരിവുകളുണ്ടു്. ഇവയിൽ ആദ്യത്തേതായ അഹിംസ എന്നതു യാതൊരു ജീവിയേയും മനസ്സുകൊണ്ടോ, വാക്കുകൊണ്ടോ, പ്രവൃത്തികൊണ്ടോ പീഡിപ്പിക്കാതിരിക്കുകയാകുന്നു. കൃതം, കാരിതം, അനുമോദിതം എന്നു ഹിംസ മൂന്നുവിധമുണ്ടു്. താൻ ചെയ്യുന്നതു കൃതവും, മറ്റൊരാളെക്കൊണ്ടു ചെയ്യിച്ചതു കാരിതവും, വേറൊരാൾ ചെയ്യുന്നതുകണ്ടു് അനുമോദിച്ചതു് അനുമോദിതവുമാകുന്നു. അതിമാത്രം, മധ്യമം, മൃദു എന്നു ഹിംസയ്ക്കു വേറൊരു വിഭാഗംകൂടിയുണ്ടു്. ഏററവും തീവ്രമായ ഹിംസ അതിമാത്രവും, അതിൽകുറഞ്ഞതു മധ്യമവും, അതിലും കുറഞ്ഞതു മൃദുവും ആകുന്നു. ഇപ്രകാരമുള്ള ഹിംസകളിൽ ഒന്നുംതന്നെ ചെയ്യാതിരിക്കുന്നതാണു് യഥാർത്ഥമായ അഹിംസ. ആത്മാവിനെക്കുറിച്ചുള്ള സമ്യക്കായ അവബോധവും അഹിംസയാണെന്നാകുന്നു ആത്മജ്ഞാനികളുടെ മതം.

ഹിംസയ്ക്കുള്ള കാരണങ്ങൾ മൂന്നാണു്. മാംസം, ചർമ്മം മുതലായവയിലുള്ള ലോഭവും, തന്നെ ഉപദ്രവിച്ചതിനാലോ മറേറാ ഉള്ള കോപവും, ഹിംസാകർമ്മം അതിനീചമായ ഒരു അധർമ്മമാണെന്ന തത്വത്തെപ്പററിയുള്ള അജ്ഞതയുമാണു് അവ.

"അഹിംസാ പ്രതിഷ്ഠായാം തൽ സന്നിധൌ വൈരത്യാഗഃ" എന്നാണു് അഹിംസാസിദ്ധിയുടെ ഫലത്തെപ്പററി യോഗശാസ്ത്രത്തിൽ പ്രതിപാദിച്ചിട്ടുള്ളതു്. അഹിംസാസിദ്ധിയെ പ്രാപിച്ചവൻ അധിവസിക്കുന്ന സ്ഥലത്തു കീരി, പാമ്പു്; പൂച്ച, എലി; പശു, പുലി മുതലായി ജാത്യാ പരസ്പരവൈരമുള്ള ജന്തുക്കൾകൂടിയും തങ്ങളുടെ വൈരത്തെ പരിത്യജിച്ചിട്ടു സഹോദര നിർവിശേഷമായ സൗഹാർദ്ദത്തോടുകൂടി വർത്തിക്കുന്നു. ഈ സുഹൃദ്ഭാവത്തിനു നിദാനം ആ സിദ്ധന്മാരുടെ അഹിംസാസിദ്ധിയാകുന്നു. മഹാതപസ്വിയായിരുന്ന ആഴ്‌വാഞ്ചേരി അച്ഛൻതമ്പ്രാക്കളുടെ തേവാരംകഴിഞ്ഞാലുടൻ പൂച്ചയും എലിയുംകൂടി ഒന്നിച്ചിരുന്നു നൈവേദ്യച്ചോറു തിന്നുക പതിവായിരുന്നു എന്നു കേട്ടിട്ടുണ്ടു്. ഇങ്ങനെ ഒരു വൈരപരിത്യാഗം ആ ജന്തുക്കൾക്കുണ്ടായതു് അച്ഛൻതമ്പ്രാക്കളുടെ അഹിംസാസിദ്ധിയുടെ മഹാത്മ്യത്താലാണെന്നു സ്പഷ്ടമാണല്ലോ. അഹിംസാസിദ്ധിയുള്ളവരുടെ സാന്നിദ്ധ്യത്തിൽ സിംഹം, കടുവാ, കരടി, പുലി മുതലായ ഹിംസ്രജന്തുക്കൾകൂടിയും ശാന്തശീലങ്ങളും നിരുപദ്രവങ്ങളുമായി കാണപ്പെടുന്നു. പക്ഷികൾ ആ സിദ്ധേശ്വരന്മാരുടെ ശരീരത്തിൽ യാതൊരു ഭയവുംകൂടാതെ വന്നിരിക്കുന്നു. ഉഗ്രനാഗങ്ങൾ അവരുടെ കണ്ഠത്തിൽ യാതൊരു ശല്യവുംചെയ്യാതെ ചുററിക്കിടക്കുന്നു.

ഇപ്രകാരം മഹത്തായ അഹിംസാസിദ്ധിയുടെ അത്യുച്ചശൃംഗത്തിൽ വർത്തിച്ചിരുന്ന ഒരു അമാനുഷവ്യക്തിയാകുന്നു ശ്രീ ചട്ടമ്പിസ്വാമികൾ. ആ യോഗീന്ദ്രനു പ്രാണികളിലുണ്ടായിരുന്ന കാരുണ്യവും, അവയ്ക്കു് അദ്ദേഹത്തോടുണ്ടായിരുന്ന

സ്നേഹവും അപരിമേയമത്രേ. സ്വാമികളുടെ അന്യാദൃശമായ അഹിംസാസിദ്ധിയെ വ്യഞ്ജിപ്പിക്കുന്ന ചില സംഭവങ്ങളാണു് ചുവടേ ചേർക്കുന്നതു്.

കാർത്തികപ്പള്ളിത്താലൂക്കിൽ കീരിക്കാട്ടുള്ള ഒരു മാന്യന്റെ ഗൃഹത്തിൽ ഭയങ്കരനായ ഒരു കടിയൻ പട്ടിയുണ്ടായിരുന്നു. 'ടൈഗർ' എന്നു് അന്വർത്ഥമായിട്ടാണു് അവനെ വിളിച്ചുവന്നതു്. പരിചയമില്ലാത്തവർ ആരെങ്കിലും അവിടെച്ചെന്നാൽ ആ ശുനകവീരൻ ഓടിച്ചെന്നു് അവരെ കടിക്കുകതന്നെ ചെയ്യും. ഒരു ദിവസം ചട്ടമ്പിസ്വാമികൾ അവിടെച്ചെന്നു. അതു് ആദ്യമായിട്ടായിരുന്നു. അദ്ദേഹം വീട്ടിന്റെ പടിക്കൽനിന്നുകൊണ്ടു വീട്ടുകാരെ വിളിച്ചു. അപ്പോൾ വീട്ടിന്റെ ഒരു ഭാഗത്തുകിടന്നിരുന്ന 'ടൈഗർ' അതിപരിചിതനെന്ന ഭാവത്തിൽ വാലാട്ടിക്കൊണ്ടു് ഓടിച്ചെന്നു സ്വാമികളുടെ കാലിലും മററും നക്കുകയും, ദേഹത്തു ചാടിക്കയറുകയും ചെയ്തു. "എന്താ വീരാ!" എന്നു ചോദിച്ചുകൊണ്ടു് അദ്ദേഹം അവനെ ഒന്നുരണ്ടു തവണ വാത്സ്യപൂർവം തടവി. അതിന്റെ ശേഷം അവനു നിറയെ ചോറുവാങ്ങിക്കൊടുത്തു. കൂടാതെ, "ദിവസവും മൂന്നുനേരം എന്റെ കണക്കായിട്ടു നമ്മുടെ വീരനു് ഉരുളച്ചോറുകൊടുക്കണം" എന്നു ഗൃഹനായകനോടു പറയുകയുംചെയ്തു. പിന്നീടു സ്വാമികളയച്ച കത്തുകളിലെല്ലാം "നമ്മുടെ വീരനു സുഖംതന്നെയല്ലേ?" എന്നു ചോദിക്കാറുണ്ടായിരുന്നു.

ഒരിക്കൽ ഒരു പാമ്പു് സ്വാമികളുടെ കാൽവിരലിൽ കടിച്ചു. ഉടനെ അദ്ദേഹം രക്തപ്രവാഹം തടഞ്ഞിട്ടു വിഷം തുടച്ചുകളഞ്ഞു. അപരാധിയായ പാമ്പാകട്ടെ, വ്യസനാധിക്യത്താലെന്നപോലെ, തലതാഴ്ത്തിക്കൊണ്ടു് അനങ്ങാതെ കിടന്നു. സ്വാമികൾ അവനെ തലോടിയിട്ടു്, "മോനേ! ഒട്ടും വ്യസനിക്കേണ്ടാ; വേഗം നിന്റെ പാട്ടിനു പൊയ്ക്കോ" എന്നു പറഞ്ഞു. അതു് അവിടെനിന്നു വേഗത്തിൽ ഇഴഞ്ഞുപോകയും ചെയ്തു.

സ്വാമിപാദർ മാവേലിക്കരെയുള്ള ഒരു വീട്ടിൽ താമസിക്കുമ്പോൾ ഒരുദിവസം ആ വീട്ടുകാർ, ഇറുമ്പുകളുടെ ശല്യം അസഹ്യമായിത്തീരുകയാൽ അവയെ അഗ്നിഭഗവാനു് ഇരയാക്കാൻ ഭാവിച്ചു. ഉടനെ അദ്ദേഹം വീട്ടുകാരെ വിലക്കിയിട്ടു്, കുറേ അരിപ്പൊടി വരുത്തി തന്റെ കയ്യിൽ വച്ചുകൊണ്ടു, "ഉണ്ണികളേ! ഈ വീട്ടുകാർ നിങ്ങളെ നശിപ്പിക്കാൻ പോകുകയാണു്. ഈ അരിപ്പൊടി എടുത്തുകൊണ്ടു വേഗത്തിൽ ഇവിടെനിന്നു പൊയ്ക്കൊള്ളിൻ" എന്നുപറഞ്ഞു. തൽക്ഷണംതന്നെ ആ ഇറുമ്പുകൾ അരിപ്പൊടി എടുത്തുകൊണ്ടു് അവിടെനിന്നു പോയി. ദംശനകലാകുശലന്മാരായ അവർ സ്വാമികളുടെ ശരീരത്തിൽ സർവത്ര പൊതിഞ്ഞെങ്കിലും അദ്ദേഹത്തെ അല്പംപോലും ഉപദ്രവിച്ചില്ലെന്നുള്ളതു് ആശ്ചര്യം തന്നെ.

വേറൊരിക്കൽ മേല്പറഞ്ഞ വീട്ടുകാർ, ചുണ്ടെലികളുടെ ശല്യം വർദ്ധിച്ചതിനാൽ അവയെ നശിപ്പിക്കുന്നതിനായി ഒരു പൂച്ചയെ വളർത്തുന്നതു സ്വാമികൾ കണ്ടു. ഒരു ദിവസം ആ വീട്ടുടമസ്ഥൻ, അടുത്തുള്ള കൃഷ്ണസ്വാമിക്ഷേത്രത്തിൽ നിവേദിച്ച അപ്പവുംകൊണ്ടു വീട്ടിലെത്തിയപ്പോൾ സ്വാമികൾ പാത്രത്തിൽനിന്നു് അഞ്ചാറു് അപ്പം എടുത്തു ചെറിയ കഷണങ്ങളായി മുറിച്ചു കയ്യിൽ വച്ചുകൊണ്ടു്, "ഉണ്ണികളെ! നിങ്ങളെ നശിപ്പിക്കാൻ ഈ വീട്ടുകാർ ഒരു പൂച്ചയെ വളർത്തുന്നുണ്ടു്. വേഗം ഈ അപ്പക്കഷണങ്ങളിൽ ഓരോന്നു് എടുത്തുകൊണ്ടു് എവിടെങ്കിലും പോയി രക്ഷപ്പെട്ടുകൊള്ളിൻ" എന്നു പറഞ്ഞു. ഉടൻതന്നെ അനവധി ചുണ്ടെലികൾ ശബ്ദിച്ചുകൊണ്ടു് ഓടിച്ചെന്നു് അദ്ദേഹത്തിന്റെ കയ്യിൽനിന്നു് ഓരോ അപ്പക്കഷണംവീതം പെറുക്കി എടുത്തുകൊണ്ടു് എവിടെയോ പൊയ്ക്കളഞ്ഞു.

അക്കൂട്ടത്തിൽ പൂച്ചയും രണ്ടുമൂന്നു് അപ്പക്ക ഷണം സ്വാമികളുടെ കയ്യിൽനിന്നു തട്ടിക്കൊണ്ടുപോയി! അതു് എലികളെ തൊട്ടു കപോലും ചെയ്തില്ല.

മറ്റൊരവസരത്തിൽ സ്വാമികൾ മാവേലിക്കരയുള്ള കണ്ടിയൂർക്ഷേത്രത്തിന്റെ കിഴക്കുവശത്തുനിന്നു വടക്കോട്ടുള്ള റോഡിൽക്കൂടി പോകുകയായിരുന്ന അപ്പോൾ ഉഗ്രനായ ഒരു മൂർഖൻപാമ്പു് പത്തിയുയർത്തി ചീററിക്കൊണ്ടു കടിക്കാൻ ഭാവിച്ചുനില്ക്കുന്നതും, ഏതാനുംപേർ പത്തലും തടിക്കമ്പുമായി ചുററും കൂടിനിന്നു് അതിനെ തല്ലിക്കൊല്ലാൻ വട്ടംകൂട്ടുന്നതും കണ്ടു് ആ കാരുണ്യമൂർത്തി അവരെ വിലക്കീട്ടു പാമ്പിന്റെ അടുത്തുചെന്നു കൈ നീട്ടിക്കൊടുത്തു. ഉടനെ അതു സ്വാമികളുടെ കയ്യിൽ ചുററി പത്തിതാഴ്ത്തി ഇരിപ്പായി. അദ്ദേഹം അല്പദൂരം പോയപ്പോൾ ഒരു കാടുകണ്ടു്, "എടാ മോനേ! ഈ കാട്ടിൽ കയറിയ്ക്കോ. മേലാൽ പുറത്തിറങ്ങി ആരെയും ശല്യപ്പെടുത്തരുതേ" എന്നു പറഞ്ഞു. ഉടനെ അതു സ്വാമികളുടെ കയ്യിൽനിന്നിറങ്ങി, സ്വാമിക്കു് അഭിമുഖമായിനിന്നു പത്തിവിടുർത്തി പ്രണമിച്ചിട്ടു്, ആ കാട്ടിലേക്കു് ഇഴഞ്ഞുപോയി.

സ്വാമികൾ തിരുവനന്തപുരത്തു താമസിക്കുന്നകാലത്തു് ഒരുദിവസം രാത്രിയിൽ തന്റെ ഒരു സുഹൃത്തിന്റെ വീട്ടിലേക്കു പോകുമ്പോൾ വഴിയരികിലുള്ള ഒരു ശ്മശാനത്തിൽ അനവധി പട്ടികൾ കൂട്ടംകൂടിനിന്നു കുരയ്ക്കുകയും കടിപിടികൂടുകയും ചെയ്യുന്നതുകണ്ടു്, "മക്കളെ! കൂടെ വരിൻ" എന്നു പറഞ്ഞു. ഉടനെ അവ കുരയും മററും മതിയാക്കിട്ടു സ്വാമികളുടെ കൂടെപ്പോയി. അദ്ദേഹം സുഹൃത്തിന്റെ വീട്ടിൽ ചെന്നു് അവയ്ക്കെല്ലാം തൃപ്തിയാംവണ്ണം തന്റെ കൈകൊണ്ടുതന്നെ ചോറുരുട്ടിക്കൊടുത്തിട്ടു്, "ഇനി എവിടെങ്കിലും പോയിക്കിടന്നുകൊള്ളിൻ" എന്നുപറഞ്ഞു. ഉടനെ അവ അവിടെനിന്നു ശാന്തമായി പിരിഞ്ഞുപോയി.

ഒരിക്കൽ സ്വാമികൾ തന്റെ ചില ശിഷ്യന്മാരോടുകൂടി കിഴക്കൻദിക്കുകളിൽ സഞ്ചരിക്കുമ്പോൾ, ആൾസഞ്ചാരമില്ലാത്ത ഭയങ്കരമായ ഒരു കാട്ടിൽക്കൂടി പോകാനിടയായി. സന്ധ്യയോടടുത്തസമയം. ഏകദേശം വനത്തിന്റെ മധ്യഭാഗത്തായപ്പോൾ പടപ്പിൽനിന്നു് ഒരു കൂററൻപുലി ചീററിക്കൊണ്ടു് അവരുടെ മുൻപിൽ ചാടിവീണു. ശിഷ്യന്മാർ പേടിച്ചു തുമ്പിപോലെ വിറച്ചുതുടങ്ങി. സ്വാമികളാകട്ടെ, അവരെ സമാധാനപ്പെടുത്തീട്ടു്, അവിടെനിന്നു അപ്പോൾ പുലി വാലാട്ടിക്കൊണ്ടു് സ്വാമികൾക്കു് ഒന്നുരണ്ടു വലത്തുവച്ചിട്ടു് അദ്ദേഹത്തെ നക്കുകയും, അദ്ദേഹത്തിന്റെ ദേഹത്തു ചാടിക്കയറുകയും ചെയ്തു. ഉടനെ ആ മഹാസിദ്ധൻ, അതിനെ തലോടിക്കൊണ്ടു്, "എടാ! നിനക്കിപ്പോൾ ഒന്നും തരാനില്ല. ഞാൻ പോകട്ടെ" എന്നു പറഞ്ഞിട്ടു് അവിടംവിട്ടു പോയി.

സ്വാമികൾ ഇനിയും പല അദ്ഭുതസിദ്ധികളും കാണിച്ചിട്ടുള്ളതായി കേട്ടിട്ടുണ്ടു്. പക്ഷേ, ആ സിദ്ധികൾക്കൊന്നിനും ആ മഹായോഗി വലിയ വിലകല്പിക്കുകയോ, അവയെക്കുറിച്ചു മററുള്ളവരോടു പ്രസ്താവിക്കുകയോ പതിവില്ലായിരുന്നു. അതിനാൽ അവയിൽ മിക്കതും ഇപ്പോൾ ഒളിവിൽപ്പെട്ടുപോയി.

# കോടനാട്ടു വനങ്ങളിൽ

കെ. നാണുപിള്ള

[തിരുവിതാംകൂർ ഫോറസ്റ്റഡിപ്പാർട്ടുമെൻറിൽ ജോലിയിലിരുന്നു റിട്ടയർ ചെയ്ത ഒരു ഉദ്യോഗസ്ഥനാണു് ലേഖകൻ]

കൊല്ലവർഷം 1091-92 ഈ കാലങ്ങളിൽ ഞാൻ മലയാററൂർ ഡിവിഷനിൽ ഫോറസ്റ്റാഫീസിൽ ജോലിയായി കോടനാട്ടു താമസമായിരുന്നു. സ്വാമികളുടെ വകയായി ഇതിനടുത്തു് ഉദ്ദേശം ഒരുമൈൽ കിഴക്കായി ഒരു പുതുവൽസ്ഥലവും അവിടെ ഒരു ചെറിയ വീടും ഉണ്ടായിരുന്നു. വല്ലപ്പോഴും സ്വാമികൾ അവിടെവന്നു താമസിക്കാറുണ്ടെന്നും കേട്ടിട്ടുണ്ടു്. എന്നാൽ വളരെ കൊല്ലങ്ങളായി അദ്ദേഹം അവിടെ വരാറില്ലെന്നറിയാം. അങ്ങിനെയിരിക്കെ ഒരുദിവസം ആരോ പറഞ്ഞുകേട്ടു സ്വാമികൾ വന്നിട്ടുണ്ടെന്നു്. ഈ പുണ്യാത്മാവിനെ അഭിമുഖദർശനം ചെയ്‌വാൻ വളരെ ആശിച്ചിരുന്ന ഞങ്ങളിൽ ചിലക്കു് ഈ വാർത്ത ഒരു വലിയ അനുഗ്രഹമായിത്തീന്നു. അടുത്ത ഒരു ഒഴിവുദിവസം ഞാനും ഡിപ്‌ടിറേഞ്ചർ ശ്രീ. ഗോപാലൻതമ്പിയുംകൂടി സ്വാമികളുടെ വസതിയിലേക്കു പുറപ്പെട്ടു. പകൽ 3 മണിസമയത്താണു് ഞങ്ങൾ അവിടെ എത്തിയതു്. സ്വാമികൾ അകത്തു വിശ്രമിക്കയാണെന്നു പുറത്തുണ്ടായിരുന്ന ഒരു പരിചാരകൻ പറഞ്ഞു. കാണുന്നതിൽ വിരോധമില്ലെന്നു പറകയാൽ ഞങ്ങൾ അങ്ങോട്ടു കടന്നുചെന്നു. തറയിൽ ഒരു പുതിയ പായിൽ മലന്നുകിടന്നു കയ്യിൽ ഒരു കടലാസ്സുതുണ്ടിൽ പെൻസിൽകൊണ്ടു് എന്തോ എഴുതുകയായിരുന്നു. അതേസമയംതന്നെ ശിരസ്സിനെ ഇരുഭാഗങ്ങളിലേക്കും ചലിപ്പിച്ചുകൊണ്ടിരുന്നു. ഞങ്ങളെ കണ്ടയുടൻ പുഞ്ചിരിയോടുകൂടി അകത്തേക്കു ക്ഷണിക്കയും അടുത്തിട്ടിരുന്ന ഒരു പായിൽ ഇരിക്കാൻ പറകയുംചെയ്തു! ഞങ്ങൾ നമസ്കരിച്ചശേഷം അവിടെയിരുന്നു. രണ്ടാളോടും പേരു മുതലായ വിവരങ്ങൾ ചോദിച്ചറികയും കുശലങ്ങൾ അന്വേഷിക്കയും ചെയ്തശേഷം പല ലൌകികവൎത്തമാനങ്ങളും പറഞ്ഞു. ഇതിനിടയിൽ പല വലിപ്പത്തിലും വൎണ്ണത്തിലും അനവധി തവളകൾ മുറിയിൽ അവിടവിടെ ചാടിനടക്കുന്നതും ചിലവ സ്വാമികളുടെ പായിലും ഒരു പുതിയ ഈസിചെയർ ഉണ്ടായിരുന്നതിന്നടിയിലും കൂടിചേൎന്നിരിക്കുന്നതുംകണ്ടു. ഈ ജന്തുക്കൾ സ്വാമികളെ സാമാന്യം ശല്യപ്പെടുത്തുന്നുണ്ടാവുമെന്നു ശങ്കിച്ചു ഞാൻ അവയെ ചൂണ്ടിക്കാണിച്ചുകൊണ്ടു് "ഇവയെ ഇവിടെ അധികം കാണുന്നുവല്ലോ" എന്നു തന്നത്താൻ പറഞ്ഞു. അതുകേട്ടു സ്വാമികൾ ചിരിച്ചുകൊണ്ടിങ്ങനെ മറുപടി പറഞ്ഞു. 'ഇവരൊക്കെ എന്റെ കൂട്ടുകാരാണു്. ഇഷ്ടംപോലെ ഇവക്കു പുറത്തു സഞ്ചരിക്കാൻ നിവൃത്തിയില്ല. ഇവയെ കണ്ടാൽ പിടിച്ചുവിഴുങ്ങുന്ന അനവധി നിർദ്ദയന്മാർ പുറത്തുവരാന്തയിൽ കാണുന്ന ചെറിയ മാളങ്ങളിലും ചുററുമുള്ള കുററിക്കാടുകളിലും ഉള്ളതിനാൽ എന്റെഅടുക്കൽ അഭയംപ്രാപിച്ചിരിക്കയാണു്. ഇതുകേട്ടു ഞങ്ങൾക്കു ആശ്ചൎയ്യംതോന്നി. ഈ മ്ലേച്ഛജന്തുക്കളെ "കൂട്ടുകാരെന്നു പറയാനുള്ള സ്വാത്മഭാവം ഇങ്ങിനെ ഒരു മഹാത്മാവിനല്ലാതെ ആൎക്കുതോന്നും. സ്വാമികളുടെ സ്വാത്മഭാവത്തിനു ഇതൊരു നിസ്സാരദൃഷ്ടാന്തം മാത്രമെന്നു പി

ന്നീട്ട മനസ്സിലായി. സ്വാമികൾ ആഹാരംകഴിഞ്ഞു പുറത്തേക്ക വരുമ്പോൾ കൈയിൽ ഒരുപിടി ചോറു എടുത്തു മുററത്തിറങ്ങി നിന്നാൽ അടുത്തുള്ള കുററിക്കാട്ടിൽ വരിയായിസഞ്ചരിക്കുന്ന കാട്ടെറുമ്പുകൾ അനവധി സമീപത്തണഞ്ഞു കാലിൽ മുട്ടുവരെ കയറിക്കൂടി പൊതിഞ്ഞിരിക്കും. കറുത്ത സ്റ്റോക്കിങ്ങ്സ് ഇട്ടതുപോലെ ഈജന്തുക്കൾ പൊതിയുമ്പോൾ കയ്യിലുള്ളചോറു തറയിൽ വിതറി ഇട്ടുകൊടുക്കും. ഉടൻതന്നെ അവ കാലിൽനിന്നും വേഗത്തിൽ താഴെയിറങ്ങി ചോററിൻമണികൾ കടിച്ചുകൊണ്ടു പഴയപോലെ കുററിക്കാട്ടിൽ മറയും. ഇങ്ങിനെ പല സംഭവങ്ങളും നിത്യേന അവിടെ നടക്കാറുണ്ട്. അവയിൽ ചിലതു നമ്മെ സ്തംഭിപ്പിക്കത്തക്കവണ്ണം ഭയങ്കരങ്ങളാണു്. ഇങ്ങനെ സ്വാമികൾ അഞ്ചാറുമാസക്കാലം മലയാററൂർ താമസിച്ചതിനിടയ്ക്കു നടന്നവയിൽ പ്രധാനമായ ഒന്നിനെപ്പററി സ്വാമികൾ സന്ദർഭവശാൽ പറഞ്ഞതിനെ വഴിയെ വിവരിക്കുന്നുണ്ടു്.

അന്നു ഞങ്ങൾ ഒന്നുരണ്ടു മണിക്കൂർ നേരം സ്വാമികളോടു സംഭാഷണം ചെയ്തു. സംഭാഷണത്തിൽ ഒരുവിഷയം ശരീരികൾക്ക മരണം സംഭവിക്കുന്നതിൻെറ രഹസ്യത്തെപ്പററിയായിരുന്നു. ജീവാവസാനമുഹൂർത്തത്തിനു മുമ്പു് മരണവായു ശരീരത്തിൽ കടന്നു സഞ്ചരിക്കുന്നുവെന്നും അതു പ്രാണവായുവിനെ ഗ്രഹിച്ചിട്ടു ബഹിർഗ്ഗമിക്കുന്നുവെന്നുമാണു് സ്വാമികളുടെ വിസ്തരിച്ച വിവരണത്തിൻെറ ചുരുക്കം. പ്രാണനിയമനം സാധിച്ചിട്ടുള്ള യോഗികൾക്കു് ഈ സന്ദർഭത്തിൽ പ്രാണവായുവിനെ മൃത്യുവായുസഞ്ചാരമാർഗ്ഗത്തിൽനിന്നും ഗോപനംചെയ്തു സൂക്ഷിക്കുക സാധ്യമാണെന്നും അങ്ങിനെ വളരെക്കാലം മരണത്തിൽനിന്നും ഇഷ്ടാനുസാരം ഒഴിഞ്ഞു ജീവിക്കാൻ പ്രയാസമില്ലെന്നും സ്വാമികൾ പറഞ്ഞു. ഞങ്ങൾ അന്നങ്ങിനെ പിരിഞ്ഞു.

സ്വാമികൾ കിടന്നിരുന്ന മുറിയിൽ ഗിഞ്ചറ, ഉടുക്കു്, ചെണ്ട മുതലായ വാദ്യോപകരണങ്ങൾ സൂക്ഷിച്ചിരുന്നു. ഇവയോരോന്നിലും സ്വാമികൾക്കുള്ള പ്രയോഗസാമർത്ഥ്യം അനന്യസാധാരണവും ആയിരുന്നു. വേദാന്തം, ശരീരശാസ്ത്രം, സംഗീതം, ശില്പം ഇവകളിൽ സകലകലാവല്ലഭനായിരുന്ന സ്വാമികളുടെ പ്രാഗത്ഭ്യം എത്രയെന്നു സാമാന്യജനങ്ങൾക്ക തുലനം ചെയ്യാൻ പ്രയാസമായിരുന്നു.

ഞങ്ങളുടെ ആദ്യത്തെ കൂടിക്കാഴ്ചയ്ക്കു ശേഷം മൂന്നു നാലു ദിവസം കഴിഞ്ഞു ഒരു സായാഹ്നത്തിൽ സ്വാമികളും ശിഷ്യൻ ശ്രീ: പത്മനാഭപ്പണിക്കരുംകൂടി ഞാൻ താമസിച്ചിരുന്ന വീട്ടിൽ വന്നു. എന്നോടു തോന്നിയ ഈ സൗജന്യാതിരേകത്തിൽ മതിമറന്നു ഞാൻ സ്വാമികളെ അഭിവാദ്യം ചെയ്തു സ്വീകരിച്ചു. എൻെറ കുടുംബജീവിതത്തെപ്പററിയും മററും ഓരോന്നു ചോദിച്ചശേഷം മടങ്ങാൻഭാവിച്ചപ്പോൾ സ്വാമികൾക്ക മററസൗകര്യങ്ങൾ ഒന്നുമില്ലെങ്കിൽ എൻെറ വിനീതആതിഥ്യം സ്വീകരിച്ചു് അവിടെ താമസിച്ചനുഗ്രഹിച്ചാൽ കൊള്ളാമെന്നു അപേക്ഷിച്ചു. അന്നതുദ്ദേശിച്ചിട്ടില്ലെന്നും ഇനിയൊരവസരത്തിലാകാമെന്നും പറഞ്ഞു. എന്നാൽ ആഹാരകാര്യത്തിൽ ഒരു നിർബ്ബന്ധംവച്ചിട്ടുണ്ടെന്നു പ്രത്യേകം അറിയിച്ചു. മത്സ്യമാംസാദി ആരുമാംസം മുമ്പുമുതല്ക്കെങ്കിലും തീരെ വർജ്ജിച്ചിരിക്കുന്ന ഭവനങ്ങളിൽനിന്നല്ലാതെ താൻ ജലപാനം കൂടി കഴിക്കുകയില്ലെന്നുള്ളതായിരുന്നു സ്വാമികളുടെ വ്രതം. ആ ശങ്കയ്ക്കു് അവകാശമില്ലെന്നു ഞാൻ അറിയിച്ചപ്പോൾ ഇനിയൊരുദിവസം വന്നുകൊള്ളാമെന്നു വാഗ്ദാനംചെയ്തു മടങ്ങി. താമസിയാതെ സ്വാമികളുടെ വാഗ്ദാനം നിറവേററി എൻെറ ഒരുമിച്ചു് രണ്ടുമൂന്നുമാസം താമസിച്ചു. ആ കാലം എൻെറ ജീവിതത്തിൽ ഏററവും പ്രഭാപൂർണ്ണമായ ഒന്നായിരുന്നു. കുട്ടി

കൾക്ക സ്വാമികളോട്ട പ്രത്യേകം ആദരവും മററുള്ളവരെക്കാൾ സ്വാതന്ത്ര്യവും അവ രോട്ട വളരെ വാത്സല്യവും കാണിച്ചിരുന്നു. ഓരോ ദിവസവും ആനന്ദമായി കഴിഞ്ഞു. പ്രഭാതത്തിൽ സ്വാമികൾ നടക്കാനായി പുറത്തുപോകും. പത്തുമണി ആകുമ്പോ ഴേയ്ക്കു മടങ്ങിയെത്തും. ഈ യാത്ര മിക്ക വാറും തന്റെ പുതുവൽ ഭൂമിയിലേക്കായി രിക്കും. ഒരു ദിവസം സ്വാമികൾ മടങ്ങി വരാൻ പതിവിലധികം താമസിച്ചു. അന്നു് അദ്ദേഹത്തെ കാണാൻ പറവൂർ നിന്നും ഒരാൾ വന്നെത്തി. ഈയാൾക്കു് അടിയന്തിരമായി മടങ്ങേണ്ടിയിരുന്നതി നാൽ പണിക്കരും ഒന്നിച്ചു് സ്വാമികളെ അന്വേഷിച്ചു് പുതുവലിലേയ്ക്കു പോയി. വീട്ടിലെത്തിയപ്പോൾ സ്വാമികൾ പുറത്തു പോയിരിക്കയാണെന്നറിഞ്ഞു രണ്ടാളും തെക്കുഭാഗത്തുള്ള ചെറുകുന്നിൻപുറത്തേയ്ക്കു തിരിച്ചു. അവിടെനിന്നു ചുററും നോക്കു മ്പോൾ അതിന്റെ തെക്കേ താഴ്‌വരയിൽ സ്വാമികൾ ഒരു ഭയങ്കര വ്യാഘ്രത്തിന്നഭിമു ഖമായി നില്ക്കുന്നതു് ഇവർകണ്ടു. അപ്പോൾ അവൎക്കുണ്ടായ ഭയവും സംഭ്രമവും ഇത്രയെ ന്നു വൎണ്ണിക്കാൻ പ്രയാസം. രണ്ടാളും പ്രാ ണരക്ഷാൎത്ഥം അടുത്തുണ്ടായിരുന്ന രണ്ടു വൃക്ഷത്തിൽ കയറി വിറച്ചുകൊണ്ടു് ഇതി കൎത്തവ്യതാമൂഢരായി സ്വാമികൾക്കു് എന്തു സംഭവിക്കുമോ എന്നു ഭയപ്പെട്ടു കൊണ്ടു് നോക്കിയിരുന്നു. ഇതിനിടയിൽ വ്യാഘ്രത്തോടു് സ്വാമികൾ എന്തൊക്കെ യോ പതുക്കെ പറയുന്നുണ്ടായിരുന്നു. അല്പം കഴിഞ്ഞപ്പോൾ 'കടുവാ' തിരിഞ്ഞു കിഴക്കുഭാഗത്തുള്ള തേക്കിൻതോട്ടത്തിലേ ക്കും സ്വാമികൾ സാവകാശം കുന്നിൻമുക ളിലേക്കും തിരിച്ചു. സ്വാമികൾ അടുത്തെ ത്തിയപ്പോൾ വൃക്ഷാഗ്രത്തിലിരുന്ന പറ വൂർ സ്വദേശി പതുക്കെ താഴത്തേക്കിറങ്ങി വന്നു. ഇയാളെക്കണ്ടപ്പോൾ സ്വാമി ആ ശ്ചര്യപ്പെട്ടു് 'എപ്പോൾവന്നു, എന്താ വി ശേഷം' എന്നു ചോദിച്ചപ്പോൾ അടു ത്തുള്ള മറെറാരു വൃക്ഷശാഖയിൽ നിശ്ചേ ഷ്ടനായിരിക്കുന്ന പണിക്കരെ കാണിച്ചുകൊ ടുത്തു. സ്വാമികൾ പൊട്ടിച്ചിരിച്ചു് പണി ക്കരോടു് ഇറങ്ങിവരാൻ ആജ്ഞാപിച്ചു. ഭയപ്പെട്ടു വിറച്ചുകൊണ്ടിരുന്ന പണിക്കർ കണ്ണിൽ വെള്ളം നിറയവെ സ്വാമികളുടെ പാദത്തിൽവീണു് 'എന്താണിവിടെ കണ്ട തു്?' ഞങ്ങൾക്കു് സ്വാമിയല്ലാതെ ആരാണു' ഒരാശ്രയം. ആ ഭയങ്കരമൃഗ ത്തിനെ സ്വാമി എതിരിട്ടടുത്തു നില്ക്കുന്നതു കണ്ടപ്പോൾ മടങ്ങി സ്വാമിവന്നു ജീവ നോടെ കാണാൻ സംഗതിയാകുമോ എന്നു ഞാൻ ഭയപ്പെട്ടു വല്ലാതെ സങ്കടപ്പെട്ടു"— എന്നൊക്കെ വിലപിച്ചു. 'ഭേഷാ! നീയെ ന്തറിഞ്ഞു ജീവിതധൎമ്മം. അവൻ (ആ ദുഷ്ടജന്തു) ഈ ശരീരംകൊണ്ടു് അവന്റെ ക്ഷുത്തടക്കാൻ കഴിഞ്ഞാൽ ജീവിതത്തിൽ അതും എനിക്കു കൃതാൎത്ഥതയ്ക്കുള്ള വഴി യൊള്ളു—ഒരു സാധു പശുവിന്റെ ജീവ നെ ഞാൻ രക്ഷിച്ചില്ലെ' എന്നു മറുപടി പറഞ്ഞു. ആ താഴ്‌വരയിൽ പുല്ലുമേഞ്ഞു കൊണ്ടുനിന്നിരുന്ന ഒരുക്കൂട്ടം പശുക്കളെ ആക്രമിക്കാൻവേണ്ടി അടുത്ത കാട്ടിൽനിന്നു പെട്ടെന്നു വന്നെത്തിയ ഒരു വ്യാഘ്രമായി രുന്നു. ഇതിന്റെ വരവു് എങ്ങിനെയൊ മനസ്സിലാക്കിയ പശുക്കൾ ഭയന്നു തിരികെ ഓടുമ്പോൾ പിന്നിൽപെട്ടുപോയ ഒരു സാധു മൃഗത്തെ ഇവൻ പിടികൂടുമെന്നു കണ്ടു സ്വാമികൾ ഇടയിൽചാടി അതി നെ രക്ഷിച്ചതായിരുന്നു അവിടെനടന്ന സംഭവം. വ്യാഘ്രത്തെ തടഞ്ഞുനിൎത്തി ശാന്തമായി തന്റെ താടി തടവിക്കൊണ്ടു് സ്വാമികൾ അതിനോടു് തന്റെ ശരീരം വേണമെങ്കിൽ ഭക്ഷിച്ചുകൊള്ളു. സാധു പശുവിനെ ഹിംസിക്കരുതു്. എന്നു പറക യായിരുന്നു. കോപിഷ്ഠനായ മൃഗം ഈ ഇടപാടിൽ ശാന്തതകൈക്കൊണ്ടു് സ്വാമി കളുടെ സദുപദേശം സ്വീകരിച്ചു മടങ്ങി യെന്നു നമുക്കു ധരിക്കാം. സൎവ്വജീവജാല ങ്ങളിലും ഒരുപോലെ വൎത്തിക്കുന്ന അന്തരാ

ത്മാവു് ഒന്നുതന്നെയാണല്ലൊ. അതിന്റെ സൂക്ഷ്മതത്വം അനുഭവത്തിൽ അറിഞ്ഞിരുന്ന സ്വാമികൾക്കു വ്യാഘ്രത്തിന്റെ അന്തർവത്തിയായ ചൈതന്യത്തെ കണ്ടറിഞ്ഞു പ്രേരിപ്പിക്കുന്നതിൽ യാതൊരു സങ്കോചവും തോന്നാൻ സംഗതിയില്ലല്ലൊ. ആക്കറിയാം ഇതിന്റെ രഹസ്യം.

ചില ദിവസം പുള്ളുവന്മാരുടെ പാട്ടു പാടി അതിന്റെ അർത്ഥം പറയുകയായിരിക്കും. മററു ചിലപ്പോൾ ഓണപ്പാട്ടായിരിക്കും. വേറൊരിക്കൽ ആത്മസ്വരൂപവർണ്ണനയായിരിക്കും. അല്ലെങ്കിൽ ശരീരത്തിന്റെ ഷഡ്ഭാവാദിവികാരങ്ങളെപ്പററി വിവരിക്കൽ ആയിരിക്കും. ശ്രോതാവിന്റെ ഗ്രഹണപടുത്വവും വാസനയും മനസ്സിലാക്കി സ്വാമികൾ ഓരോന്നു ലളിതമായി പറഞ്ഞുതരും.

ഈ കാലത്തു് സ്വാമി വിവേകാനന്ദന്റെ വിസ്തരിച്ച ജീവചരിത്രം, അവിടത്തെ ശിഷ്യന്മാർ പ്രസിദ്ധംചെയ്തിരുന്നതിൽ ഒന്നും രണ്ടും വാല്യങ്ങൾ പുറത്തായതു ഞാൻ വരുത്തി വായിച്ചുകൊണ്ടിരുന്നു. യദൃച്ഛയാ സ്വാമികൾ ഈ പുസ്തകം കണ്ടപ്പോൾ അതിൽ വിവേകാനന്ദന്റെ ഒരു ചിത്രംകണ്ടു സൂക്ഷിച്ചുനോക്കുന്നതു ഞാൻ കാണാനിടയായി. സ്വാമി വിവേകാനന്ദന്റെ ജീവചരിത്രമാണെന്നു് ഞാൻ പറഞ്ഞപ്പോൾ "മനസ്സിലായി ഞാൻ അദ്ദേഹത്തെ കാണുന്നകാലത്തെ രൂപമാണിതു്" എന്നു പറഞ്ഞു. അപ്പോൾ എനിക്കു് ഈ രണ്ടു മഹാത്മാക്കളുടെ അഭിമുഖദർശനത്തെപ്പററി അറിയാൻ ആശതോന്നുകയാൽ സ്വാമികളോടു് അതു വിവരിച്ചുപറഞ്ഞാൽ കൊള്ളാമെന്നു് അപേക്ഷിക്കയും ചെയ്തു. വിവേകാനന്ദനെപ്പററി സ്വാമികൾക്കുള്ള ബഹുമാനം ഇത്രയെന്നു പറഞ്ഞുകൂടാ. "ശങ്കരാചാര്യസ്വാമികളുടെ പ്രശസ്തി ഹിമവൽസേതുപര്യന്തമായിരിക്കെ വിവേകാനന്ദന്റേതു സർവ്വലോകവ്യാപകമാണെന്നു സ്വാമികൾ പറഞ്ഞു. രണ്ടാളെയും തുല്യനിലയിലായിരുന്നു സ്വാമികൾ വീക്ഷിച്ചിരുന്നതു്. സ്വാമികൾ എറണാകുളത്തു താമസിച്ചിരുന്ന കാലത്തായിരുന്നു വിവേകാനന്ദൻ കന്യാകുമാരിദർശനത്തിനായി മൈസൂർവഴി എറണാകുളത്തെത്തിയതു്. അദ്ദേഹം അവിടെഎത്തി ഏതാനും മണിക്കൂർ കഴിഞ്ഞപ്പോൾ ഇങ്ങിനെ ഒരു ദിവ്യനായ സന്യാസി അവിടെ വന്നിട്ടുണ്ടെന്നു സ്വാമികൾ അറിയാനിടയായി. ഉടൻതന്നെ അദ്ദേഹത്തെപോയി കാണേണ്ടതാണെന്നു സ്വാമികളുടെ ആതിഥേയനായിരുന്ന അവിടത്തെ ഒരു വലിയ ഉദ്യോഗസ്ഥൻ അപേക്ഷിച്ചതനുസരിച്ചു രണ്ടാളുംകൂടി വിവേകാനന്ദന്റെ വസതിയിൽ ചെന്നു. രാത്രി കുറെചെന്നിരുന്നതിനാലും യാത്രാക്ഷീണം മററദ്ദേഹത്തിനു തോന്നിയിരുന്നതുനിമിത്തവും രണ്ടുമൂന്നു ദിവസമെങ്കിലും വിവേകാനന്ദനു് അവിടെ താമസമുണ്ടാകുമെന്നും അതിന്നിടയിൽ സാവകാശമായി സ്വാമികളെ അവിടെച്ചെന്നു കണ്ടുകൊള്ളാമെന്നും തമ്മിൽപറഞ്ഞു തല്ക്കാലം യാത്രയാക്കി. രണ്ടുദിവസം കഴിഞ്ഞു ചന്ദ്രികയുള്ള ഒരു രാത്രി വിവേകാനന്ദൻ സ്വാമികളുടെ താമസസ്ഥലത്തുചെന്നു. രണ്ടാളും സസന്തോഷം അഭിവാദ്യംചെയ്തു് ഏകാന്തമായ ഒരു പ്രദേശം അന്വേഷിച്ചെന്നപോലെ ഗൃഹത്തിൽനിന്നു പുറത്തിറങ്ങി, പൂനിലാവിൽ വെള്ളമണലിൽക്കൂടെ അല്പംദൂരം നടന്നുചെന്നു് ഒരു തെളിവുള്ള സ്ഥലത്തിരുന്നു. അവക്കു രണ്ടാൾക്കും പൊതുവിൽ അറിവുള്ള ഭാഷ സംസ്കൃതമായിരുന്നു. സംഭാഷണമദ്ധ്യേ വിവേകാനന്ദൻ സ്വാമികളോടു് "കീദൃശീ ചിന്മുദ്രാ" എന്നു ചോദിക്കയും മറുപടിയായി സ്വാമികൾ ചൂണ്ടുവിരലും പെരുവിരലുംകൂട്ടി തൊടീച്ചാണെന്നുള്ള യോഗപ്രമാണം പറകയുംചെയ്തു. അടുത്തതായി സ്വാമികളോടു "മററു വിരലുകളെവിട്ടു് ഈ രണ്ടു വിരലുകളെമാത്രം സ്വീകരിച്ചതിന്റെ രഹസ്യമെന്താണാ

വോ" എന്നു വീണ്ടും ചോദിച്ചപ്പോൾ ശരിരശാസ്ത്രപ്രകാരം ഓരോ ഞരമ്പുകളുടെ ധർമ്മവും പ്രവൃത്തിയും വിസ്തരിച്ചു സ്വാമികൾ പറയാൻ ആരംഭിക്കെ "അലം അലം" (മതിമതി) എന്നു പറഞ്ഞുകൊണ്ടു വിവേനന്ദൻ തന്റെ രണ്ടു കൈകളുംകൂട്ടി സ്വാമികളുടെ കൈപിടിച്ചമർത്തി. വെറെ സംഭാഷണം തുടന്നു. സ്വാമികൾ വിസ്തരിച്ചു പറഞ്ഞതായ ഈ വിവരണം രോമാഞ്ചകഞ്ചുകിതനായി ഞാൻ ശ്രദ്ധിച്ചു കേട്ടുകൊണ്ടിരുന്നു.

സ്വാമികൾ മലയാറ്റൂർ വിട്ടശേഷം 1099-ാമാണ്ടിടയ്ക്കു വീണ്ടും ഞാൻ തിരുവനന്തപുരത്തു ജോലിയായി വന്നപ്പോൾ വഞ്ചിയൂർ ചാഞ്ഞാംവീട്ടിൽ സ്വാമികൾ ശരീരസുഖം പോരാതെ താമസിച്ചുവരുന്നുണ്ടെന്നറിഞ്ഞു പല തവണയും അവിടെ ചെന്നു കാണുകയുണ്ടായി. ശരീരത്തിന്റെ പൂർവ്വസ്ഥിതി വിട്ടു ശോഷിച്ചു് വിളറിയും തൊണ്ടയിലും കീഴ്പ്പോട്ടു കുടലിലും ഏതൊ പൊള്ളൽ നിമിത്തം ആഹാരം ദ്രവമായി മാത്രം അല്പാല്പം കഴിച്ചും പോന്നിരുന്നു. ഈ കാഴ്ച അവിടത്തെ ആശ്രിതന്മാരായ ഞങ്ങളിൽ ചിലരുടെ മുഖത്തു ദുഃഖമുണ്ടാക്കുന്നതായി കണ്ടു സ്വാമികൾ തമിഴിൽ ഒരു ചൊല്ലുള്ളതു് പാടി. അതിന്റെ താല്പര്യം ജീവനുള്ള ശവങ്ങൾ നിർജ്ജീവശരീരത്തെ നോക്കി പരിതപിക്കുന്നുവെന്നായിരുന്നു. ആ തത്വം എത്ര ശരിയാണെന്നു അപ്പോൾ ഞങ്ങൾക്കു ബോധ്യപ്പെട്ടു. പിന്നീടു സ്വാമികൾ പന്മനയിൽപോയി താമസിയാതെ സമാധിയടഞ്ഞ കഠിനദുഃഖവാർത്തയാണു് കേട്ടതു്.

ജീവിച്ചിരുന്നപ്പോൾ ആ പ്രഭാപൂരം നിത്യപരിചയത്താൽ വേണ്ടപോലെ ആസ്വദിച്ചുകൊള്ളാൻ സാധിച്ചില്ലല്ലൊ എന്നു് ഓർത്തു് പശ്ചാത്താപപ്പെടാറുണ്ടു്. എങ്കിലും അവിടത്തെ പാവനസ്മരണകൾ എന്നും ഞങ്ങൾക്കു സന്തുഷ്ടിയും ശാന്തതയും തന്നുകൊണ്ടിരിക്കുന്നു.

ഓം ശാന്തി ശാന്തി ശാന്തി!

---

## ഒരു സാന്ത്വനം

[ ചട്ടമ്പിസ്വാമികളുടെ സമപ്രായനും സുഹൃത്തുമായിരുന്ന കല്ലുവീട്ടിൽ നാണുപിള്ള മട്രിക്കുലേഷൻ പരീക്ഷയിൽ തോററു് സങ്കടപ്പെട്ടു് വിധിയെ പഴിച്ചപ്പോൾ സ്വാമികൾ അയച്ച ഒരു കത്തിൽ ഇപ്രകാരം എഴുതിയിരുന്നു:— ]

"ദൈവത്തെപ്പഴിചൊല്ലിടുന്നതു മഹാദോഷത്തമാണോർക്കണം
സർവ്വത്തിന്നുമൊരാശ്രയം തദിതരം മറ്റൊന്നുമുണ്ടോ സഖേ?
ദുർവ്യാപാരമനസ്സു വല്ലകഴിവിന്മേലും പിടിച്ചേററിവി-
ട്ടാവോ ദുഃഖമകപ്പെടുമ്പൊളറിവുണ്ടായാൽ പുനഃ കിം ഫലം?"

# സ്വാമികളും സാമൂഹ്യപരിവത്തനവും

കെ. ജി. നാരായണപ്പണിക്കർ ബി. എ., ബി. എൽ.

[കേരളീയജനസമുദായത്തിന് സ്വാമികൾ വരുത്തീട്ടുള്ള സാമൂഹ്യപരിവത്തനത്തിൻെറ സമഗ്രമായ ചരിത്രം ഈ ലേഖനത്തിൽനിന്നും ഗ്രഹിക്കാം.] പ്രസാ:

കേരളത്തിൽ ശതാബ്ദങ്ങളായി നിലനിന്ന ആയ്യബ്രാഹ്മണമേധാവിത്വം മൂലം നാട്ടിലെ ഇതരസമുദായങ്ങൾക്കുണ്ടായ അവശതകളെ വിശദമായി കാണാൻ കഴിഞ്ഞ അപൂവ്വം വ്യക്തികളിൽ ഒരാളായിരുന്നു ചട്ടമ്പിസ്വാമികൾ. സ്വാമികളുടെ മിക്കവാറും എല്ലാ പ്രവത്തനങ്ങളും ബ്രാഹ്മണമേധാവിത്വത്തിൻെറ നേരെ ഒരു വെല്ലുവിളിയായിരുന്നെന്നുതന്നെ പറയാം. ഈ വെല്ലുവിളിക്ക് സാംസ്ക്കാരികമായ ഒരുറച്ച പശ്ചാത്തലമുണ്ടായിരുന്നു. സ്വാമികൾ ആയ്യസംസ്ക്കാരത്തെക്കാൾ ദ്രാവിഡമായ കേരളസംസ്ക്കാരത്തെ ബഹുമാനിച്ചു. ആയ്യസംസ്ക്കാരത്തിൽനിന്ന് സ്വതന്ത്രവും വിഭിന്നവുമായ ഒരു സാമൂഹ്യസംസ്ക്കാരം കേരളീയക്കുണ്ടായിരുന്നുവെന്നും പിൽക്കാലത്തു മുന്നേറിയ ആയ്യസംസ്ക്കാരം അതിനെ എത്രയൊക്കെ സ്വാധീനപ്പെടുത്തിയെങ്കിലും, ദ്രാവിഡസംസ്ക്കാരത്തിൻെറ തനിക്കുതാൻപോന്ന നില ഇന്നും അക്ഷതമായി നില്ക്കുന്നുവെന്നും, അഥവാ വല്ല കോട്ടവും തട്ടിയിട്ടുണ്ടെങ്കിൽതന്നെയും അതു് പരിഹരിക്കത്തക്കതെയുള്ളുവെന്നുമായിരുന്നു സ്വാമിയുടെ സുദൃഢമായ വിശ്വാസം. കേരളത്തിലെ ആയ്യബ്രാഹ്മണമേധാവിത്വത്തോടു് സ്വാമികൾക്കുണ്ടായിരുന്ന എതിപ്പിൻെറ അടിസ്ഥാനം ഇതാണു്.

കേരളത്തിലെ ഏററവും പ്രമുഖസമുദായങ്ങളായ നായന്മാരിലും ഈഴവരിലും കൂടി ഇവിടെ ഒരു സാമൂഹ്യപരിവത്തനം ഉണ്ടാക്കണമെന്നായിരുന്നു സ്വാമിയുടെ ഉദ്ദേശം. സമുദായചിന്തകൾക്കെല്ലാം അതീതനായിരുന്നു സ്വാമികൾ. എങ്കിലും തൻെറ ലക്ഷ്യസാദ്ധ്യത്തിനു് മേല്പറഞ്ഞ രണ്ടു സമുദായങ്ങളേയും പ്രബുദ്ധരും പ്രവൃത്തൃന്മുഖരുമാക്കണമെന്നു് അദ്ദേഹം ഉദ്ദേശിച്ചു. അതിലേയ്ക്കു് ആദ്യമായി ഇരുസമുദായക്കാക്കും ഉണ്ടായിരുന്ന അധഃസ്ഥിതബോധം നിമ്മാജ്ജനം ചെയ്യുകയാണു വേണ്ടതെന്നു് അദ്ദേഹം വിചാരിച്ചു. ജനസംഖ്യ കൊണ്ടും സാംസ്ക്കാരികമായ ഉയന്നനിലവാരംകൊണ്ടും കേരളത്തിലെ ഏററവും പ്രബലസമുദായമെന്നു പറയാമായിരുന്ന നായന്മാരുടെ ഉദ്ബുദ്ധതയേയും പ്രവത്തനശക്തിയേയും ആശ്രയിച്ചായിരിക്കും ഈ സാമൂഹ്യപരിവത്തനത്തിൻെറ വിജയമെന്നു് അദ്ദേഹം വിശ്വസിച്ചു. എന്നാൽ നായന്മാരുടെ പാരതന്ത്ര്യവും ബ്രാഹ്മണസന്നിധിയിലുണ്ടായിരുന്ന അധഃസ്ഥിതബോധവും ഉല്ക്കൃഷ്ടമായ പരിവത്തനത്തിനു് എന്നും വിഘാതകാരിയായിരിക്കുമെന്നു് അദ്ദേഹത്തിനു കാണാൻ കഴിഞ്ഞു. ഈ ഉച്ചനീചബോധത്തെ തട്ടിയുടയ്ക്കാനുള്ള യത്നമാണു് സ്വാമികൾ ആദ്യം നടത്തിയതു്. നായന്മാരുടെ ഉണർവും സ്വാത



ശ്രീ രാമാനന്ദസ്വാമികൾ

(പുത്തൻകുരിശാശ്രമത്തിലെ മഠാധിപതിയായ ഇദ്ദേഹത്തിന് ഇന്നു് 104 വയസ്സുണ്ടു്.)

നില്ക്കുന്നവർ—വലത്തു്-ശ്രീ ഭക്താനന്ദസ്വാമികൾ

ഇടത്തു്-ശ്രീ കവിയൂർസ്വാമികൾ

ന്ത്യേച്ഛയും കേരളത്തിലെ ഇതര സമുദായങ്ങൾക്കും മാർഗ്ഗദർശകമായിരിക്കുമെന്നും അദ്ദേഹം പലപ്പോഴും സ്പഷ്ടമായി സൂചിപ്പിച്ചിട്ടുണ്ട്.

ചട്ടമ്പിസ്വാമികൾ ഒരു സംഘടനാപ്രവർത്തകനായിരുന്നില്ല. മനുഷ്യസ്നേഹിയെങ്കിലും അനാസക്തിയോഗത്തിൽ ദൃഢവ്രതനായിരുന്നു അദ്ദേഹം. അതിനാൽ ഗൗരവമേറിയ കാര്യങ്ങളിൽപ്പോലും ഭ്രമിച്ച് അലയുവാൻ അദ്ദേഹം ഉദ്യുക്തനായില്ല. ഏതാണ്ട് ഒരു ലീലാരസത്തിലാണ് ജീവിതത്തെത്തന്നെ അദ്ദേഹം വീക്ഷിച്ചത്. സാമൂഹ്യപ്രശ്നങ്ങളുടെ ദർശനത്തിലും അവിടുത്തെ മനോഭാവം അതായിരുന്നു. അതിനാൽ മാർഗ്ഗസൂചനയ്ക്കാവശ്യമുള്ള ഗൌരവമല്ലാതെ, പ്രവർത്തനയത്നത്തിൽ കുടുങ്ങി ജനസാമാന്യത്തിന്റെ ചായ്‌വും ചെരുവും വാസനാവൈചിത്ര്യങ്ങളും അനുസരിച്ച് താളം ചവുട്ടി സ്വന്തം വ്യക്തിത്വം നശിപ്പിക്കത്തക്ക ഗൌരവം അദ്ദേഹം സാമൂഹ്യപ്രവർത്തനങ്ങൾക്ക കല്പിച്ചില്ല. അങ്ങിനെയുള്ളവർക്കും സംഘടനാപരമായ പ്രവർത്തനങ്ങൾക്കിറങ്ങാൻ എളുപ്പമല്ലെന്ന പറയേണ്ടതില്ലല്ലോ. ആ ആൾ ബ്രഹ്മജ്ഞനായ ഒരു യോഗിക്രൂടെയായാൽ ചോദിക്കേണ്ടതുമില്ല. പക്ഷെ ചട്ടമ്പിസ്വാമികൾ ഈ കുറവിനെ മററുപാധികൾ മുഖാന്തിരം പരിഹരിച്ചു. ഒന്നാമതായി നാട്ടിലെ സ്വാധീനശക്തിയുള്ള പ്രമാണികളുമായി അദ്ദേഹം ഉററസമ്പർക്കം പുലർത്തി. നായന്മാരിലും പ്രാബല്യവും ആജ്ഞാശക്തിയുമുള്ള പല പ്രമുഖവ്യക്തികളുടേയും ഗുരുസ്ഥാനം അദ്ദേഹത്തിന സിദ്ധിച്ചതു് സംഘടിതപ്രവർത്തനത്തിന് ക്രമേണമാർഗ്ഗം തെളിച്ചു.

ചട്ടമ്പിസ്വാമികൾ മിക്കവാറും ഒരു സഞ്ചാരിയായിരുന്നു. ജീവിതത്തിന്റെ ആദ്യഘട്ടത്തിൽ ഒരു സത്യാന്വേഷകനായി പരദേശങ്ങളിലും, പിൽക്കാലത്തു് ശിഷ്യപരമ്പരകളിൽക്കൂടി തന്റെ ആദർശവും ആശയങ്ങളും പ്രചരിപ്പിക്കാൻ സ്വദേശത്തും അദ്ദേഹം വിപുലമായി സഞ്ചരിച്ചു. ദക്ഷിണമലയാളത്തു് വിശേഷിച്ചു തിരുവിതാംകൂറിലും കൊച്ചിയുടെ ദക്ഷിണഭാഗത്തും അദ്ദേഹം സഞ്ചരിച്ചിട്ടില്ലാത്ത ഗ്രാമങ്ങൾ പോലും ചുരുക്കമാണ്. അദ്ദേഹത്തിന്റെ സ്വാധീനശക്തിക്ക് വശംവദരാകാത്ത എണ്ണപ്പെട്ട വ്യക്തികളും കുറവാണ്. ബ്രാഹ്മണപ്രമാണികളുടെ ഇടയ്ക്കു അദ്ദേഹം അത്രകണ്ടു് ആരാധിതനായില്ല. അതു് സ്വാഭാവികവുമാണല്ലൊ. എന്നാൽ നായരീഴവസമുദായങ്ങളുടെ ഇടയ്ക്കു് അദ്ദേഹം സമാർജ്ജിച്ച സമാരാധന അസാധാരണമായിരുന്നു. ബ്രാഹ്മണർ കേരളത്തിൽ കെട്ടിപ്പടുത്ത ഉച്ചനീചത്വങ്ങളെ തൃണവൽഗണിച്ചുകൊണ്ടുള്ള ഒരധ്യാത്മ്യഭാവത്തിലാണ് അദ്ദേഹം നായന്മാരുടേയും ഈഴവരുടെയും ഇടയ്ക്കു് സഞ്ചരിച്ചതു്. ബ്രാഹ്മണരുടെ മുമ്പിൽ രണ്ടു സമുദായക്കാരും ഏതാണ്ടു് ഒരുപോലെ അധഃകൃതരായിരുന്നെങ്കിലും ഉച്ചനീചത്വത്തിന്റെ പേരിൽ ഇരുസമുദായക്കാരും തമ്മിൽ എച്ചിൽകുഴിയിലെ ശ്വാനസമരത്തിന്റെ രീതിയിലുള്ള കലഹങ്ങൾ നടത്തിവന്നു. ചട്ടമ്പിസ്വാമികളെപ്പോലെ സർവ്വാരാധിതനായ ഒരാൾ ഇരുസമുദായങ്ങളേയും സമാനഭാവത്തിൽ കരുതി, രണ്ടുകൂട്ടരുടേയും ഗൃഹങ്ങളിൽ ഒരേ സ്വാതന്ത്ര്യത്തോടെ പെരുമാറിവന്നതാണ് വാസ്തവത്തിൽ കേരളത്തിലെ നായരീഴവസൌഹാർദ്ദത്തിനു് അടിസ്ഥാനമിട്ടതെന്നു നിർവിശങ്കം പറയാം. അന്നു് സ്വാമികൾക്കല്ലാതെ മററാർക്കും അതുപോലെയുള്ള പെരുമാററത്തിനു് ധൈര്യം വരുമായിരുന്നില്ല.

രാജസ്ഥാനത്തിന്റെയും ബ്രാഹ്മണശക്തിക്ക വിധേയമായ പ്രഭുത്വത്തിന്റെയും പരിസരങ്ങളിലായിരുന്നു ചട്ടമ്പിസ്വാമികൾ ജനിച്ചുവളന്നതു്. യാഥാസ്ഥിതികത്വത്തിന്റെ ദുർഗ്ഗങ്ങൾ മറെറാരിടത്തും ഇത്ര ബലിഷ്ഠങ്ങളായിരുന്നില്ല. സ്വാമി

കൾ മർമ്മസ്ഥാനങ്ങളിൽതന്നെ തൻെറ പ്രഥമശസ്ത്രങ്ങൾ പ്രയോഗിച്ചു. തിരുവനന്തപുരത്തും പരിസരങ്ങളിലുമുണ്ടായിരുന്ന തൻെറ ഈഴവശിഷ്യന്മാരുമായി അദ്ദേഹം വളരെ അടുത്തു പെരുമാറി അവരുടെ ഗൃഹങ്ങളിൽ നിത്യസഞ്ചാരിയായി. ആഹാരവും ചിലപ്പോൾ താമസംതന്നെയും ആ ഗൃഹങ്ങളിൽ ആക്കാനും അദ്ദേഹം മടിച്ചില്ല. കല്ലുവീട്ട്, ചിററല്ലൂർ മുതലായി തിരുവനന്തപുരത്തെ പ്രധാനപ്പെട്ട നായർ ഗൃഹങ്ങളിൽ സ്വാമികൾക്ക് ഉണ്ടായിരുന്ന വിഹാരസ്വാതന്ത്ര്യത്തിൽനിന്ന് ഒട്ടും വ്യത്യസ്തമായിരുന്നില്ല, പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ, വെളുത്തേരി കേശവൻവൈദ്യൻ മുതലായ ഈഴവപ്രമാണികളുടെ ഗൃഹങ്ങളിലും ഉണ്ടായിരുന്നത്. യാഥാസ്ഥിതിക കേന്ദ്രങ്ങളിൽനിന്ന് പ്രതിഷേധശബ്ദം മുഴങ്ങിക്കേട്ടു. എന്നാൽ സ്വാമിയുടെ അന്യാദൃശമായ വ്യക്തിപ്രഭാവം അതിനെയൊക്കെ മൂകമാക്കി. ശബ്ദമുയർത്തിയവരെ ശാന്തമെങ്കിലും മർമ്മവിദാരകമായവിധം ശാസിക്കാനും അദ്ദേഹം മടിച്ചിരുന്നില്ല.

സ്വാമികൾ ആദരപൂർവ്വം പരിഗണിച്ചുവന്ന ഒരു പ്രമുഖവ്യക്തി—അദ്ദേഹം നായന്മാരുടെ ഇടയ്ക്ക് അത്ര ഉയർന്ന അവാന്തരവിഭാഗക്കാരനായിരുന്നില്ല—അവിടുന്ന് ഈഴവഗൃഹങ്ങളിൽനിന്ന് ആഹാരം കഴിക്കുന്നതിനെപ്പററി ആക്ഷേപിച്ചുപറഞ്ഞപ്പോൾ "ഇവിടെനിന്ന് ആകാമെങ്കിൽ പിന്നെ എവിടെനിന്ന് ആയിക്കൂടെ" എന്നാണ് അദ്ദേഹംചോദിച്ചത്. ഏതായാലും സ്വാമിയുടെ പുറപ്പാടിനെ എതിർക്കാൻ ആരും ധൈര്യപ്പെട്ടില്ല. അദ്ദേഹം കാണിച്ച ദൃഷ്ടാന്തത്തിൽ അന്തർഭവിച്ച ആദർശം ക്രമേണ പ്രചരിക്കുകയുംചെയ്തു.

ഈ ദൃഷ്ടാന്തനിർദ്ദേശത്തെക്കാൾ ഒട്ടും കുറഞ്ഞ തോതിലുള്ളതായിരുന്നില്ല സ്വാമികളുടെ ഉദ്ബോധനങ്ങളും കൃതികളും. ഉദ്ബോധനങ്ങൾ എന്നുവച്ചാൽ പബ്ളിക്ക്പ്രസംഗങ്ങളോ പ്രഭാഷണങ്ങളോഅല്ല. അധികവുംസംഭാഷണങ്ങളായിരുന്നു; ശിഷ്യപരമ്പരകളോടും ഓരോ നാട്ടിൻപ്രമാണികളായിരുന്ന സുഹൃത്തുക്കളോടും അദ്ദേഹം നടത്തിയ സൗഹൃൽസംഭാഷണങ്ങൾ നാട്ടിൽ ഉണ്ടാക്കിയ ആശയപരിവർത്തനം അസാധാരണമായിരുന്നു. സംഭാഷണത്തിൽ പ്രദർശിപ്പിച്ച ആശയങ്ങളെ സംഗ്രഹിച്ചു തന്നെയാണ് പിന്നീട് അദ്ദേഹം വേദാധികാര നിരൂപണം പ്രാചീനമലയാളം എന്നീ ഗ്രന്ഥങ്ങൾ എഴുതിയത്. വേദാന്തവും തത്വശാസ്ത്രവും മററും ബ്രാഹ്മണർക്കേ പഠിക്കാൻ അധികാരമുള്ളുവെന്ന ആശയത്തെ ബ്രാഹ്മണരുടെ പ്രമാണങ്ങളെത്തന്നെ വച്ചുകൊണ്ട് അദ്ദേഹം ഖണ്ഡിച്ചു. അത് സാമാന്യമനുഷ്യൻെറ വൈജ്ഞാനികമായ അവകാശത്തെ സ്ഥാപിക്കുന്ന ഒരു ഗ്രന്ഥമാണ്. ശതാബ്ദങ്ങൾക്കു മുമ്പ് എഴുത്തച്ഛൻ ഇതേ വെല്ലുവിളിതന്നെ നടത്തിയതിൻെറ ഫലമായി വേദാന്തവിജ്ഞാനം കേരളത്തിലെ ജനസാമാന്യത്തിനിടയിൽ പ്രചരിക്കാൻ ഇടയായി. അനന്തരം, പിന്നെയും അവയെല്ലാം "മേൽജാതിതൻ പൈതൃകം" എന്ന നിലയിലേക്കു വഴുതിമാറുകയായിരുന്നു. ചട്ടമ്പിസ്വാമികൾ ആ വഴിതെററലിനെ ഒരുപ്രാവശ്യംകൂടി തിരുത്തിയതു് കേരളസംസ്കാരത്തിൻെറ ചരിത്രത്തിൽ മറെറാരദ്ധ്യായമാണ്, കുറിക്കുന്നതു്. ആധുനികവിദ്യാഭ്യാസം വളർന്നുവന്നതിനനുസരണമായി ജനങ്ങളുടെ ഇടയ്ക്ക് ഉദിച്ചുയർന്ന സ്വാതന്ത്ര്യബോധത്തേയും ആത്മവിശ്വാസത്തേയും സ്വാമികൾ ഒന്നുകൂടി ദൃഢീകരിച്ചു. ചട്ടമ്പിസ്വാമികളുടെ ആദ്ധ്യാത്മികബുദ്ധി യാഥാസ്ഥിതികലോകത്തെ അദ്ദേഹത്തിൻെറ ആരാധകരാക്കിത്തീർത്തു. അതേസമയംതന്നെ ആ ഉല്പന്നമതിത്വവും നവീനാശയസമ്പത്തും യുവലോകത്തിൻെറ പ്രീതിയ്ക്ക് അദ്ദേഹത്തെ പാത്രമാക്കി. അങ്ങിനെ യാഥാസ്ഥിതികന്മാരെയും ഉൽപ്പതിഷ്ണുക്ക

ളേയും തമ്മിൽ ബന്ധിപ്പിക്കയും സഹകരിപ്പിക്കയും ചെയ്ത ഒരു ശക്തിയായിട്ടാണ് സ്വാമികൾ പരിണമിച്ചത്. ഈ ഒരു നിലമൂലം, മററാരും പറയാൻ മടിക്കുമായിരുന്ന അഭിപ്രായങ്ങൾ ഉച്ചൈസ്തരം പറയാൻ അദ്ദേഹത്തിനു കഴിഞ്ഞു. അവ അനുസരിക്കാനും ആചരിക്കാനും ധാരാളം ആളുകളും മുന്നോട്ടുവന്നു.

നായന്മാരും ഈഴവരും സമുദായപരിഷ്കരണത്തിനും സംഘടനയ്ക്കും ഉദ്യമിച്ചുതുടങ്ങിയ ഒരു കാലമായിരുന്നു അത്. സ്വാമികളുടെ തത്വസരണി ഇരുസമുദായങ്ങളിലെയും പ്രവർത്തകന്മാർക്ക് വളരെ പ്രയോജനപ്പെട്ടു. സ്വശിഷ്യനായ ശ്രീനാരായണഗുരുവിലൂടെ ഈഴവസമുദായത്തിലും, സി. കൃഷ്ണപിള്ള, നീലകണ്ഠതീർത്ഥപാദർ മുതലായവരിലൂടെ നായർസമുദായത്തിലും സ്വാമികളുടെ ആദർശങ്ങളും ആശയങ്ങളും പ്രചരിച്ചു. 1078-ൽ എസ്. എൻ. ഡി. പി. യോഗം സ്ഥാപിക്കുന്നതിനു വളരെ മുമ്പുമുതല്ക്കേ നാരായണഗുരുവും ചട്ടമ്പിസ്വാമികളും തമ്മിൽ ഗുരുശിഷ്യബന്ധത്തിലായിക്കഴിഞ്ഞിരുന്നു. ഈഴവർക്ക് പ്രത്യേകക്ഷേത്രങ്ങൾ പണിയിച്ചു പ്രതിഷ്ഠ നടത്തുകയെന്നുള്ളത് ഇവർ ഇരുപേരും തമ്മിലുള്ള വേഴ്ചയുടേയും ആലോചനയുടെയും ഫലമായുണ്ടായ ഒരാശയമാണ്. വേദാധികാരനിരൂപണത്തിൽ വൈദികമുറകൾ യഥാർത്ഥജ്ഞാനികളായ ആർക്കും ആകാമെന്നു ചട്ടമ്പിസ്വാമികൾ സ്ഥാപിച്ച അഭിപ്രായത്തിന്റെ പ്രായോഗികപദ്ധതി മാത്രമായിരുന്നു ശ്രീനാരായണഗുരുവിന്റെ ക്ഷേത്രപ്രതിഷ്ഠാപനങ്ങൾ. ചട്ടമ്പിസ്വാമികൾ വഴിതെളിച്ചതും ശ്രീനാരായണഗുരു പരിപോഷിപ്പിച്ചതുമായ നവോത്ഥാനത്തെപ്പററി ഗുരുസ്വാമികളുടെ ജീവചരിത്രകാരനായ ഡാ: നടരാജൻ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. "ഈഴടേറിയ നാടൻമണ്ണിൽ"കരുത്ത ബുദ്ധിപ്രഭാവത്തെ പ്രതിനിധാനംചെയ്ത ജ്യേഷ്ഠസഖാവിന്റെ (ചട്ടമ്പിസ്വാമികളുടെ) വ്യക്തിപ്രഭാവത്തിനുപുറമേ സാഹിത്യപരവും, സാംസ്കാരികവും ആത്മീയവുമായ ഒരു നവോത്ഥാനം 1890-ാമാണ്ടിടയിലെ തിരുവിതാംകൂറിൽ ആവിർഭവിച്ചു.

......ഗുരുവിന്റെ ഹൃദയം ആ സ്ഥിതിഗതികളുടെ ആഹ്വാനത്തെ സ്വാഗതം ചെയ്തു."

ഇപ്രകാരം ഈ രണ്ടു മഹാപുരുഷന്മാരുംകൂടി സംജാതമാക്കിവളർത്തിയ നവോത്ഥാനമാണ് പിൽക്കാലത്ത് ഈഴവരുടേയും നായന്മാരുടേയും സാമൂഹ്യപരിഷ്കാരപ്രവർത്തനങ്ങളായി രൂപം പ്രാപിച്ചത്.

ഇൻഡ്യയിലെ ആധുനികകാലം ആംഗലവിദ്യാഭ്യാസത്തിൽ ഉപസ്ഥിതിപ്രാപിച്ച പ്രമാണികളുടെ യുഗമായിട്ടാണു പരിഗണിക്കപ്പെട്ടിട്ടുള്ളത്. എന്നാൽ കേരളത്തിൽ ആധുനികകാലത്തിലെ പരിഷ്കാരങ്ങൾക്കും പരിവർത്തനങ്ങൾക്കും മാർഗ്ഗനിർദ്ദേശംനൽകിയ രണ്ടു വ്യക്തികൾ—ശ്രീ ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും—ആംഗലഭാഷയിൽ അനഭിജ്ഞരും പഴയ പാരമ്പര്യങ്ങളുടെ ചുററുപാടുകളിൽ വളർന്നുവന്നവരുമാണ്. പക്ഷേ, അവർ ഭാരതത്തിലെ ആർഷസംസ്കാരത്തിന്റെ യഥാർത്ഥപ്രതിനിധികളായിരുന്നു. അതതുകാലങ്ങളിൽ ലോകത്തിനു് ആവശ്യമായ പരിവർത്തനങ്ങൾ കൈവരുത്തത്തക്ക കരുത്തും പ്രഭാവവുമുള്ള വ്യക്തികളെ അവതരിപ്പിക്കുന്ന കാര്യത്തിൽ ആർഷസംസ്കാരം ഒരുകാലത്തും പരാജയപ്പെട്ടിട്ടില്ല. ശ്രീ: ശങ്കരൻ, രാജാറാം മോഹനറായി, ദയാനന്ദസരസ്വതി, ശ്രീരാമകൃഷ്ണൻ, വിവേകാനന്ദൻ, ഗാന്ധി, അരവിന്ദൻ മുതലായ എത്രയെത്ര മഹാത്മാക്കളാണ് ഈ വസ്തുതയെ തെളിയിക്കാൻ നമുക്കുള്ളത്? ശ്രീ ചട്ടമ്പിസ്വാമികളും, ശ്രീനാരായണഗുരുസ്വാമികളും ആ പാരമ്പരയിലേക്കു കേരളം സംഭാവന ചെയ്തിട്ടുള്ള രണ്ടുജ്ജ്വലതേജഃപുഞ്ജങ്ങളാണ്.

# ഗുരുപൂജ



## വട്ടോളി കൊച്ചുകൃഷ്ണൻനായർ

[ലളിതമധുരമായി കാവ്യരസംകലർത്തി, ശ്രീവിദ്യാധിരാജന്റെ ദിവ്യാപദാനങ്ങൾ കവി, വായനക്കാർക്കർപ്പിക്കുകയാണിതിൽ.]

പ്രസം.

വിദ്യാധിരാജ ശ്രീമൽ ചട്ടമ്പിസ്വാമിൻ! ഭവൽ–
സദ്യശസ്സാളും ശതവാർഷികം വിജയിപ്പൂ!

ഭാവൽകസമാധിയാൽ പന്മന ദിവ്യദേശം
പാവിത്രം, സുപ്രശസ്തം കേരളപുണ്യതീർത്ഥം!
ആത്മാവിലീശസാക്ഷാൽക്കാരം ചെയ്തോരു ഭവാൻ
സ്വാത്മചൈതന്യമിന്നും തത്രനിന്നുതിർക്കുന്നു.
എന്തൊരത്ഭുതം ഗുരോ! താവകാപദാനങ്ങൾ
ചിന്തിച്ചു ലോകമിന്നും ശിരസ്സു നമിക്കുന്നു!

ആദിശങ്കരജന്മഭൂമിയാം മലയാളം
താദൃശം ബുദ്ധിസമ്പത്തങ്ങയിൽമാത്രം കണ്ടു.
ഭൂവാകെ, സ്സുവിജ്ഞാനസമ്പത്താൽ വിജയിച്ച
ശ്രീ വിവേകാനന്ദന്റെ സംശയംതീർത്തു ഭവാൻ;
കേരളജനതതന്നാരാധ്യഗുരുവാം ശ്രീ–
നാരായണന്നും ഭവാൻ സംപൂജ്യഗുരുവല്ലൊ.
നവകേരളത്തിന്റെ സാമൂഹ്യ, സാംസ്കാരിക–
ഭവനം പണിയിക്കാൻ കല്ലിട്ടതങ്ങാണോർത്താൽ.

ഏകദാ ഭവാനജ്ഞഭാഷയാമാംഗലേയ–
ശ്രീകരബൃഹൽഗ്രന്ഥം വായിച്ചു കേട്ടശേഷം,
ആദിതൊട്ടന്തംവരെശ്ശരിക്കുപറഞ്ഞതു
ബോധിപ്പാൻ പ്രയാസമാ;ണസാദ്ധ്യമാകും നൂനം.
എറുമ്പും, തേനീച്ചയും, പുലിയും, സിംഹങ്ങളും
കുറുമ്പുകൂടാതെന്തും കേൾക്കുന്നു ഭവാൻചൊന്നാൽ;
സർവ്വവാദ്യങ്ങൾ ഭവാൻ വിദഗ്ധം കൊട്ടും; ഗീത–
ഗർവ്വത്തെക്കെട്ടത്തീടും തുംബുരുനാരദർക്കും.
ഫലിതം സന്ദർഭംപോൽ ചൊരിഞ്ഞു, ശ്രോതാക്കളെ–
മിളിതാഹ്ളാദചിത്തരാക്കിടും നിരന്തരം.

കുട്ടികളുടുക്കുമ്പോഴവരെക്കാളൊരു കൊച്ചു-
കുട്ടിയായ്ത്തീർന്നാനന്ദത്തോണിയിൽക്കരേറീടും.
ജ്ഞാനഭിക്ഷുക്കൾക്കൊക്കെ, വേണ്ടപോൽവാരിക്കോരി-
ദ്ദാനംചെയ്തിടും; ദീനജനത്തെസ്സംരക്ഷിക്കും.

ആശിച്ചില്ലവിടുന്നു, ലോകസമ്പത്തിലൊന്നു-
മീശനിൽപ്പദമൂന്നി, സ്വാതന്ത്ര്യം സഞ്ചരിച്ചു.
കാഷായംവസ്ത്രം ധരിച്ചില്ലതിൻപൊരുളോർത്താൽ
വേഷമ,ല്ലകമത്രേ, സുപ്രധാനമെന്നാവാം.
എങ്കിലും ജടാജൂടമുണ്ടാ,ത്മബോധാപേത-
പങ്കിലംഭവിക്കാതെ ചിത്തസംരക്ഷചെയ്വാൻ
ശിഷ്യരെ വർദ്ധിപ്പിച്ചു, മാശ്രമങ്ങളെത്തീർത്തും
പുഷ്യദാനന്ദം വാഴ്‌വാനിച്ഛിച്ചില്ലൊരിക്കലും.

എന്തൊരത്ഭുതം! ഗുരോ, താവകാപദാനങ്ങൾ
ചിന്തിച്ചാൽ ലോകമെന്നും ശിരസ്സുനമിച്ചീടും!
മംഗലദാതാവായ വിദ്യാധിരാജസ്വാമിൻ!
ഞങ്ങളർപ്പിപ്പൂ, ശതവാർഷികനമോവാകം.



"ഏതാദായത്തേയും ഢീക്കിനേയും മിടുക്കിനേയും ലക്ഷ്യമാക്കാതെ ജീവകാരുണ്യത്തെ ഭൂഷണമാക്കിപ്പിടിച്ചുകൊണ്ടാൽ മററുള്ളവയെല്ലാം നടയിൽ കാത്തുകിടക്കും."

ചട്ടമ്പിസ്വാമികൾ.

# ആ സുദിനം

## മറവൂർ ഭാസ്കരൻനായർ

[ഏതാനും മണിക്കൂറുനേരത്തേയ്ക്കുമാത്രമുള്ള പ്രഥമപരിചയംതന്നെ എന്തെല്ലാം മധുരസ്മരണകളാണ് ഒരുവനിൽ സ്വാമികൾ അവശേഷിപ്പിക്കുന്നതെന്നുള്ളതിൽ ശ്രീ: ഭാസ്കരൻ നായരുടെ ലേഖനം സാക്ഷ്യംവഹിക്കുന്നു.]

പ്രസം:

ശ്രീനാരായണപരമഹംസദേവന്റെ സാന്നിദ്ധ്യം സാധിച്ചുകഴിഞ്ഞപ്പോൾ ശ്രീചട്ടമ്പിസ്വാമിതിരുവടികളെ ദർശിക്കുവാനുള്ള ആഗ്രഹം അധികമായി. ആ മഹാദിവ്യന്റെ ഗുരുപദത്തിന് അർഹനായ തിരുവടികളുടെ മഹിമയോർത്ത് അത്ഭുതപ്പെട്ടുകൊണ്ട് അങ്ങിനെ ദിവസങ്ങൾ കഴിഞ്ഞുകൂടി. 98 ചിങ്ങമാസത്തിലാണ്. ഞാൻ, തിരുവിതാംകൂർ ആയുർവേദഡയറക്ടരായിരുന്ന കോളത്തേരി ശങ്കരമേനോൻഅവർകളുമായി സംസാരിച്ചുകൊണ്ടിരുന്നു അന്നത്തെ ഞങ്ങളുടെ സംഭാഷണം വേദാന്തകാര്യങ്ങളിലൂടെ ശ്രീനാരായണഗുരുസ്വാമികളിൽ ചെന്നുചേർന്നു. സ്വാമികളിൽ എനിക്കുള്ള ഭക്തിവിശ്വാസങ്ങൾ ഒരുവിധം അന്ധമാവാമെന്നുവരെ അദ്ദേഹം സൂചിപ്പിക്കുമായിരുന്നുവെങ്കിലും, അങ്ങിനെയുള്ള ഒരു വിശ്വാസമെങ്കിലും അദ്ദേഹത്തിന് ഒരു ഗുരുവിൽ അർപ്പിക്കുവാൻ സാധിച്ചിരുന്നുവെങ്കിൽ സന്തൃപ്തനാകാമായിരുന്നു എന്നു കൂടി ആ മഹാപണ്ഡിതൻ പറയുമായിരുന്നു. ഇടയ്ക്ക് ഒരു ധിറുതിയിൽ അദ്ദേഹം എന്നോടു പറഞ്ഞു. "ചട്ടമ്പിസ്വാമികളെ കണ്ടിട്ടില്ലല്ലോ കാണേണ്ട ഒരാളാണ്. ശ്രീനാരായണഗുരുസ്വാമികളുടേയും ഗുരുവാണ്. അദ്ദേഹം ഇവിടെ അടുത്തുണ്ട്. കെ: ജി. ഗോപാലപിള്ളയുടെ വീട്ടിലുണ്ട്. ഇവിടെ അടുത്താണ്. ഒന്നുപോയി കാണണം."

എനിക്കു വലിയ സന്തോഷമായി. ഞാൻ ഉടൻതന്നെ എണീററു. സമയം രാവിലെ 10 മണി കഴിഞ്ഞിരുന്നു. ഞാൻ വേഗംനടന്ന് അവിടെ എത്തി. അന്ന് ഡാക്ടർ കെ. ജി. ഗോപാലപിള്ള (ആയുർവേദകാളേജ് പ്രിൻസിപ്പാൾ) താമസിച്ചിരുന്നതു് ഇന്നു പുത്തൻചന്തയിൽ നെട്ടങ്ങാടിബാങ്ക് ഇട്ടിരിക്കുന്ന ആ കെട്ടിടത്തിലായിരുന്നു. ഞാൻ വേഗം ഗേററുകടന്ന് അവിടെ എത്തി. കെ. ജി. മുൻവശത്തു താഴത്തെ വരാന്തയിൽ നിൽക്കുന്നുണ്ടായിരുന്നു. ശിവഗിരിയിൽവച്ച് ഞങ്ങൾ പരിചയപ്പെട്ടിരുന്നു. സ്നേഹവും ആയിരുന്നു. മററു കുശലപ്രശ്നങ്ങൾക്കുമുമ്പേ ഞാൻ അദ്ദേഹത്തോടു പറഞ്ഞു "എനിക്കു സ്വാമിയെ കാണണം" എന്ന്. "അദ്ദേഹം മുകളിൽ ഇരിക്കയാണ്. ഞാൻപോയി ഒന്നു ചോദിച്ചിട്ടുവരാം. പിന്നെ അങ്ങോട്ടു പോകയാ നല്ലതു്" എന്നു പറഞ്ഞിട്ട് അദ്ദേഹം മുകളിലേക്കു പോയി. അടുത്ത നിമിഷത്തെ ഭാഗ്യമോർത്ത് ഞാൻ സന്തോഷിച്ചു. ശ്രീനാരായണഗുരുസ്വാമികളെ കാണാൻപോയപ്പോഴത്തെ അവസ്ഥ അങ്ങനെ അല്ലായിരുന്നു. "സ്വാമികളുടെ അടുത്തുചെല്ലുന്നതു് എങ്ങിനെയാണ്. അദ്ദേഹത്തിന് എന്തുതോന്നുമോ. എന്റെ അവിടത്തെ നിൽപും പെരുമാററവും വർത്തമാനവും ശരിയായില്ലെന്നു വരുമോ. അഹിതമായാൽ പിന്നത്തെ കഥ......"എന്നിങ്ങനെയുള്ള സംശയസഹസ്രങ്ങളാൽ ഹൃദയം വികാരതരളിതമായിരുന്നു. ഭയവും, സങ്കോചവും, സന്തോഷവും ഇടകലർന്ന്, ക്രമംവിട്ട് ഹൃദയം തുടിച്ചുകൊണ്ടിരുന്നു.

ഇപ്പോൾ അങ്ങിനെയൊന്നും ഉണ്ടായില്ല. ശ്രീനാരായണഗുരുസ്വാമികളിൽനിന്നുലഭിച്ച സ്വാഗതമാവാം ഇതിനു കാരണം.

വേഗംതന്നെ കെ. ജി. ഇറങ്ങിവന്ന് എന്നോടു പറഞ്ഞു "സ്വാമി പറഞ്ഞു വയ്യിട്ടു നാലുമണിക്കു കാണാമെന്ന്. ഇപ്പോൾ ഏതോ എഴുതിക്കൊണ്ടിരിക്കുകയാണ്". പിന്നീട് ഞങ്ങൾതമ്മിൽ അല്പം കുശലങ്ങൾ പറഞ്ഞിട്ട് ഞാൻ തിരിച്ചുപോന്നു. കോളത്തേരിയോട് ഞാൻ വിവരങ്ങൾ എല്ലാം പറഞ്ഞു. പിന്നുള്ള സംഭാഷണങ്ങൾ അധികവും സ്വാമിയെപ്പററിയായിരുന്നു. സദസ്യതിലകൻ ടി. കെ. വേലുപ്പിള്ള അവർകളും അവിടെ വന്നുചേർന്നു. സ്വാമികളുടെ നാനാശാസ്ത്രങ്ങളിലുമുള്ള അതിർകവിഞ്ഞ പാണ്ഡിത്യം, സകലകലാവല്ലഭത്വം, സിദ്ധികളുടെ കഥകൾ, ജ്ഞാനം, മേധാശക്തി, പ്രാചീനമലയാളം മുതലായ ഗ്രന്ഥനിർമ്മാണങ്ങൾ, ഗ്രുസ്തി ഇവയെല്ലാം അവർ വർണ്ണിച്ചുകൊണ്ടിരുന്നു. ടി. കെ. പോയതിനുശേഷം വേദാന്തകാര്യങ്ങൾ കോളത്തേരി സംഭാഷണവിഷയമാക്കി. അദ്ദേഹം എഴുതിയ ഒരു വേദാന്തകവിത എന്നെ വായിച്ചുകേൾപ്പിച്ചു. ഇടയ്ക്കിടയ്ക്ക് സ്വാമികളുടെ മഹിമകളേയും പ്രശംസിച്ചുകൊണ്ടിരുന്നു. മണി 4 ആകാറായപ്പോൾ അദ്ദേഹംതന്നെ എന്നോടു പറഞ്ഞു "ഇനി താമസിക്കേണ്ട, സമയമായി. പോയി കണ്ടിട്ടുവരണം" എന്ന്.

ഞാൻ കൃത്യസമയത്തുതന്നെ അവിടെ എത്തി. കെ. ജി. അവിടെ നിൽപുണ്ടായിരുന്നു. എന്നെ കണ്ടയുടൻ "ഞാൻ പോയി പറയാം" എന്നു പറഞ്ഞുകൊണ്ടു മുകളിലേക്കുപോയി. പെട്ടെന്ന് ഇറങ്ങിവന്ന് എന്നോടു പറഞ്ഞു "അങ്ങോട്ടുതന്നെ വരാം...എന്നു സ്വാമി പറഞ്ഞു എന്ന്. അല്പസമയമേ കഴിഞ്ഞുള്ളൂ, സ്വാമികളുടെ പാവനപാദങ്ങൾ കോണിപ്പടികളിൽ ഞാൻ കണ്ടു. ഞാൻ താഴെ അടുത്തുചെന്നുനിന്നു. സ്വാമി താഴെയിറങ്ങി. ഞാൻ എഴുതി എന്റെ കയ്യിൽ വച്ചിരുന്ന ഒരു ശ്ലോകം ഒരു ഉപഹാരമായി അദ്ദേഹത്തിനു സമർപ്പിച്ചിട്ട് ആ തിരുവടികളിൽ ഞാൻ സാഷ്ടാംഗം നമസ്കരിച്ചു. അദ്ദേഹം എന്നെ അനുഗ്രഹിച്ചു. സംതൃപ്തനായ ഞാൻ സാവധാനത്തിൽ എണീററു് അല്പംമാറി ആ ഗംഭീരമായ സ്വരൂപം നോക്കിനിന്നു. അദ്ദേഹം അവിടെത്തന്നെ നിന്ന് ആ ശ്ലോകം വായിച്ചുനോക്കുകയായിരുന്നു. ശ്ലോകം ഇതായിരുന്നു.

"ഏറെക്കാലംകൊതിയ്ക്കെ, കരുണകവിയുമ-
കണ്ണുനല്ലോരുചെല്ല-
ക്കാൽകണ്ടാനന്ദമുൾക്കൊണ്ടൊരുസുകൃതപയോ-
രാശിബാലധ്രുവൻപോൽ
ഹാ! ഹാ!! സംതൃപ്തനായേൻ,അഖിലജനമനോ-
മോഹനംസാധുലോക-
ജ്ഞാനാനന്ദപ്രദീപം പരമഗുരുപദം-
ഭോജമീക്ഷിക്കയാലേ"

അന്യാദൃശമായ ആ ആകാരവൈശിഷ്ട്യം കാണേണ്ടതാണ്. ഉന്നതമെന്നും വിസ്തൃതമെന്നുമൊക്കെ ചില മഹാന്മാരുടെ ഫാലദേശം വർണ്ണിച്ചു കേട്ടിട്ടുണ്ട്. അതിന്റെ പാരമ്യം ഇവിടെ കാണാം. ഇടതൂർന്ന് വളർന്ന മീശ വിശാലമായ ആ നെഞ്ചുമറഞ്ഞു് മാറോളം നീണ്ടു് കിടപ്പുണ്ട്. അതു് കലർപ്പില്ലാത്ത വെണ്മകൊണ്ട് പ്രശോഭിതമാണ്. ആ നിറമുള്ള കേശങ്ങൾ ഘനമേറിയ ആ സ്കന്ധങ്ങൾ മറച്ചുകൊണ്ടു പുറകോട്ടു കിടക്കുന്നു. അല്പം മുകളിൽവച്ച് ഒരു വെള്ളവസ്ത്രം ഉടുത്തിട്ടുണ്ട്. വയസ്സ് 70-നു് അടുത്തിട്ട്. എങ്കിലും അംഗസൗഭാഗ്യം നിറഞ്ഞ ആ ശരീരം ബലിഷ്ഠമായിത്തന്നെ ഇരിക്കുന്നു.

ശ്ലോകം വായിച്ചുകഴിഞ്ഞു് ആ കടലാസ്സ് കൊച്ചുകൊച്ചായി മടക്കിക്കൊണ്ട് കൃപാസ്മേരങ്ങളോടുകൂടി എന്നെ കടാക്ഷിച്ചു. പിന്നീട് "നമുക്കു് അങ്ങോട്ടു പോകാം" എന്ന് അരുളിച്ചെയ്തുകൊണ്ട് വരാന്തയിൽ

പടിഞ്ഞാറോട്ടിറങ്ങി അടുത്തുള്ള ഒരു വൃക്ഷച്ഛായയിൽചെന്നു നിന്നു. സന്തുഷ്ടനായ ഞാൻകൂടി അടുത്തുനിന്നു. പുഷ്പിച്ചുനിന്ന ചെറുചെടികൾ എന്നേ അനുമോദിച്ചു. കുസുമദളങ്ങളെ ഉല്ലസിപ്പിച്ച ഒരു ഇളം കാററ് എന്നെ ആലിംഗനം ചെയ്തു. ഞാനോ ഒരു സ്വർഗ്ഗസുഖം അനുഭവിച്ചു. സ്വാമി ശാന്തമധുരമായി എന്നോട്ട് ഓരോന്നു ചോദിച്ചു.

എവിടയാ സ്ഥലം?

ഞാൻ:—കന്നത്തുരാണ്.

സ്വാ:—ഏതു കന്നത്തൂർ?

ഞാൻ:—ശാസ്താംകോട്ട അടുത്തുള്ള കുന്നത്തൂർ.

ഇങ്ങനെ ക്രമത്തിൽ പോയി. സ്ഥലത്തിൻെറ പ്രകൃതി, കല്ലടയാറിൻെറ തീരപ്രദേശങ്ങൾ, വള്ളിക്കുടിലുകൾ, കാവുകൾ, മണൽപ്പുറം, നദീജലം, റോഡുകൾ, എൻെറ ജോലി, ശാസ്താംകോട്ടയിലെ കുരങ്ങന്മാർ ഇങ്ങനെയുള്ള നുറുനൂറു നാട്ടുകാര്യങ്ങൾ ഒന്നൊന്നായി സ്നേഹമധുരമായി എന്നോട്ട ചോദിച്ചുകൊണ്ട് അവിടുന്ന് മന്ദമായി അവിടെ ഉലാത്തിക്കൊണ്ടു നിന്നു. ഇടയ്ക്കിടെയ്ക്ക് പലേ ഫലിതങ്ങളും അവിടുന്നു പറഞ്ഞുകൊണ്ടിരുന്നു. അവിടെ കിടന്ന ഒരു കസേരയിൽ സ്വാമി ഇരുന്നു. ആ ഗംഭീരമുഖത്തുനിന്നും പുറപ്പെട്ടുന്ന ആ ലളിതവാക്കുകൾ—പുഞ്ചിരിയിൽ പൊതിഞ്ഞ തേൻതുള്ളികൾ—എത്ര ആനന്ദകരമെന്ന് വർണ്ണിക്കാവുന്നതല്ല. മായയും ബ്രഹ്മവും വിദ്യയും അവിദ്യയും ഒന്നും അവിടെ വന്നില്ല. എല്ലാം കൊച്ചുകാര്യങ്ങൾ! സുഖമയങ്ങൾ. ഞാൻ ഒന്നും ചോദിച്ചില്ല. മറുപടി പറഞ്ഞുകൊണ്ടു നിന്നതേ ഉള്ളു. അസ്തമയമാകുന്നതുവരെ അങ്ങിനെ കഴിഞ്ഞുകൂടി. പിന്നെ അവിടെനിന്നും വരാന്തയിലേക്ക പോന്നു.

ഏഴുമണി ആയില്ല. കെ ജി ഞങ്ങളെ ഊണിനു ക്ഷണിച്ചു. സ്വാമി ഒരു പായിൽ എന്നേയും അടുത്തിരുത്തി ഇരുന്നു. കെ. ജി. വിളമ്പിത്തന്നു. ഊണ് വിഭവസമൃദ്ധമായിരുന്നു. ഊണിനിടയിലും സ്വാമി അനവധി നേരംപോക്കുകൾ പറഞ്ഞു് ഞങ്ങളെ ചിരിപ്പിച്ചുകൊണ്ടിരുന്നു.

ഊണു കഴിഞ്ഞശേഷം സ്വാമി എന്നോടായി "ഞാൻ അല്പം ദൂരെ ഒരിടത്തേക്ക പോകുന്നു. കൂടെ വരുന്നുണ്ടോ" എന്നു ചോദിച്ചു. വരുന്നു എന്നു ഞാൻ പറഞ്ഞു. ഞങ്ങൾ ഒരുമിച്ചു യാത്രയായി. റോഡിൽ ഇറങ്ങിഒരു യുവാവിൻെറ ചുറുചുറുക്കോടെ അദ്ദേഹം നടന്നു. ഒന്നു പ്രയാസപ്പെട്ടെങ്കിലും ഞാനും പുറകേകൂടി. വഴിയിൽ ഒന്നും സംസാരിച്ചില്ല. തൈക്കാട്ട് കൃഷ്ണപിള്ളജഡ്ജിയുടെ വീട്ടിൽ ചെന്നുകയറി. അവിടെ മുൻഭാഗത്തുള്ള മുറിയിൽ ഇട്ടിരുന്ന ചാരുകസാലയിൽ അവിടുന്നു കിടന്നു. ഞാൻ ദൂരെ മാറിനിന്നു. പുതച്ചിരുന്ന കാവിവസ്ത്രം എടുത്തു് അരയിൽ കെട്ടി വാപൊത്തി വളരെ വിനയത്തോടെ, ദീക്ഷ വളർത്തിയിട്ടുള്ള ഒരു സന്യാസി വന്ന് സ്വാമിയുടെ പിൻഭാഗത്തുള്ള വാതിലിൽ ചാരി അല്പമൊന്നു മറഞ്ഞുനില്ക്കുന്നതു് ഞാൻ കണ്ടു. സ്വാമി ഒന്നു ചരിഞ്ഞു് അങ്ങോട്ടുനോക്കിക്കൊണ്ട് എന്നെ ചൂണ്ടി "ഒരു കവിയാണ്" എന്ന് അദ്ദേഹത്തോടും "ഇതു് തീർത്ഥപാദരാണ്" എന്നു എന്നോടുംപറഞ്ഞു. ഞാൻ അദ്ദേഹത്തെ വന്ദിച്ചു.

തേജസ്വിയായ ആ യുവസന്യാസി സ്വാമികളുടെ ശിഷ്യപ്രധാനന്മാരിൽ ഒരാളായ തീർത്ഥപാദപരമഹംസരായിരുന്നു. ആ നില്പിൽ എന്തൊരു ഗുരുഭക്തി!—അതു് കണ്ടറികതന്നെ വേണം ഗുരു ഈശ്വരനാണെന്നു പറയുന്നതിൻെറ ഒരു സമ്പൂർണ്ണവ്യാഖ്യാനമാണ് അവിടെ കണ്ടതു്. അങ്ങിനെ അധികം നില്ക്കുന്നതു ഇഷ്ടമല്ല എന്ന് തിരുവടികൾ എന്നോടായി പറഞ്ഞു. ഉടൻ ഒരാൾ ഒരു പായ്കൊണ്ടു

വന്നു് എനിക്കു ഇരിക്കാനായി തന്നു. ഞാൻ ആ പായ് നീക്കി സ്വാമികളുടെ പാദങ്ങൾക്കു അല്പം സമീപത്തായി ഇട്ടു് അതിൽ ഇരുന്നു. സ്വാമി പറഞ്ഞതനു സരിച്ചു് ഒരാൾ ഒരു ജാതകം കൊണ്ടുവന്നു് അരികിൽ വച്ചു. സ്വാമി അതെടുത്തു് പരിശോധിക്കാൻ തീൎത്ഥപാദരെ ഏല്പിച്ചു. ആ ജാതകം പരേതനായ കൃഷ്ണപിള്ളജഡ്ജി യുടെ പൗത്രിയും ചീഫ്സെക്രട്ടറി ആയി രുന്ന അമ്പലപ്പുഴ കൃഷ്ണപിള്ളഅദ്ദേഹ ത്തിൻെറ പുത്രിയും ആയ ഒരു പെൺകുട്ടി യുടേതായിരുന്നു. അവർ അന്നു് ആ വീട്ടിൽ രോഗിണിയായി കിടക്കുകയാണു്.

തീൎത്ഥപാദർ നല്ല ഒരു ജ്യോത്സ്യൻ കൂടി ആയിരുന്നു. ചട്ടമ്പിസ്വാമികൾക്കു് ജ്യോതിശ്ശാസ്ത്രത്തിലുള്ള പരിജ്ഞാനം പറ യേണ്ടതായിട്ടുമില്ല. അവർ രണ്ടുപേരും കൂടി ജാതകപരിശോധന ആരംഭിച്ചു. ജ്യോതിഷത്തിൽ അല്പമൊരു വാസനയു ണ്ടായിരുന്ന എനിക്കു് അവരുടെ ഫലനി ൎദ്ദേശങ്ങളിൽ വളരെ കൗതുകംതോന്നി. ആ പെൺകുട്ടിയുടെ പൂൎവ്വജന്മകാൎയ്യങ്ങൾമുതൽ പലതും ചിന്തിച്ചു. അതെത്രയോ ശ്രദ്ധേ യമായിരുന്നു എന്നു് അത്ഭുതത്തോടെ പറ ഞ്ഞുനിൎത്തുകയേ തരമുള്ളു. ആ പെൺകു ട്ടിയുടെകാലം കഷ്ടതരമെന്നു് രഹസ്യമായി അവർ തീരുമാനിച്ചുനിൎത്തി. (അതുപോലെ സംഭവിക്കുകയും ചെയ്തുവെന്നു് പിന്നീടു ഞാൻ അറിഞ്ഞു.) അപ്പോഴേക്കു സമയം 11 മണി കഴിഞ്ഞിരുന്നു സ്വാമി ഉറങ്ങാൻ പോകാനായി എണീററിട്ടു് എന്നോടു പറഞ്ഞു: "ആ മുറിയിൽ കിടക്കാം. തനിയേ ഉള്ളു എന്നു തോ ന്നേണ്ട. ഞാൻ അടുത്ത മുറിയിലാണു്. തീൎത്ഥരും ഈ മുറിയിൽതന്നെ."

എല്ലാവരും ഉറങ്ങാൻകിടന്നു. ഞാൻ ഉറങ്ങി കുറച്ചു വെളുപ്പിനേ എഴുന്നേററു് പായിൽ ഇരുന്നു ധ്യാനത്തിനു് ആരംഭിച്ചു. അന്നു് അതു് ശരിക്കു പരിശീലിച്ചുകൊണ്ടി രുന്നു. സ്വാമിയേപ്പററിയുള്ള ചിന്ത കൊണ്ടു് ഹൃദയം നിറഞ്ഞിരുന്നതിനാൽ എനിക്കു അധികമായ സുഖംതോന്നി. കുറച്ചു കഴിഞ്ഞു. അല്പം തുറന്നുകിടന്ന വാതിലിൽക്കൂടി ഒരു റാന്തൽ തൂക്കിപ്പിടിച്ചു കൊണ്ടു് ഒരാൾ എൻെറ മുറിയിലേക്കുക ടന്നു് എൻെറമുമ്പിൽ വന്നുനിന്നു. ഞാൻ കണ്ണുതുറന്നു നോക്കി. സ്വാമിതിരുവടി കൾ ആയിരുന്നു അതു്. ഈശ്വരൻ പ്രത്യ ക്ഷമായപോലെതന്നെ ഒരു പരമാനന്ദം എനിക്കുണ്ടായി. ഞാൻ ആ പുണ്യപാദ ങ്ങളിൽ നെററിഅണച്ചു് നിർവൃതി അനുഭ വിച്ചു. പിന്നീടു് എഴുന്നേററു തൊഴുതുകൊ ണ്ടുനിന്നു. അവിടുന്നു് വീണ്ടും എന്നെ അനുഗ്രഹിച്ചിട്ടു പറഞ്ഞു: "ഇന്നുതന്നെ പോകുന്നുണ്ടല്ലോ. ഇനിയും വന്നുകാണാം. നമുക്കും ചില ദിനസരികൾ ഉണ്ടു്". ഞാൻ തൊഴുതുകൊണ്ടു് യാത്ര പറ ഞ്ഞു. തീൎത്ഥപാദസ്വാമികളേയും കണ്ടിട്ടു പോന്നു.

അതിൽപിന്നെ ചിലപ്പോഴൊക്കെയും ആ മഹാത്മാവിനെ ദൎശിക്കാൻ ഭാഗ്യമു ണ്ടായിട്ടുണ്ടു്. അതൊക്കെത്തന്നെ ആന ന്ദസ്മരണകൾകൊണ്ടു പരിപൂൎണ്ണമാണു്. ഒരുസംഭവം പ്രത്യേകം ഓൎമ്മയിൽനില്ക്കുന്നു. മാവേലിക്കര ഹൈസ്കൂൾ ഹെഡ്മാസ്റ്റ രായിരുന്ന ശങ്കുണ്ണിമേനോൻസാറുമായി തിരുവനന്തപുരത്തുവച്ചു് ഒത്തുചേരേണ്ട ഒരു കാൎയ്യം ഉണ്ടായി ഞാനും എൻെറ ഒരു ബന്ധുവുംകൂടി ആ പറഞ്ഞിരുന്ന സമ യത്തിനു് തിരുവനന്തപുരത്തു് നിശ്ചിത സ്ഥലത്തു ചെന്നുചേൎന്നു. മേനോൻസാറു വന്നില്ല. പിന്നെയും അധികം സമയം ഞങ്ങൾ അവിടെ കാത്തിരുന്നു. കാണാൻ സാധിക്കാതെ നിരാശരായി മടങ്ങേണ്ടി വന്നു. സ്വാമി പുത്തൻചന്തയിൽ കെ. ജി. ഗോപാലപിള്ളയുടെ വസതിയിൽ ഉണ്ടെ ന്നറികയാൽ കണ്ടിട്ടുപോരാമെന്നുവച്ചു് അവിടെ കയറി. സന്തോഷപുരസ്സരം

ഓരോന്നു സംസാരിച്ചുകൂട്ടത്തിൽ ഞങ്ങൾ വന്ന കാര്യവും നൈരാശ്യത്തോടെ മടങ്ങുന്നതും അദ്ദേഹത്തോടു പറഞ്ഞു. അന്നു രാത്രി ഞങ്ങൾ അവിടെ താമസിക്കാൻ സ്വാമി പറഞ്ഞു. പിറേറന്നു സംസാരം കൊണ്ടു് ഞങ്ങൾക്കു പുറപ്പെടാനുള്ള സമയം ദീർഘിച്ചുപോയി. സ്വാമിതന്നെ ദീർഘിപ്പിക്കുന്നപോലെയാണു് ഞങ്ങൾക്കു തോന്നിയതു്. ഇടയിൽ പെട്ടെന്നു പറഞ്ഞു "എന്നാൽ ഇനി നിങ്ങൾക്കു പോകാം." പോകേണ്ട ഒരു വഴിയും പറഞ്ഞുതന്നു. ഞങ്ങൾ ആ വഴിയേതന്നെ തിരിച്ചു. ചെന്നു് ഒരു വഴിയിൽ ചേരുകയും മേനോൻസാറു കുറുക്കെവന്നു കൂടുകയും ഒന്നായിക്കഴിഞ്ഞു. ഞങ്ങൾക്കു് അതു് ഒരു അത്ഭുതംപോലെ തോന്നി. ഒരു നിമഷം കഴിഞ്ഞെങ്കിൽ അതു സാധിക്കുമായിരുന്നില്ല. സ്വാമി പറഞ്ഞ വിവരം മേനോൻ സാറിനോടും പറഞ്ഞു. അദ്ദേഹത്തിനും അത്ഭുതം തോന്നി.

ഇന്നും എന്റെ ബന്ധു, അതു സ്വാമിയുടെ ഒരു സിദ്ധിയായി പറയാറുണ്ടു്. അങ്ങിനെയായിരിക്കാം. യദൃച്ഛാസംഭവം സ്വാമിയുടെ വിദ്യയായി മാറിയതുമായിരിക്കാം. ഈ വിധത്തിലുള്ള അനേകകാര്യങ്ങളും പല അത്ഭുതങ്ങളും സ്വാമിയുടെ അടുത്തു നിന്നിട്ടുള്ളവൎക്കു പറയാനുണ്ടായിരിക്കും. അതൊന്നും ഒരു കാര്യമായി എടുക്കാനുമില്ല. പണ്ഡിതന്മാരെ വിസ്മയിപ്പിക്കുന്ന പാണ്ഡിത്യവും, ബുദ്ധിമാന്മാരെ പ്രബുദ്ധരാക്കുന്ന മേധാശക്തിയും, സകലകലാവല്ലഭത്വവും, വസിഷ്ഠാദികളേ ഓൎമ്മിച്ചുപോകുന്ന ജ്ഞാനസിദ്ധികളും വിദ്വാന്മാരുടെ വിമൎശനങ്ങൾക്കായി വിട്ടേക്കാം. ഒന്നും അറിയാത്തവനും ഒന്നറിയാം അവിടുന്നു് ഒരു സ്നേഹമൂൎത്തിയാണെന്നു്. ആ സ്നേഹചക്രത്തിൽ എറുമ്പും, കാക്കയും, പട്ടിയും, പൂച്ചയും, കടുവായും, ആനയും, സ്ത്രീയും, പുരുഷനും, മാക്രിയും, ചേരയും എല്ലാം കോൾമയിർക്കൊണ്ടുനിന്നുപോകുന്നതു് കഥകളൊന്നുമല്ല. അതിൽ ഒരു അത്ഭുതം തോന്നേണ്ടതുണ്ടു്.

ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ ജീവിച്ചിരുന്നകാലത്തു് വളരെ പ്രസിദ്ധനായിരുന്നില്ല. രംഗത്തുനിന്നു് ഒന്നു മറഞ്ഞുനിന്നിരുന്നതേ ഉള്ളൂ. മറഞ്ഞുനില്ക്കാൻ ആഗ്രഹിച്ചാലും സാധിക്കാതെ രംഗത്തു വേഷമിട്ടുനില്ക്കേണ്ട സാഹചര്യങ്ങളും അദ്ദേഹത്തിനുണ്ടായിരുന്നില്ല. മാഞ്ഞുപൊയ്ക്കൊണ്ടിരുന്ന മാനവസംസ്കാരം വികസിക്കുവാനുള്ള വിത്തു് അവിടുന്നു രഹസ്യമായിത്തന്നെ പാകി. കൎമ്മജ്ഞാനവിഭവങ്ങൾ കൊണ്ടു് ഉയൎന്ന ഒരു മനുഷ്യനോ ഒരു വിശിഷ്ട മനുഷ്യത്വത്തിലേക്കു് ഇറങ്ങിവന്ന ഈശ്വരനോ ആരായിരുന്നാലും അവിടുന്നു് സമാരാദ്ധ്യനായിരുന്നു എന്നു പറഞ്ഞാൽ മതിയാകും.

---

"കരുണാംശീതളസ്വാന്തനും, എന്നെക്കുറിച്ചു സവിശേഷം, വത്സലനും, യോഗവേദാന്തകുഞ്ജകുഞ്ജരനുമായ കുഞ്ഞൻ ചട്ടമ്പിസ്വാമികൾ........."

സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള.

# മധുരസ്മരണ.

## എ. കൃഷ്ണപിള്ളശാസ്ത്രി, തലവടി

[ഭക്തിയും ചിന്താപ്രവണതയുംകൊണ്ട് സ്വാമികളുടെ സഹചര്യം സമാർജ്ജിക്കുന്നതിന് ഭാഗധേയം ഉണ്ടായ ലേഖകൻ അദ്ദേഹത്തിന്റെ സ്മരണകളിൽനിന്ന് വളരെ ഹൃദ്യങ്ങളായ ഏടുകൾ വായനക്കാർസമക്ഷം സമർപ്പിക്കുകയാണ്.] പ്രസം:

മാനവസമുദായത്തിന്റെ മാനനീയതയ്ക്കു മാനദണ്ഡങ്ങളായി പരിലസിക്കുന്ന പ്രധാനചിന്തകളിൽ പ്രാധാന്യമർഹിക്കുന്നവയാണ് ആദ്ധ്യാത്മികതത്വങ്ങൾ. ലൗകികജീവിതം അഭികാമ്യമാക്കുവാനോ സുഗമമാക്കിത്തീർക്കുവാനോ വേണ്ടി വിദ്യാഭ്യാസം മൂലം സംസിദ്ധമാകുന്ന വിജ്ഞാനത്തെ വ്യഭിചരിപ്പിക്കയോ വ്യതിചലിപ്പിക്കയോ ചെയ്യുന്നതു് ആശാസ്യമല്ലെന്നുമാത്രമല്ല അപകടകരവുമാണ്. കായികമോ സാമ്പത്തികമോ ആയ ഉയർച്ചയിൽ മാത്രമല്ല ഭാരതത്തിന്റെ ഭവ്യത്വം പ്രകീർത്തിതമായിട്ടുള്ളതു്. ആത്മീയമായ ഐശ്വര്യത്തിന്റെ പരമകോടിയെ പ്രാപിച്ചിട്ടുള്ള മഹർഷീശ്വരന്മാരുടേയും മഹാത്മാക്കളുടേയും അനുഗ്രഹങ്ങളും അവരുടെ ആവാസസൗഭാഗ്യങ്ങളും സിദ്ധിച്ചിട്ടുള്ള ഭാരതത്തിൽ സാന്മാർഗ്ഗികോൽക്കർഷവും സാത്വികശ്രേയസ്സും കൈവന്നിട്ടുള്ളതിൽ അത്ഭുതപ്പെടാനില്ല. മൗനികളായ മുനീശ്വരന്മാർ, അസംഗന്മാരായ പരിവ്രാജകന്മാർ, ത്യാഗികളായ മഹാത്മാക്കൾ, സാംസാരികരെന്നു തോന്നിക്കുന്ന ലോകോപകാരികൾ എന്നിങ്ങനെ വിവിധനിലകളിൽ ജീവിതംനയിച്ചു ലോകാനുഗ്രഹം നൽകിയിട്ടുള്ള മഹാത്മാക്കൾ ഭാരതഭൂമിയിൽ ദുർല്ലഭമല്ലായിരുന്നു. എന്നാൽ ആ പുണ്യപുരുഷന്മാരുടെ കാലടികളെ പിന്തുടർന്നു ജന്മസാഫല്യം വരുത്തുവാൻ സാധിക്കാതെ വന്നിട്ടുള്ള സാമാന്യജനങ്ങളാണസംഖ്യം. പ്രത്യക്ഷാനുഭവം സിദ്ധിക്കത്തക്കവണ്ണം ആ മഹാത്മാക്കൾ ഒന്നും പ്രവർത്തിച്ചിട്ടില്ലെന്നു വന്നേക്കാം. അവരുടെ ആത്മീയചൈതന്യം ലോകാനുഗ്രഹത്തിനായി നിലനിൽക്കതന്നെ ചെയ്യും. പുരാണപ്രസിദ്ധരായ വ്യാസൻ, വാല്മീകി, പരാശരൻ മുതലായ മഹർഷീശ്വരന്മാരുടെ കഥ പോകട്ടേ. ശ്രീരാമകൃഷ്ണപരമഹംസൻ, ശ്രീ ശങ്കരാചാര്യർ, വിവേകാനന്ദൻ മുതലായി ആധുനികലോകത്തു ജീവിച്ചിരുന്നു വിവിധപ്രവൃത്തിരംഗങ്ങളിൽ പ്രവർത്തിച്ചു ലോകാനുഗ്രഹാർത്ഥം ജീവിതം നയിച്ചു സമാധിയടഞ്ഞിട്ടുള്ള അവരുടെ ചര്യകളെ ആരാഞ്ഞുനോക്കുന്നവർക്കു സൂക്ഷ്മസ്ഥിതി അറിയാൻ പ്രയാസമില്ല.. ആ മഹാത്മാക്കളെപ്പോലെതന്നെ ലോകാതീതനായി ആത്മീയപ്രഭാവം വിളങ്ങി ലൗകികോപദേശം നൽകി സമാധിയടഞ്ഞു നിർവ്വാണപദവി പ്രാപിച്ചിട്ടുള്ള ഒരു മഹനീയവ്യക്തിയാണ് വിദ്യാധിരാജനായ ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ.

മാവേലിക്കര തഹശീൽമജിസ്ട്രേട്ടായിരുന്ന പരമഭക്തനായ വി. ആണ്ടിപ്പിള്ളയുടെ ആതിഥ്യം സ്വീകരിച്ചു് ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ അല്പകാലം താമസിച്ചിരുന്ന കാലത്താണ് ആ ദിവ്യപുരുഷന്റെ പരിചര്യകൾ ചെയ്യുവാൻ എനിക്കു് സൗഭാഗ്യം ലഭിച്ചതു്. മേല്പത്തൂർ ഭട്ടതിരിയുടെ 'നാരായണീയം' വൃത്താനുവൃത്തം കൈരളിയിലേക്കു വിവർത്തനംചെയ്യുവാൻ ആണ്ടിപ്പിള്ള ഉദ്യമിച്ചുകൊണ്ടിരിക്കയും

സംസ്കൃതപദ്യങ്ങളിലെ ആശയം സാകല്യേന ഭാഷാന്തരവിവർത്തനത്തിൽ വന്നിട്ടുണ്ടോ എന്നു പരിശോധിക്കാനദ്ദേഹം എന്നെ ചുമതലപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്ന ഒരു കാലഘട്ടമായിരുന്നു അന്ന്. ആണ്ടിപ്പിള്ള ഔദ്യോഗികകാര്യങ്ങൾക്കായിവിദൂരസ്ഥലങ്ങളിലേക്കു സഞ്ചരിക്കേണ്ടിവരുമ്പോൾ സ്വാമികളുടെ ദിനസരിസംഗതികളിൽ പ്രത്യേകം ശ്രദ്ധിച്ചുകൊള്ളണമെന്ന് എന്നെ ഏല്പിച്ചുപോകുകയും ചെയ്തിരുന്നു. അനേകം ഭക്തന്മാരും ശിഷ്യന്മാരും പ്രതിദിനം അവിടെ വന്നു സ്വാമിതിരുവടികളെ സന്ദർശിക്കയും സംശയങ്ങൾ ചോദിക്കയും വേദാന്തചിന്തകളിൽ ഏർപ്പെടുകയും ചെയ്യുമ്പോൾ മാറിടംവരെ നീണ്ടുകിടക്കുന്ന നരച്ച താടിരോമങ്ങളെ തലോടിക്കൊണ്ടോ, മലർന്നുകിടന്നു തലയാട്ടിക്കൊണ്ടോ സംശയനിവൃത്തി വരുത്തിക്കൊടുക്കയും ഗഹനങ്ങളായ വേദാന്തങ്ങൾ അതിസുഗമമായ രീതിയിൽ ലളിതമായ ഭാഷയിൽ വിവരിക്കയും ചെയ്യുന്നതുകാണാം, കേൾക്കാം. സത്യം, അഹിംസ, സ്നേഹം എന്നീ ത്രിഗുണങ്ങളുടെ മൂർത്തീകരണമായിരുന്നു സ്വാമിതൃപ്പാദങ്ങൾ. അദ്ദേഹത്തിനു ചില ദിവ്യസിദ്ധികളും അത്ഭുതശക്തികളുമുണ്ടെന്നു പലരും പറഞ്ഞു ഞാൻ കേട്ടിട്ടുണ്ടായിരുന്നു. എന്റെ ഗൃഹം പാദസ്പർശത്താൽ പരിപൂതമാക്കുവാനും കുടുംബാംഗങ്ങളെ അവലോകനാനുഗ്രഹത്താൽ സംതൃപ്തരാക്കാനുമുള്ള അത്യാകാംക്ഷയോടുകൂടി ഞാൻ എന്റെ താമസസ്ഥലത്തേക്കു സ്വാമിതിരുവടികളെ പലപ്രാവശ്യവും അഭ്യർത്ഥിച്ചു ക്ഷണിച്ചിട്ടുണ്ട്. അപ്പോഴെല്ലാം "വരാം" എന്നരുളപ്പാടുണ്ടായിട്ടുള്ളതല്ലാതെ എന്റെ ആഗ്രഹനിവൃത്തി വരുത്തിയിരുന്നില്ല. ഒരു ദിവസം സ്കൂളിൽ അദ്ധ്യാപകവൃത്തിയും കഴിഞ്ഞു് ഞാൻ പതിവുപോലെ സ്വാമിസന്നിധിയിലെത്തുവാനുള്ള ദ്രുതഗതിയിൽ അല്പം ലഘുഭക്ഷണത്തിനാരംഭിക്കവേ, അപരിചിതരെ കണ്ടഗ്രാഹം ചെയ്ത് മുറവിളിവിളിപ്പിക്കുന്ന എന്റെ വീട്ടിലെ വീരനെന്ന പട്ടി അതിഗംഭീരം ഗർജ്ജിച്ചുകൊണ്ടു പായുന്നതുകണ്ടു പിന്തിരിഞ്ഞുനോക്കിയപ്പോൾ അഹോ! എന്തൊരത്ഭുതം. മന്ദം മന്ദം നടന്നുവന്ന സ്വാമിതിരുവടികളെ നമസ്കരിച്ചുകൊണ്ട് ആ ഗംഭീരശ്വാനൻ നിലംപതിച്ചു കിടക്കുന്നതും സ്വാമിതൃപ്പാദങ്ങൾ അവനെ മന്ദം മന്ദം തലോടിക്കൊണ്ടിരിക്കുന്നതുംകണ്ടു് ഞാൻ ഓടിച്ചെന്നു് രോമാഞ്ചകഞ്ചുകിതനായി പട്ടിയെപ്പോലെ തന്നെ ദണ്ഡനമസ്കാരംചെയ്തു. ആ തിരുമേനിയുടെ വശീകരണവിദ്യയ്ക്കു വശ്യനാകാത്ത ഒരു ജീവിയും ഈ വിശ്വത്തിലുണ്ടായിരിക്കയില്ലെന്നു അന്നെനിക്കു പരമബോദ്ധ്യമാകയുംചെയ്തു. പില്ക്കാലത്തു് സ്വാമിതിരുവടികൾ ഇരിങ്ങാലക്കുടനിന്നും എനിക്കയച്ച ഒരു തൃക്കൈവിളയാട്ടത്തിൽ അന്നു് അനുഗൃഹീതനായ സഹോദരശ്വാവിനെപ്പററി അനുസ്മരിപ്പിക്കയും ചെയ്തിട്ടുണ്ട്. ആ എഴുത്തിലെ ചില ഭാഗങ്ങൾ അദ്ദേഹത്തിന്റെ സ്നേഹമസൃണമായ സ്വഭാവവൈശിഷ്ട്യത്തേയും ഭാഷാരീതിയേയും വെളിപ്പെടുത്തുകതന്നെ ചെയ്യും.

"വായിച്ചാൽ ഹൃദയത്തിൽ അളവററ അൻപു്, നയനങ്ങളിൽ ആനന്ദാശ്രുധാര–ഇവ കവിയുമാറു്, ഉത്തരക്ഷണത്തിലേക്കു നില്ക്കയില്ലെങ്കിലും മൊട്ടുസൂചികൊണ്ടു പെട്ടെന്നൊന്നു കുത്തിയപോലെ തോന്നുമാറു് അയച്ച എഴുത്തുകിട്ടി. വളരെ സന്തോഷമായി.

ഒഴിവില്ലാത്തദിവസം പള്ളിക്കൂടത്തിലേക്കു വേണ്ട സമയംനീക്കി ശേഷംസമയങ്ങളിലെല്ലാം പരമാനന്ദപ്രദങ്ങളായിരിക്കുന്ന സരസസല്ലാപങ്ങളെക്കൊണ്ടു് ഏതാനും ദിവസങ്ങളെ നമ്മൾ അത്യുത്സാഹമായും അതിസുഖമായും കഴിച്ചുകൂട്ടിയല്ലോ. അതായതു് ആ സല്ലാപങ്ങളെല്ലാം അതികാലത്തേവന്നു കുളിക്കാൻ പോകുന്നതുവരെയും, കുളിച്ചുവന്നു് ആഹാരത്തിനുപോകുന്നതുവരെയും, അതു കഴിഞ്ഞുവന്നു് അ

ത്താഴത്തിനുപോകുന്നതുവരെയും, അതുംക ഴിഞ്ഞുവന്ന് പാതിരാവരെയും ആയിരു ന്നല്ലോ—അത്രയുമല്ല വല്യതായ സ്നേഹപാ ശബന്ധംകൊണ്ട് ആകഷിക്കപ്പെട്ട് ഈ കെഴവൻ വയ്യെങ്കിലും വൈകുന്നേരം ഒരു മിച്ചു കൂടിവന്നുപോകുന്നു. വരുന്നതുകണ്ട് ആ സതീരത്നം അയ്യോ! കെഴവൻവീണു പോകുമോ എന്നു ശങ്കിച്ചിട്ടെന്നപോലെ ദയാർദ്രഹൃദയയായി വേഗത്തിൽ പാ കൊ ണ്ടു് വിരിക്കുന്നു.

.........എന്റെ അനിയന്‌ (കൂട്ടു കാരനു്) സുഖംതന്നല്ലൊ. ഈ എഴുത്തു വായിച്ചാൽ അട്ടത്തപോലെ പിന്നീടുണ്ണു മ്പോൾ എന്റെ കണക്കായിട്ട് ഒരുരുള ചോറു് അവനു കൊടുക്കണേ......... ഇവിടെനിന്ന് 'സദ്ഗുരു' എന്നൊരു മാസികതുടങ്ങി നടന്നുവരുന്നൊണ്ട്. അതി ലിടുന്നതിന്‌ പ്രൗഢമായ ഒരു ലേഖനം എഴുതി അതും മറുപടിയും ഒന്നിച്ച് അഞ്ച ലിൽ ഇടണം. ആണ്ടിപ്പിള്ള അദ്ദേഹ ത്തിനു് അയയ്ക്കുന്നതിൽ വിവരം കാണി ക്കും. ശുഭം ശുഭം. ശാന്തി ശാന്തി."

ഈ എഴുത്തിലെ സ്നേഹംതുളുമ്പുന്ന വാക്യശൈലിയും അനിയൻ ശപാവിനെപ്പ റ്റിയുള്ള സ്മരണയും വാചയിതാക്കൾ ഗ്രഹി ക്കുവാനിത്രയുംഭാഗം ഉദ്ധരിച്ചുവെന്നേയുള്ളു.

ആണ്ടിപ്പിള്ളയുടെ വസതിയിൽ പ്ര ദോഷസന്ധ്യതോറും അദ്ദേഹം സുഗന്ധദ്രീ പാദികളോടുകൂടി ദേവാച്ചനകളും പൂജാദി കളും നടത്തുക പതിവായിരുന്നു. സ്വാമി തിരുവടികളും അവിടെ സന്നിഹിതനായി അതിൽ സംബന്ധിക്കയും ചെയ്യാറുണ്ടായി രുന്നു. ദേവസ്വംഭരണം ഗവമ്മെൻറിന്റെ അധീനതയിലായിരുന്ന അക്കാലത്തു് ഒരു ദിവസം മൂലംതിരുനാൾതിരുമനസ്സിലെ സേവകനും കാര്യസ്ഥനുമായിരുന്ന ശങ്ക രൻതമ്പി അദ്ദേഹത്തിന്റെ ജന്മദിനം സംബന്ധിച്ച് മാവേലിക്കര ശ്രീകൃഷ്ണ സ്വാമിക്ഷേത്രത്തിൽ അപ്പം വഴിപാടു കഴിച്ച് നിവേദ്യോച്ഛിഷ്ടമായി കുറെ അപ്പം തഹശീൽമജിസ്രേട്ടദ്ദേഹത്തിനു ദേവസ്വം അധികാരികൾ കൊടുത്തയച്ചിരുന്നു. ധ്യാന പൂജാദികളിൽനിന്ന് നിവൃത്തനായ ആണ്ടി പ്പിള്ള അദ്ദേഹത്തിന്റെ അപേക്ഷയനുസ രിച്ചു ആ അപ്പം യഥായോഗ്യം കൂടിയിരുന്ന ഞങ്ങൾക്ക് തൃക്കൈകൾകൊണ്ടുതന്നെ വിതരണം നടത്തിയതിനുശേഷം കുറെ അപ്പം പിച്ചിക്കീറി സ്വന്തം കൈത്തല ത്തിൽ വച്ചുകൊണ്ടു് 'കൂട്ടുകാരെ' എന്നു അഭിസംബോധന ചെയ്തപ്പോൾ അവിടെ മച്ചിൽ ഒളിച്ചിരുന്ന അഞ്ചാറു എലികൾ എങ്ങിനെയോ അവിടെ പ്രത്യക്ഷരായി സ്വാമിതൃക്കൈയിൽനിന്നു ആ ദംശനപ ദാത്ഥം കടിച്ചെടുത്തുകൊണ്ടു് അപ്രത്യക്ഷ രായി. തത്സമയം അവയോടു ചെയ്ത ഉപ ദേശങ്ങൾ അത്ഭുതാവഹമാണ്. സ്വാമി തിരുവടികളുടെ സാന്നിദ്ധ്യത്തിനു വളരെ ദിവസങ്ങൾക്കു മുമ്പ് മജിസ്രേട്ടദ്ദേഹത്തി ന്റെ വിലപിടിച്ച ഒരു കോടിനേര്യതു് എലി കരണ്ടതിലുള്ള അമഷംനിമിത്തം അദ്ദേഹം ഒരു മാജ്ജാരവീരനെ എവിടെ നിന്നോ അവിടെ ശത്രുസംഹാരാത്ഥം കുടി യേററിപ്പാപ്പിച്ചിരുന്നു. ഈ സംഗതി അജ്ഞാതരായിരുന്ന ഞങ്ങൾക്ക് സ്വാമിതൃ പ്പാദങ്ങളുടെ അവയോടുള്ള ഉപദേശങ്ങ ളുടെ ഔചിത്യം പെട്ടെന്നു മനസ്സിലാക്കു വാൻ സാധിച്ചില്ല എങ്കിലും അത്ഭുതാനന്ദ ങ്ങളെ ഉളവാക്കി. ഈ സംഭവങ്ങളേയും മററു ചിലതിനേയും ആസ്പദമാക്കിയായിരി ക്കണം ഒരു സരസകവിയായ എം. ആർ. കൃഷ്ണവാര്യർ അവകൾ സ്വാമിതിരുവടിക ളുടെ അപദാനങ്ങളെ പ്രകീത്തിച്ചെഴുതിയി ട്ടുള്ള കാവ്യത്തിൽ:—

"ഉരമ്പീച്ചയും പാററ പാമ്പും ഭവാനിൽ
കുറുമ്പെന്നിയേചെന്നു കൂടെക്കിടന്നു;
ചെറുപ്രാണികൾക്കങ്ങു ചേതോവിനോദം
പെരും നല്ല ചെങ്ങാതിയായിട്ടിരുന്നു.

ഒളിച്ചോടിടും മൂഷികന്മാർ ഭവാനാൽ
വിളിക്കപ്പെടുമ്പോൾ വിളക്കിന്റെമുമ്പിൽ
കളിച്ചോടിയെത്തുന്നു; കാണുന്നവർക്കീ-
യൊളിക്കാഴ്ച യാശ്ചര്യമാശ്ചര്യമത്രേ.

കടിച്ചുഗ്രമാം പാമ്പിനെക്കൈത്തലത്താൽ
പിടിച്ചങ്ങെടുത്താശു ചുററിക്കഴുത്തിൽ
കുടിപ്പാൻ വരുമ്പോൾ കൊടുത്തിട്ടു കാട്ടിൽ
കുടിപ്പാർപ്പിനേപ്പാടുചെയ്തുവിശേഷാൽ"

ഇങ്ങനെയെല്ലാം പ്രതിപാദിച്ചിട്ടുള്ളതെന്നു് അഭ്യൂഹിക്കുന്നു.

മാവേലിക്കര കണ്ടിയൂരിൽ സ്വാമി തിരുവടികൾ താമസിച്ചുകൊണ്ടിരിക്കുന്ന അവസരത്തിലാണു് അദ്ദേഹത്തിന്റെ ഒരു പ്രധാനശിഷ്യനായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ കരുനാഗപ്പള്ളിൽ താഴത്തോട്ടത്തുവച്ചു് സമാധിയടയാനിടയായതു്. സ്വാമിതിരുവടികളുടെ സന്തതസഹചാരിയും ആശ്രിതനുമായിരുന്ന ഞാൻ ഏതോ അത്യാവശ്യംപ്രമാണിച്ചു് എന്റെ വാസഗൃഹത്തിലേക്കു് ഒരുദിവസം വിടവാങ്ങി പോരേണ്ടിവന്നു. കാൽമണിക്കൂർ കഴിയുന്നതിനുമുൻപു്, ഉടൻ സ്വാമിസന്നിധിയിലെത്തിക്കൊള്ളണമെന്നുള്ള ആജ്ഞയുംവഹിച്ചുകൊണ്ടു് ഒരാൾ അവിടെ സമാഗതനായി. കാര്യമറിയാത്തതിലുള്ള സംഭ്രമത്തോടുകൂടി ഞാൻ ദ്രുതഗതിയിൽ ചെന്നപ്പോൾ കണ്ടിയൂർ കിഴക്കേനടയിൽ ഒരു കുതിരവണ്ടിയിൽ കയറുവാൻ സമാരബ്ധനായി നില്ക്കൊള്ളുന്ന സ്വാമിതിരുവടികൾ "ഇന്നാണു തീർത്ഥപാദരുടെ സമാധി. ഞാൻ പോകട്ടെ. ആണ്ടിപ്പിള്ള വന്നാൽ ഒന്നിച്ചുവരണം." (ആണ്ടിപ്പിള്ളഅദ്ദേഹം അന്നു് പന്തളം സർക്ക്യൂട്ടിലായിരുന്നു) എന്നു മാത്രം അരുളിച്ചെയ്തിട്ടു് യാത്രയാകയും ചെയ്തു. ഒരു മുന്നറിയിപ്പും കൂടാതെയും തരാതെയുമുള്ള ആ യാത്രാവചനം എന്നെ അത്യന്തം ഉല്ക്കണ്ഠാവ്യാകുലനാക്കി. അന്നു രാത്രി ഒൻപതുമണിയോടുകൂടി ആണ്ടിപ്പിള്ളഅദ്ദേഹം സർക്ക്യൂട്ടുകഴിഞ്ഞു വന്നപ്പോൾ ഞാൻ വിവരം അദ്ദേഹത്തെ ധരിപ്പിക്കയും ഉടനെതന്നെ ഞങ്ങൾ കാറിൽ താഴത്തോട്ടത്തേയ്ക്കു് പുറപ്പെടുകയുംചെയ്തു. ഞങ്ങൾ അവിടെ കണ്ട കാഴ്ച സമാധിയടഞ്ഞിരുന്ന തീർത്ഥപാദരുടെ ചുററും അദ്ദേഹത്തിന്റെ ശിഷ്യന്മാരും ശിഷ്ടഭാഗത്തോടടുത്തു അനുഗ്രഹഹസ്തത്തോടുകൂടി സ്ഥിതിചെയ്യുന്ന സ്വാമിതിരുവടികളും മന്ദംമന്ദം എന്തോ ഉച്ചരിച്ചുകൊണ്ടിരിക്കുന്നതാണു്.

സ്വാമിതിരുവടികളുടെ ദിവ്യപ്രഭാവമവാച്യമെന്നല്ലാതെ എന്താണു പറയേണ്ടതു്? അഹിംസാമൂർത്തിയായ ആ തിരുവടികൾക്കു ചെറുപ്രാണികളോടും അവയ്ക്കു് അദ്ദേഹത്തോടും ഉണ്ടായിരുന്ന അനുകമ്പ, അല്ല സ്നേഹം എത്രമാത്രമെന്നു് അനിർവ്വണ്ണനീയമാണു്. ഒരിക്കൽ ഞാൻ നേരമ്പോക്കായിട്ടല്ല; കാര്യമായിട്ടുതന്നെ ഈവ്വശവശ്യത്തിനുള്ള മന്ത്രം എനിക്കുപദേശിച്ചുതന്നാൽ കൊള്ളാമെന്നഭ്യർത്ഥിച്ചു. അതിനു ലഭിച്ച മറുപടികേട്ടു ഞാൻ ലജ്ജിതനായിപ്പോയി. 'സ്നേഹമാണഖിലസാരമൂഴിയിൽ' എന്ന ആശാന്റെ പദ്യഖണ്ഡം സൂക്തിപഥത്തിലെത്തത്തക്കവണ്ണമുള്ള ഒരു ഉത്തരമായിരുന്നു അതു്. കലപ്പില്ലാത്തതും കറയില്ലാത്തതും പററലില്ലാത്തതുമായ സ്നേഹം, സ്വാർത്ഥരഹിതവും കളങ്കശൂന്യവുമായ ത്യാഗം, ഇവയുടെ വാച്യാർത്ഥം മനസ്സിലാക്കാമെന്നല്ലാതെ അവയെ സാത്മ്യപ്പെടുത്തുവാൻ—അനുഭവത്തിൽ വരുത്തുവാൻ—കഴിവില്ലാത്തവരാണല്ലോ മാദൃശന്മാർ എന്നു ഖേദിക്കയേ തരമുള്ളല്ലോ?

സംസ്കൃതം, തമിഴ്, മലയാളം എന്നു വേണ്ട, "തെലുങ്കൊത്തു കർണ്ണാടകത്തോടു കൂടി—തുലുക്കക്കെഴുംഭാഷയും ഭാരതത്തിൽ" —'പ്രലുപ്തങ്ങളല്ലാത്ത മററുള്ളതെല്ലാം' "ജഗത്തിന്റെ ജീവദ്രഹസ്യം ഗ്രഹിക്കാൻ" "മൃഗം, പക്ഷി, വൃക്ഷം പ്രയോഗിക്കുമോരോ പ്രഗതങ്ങളായുള്ള സംഭാഷണങ്ങൾ" ഇവയും വേണുവീണാമൃദംഗമദ്ദളാദി വിദ്യകളും,

മർമ്മം, മന്ത്രം, തന്ത്രം മുതലായവയും അതി വൈദഗ്ദ്ധ്യത്തോടുകൂടി അഭ്യസിച്ചിരുന്ന ഒരു സർവ്വതന്ത്രസ്വതന്ത്രനായിരുന്നു സ്വാമി തിരുവടികൾ. അർദ്ധരാത്രിസമയം ഗർഭിണിയായ തന്റെ ഭാര്യ പ്രസവവേദന സഹിയാതെ കിടന്നു വിഷമിക്കുന്നതുകണ്ടു സംഭ്രമിച്ചും വേപഥുപൂണ്ടും ഡാക്ടരെ വിളിക്കാനുഴലുന്ന ഒരു സാധുബ്രാഹ്മണന്റെ നിസ്സഹായതയിൽ അലിവുതോന്നി സുഖപ്രസവത്തിനുള്ള സ്വാമി തിരുവടികളുടെ അനുഗ്രഹം സഫലമായ സംഗതി വക്തവ്യമായിട്ടുള്ളതുതന്നെ. ഒന്നു രണ്ടു മാസങ്ങൾക്കുമുൻപു് സ്വാമിതിരുവടികളുടെ സമാധിപീഠസമാരാധനയ്ക്കായി പന്മനയിൽ ചെന്ന എന്നോടു തത്സമയം അവിടെയുണ്ടായിരുന്ന ഒരു വന്ദ്യവയോധികൻ "ഒരെണ്ണാൻ മരത്തിൽനിന്നുമിറങ്ങിവന്നു സ്വാമിതൃപ്പാദങ്ങളുടെ തൃക്കൈകളിൽനിന്നും ആഹാരപദാർത്ഥം എന്തോ ചിലച്ചുംകൊണ്ടു വാങ്ങിക്കൊണ്ടു പോയതായും നിങ്ങളെല്ലാം ഇരിക്കുന്നതുകണ്ടുള്ള സങ്കോചംകൊണ്ടോ ഭയംകൊണ്ടോ ആണു് മടിച്ചു മടിച്ചു വന്നതു് എന്നു സ്വാമി അരുളിച്ചെയ്തതായും" പറയുകയുണ്ടായി. ഞാൻ കേട്ടിട്ടുള്ളതും കണ്ടിട്ടുള്ളതുമായ അദ്ദേഹത്തിന്റെ അമാനുഷികവൈഭവങ്ങളും ദിവ്യസിദ്ധികളും അപ്രമേയങ്ങളാണു്.

സ്വാമിതിരുവടികൾക്കുണ്ടായിരുന്ന അഗാധമായ പാണ്ഡിത്യം, ഗഹനമായ വൈദാന്തികജ്ഞാനം, സരസമായ വചോവിലാസം, പ്രതിഭാസമ്പന്നമായ യുക്തിപാടവം മുതലായവ അറിയുവാൻ പണ്ഡിതനും നീലകണ്ഠതീർത്ഥപാദശിഷ്യനുമായ പന്നിശ്ശേരി നാണുപിള്ള അവർകളും ശ്രീവർദ്ധനത്തു എൻ. കൃഷ്ണപിള്ള അവർകൾ, എം എ. എൽ. ററി-യും കൂടി എഴുതിയിട്ടുള്ള "ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം" എന്ന വിശിഷ്ടമഹാഗ്രന്ഥം വായിച്ചിട്ടുള്ളവർക്കു പ്രയാസമില്ല. സംസ്കൃതത്തിലും മലയാളത്തിലും അദ്ദേഹം അനേകം ഉത്തമഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു്. വേദാധികാരനിരൂപണം, പുനർജ്ജന്മനിരൂപണം, ചിദാകാശലയം, സർവ്വമതസാമരസ്യം, തർക്കരഹസ്യരത്നം, പ്രാചീനമലയാളം, ക്രിസ്തുമതഛേദനം എന്നീഗ്രന്ഥങ്ങൾ അവയിൽ പ്രാധാന്യമർഹിക്കുന്നവയാണു്. മാതൃകയ്ക്കായി "സ്തവരത്നാവലി" എന്ന അദ്ദേഹത്തിന്റെ ഗ്രന്ഥത്തിലെ ഒരു പദ്യമുദ്ധരിക്കാം. "പാരാന്തരക്ഷിത്യുദ്ധി നാമ കസ്യചിൽ—ശിവാങ്കകേളീ കുതുകേമഹസ്യുദേത്; നവേ വയസ്യക്ഷയ പുണ്യസമ്പദാം—ധനിഃ സഏവേതി വചഃ സമഞ്ജസം" മലയാളപദ്യനിർമ്മിതിയിലുണ്ടായിരുന്ന പാടവം അനിതരസാധാരണമായിരുന്നു എന്നു താഴെ ഉദ്ധരിക്കുന്ന പദ്യം സ്പഷ്ടമാക്കും.

"മേലേമേലേ പയോധൌ തിരനിരയതുപോൽ
ഗദ്യപദ്യങ്ങളേൽക്കും
കാലേകാലേ ഭവിപ്പാൻ ജഗതിയിലൊളിവായ്
ചിന്നിടും തേൻകുഴമ്പേ!
ബാലേ! ലോലേ! മനോജ്ഞേ! പരിമൃദുലതനോ
യോഗിമാർ നിത്യമുണ്ണും
പാലേ! ലീലേ! വസിക്കെൻമനസി സുകൃതസന്താനവല്ലീ സുചില്ലീ!"

പണിപ്പെട്ടു പഠിച്ചാലും മനസ്സിൽ നില്ക്കാത്ത പാണിനീയത്തിലെ പല കുനഷ്ടുപിടിച്ച സൂത്രവാക്യങ്ങളെ എത്ര ഭംഗിയായും സുവ്യക്തമായും വ്യാഖ്യാനിച്ചു മനസ്സിലാക്കുവാനുള്ള സ്വാമിതിരുവടികൾക്കുണ്ടായിരുന്ന സാമർത്ഥ്യം ഞാനനുഭവിച്ചറിഞ്ഞിട്ടുണ്ടു്. മററു ഭാഷകളിലില്ലാത്ത ദ്വിവചനം സംസ്കൃതത്തിൽ മാത്രം സൃഷ്ടിച്ചിരിക്കുന്നതിന്റെ ഔചിത്യത്തെപ്പററി ഒരവസരത്തിൽ ചോദിച്ചപ്പോൾ "വൈവാഹികകർമ്മങ്ങളിൽ അതിവ്യാപ്തിദോഷം കൂടാതെ വധൂവരന്മാരിൽമാത്രം ചേരേണ്ടതായ മാന്ത്രികവിധികൾക്കും ആശിസ്സുകൾക്കും വേണ്ടിയാണു്" എന്നദ്ദേഹം സംശയച്ഛേദകരമായ സമാധാനം പറയുകയുണ്ടായി.

ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾക്കു് അനേകം ശിഷ്യന്മാരും പ്രശിഷ്യന്മാരു

മുണ്ട്. അവരിൽ പ്രാധാന്യമർഹിക്കുന്ന വരാണ് ശ്രീനാരായണഗുരുസ്വാമികളും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളും. കൂടാതെ തീർത്ഥപാദപരമഹംസസ്വാമികൾ, പത്മനാഭദേശികർ എന്നീ ശിഷ്യന്മാരെപ്പററിയും അദ്ദേഹം ഓരോ അവസരത്തിൽ സംസാരിച്ചിട്ടുണ്ട്. വേറെ അനേകം ശിഷ്യന്മാരുള്ളതായും ഉണ്ടായിരുന്നതായും "ചരിത്രസമുച്ചയ"ത്തിൽ കാണുന്നുമുണ്ട്. മേധാശക്തിയും പാണ്ഡിത്യവും തികഞ്ഞ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളേയും, ഗുരുത്വവും മററു ഗുണങ്ങളും പരിപൂർണ്ണനിലയിൽ പ്രാപിച്ച സമുദായോദ്ധാരകനായ ശ്രീ നാണുഗുരുസ്വാമികളേയും സ്വാമിതിരുവടികൾ ബഹിരാത്മാക്കളെന്ന നിലയിൽ ബഹുമാനിച്ചിരുന്നു. പരമഗുരുപാദരുടെ ശിഷ്യത്വം അംഗീകരിക്കുന്നത് ശ്രീ നാരായണഗുരുസ്വാമികളുടെ മേന്മയ്ക്കോ അഭിമാനത്തിനോ ഭംഗഹേതുകമാണെന്ന "മിതവാദി" പ്രസ്താവിച്ചിരുന്നതായും മററും "ചരിത്രസമുച്ചയ"ത്തിൽകാണാനിടയായി. അതെപ്പററി വിപ്രതിപത്തിക്കവകാശമേയില്ലെന്ന് ആ മഹത്തുക്കളുടെ ജീവിതദശയിലുള്ള അവരുടെ സംയുക്തസമ്മേളനാവസരത്തിലെ ഗുരുശിഷ്യബന്ധപ്രതീതി ഉളവാക്കിയിട്ടുണ്ട്. പോരെങ്കിൽ നാരായണഗുരുസ്വാമികൾ എഴുതിയിട്ടുള്ള "നവമഞ്ജരി" എന്ന ഖണ്ഡകൃതിയുടെ പ്രാരംഭമായ, 'ശിശുനാമ ഗുരോരാജ്ഞാം കരോമി ശിരസാവഹൻ, നവമഞ്ജരികാം ശുദ്ധീകർത്തു മർഹന്തി കോവിദാഃ" എന്ന പദ്യത്തിലെ ശിശുനാമ എന്ന പദം കുഞ്ഞൻ എന്ന പേരിനെ സൂചിപ്പിക്കുന്നത ാ ണ ല്ലെ ാ. കുഞ്ഞൻപിള്ളചട്ടമ്പി, ബാലാഹ്വയൻ, ഷൺമുഖദാസൻ, പരമഭട്ടാരസ്വാമികൾ ഇവയെല്ലാം സ്വാമിതിരുവടികളുടെ അപരാഭിധാനങ്ങളായി അറിയ പ്പെ ടു ന്ന വയാണ്. യോഗാഭ്യാസഗുരു, ബ്രഹ്മജ്ഞാനോപദേഷ്ടാവ് എന്നീ ഗൗരവപൂർവ്വമായ ഗുരുത്വനില പരമഗുരുപാദരിൽ അധിഷ്ഠിതമായിരുന്നതായി ശ്രീ നാരായണഗുരുസ്വാമികൾ സ്വയം സംവദിച്ചിട്ടുണ്ടെന്നാണറിയുന്നത്. കൂടുതൽ തെളിവുകൾ "ചരിത്രസമുച്ചയം" വായിച്ചാലറിയാവുന്നതുമാണ്. ഇന്നത്തെ രാഷ്ട്രീയരംഗത്തിലെ പ്രധാന നടന്മാരിലൊരാളായ "കുമ്പളത്തു ശങ്കുപ്പിള്ള" അവർകളോട് പൂജ്യപാദരായ സ്വാമിതിരുവടികൾക്ക് പുത്രനിർവിശേഷമായ വാത്സല്യമുണ്ടായിരുന്നു. താൻ സിദ്ധരൂപം (സമാധി) പ്രാപിക്കേണ്ട സമയം കാരണവർ എന്നു വിളിക്കപ്പെട്ടിരുന്ന എങ്കിലും പുത്രസമീപത്തിൽ, മുൻകൂട്ടി സങ്കല്പിച്ചിരുന്ന സങ്കേതത്തിൽ വന്നുചേരണമെന്ന് പരമഗുരുപാദർ ഉത്ഭാവനചെയ്തിരുന്നതായി ഊഹിക്കയല്ല; ഉദ്ഘോഷിച്ചിട്ടുമുണ്ട്. അവർ തമ്മിലുണ്ടായിട്ടുള്ള സമാഗമവും സംഭാഷണങ്ങളും മററുസംഭവങ്ങളും ഏറെക്കുറെ എസ്. എൻ. ഡി. പി. രജതജൂബിലി സംബന്ധിച്ചു പുറപ്പെടുവിച്ചിട്ടുള്ള വിശേഷാൽപ്രതിയിൽ കുമ്പളത്തുശങ്കുപ്പിള്ള അവർകൾ എഴുതിയിട്ടുള്ള ലേഖനം വെളിപ്പെടുത്തുന്നുണ്ടെങ്കിലും കൂടുതലായി വിശദവിവരം അറിയുവാൻ സ്വാമിഭക്തന്മാർക്ക് അത്യുൽക്കണ്ഠയുണ്ടായിരിക്കും.

ആമാംസ്വാമി എന്ന പേരിൽ അറിയപ്പെടുന്ന മഹാനും ആലപ്പുഴപട്ടണത്തിൽ അനേകംനാൾ അലഞ്ഞുതിരിഞ്ഞു നടന്നതായി ലൗകികദൃഷ്ടികൾക്കു വിഷയീഭവിച്ചിട്ടുള്ള ഒരു തെണ്ടിയും ഒടുവിൽ തിരുവനന്തപുരത്ത് ഉപ്പിടാംമൂട്ടിനു സമീപംവച്ച് സമാധിയടഞ്ഞ സന്യാസിയുമായ അവധൂതനെപ്പററി സ്വാമിതൃപ്പാദങ്ങൾക്ക് അതിരററ ഭക്തിയും ബഹുമാനവും ഉണ്ടായിരുന്നു.

കാസ(ആസ്ത്മ)ത്തിൻെറയോ വയറിളക്കത്തിൻെറയോ ഉപദ്രവങ്ങൾ ചിലപ്പോഴുണ്ടാകാറുണ്ടെങ്കിലും മററു പറയത്തക്ക സുഖക്കേടുകൾ ഒന്നുംതന്നെ പരമഗുരുപാദർക്കുണ്ടായതായി അറിവില്ല. ഉമ്മത്തിൻെറ



ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ
(തീർത്ഥപാദപരമ്പരയിലെ ഇന്നത്തെ മഠാധിപതി)



ശ്രീ അഭേദാനന്ദസ്വാമികൾ
(ആറല്ലൂർ ആശ്രമാധിപതി)

ഇല ഉണക്കി പുകവലിക്കുന്നതല്ലാതെ മററൗഷധങ്ങളൊന്നും ഉപയോഗിക്കാറുമില്ലായിരുന്നു. "തടിതള്ളുന്നതുവരെ ഇങ്ങനെ വല്ലതും ചെയ്യണമല്ലോ" എന്നാണരുളിച്ചെയ്തിട്ടുള്ളതു്.

"താപസന്മാരുടേയും വാഹിനിമാരുടേയും
ശോഭതേടീടും മഹാത്മാക്കൾ വംശത്തിൻേറയും-
ഉത്ഭവസ്ഥാനമന്വേഷിക്കേണ്ട; മഹാന്മാർക്കി-
ല്ലുൽപത്തിദോഷം"

എന്നു് പ്രാമാണികവചനമുണ്ടെങ്കിലും സദ്ഗുരുപാദരുടെ ജനനം തിരുവനന്തപുരം നഗരത്തിൽനിന്നു് മൂന്നുനാലുനാഴികയോളം അകലമുള്ള ഒരു ഗ്രാമത്തിൽ 1029 ചിങ്ങമാസത്തിലെ ഭരണി നക്ഷത്രദിവസം ധനലഗ്നത്തിൽ ആയിരുന്നുവെന്നും മാതാപിതാക്കന്മാർ, തിരുനങ്കേയി, അനന്തശമ്മൻ എന്ന അഭിധാധരരായ പുണ്യാത്മാക്കളായിരുന്നുവെന്നും രേഖകൾ കാണുന്നുണ്ടു്. അദ്ദേഹത്തിൻെറ വിദ്യാഭ്യാസാദി ചുരുങ്ങിയ ഒരു ജീവചരിത്രം അദ്ദേഹത്തിൻെറ ജീവിതദശയിൽത്തന്നെ പ്രസിദ്ധീകൃതമായിട്ടുള്ള "ചരിത്രസമുച്ചയത്തിൽ" ഉപചരിത്രമായി പ്രസ്താവിച്ചിട്ടുണ്ടു്.

"ശിരോദീപ്തിശീഘ്രാവധാനാത്മമേധാ
സ്ഥിരോത്സാഹമന്യാദൃശാത്മാവബോധം
ഉദാരാദർശ്യമാജാനബാഹുത്വവും ചേ-
ന്നൊരാശാംഗനാം സ്വാമിയാരാലധന്യനായാൻ.

നിതാന്തം സദാ സൗമ്യഭാവാദിരാമ-
സ്ഥിതാസ്യാഭയും ശ്മശ്രുശുഭ്രാംശു മാറിൽ
വിതാനിച്ചിടും ശോഭയും പൂണ്ട സന്ന്യാ-
സ്യാനന്ദമൂർത്തേ! തൊഴുന്നേൻ തൊഴുന്നേൻ."

---

ഉരൈഞമക്കാലെയറിവും തമിഴറിവും ഉറവുണർന്തു
നൈണമക്കരുത്തൂക്കർവും പിറക്കുന്നവലുമന-
ത്തിണൈമയും തീരമും എവ്വുവ്വിരുക്കും ടീങ്കിഴൈയം
ത്തന്മൈയും 'ചട്ടമ്പിസാമി'യൈപ്പോൽ എവർ താങ്കിനാരേ.

കാണംപൊരുളൈക്കരുതാതുമൈപ്പൊരുളൈക്കരുതി
പ്പേണംപെരിയർപെരിയാറെനപ്പെയർപെററവരാം
"നാണകുരു"വിൻകുരുനായർ ഞാനികൾ നായകപ്പേർ
പൂണംതിലകർ അരുഞാനിയർ ഇവർ ഭൂതലത്തേ.

ടി. ലക്ഷ്മണൻപിള്ള ബി. എ.

# പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം

[ചട്ടമ്പിസ്വാമികൾ പൊതുയോഗങ്ങളിൽ സാധാരണ പ്രസംഗിക്കാറുണ്ടായിരുന്നില്ല. എങ്കിലും ഈ സാമാന്യനിയമത്തിനു വ്യത്യസ്തമായി അദ്ദേഹം ഒരിക്കൽ പ്രവർത്തിച്ചിട്ടുണ്ട്. അതു് എറണാംകുളത്തുവെച്ചു് ഒരു സ്ത്രീസമ്മേളനത്തിൽ സാഹിത്യസഖി ശ്രീമതി ടി. സി. കല്യാണിഅമ്മയുടെ അഭ്യർത്ഥനയനുസരിച്ചായിരുന്നു. "പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം" എന്ന വിഷയത്തെപ്പററിയുള്ള ആ പ്രസംഗമാണ് ഈ ലേഖനം. സ്ത്രീപുരുഷബന്ധത്തെ, സൃഷ്ടിയുടെ മൗലികതത്വങ്ങളുടെ ദർശനകോടിയിൽക്കൂടി വീക്ഷിക്കുകയാണ് സ്വാമികൾ ഈ ലേഖനത്തിൽ ചെയ്തിരിക്കുന്നതു്.]

പ്രസം:

മൂലപ്രകൃതിയും ബ്രഹ്മചൈതന്യവുമത്രേ സകല ചരാചരങ്ങളുടേയും മാതാപിതാക്കന്മാരായിരിക്കുന്നതു് ബ്രഹ്മസാന്നിദ്ധ്യംകൊണ്ടു് മൂലപ്രകൃതി ചേഷ്ടിച്ചു നിത്യപരമാണുക്കൾ തമ്മിൽ സംയോഗവിശ്ലേഷങ്ങൾ ഉണ്ടായി സൃഷ്ടിസ്ഥിതിസംഹാരങ്ങൾ സകലത്തും നിറവേററിപ്പോകുന്നു. പ്രപഞ്ചനിർമ്മാണം ബ്രഹ്മപ്രകൃതികളുടെ സംയോഗം നിമിത്തം ആണെന്നതു് 'അ'കാരരൂപണം കൊണ്ടു് നമുക്കു മനസ്സിലാക്കാം. "അ" കാരം ബ്രഹ്മമൂലപ്രകൃതി; ശിവശക്തികളുടെ സംയോഗംകൊണ്ടുണ്ടായ ശബ്ദമായിട്ടാണു് കല്പിച്ചിരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ പിന്നീടു് വ്യവഹാരോചിതമായി ഉണ്ടായിട്ടുള്ള സകല ശബ്ദപ്രപഞ്ചവും, വാക്പ്രപഞ്ചവും, ഭാഷാപ്രപഞ്ചവും ആ ആദ്യ അകാരത്തിൽനിന്നുതന്നെ ഉണ്ടായതാണു്. മിക്ക ഭാഷകളിലും ഈ അകാരം എഴുതുന്നതിൽ ഈ തത്വം അടക്കിയിട്ടുണ്ടു്. ഈ അക്ഷരം എഴുതുന്ന ചിഹ്നം ആകെ ഒന്നായിരുന്നാലും അതിൽ മേൽപങ്കു്, കീഴ്പങ്കു് എന്നു രണ്ടുഭാഗങ്ങൾ ഉണ്ടു്. മേൽപങ്കു് അതായതു് ബ്രഹ്മത്തെ അതായതു് പുല്ലിംഗത്തെ കുറിക്കുന്നതും കീഴ്പങ്കു് മൂലപ്രകൃതിയെ അതായതു് സ്ത്രീലിംഗത്തെ കുറിക്കുന്നതുമാകുന്നു. ഈ രണ്ടുപങ്കും വെവ്വേറെ ഇരിക്കുന്ന അവസരത്തിൽ അവയ്ക്കു് ഈ ലിംഗവ്യത്യാസമോ, വാക്യവാചകപ്രപഞ്ചം സൃഷ്ടിക്കുവാനുള്ള ശക്തിയോ ഇല്ല. അവയുടെ സംയോഗത്തിൽ മാത്രമേ ഒരു പൂർണ്ണശബ്ദവും ആയിതീർന്നു മററു ശബ്ദങ്ങളെ ജനിപ്പിച്ചും അവയോടുചേർന്നും ഭാഷാപ്രപഞ്ചം ഉണ്ടാകുന്നുള്ളു. കാലക്രമത്തിൽ ഈ ആദ്യ "അ" കാരത്തിൽ അടങ്ങിയിരിക്കുന്ന ഇപ്പറഞ്ഞ തത്വം മറച്ചുവെച്ചു. അതിനുള്ള കാരണമെന്തെന്നാൽ ഓരോ ഭാഷയും പ്രൗഢാവസ്ഥയിൽ എത്തിയശേഷം അതിന്റെ യഥാർത്ഥമർമ്മസ്ഥാനം ഗോപ്യമായിവെയ്ക്കേണ്ടതായും അറിഞ്ഞിട്ടു് കേവലം കാര്യങ്ങളിൽ പ്രയോജനം ഇല്ലാത്തതായും വന്നുചേർന്നുവെന്നുള്ള സംഗതിയാണു്.

സകല ഭാഷാപ്രപഞ്ചങ്ങൾക്കും ശിവശക്തിസൂചകമായ ആദ്യ അകാരത്തിന്റെ മേൽപങ്കും കീഴ്പങ്കും ആണും പെണ്ണുമായിരിക്കുന്നതുപോലെ എല്ലാ ജീവജാലങ്ങളുടേയും സൃഷ്ടിസ്ഥിതിസംഹാരകർത്താക്കന്മാരായ മാതാപിതാക്കൾ ആണും പെണ്ണുമാണു്. ഇവരുടെ സംയോഗത്തിൽ ജീവജാലങ്ങൾ വർദ്ധിക്കുകയും ഐകമത്യത്തിൽ

നിലനില്ക്കുകയും, വിശ്ലേഷത്തിൽ പ്രജാവർദ്ധനയില്ലാതിരിക്കുകയും ഭിന്നമതിയിൽ സമുദായനാശം നേരിടുകയും ചെയ്യുന്നു. ബ്രഹ്മസാന്നിദ്ധ്യം കൂടാതെ മൂലപ്രകൃതിക്കു് ചേഷ്ടിക്കുവാൻ ശക്തിയില്ല എന്നതു് നോക്കുമ്പോൾ സർവ്വപ്രാധാന്യം ബ്രഹ്മത്തിനുതന്നെ നൽകാം. എങ്കിലും ബ്രഹ്മസാന്നിദ്ധ്യപ്രകടനത്തിനിടം അനുവദിച്ചു്, സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നതു മൂലപ്രകൃതിയുടെ ചേഷ്ടാവിലാസം കൊണ്ടാകയാൽ ലോകദൃഷ്ട്യാ പ്രകൃതിക്കു പ്രാഥമ്യം നൽകേണ്ടിയിരിക്കുന്നു.

മൂലപ്രകൃതിയെ പ്രപഞ്ചസൃഷ്ടിക്കു പ്രേരിപ്പിക്കുന്നതു് ബ്രഹ്മചൈതന്യമാണെന്നു പറഞ്ഞുവല്ലോ. എന്നാൽ ആ പ്രകൃതി സൃഷ്ടങ്ങളായ വസ്തുക്കൾ ബ്രഹ്മത്തിനു ലേശമെങ്കിലും അനുഭൂതിക്കും അവകാശത്തിനും ഉതകുന്നതോ, അവയിൽ ബ്രഹ്മത്തിനു് ഒരു തല്പരതയും അഭിമാനവും ഉള്ളതോ അല്ലാത്തതും ആകുന്നു സകലവും പ്രകൃതിക്കും അവയുടെ സന്താനങ്ങൾക്കും അനുഭവത്തിനുള്ളതാണു്. അതുപോലെ പുരുഷന്റെ സ്ഥിതിയും, പ്രയത്നവും തൽഫലവും ഒന്നും തനിക്കുള്ളതല്ല. എല്ലാം സ്ത്രീക്കും അവളുടെ സന്താനങ്ങൾക്കും ഉള്ളതാണു്. പരമാർത്ഥത്തിൽ പുരുഷനും സ്ത്രീയും അന്യോന്യം ആശ്രയിക്കാതെ കഴിവില്ലെങ്കിലും പുരുഷന്നേറ്റു സ്ത്രീയെ അപേക്ഷിച്ചു് നോക്കുകയാണെങ്കിൽ ഒരു ഉദാസീനന്റെ നിലമാത്രമാണു്. ബ്രഹ്മസാന്നിദ്ധ്യംമാത്രംകൊണ്ടു സർവ്വപ്രപഞ്ചരചനയ്ക്കു് ആ മൂലശക്തിയെ ശക്തമാക്കിത്തീർക്കുന്നതുപോലെ പുരുഷൻ സ്ത്രീക്കു് വശംവദനായി നിന്നു് ഓരോ പ്രപഞ്ചത്തെ സൃഷ്ടിച്ചു് സംസാരചക്രം പ്രവർത്തിപ്പിക്കുകമാത്രമാണു ചെയ്യുന്നതു്. അവൻ പ്രസവാദിക്ലേശാദികളും ഗൃഹഭരണാദികൃത്യഭാരങ്ങളും ഇല്ലാത്തവനും അവന്റെ ശരീരനിർമ്മാണം അവയ്ക്കു പററാത്തതും ആണു്. കാര്യപ്രപഞ്ചത്തിൽ പുരുഷനേക്കാളധികം ക്ലേശവും ബുദ്ധിമുട്ടും ഉത്തരവാദിത്വവും സ്ത്രീക്കാകയാലും സമുദായവൃദ്ധിക്ഷയങ്ങൾക്കു് സ്ത്രീയുടെ കാര്യഭരണം വാസ്തവത്തിൽ ഹേതുവായിരിക്കകൊണ്ടും അവൾക്കാണു് രണ്ടിലും പ്രാധാന്യമുള്ളതു്. ഏതു പാഴ്‌വേല ചെയ്തും, കാടുകയറിയും, നാടോടിയും, തെണ്ടിത്തിരിഞ്ഞും സ്വന്തകടമ നിർവ്വഹിച്ചു സ്വജനപരിരക്ഷ ചെയ്യേണ്ടതിന്നത്രേ പുരുഷന്മാരെ നിർമ്മിച്ചിരിക്കുന്നതു്. അവന്റെ ശരീരാവയവങ്ങൾ അവയ്ക്കു തക്കവയും ആണു്. എന്നാൽ സ്വഗൃഹങ്ങളിലിരുന്നു് ഇച്ഛാമാത്രശക്തിയാലും സാമർത്ഥ്യംകൊണ്ടും അവരവർക്കു വിഹിതമായിട്ടുള്ള കാര്യഭരണംചെയ്തു ധർമ്മനിഷ്ഠകൊണ്ടു സ്വഗൃഹപരിസരംമുതൽ ഭൂമിയൊട്ടുക്കു് ആജ്ഞാശക്തിയിൽപെടുത്തി ഭരിക്കത്തക്കവണ്ണം നിപുണതയും അധികാരവും അവകാശവും സ്ത്രീക്കാണു് കൊടുത്തിരിക്കുന്നതു്. പുരുഷന്റെ സാക്ഷിത്വസഹായത്തിൽ സ്ത്രീ സർവ്വസ്വതന്ത്രയായ ത്രൈലോക്യനായികയും ആണു്. അല്ലാതെ മൂഢമതികൾ പറകയും ആചരിക്കയുംചെയ്യുംവണ്ണം "ന സ്ത്രീ സ്വാതന്ത്ര്യമർഹതി" എന്നു കല്പിച്ചു കൂട്ടിലിട്ട കിളിയെപ്പോലെ അവളെ അജ്ഞയും, അസ്വതന്ത്രയുമായ അടിമയായും കേവലം പുത്രോല്പാദനത്തിനുള്ള ഒരു യന്ത്രമായും കരുതുകയും, പുരുഷൻ എന്തു തോന്ന്യാസവും കാണിക്കാമെന്നുള്ള ഗർവ്വോടുകൂടി സകല കാര്യവും ശരിയായി ഭരിക്കാൻ തനിക്കേ കെല്പുള്ളു എന്നു ശഠിക്കുകയും ചെയ്യുന്നതു തെററും, ന്യായത്തിനും ധർമ്മത്തിനും കാര്യത്തിനും ഏററവും വിരുദ്ധവുമാകുന്നു. ഇതിന്റെ അർത്ഥം ഇപ്പോൾ ഉദ്യോഗാദിരാജ്യഭരണകാര്യങ്ങൾ ചെയ്തുവരുന്ന പുരുഷന്മാർ സ്ത്രീകൾക്കു് ഇടം ഒഴിഞ്ഞുകൊടുത്തു ഗൃഹത്തിൽച്ചെന്നു ശിശുക്കളെ പോററിവളർത്തണമെന്നോ ഗൃഹത്തിലിരുന്നു് അന്ന്യാദൃശമായ സ്വഭരണശക്തി ലോകമൊട്ടുക്കും വ്യാപി

പ്പിക്കേണ്ട സ്ത്രീകൾ ഗൃഹംവിട്ട് കെട്ടിഞെളിഞ്ഞു രാജ്യകാര്യാദികൾ നടത്തുകയോ സഭക്കൂടി പ്രസംഗങ്ങൾ തട്ടിമൂളിക്കയോ ചെയ്യണമെന്നല്ല. അവരുടെ ഗൃഹം ഒരു ചെറിയ ലോകമായും അതിലെ അംഗങ്ങളെ ഭൂതലവാസികളായും ഉപമിക്കാം. ആ ഗൃഹത്തിൽ തന്റെ കൃത്യമറിഞ്ഞു ധർമ്മനിഷ്ഠമായി കാര്യഭരണം നടത്തി അവിടെയുള്ള സകല പരിപുഷ്ടിക്കും ക്ഷേമത്തിനും കാരണമായിത്തീരുന്ന നായികയാണ് ലോകൈകചക്രവർത്തിനി. അങ്ങിനെ എല്ലാക്കാര്യവും ഇരുന്നിടത്തിരുന്നു നടത്തുവാൻ ശേഷിയും ശേമുഷിയും അധികാരവും അവകാശവും സ്ത്രീക്കുണ്ടായിരിക്കയാലും അതിനു വേണ്ടുന്ന ഉപകരണങ്ങൾ സജ്ജമാക്കുന്നതിലേക്കു പുരുഷൻ കടപ്പെട്ടവനായിരിക്കയാലും സ്ത്രീക്കു തന്റെ വിധിവിഹിതമായിരിക്കുന്ന ഉത്തമധർമ്മം നടത്തുവാൻ വേഷമണിഞ്ഞു പുറപ്പെടുകയോ അതിനായി തനിക്കു സ്വതേ സ്ത്രീയാകനിമിത്തം പ്രകൃതി കല്പിച്ചിരിക്കുന്നതിൽ അധികം കായക്ലേശവും മനഃക്ലേശവും അനുഭവിക്കുകയോ ചെയ്യേണ്ട ആവശ്യം ഒട്ടുംതന്നെയില്ല.

---

# ചട്ടമ്പിസ്വാമിയും സർക്കാരുദ്യോഗവും

ഏറത്തു കൃഷ്ണനാശാൻ ഇപ്രകാരം എഴുതിയിരിക്കുന്നു:— (പ്രസം:)

സ്വാമിക്കു ഗവർമ്മെൻറുജീവനം ഒരുമാസക്കാലം ഉണ്ടായിരുന്നതായി അദ്ദേഹം എന്നോട്ട് പറഞ്ഞിട്ടുണ്ട്. അതിന്റെ ചരിത്രം ഇങ്ങിനെയാണ്:—

രാജാ സർ ടി. മാധവരായരാണ് അന്ന് തിരുവിതാംകൂർ ദിവാൻജി. അദ്ദേഹം ഹജൂർ കച്ചേരിയിൽ പല പരിഷ്കാരങ്ങളും വരുത്തി. കണക്കുകൾ എല്ലാം പുതിയരീതിയിൽ വയ്ക്കാൻ ഏർപ്പാടു ചെയ്യുവാനും. കുറെ കണക്കെഴുത്തുപിള്ളമാരെ പരീക്ഷിച്ച് എടുപ്പാൻ തീർച്ചയാക്കി. അപേക്ഷകന്മാരെവരുത്തി അവർക്കു കണക്കിനു എത്രകണ്ടു സാമർത്ഥ്യം ഉണ്ടെന്നു പരീക്ഷിപ്പാൻ ഓരോ ചോദ്യം കൊടുത്തു, പിറേറദിവസം ചെയ്തുകൊണ്ടുവരുവാൻ ആജ്ഞാപിച്ചു. ഇടുന്ന പുത്തൻ കണക്കുകൾ എല്ലാം അപേക്ഷകന്മാർ ശരിയായി ചെയ്തുകൊണ്ടുവന്നു. ദിവാൻജിക്ക് അതിൽ സംശയംജനിച്ചു. കണക്കുകൾ ആരോ പറഞ്ഞുകൊടുത്തിരിക്കും എന്നായിരുന്നു സംശയം. അപേക്ഷകന്മാരെ വിളിച്ചു ശാസിച്ചും ഭയപ്പെടുത്തിയും തിരക്കിയപ്പോൾ "കുഞ്ഞൻപിള്ളചട്ടമ്പി" എന്നൊരാളാണ് കണക്കിന്റെ ഉത്തരം പറഞ്ഞുതന്നതെന്നു അവർ ബോധിപ്പിച്ചു. ചട്ടമ്പിയെ ഹാജരാക്കുവാൻ കല്പനയായി. ചട്ടമ്പി ദിവാന്റെ മുമ്പിൽ ചെന്നുനിന്നു. ഏതു കണക്കും ചെയ്യുമോ? എന്നായി ദിവാന്റെ ചോദ്യം. നോക്കാം എന്നു സ്വാമികളുടെ ഉത്തരം. വിഷമമേറിയ കണക്കിട്ടു. കൈവിരൽ മടക്കി കണക്കാക്കി ഉത്തരംപറഞ്ഞു. ദിവാൻജി അൽഭുതപ്പെട്ട് 4 സർക്കാർരൂപ ശമ്പളത്തിൽ ഒരു കണക്കെഴുത്തുകാരനായി നിയമിച്ചു.

മാസാവസാനത്തിൽ ചട്ടമ്പിക്കു ദിവാൻ തന്റെ സ്വന്തം കൈകൊണ്ട് ശമ്പളംകൊടുത്തു. ശമ്പളം പത്തുരൂപായുണ്ടായിരുന്നു. തന്റെ ശമ്പളം 4 രൂപാ എടുത്തുകൊണ്ടു ബാക്കി 6 രൂപാ ദിവാൻജിക്കുതന്നെ മടക്കിക്കൊടുത്തു. 10 രൂപയും വാങ്ങിക്കുവാൻ സ്വാമിയോടു ദിവാൻജി നിർബന്ധിച്ചു എങ്കിലും വാങ്ങിയില്ല. കിട്ടിയ 4 രൂപ വീട്ടിൽ ഏല്പിക്കുകയുംചെയ്തു.

ത്രിവിക്രമൻതമ്പി എന്ന വിക്രമനായ തഹശീൽദാരുടെകീഴിൽ ആണ് സ്വാമികളെ കണക്കെഴുത്തിനാക്കിയതു്. ഈ തമ്പിയാണ് കേരളവർമ്മവലിയകോയിത്തമ്പുരാനെ അറസ്റ്റുചെയ്തതും അരിപ്പാട്ടു നാടുകടത്തുവാൻ അന്നത്തെ മഹാരാജാവിന്റെ കല്പനയനുസരിച്ചു കൊണ്ടുപോയതും. ത്രിവിക്രമൻതമ്പിയോടു സ്വാമികൾ കുറെ ദിവസത്തെ അവധിക്കപേക്ഷിച്ചു. എന്നാൽ അനുവദിച്ചില്ല. കിട്ടിയേ കഴിയൂ എന്നു ശാഠ്യമായപ്പോൾ തമ്പി ഇങ്ങനെ പറഞ്ഞു: "ഞാൻ നാളെ ഇവിടെവന്നു നോക്കുമ്പോൾ തന്നെ ആ സ്ഥാനത്തു കാണണം." ഇതിന് സ്വാമി ഉത്തരംപറഞ്ഞതു് "ഞാൻ ഇനി എപ്പോൾ അവിടെവന്നിരിക്കുമോ അപ്പോൾ എന്നെ നോക്കണം" എന്നായിരുന്നു. ഇങ്ങിനെ അവർ തമ്മിൽ പിണങ്ങിപ്പിരിഞ്ഞു. പിന്നീടു ഉദ്യോഗത്തിനു പോയിട്ടില്ല.



മഹാസമാധിയിൽ

Photo by
Vidwan Kurissery Narayana Pillai.

# അന്ത്യരംഗം

## മുഴങ്ങോട്ടുവിള പി. കൃഷ്ണപിള്ള

[ശ്രീ ചട്ടമ്പിസ്വാമികളുടെ ചരിത്രത്തെ അധികരിച്ചു് അവിടത്തെ സമാധിക്കുശേഷം വെളിയിൽ വന്നിട്ടുള്ള കാവ്യങ്ങളിൽ ശ്രീ മുഴങ്ങോട്ടുവിളയുടെ ശ്രീഭട്ടാരകശതകം ശ്രദ്ധേയമായ ഒന്നാണു്. സ്വാമികളുടെ സമാധികാലത്തു അവിടുത്തെ ശുശ്രൂഷിച്ചു് താമസിച്ചിരുന്ന ശിഷ്യന്മാരിൽ ഒരാളായ കവി ആ അന്ത്യരംഗം വിവരിച്ചിരിക്കുന്ന ഹൃദയംഗമമായ കാവ്യഭാഗമാണു് താഴെ ചേൎക്കുന്നതു്.]

ദീനം ശമിച്ചിടുകിലും ഗുരുദേവനന്നാൾ
ക്ഷീണം ദിനംപ്രതി വളൎന്നുവളൎന്നു വന്നു.
കാണാൻജനങ്ങൾവരവായി; കറുത്തപക്ഷ-
ത്തേണാങ്കനെന്നവിധമത്തനു,ശോഷമാൎന്നു.

ആലസ്യമിഗ്ഗുരുവിനെന്നതു കാട്ടുതീപോൽ
നീളെപ്പരന്നിളകിയിമ്മലയാളമെങ്ങും
മാലാൎന്നു ശിഷ്യരൊടു ശിഷ്ടജനങ്ങളും തൽ-
ക്കാലത്തണഞ്ഞുപചരിച്ചിതുവേണ്ടപോലെ

പാരം പ്രസന്നവദനത്തൊടു പാടിയും പി-
ന്നോരോ വിനോദമരുളീട്ടുമിരിക്കിലും താൻ
തീരെച്ചടച്ച തിരുമെയ്യതു കണ്ടു കണ്ണീർ-
തോരാതെയാണു പദതാരു തുടച്ചതാരും!

പിന്നെദ്ധനാഢ്യർ പലരും വളരെശ്ശ്രമിച്ചു
തന്നെത്തദീയ ഭവനങ്ങളിലാനയിപ്പാൻ
എന്നാലുമെന്തു ഫല,മാദിയിലേക്കരോരോ-
ത്തെന്നോണമായിട തിരിച്ചിതു "പന്മന"-
(യ്ക്കായ് *

പോരുംവഴിയ്ക്കിടയിലഷ്ടമുടിയ്ക്കുതെക്കേ-
ത്തീരത്തിലാപ്രഥിതശങ്കരഗേഹമൊന്നിൽ ||
സൂരീശ്വരൻ തനതു ശിഷ്യരൊടും വിളങ്ങീ
താരങ്ങളൊത്ത വിധുവെന്നവിധംകുറേനാൾ.

ധാരാളമാളുകൾ മുറയ്ക്കവിടത്തിലും വ-
ന്നോരോതരം പെരിയ പാപമകററിവന്നു
പാരാതെ നാണുഗുരുവും ഗുരുവിൻെറ ദീന-
മാരായുവാനനുചരാന്വിതനായണഞ്ഞു.

"പാവ്ത്യമോ, തവ? പണപ്പിരിവാണു-
(ജോലി
നിൎവ്വിഘ്നമെന്നു ചിലരിങ്ങു പറഞ്ഞുകേട്ടു"
ഈവണ്ണമാത്മഗുരുവൂന്നിയുരച്ചവാറു
വൈവൎണ്ണ്യമാൎന്നു വിഷമിച്ചിതു ശിഷ്യനല്പം.

മററുള്ള ശിഷ്യഗണമൊത്തിവിടമ്മഹാനു-
മുറേറാരു ഭക്തിയൊടു തൻ ഗുരുവിന്നുമുററും
തെററാതെവേണ്ടപരിചര്യകൾചെയ്തുവാണു
പററററ നിൎമ്മമനെയും വിടുകില്ലകൎമ്മം!

---

* മരിക്കാൻ പന്മനച്ചെല്ലാമെന്നു ശ്രീ: കമ്പളത്തിനോടു പറഞ്ഞിരുന്നതിനെയാണു് ഇവിടെ സൂചിപ്പിച്ചിട്ടുള്ളതു്.

|| തോട്ടുവയലിൽ വീടു്.

× അന്നു നാണുഗുരുസ്വാമികൾ എസ്. എൻ. ഡി. പി. യോഗപ്രവൎത്തനത്തിനു പണപ്പിരിവു നടത്തിവന്നതിനെയാണു ഉദ്ദേശിച്ചതു്.

നേരേനേട്ടക്ക ഗുരുപാദരിടം വലംതൻ-
പേരാന്ന ശിഷ്യരിതുമട്ടിലിരുന്നു നന്നായ്
തോരാതെ ബാഷ്പനിരയോട്ട നമുക്കകണ്ടി-
ങ്ങാരാൽ നമിപ്പതിന്നുടൻ പടമൊന്നെടുത്തു.

നിത്യം സുഖത്തൊടവിടങ്ങനെവിശ്രമിക്കെ
സത്യജ്ഞനിഗ്ഗുരുവരൻ നിജ ശിഷ്യരോട്ടം
അത്യന്തവേഗമൊട്ടപോന്നിതു'കുമ്പളത്തേ'
ക്കസ്താചലത്തിലണയും രവിയെന്നപോലെ.

പാലൊന്നുമാത്രമവിടുന്നു കഴിച്ചുമത്തേ-
നോലുംവിധംമധുരമായ് പലതുംപറഞ്ഞും
ചേലായ്ക്കുറച്ചൊരു രസത്തിനു പാടിയും, (താൻ
നാലാറുവാരമവിടങ്ങനെ താമസിച്ചു.

കണ്ണീററിലേവരെയുമാഴ്ത്തുവതിന്നു വന്നു
തൊണ്ണൂററിയൊമ്പതിതി വിശ്രുതമാകുമാ- (ണ്ടെ!
നന്നായി, മേടമിരുപത്തൊട്ടുമൂന്നുമൊത്തു
വന്നായിതോ? കഠിനപാപമിതെങ്ങൊത്തു- (ക്കം!!

ദീനതപം കലരാതഹോ! മഹിതന-
ന്നപ്പത്മനാഭാഖ്യനാം
പ്രാണാതിപ്രിയമാന്ന ശിഷ്യമണിതൻ
ഹസ്താവലംബത്തൊട്ടം
താനേമെല്ലെയെണീററുനേക്കശരിയായ്
പത്മാസനത്തിൽ ദൃഢ-
ധ്യാനത്തോട്ട കുറച്ചിരുന്നു പരചി-
ദ്ധാമത്തിലാമഗ്നനായ്.

---

"സസ്യഭുക്കുകളും, പൂൎണ്ണഅഹിംസകരെന്നു് ആരും വാദിക്കുന്നില്ല. ഹിംസകരിൽ നിന്നു് ഒന്നുരണ്ടു പടി താണവരും, അത്രയും അഹിംസയിൽ മേല്പോട്ടു കയറിയവരും എന്നു അവരെപ്പററി പറയുന്നുള്ളൂ."

ശ്രീചട്ടമ്പിസ്വാമികൾ.

# ജീവകാരുണ്യനിരൂപണം

## ശ്രീ ചട്ടമ്പിസ്വാമികൾ

[ജീവകാരുണ്യവും, അതിന്നാസ്പദമായ അഹിംസയുമായിരുന്നു ശ്രീചട്ടമ്പിസ്വാമികളുടെ ജീവിതാദർശം. ജന്തുഹിംസയെ അദ്ദേഹം കഠിനമായി വെറുത്തു. മത്സ്യമാംസാദികൾ പാകംചെയ്യുന്ന വീടുകളിൽനിന്ന് ആഹാരം കഴിക്കയില്ലെന്നുള്ളതു് അദ്ദേഹത്തിന്റെ ഒരു ദൃഢനിഷ്ഠയായിരുന്നു. അതു് കേവലം വൈകാരികമായ ഒരു വെറുപ്പുമാത്രമായിരുന്നില്ല; അഗാധമായ ആത്മബോധത്തിന്റെ ഫലമായിട്ടുള്ള വാസനതന്നെയായിരുന്നു. മനുഷ്യനും ജന്തുക്കളും തമ്മിൽ സ്വാമികൾക്കു പറയത്തക്ക ഭേദബുദ്ധിയില്ലായിരുന്നു. മനുഷ്യരോടു പെരുമാറുന്നവിധംതന്നെ അദ്ദേഹം ജന്തുക്കളോടും പെരുമാറിവന്നു. അവയ്ക്കും അദ്ദേഹത്തോടു സ്നേഹമായിരുന്നു. ആ നിലയ്ക്കു് ജന്തുക്കളെ ഹിംസിക്കുന്നതും അവയുടെ മാംസം ഭക്ഷിക്കുന്നതും അദ്ദേഹത്തിനു സഹിക്കാൻ കഴിഞ്ഞില്ല. ഹിംസാബുദ്ധിയെ ഉച്ചാടനംചെയ്യാൻ അവിടുന്ന് ആത്മാർത്ഥമായി അഭിലഷിച്ചു; പരിശ്രമിച്ചു. അതിന്റെ ഒരു നിദർശനമാണ് താഴെ ഉദ്ധരിക്കുന്ന ലേഖനം. ജന്തുഹിംസ ലോകത്തിൽ അനിവാര്യമാണ്, അതു് വേണ്ടെന്നുവയ്ക്കുക അപ്രായോഗികമാണ്; എന്നൊക്കെ ഘോഷിക്കുന്നവരുടെ വാദങ്ങളെ സഹജമായ യുക്തിവാദപടുതയോടെ ഖണ്ഡിച്ചുകൊണ്ടെഴുതിയിട്ടുള്ള ഈ ലേഖനം അപൂർണ്ണമാണെങ്കിലും വിജ്ഞേയമായിട്ടുണ്ട്.] പ്രസാ:

### I

"ആചാര്യഃ സർവചേഷ്ടാസു ലോക ഏവ ഹി ധീമതാം" എന്നാണല്ലോ പ്രമാണം. അതിനാൽ പ്രസ്തുത വിഷയത്തെക്കുറിച്ചുള്ള നിരൂപണത്തിലും ആദ്യം പ്രകൃതിയെത്തന്നെ പരിശോധിക്കാം. മാംസഭുക്കുകൾക്കും സസ്യഭുക്കുകൾക്കും പ്രകൃതികൊണ്ടും ആകൃതികൊണ്ടും വ്യത്യാസം കാണുന്നുണ്ട്. മനുഷ്യൻ ഇതിൽ ഏതു വർഗ്ഗമാണെന്നു നോക്കുക. മാംസഭുക്കുകളായ മൃഗങ്ങൾക്ക് വീരപ്പല്ലുകൾ കാണുന്നു. മനുഷ്യനും അപ്രകാരം നാലു പല്ലുകൾ കാണുന്നുണ്ട്. അതുകൊണ്ട് മനുഷ്യനെ മാംസഭുക്കായിട്ടാണ് സൃഷ്ടിച്ചിരിക്കുന്നത്. ജന്തുക്കളെ ജനിപ്പിച്ചിരിക്കുന്നതു മനുഷ്യരുടെ ഉപയോഗത്തിനു വേണ്ടിയാണ്. മത്സ്യം, മാംസം, മുട്ട ഇവ വളരെ രുചിയുള്ളതും, ശരീരശക്തിയെ വർദ്ധിപ്പിക്കുന്നതും സുഖകരവും രോഗശമനത്തിനു ഔഷധരൂപേണ പ്രയോജനപ്പെടുന്നതും ആണ്; പിശാചുപ്രീതി, ബാധോപദ്രവങ്ങൾ മാറുക, അമ്മൻകൊട, കുരുതി മുതലായ ഉഗ്രമൂർത്തി പൂജ, ശക്തിപൂജ, (വാമമാർഗ്ഗം) മന്ത്രമൂർത്തി, മറുതാ, ഒറ്റമുലച്ചി, പച്ചത്തോലാട്ടി, വെണ്ണീറുകുട്ടത്തി, നിണമാടൻ, ശങ്കലിഭൂതത്താൻ ഇത്യാദി മൂർത്തികൾക്ക് പലതരത്തിലുള്ള കൊട്ടതി, ക്ഷുദ്രകർമ്മങ്ങൾ, തച്ചുബലി, തറവാട്ടുകളിലെ കലശംവെയ്പ്പ്, പിതൃശ്രാദ്ധം (മനുസ്മൃതി നോക്കുക) അങ്ങേഅറ്റം മഹാബ്രാഹ്മണരുടെ പലവകയാഗങ്ങൾ, ആനയ്ക്കു കബളം, കടുവാവേഷം, പണ്ടിക, ഇഷ്ടമുള്ള പട്ടികൾക്കും പൂച്ചകൾക്കും കൊടുക്കുക, മദ്യപന്മാർക്ക് തീററി ഇങ്ങനെയുള്ള സംഗതികൾക്കായിട്ട് ലോകത്തിൽ പലതരത്തിലുള്ള അസംഖ്യം കോടി ചരജന്തുക്കൾ അഹോരാത്രം മനുഷ്യരാൽ ഹിംസിക്കപ്പെട്ടുവരുന്നു. ഈ ഹിംസകളെല്ലാം മനുഷ്യർക്കു സാധാരണ നിവാര്യ

ങ്ങളും അവർ മനഃപൂർവ്വം ചെയ്തുവരുന്നവയുമാണ്. ഇതിലേക്ക് ആരെങ്കിലും ആരെയെങ്കിലും കുററപ്പെടുത്തിയിട്ടുണ്ടോ? കുററപ്പെടുത്തുന്നുണ്ടോ? കേൾപ്പോരും കേൾവിയുമുണ്ടോ?

ഈവക ഹിംസകളിൽ നിന്നൊഴിയാമെന്നു വെച്ചാൽത്തന്നെ മനുഷ്യന് അഹിംസകപ്പട്ടം കിട്ടുമോ? ഇല്ലില്ല, ഒരിക്കലുമില്ല. എന്തുകൊണ്ടെന്നാൽ "ഞങ്ങൾ മാംസഭുക്കുകളല്ല; സസ്യഭുക്കുകളാണ്. സസ്യങ്ങൾക്ക് ജീവനില്ലാത്തതിനാൽ ഞങ്ങൾ അഹിംസകന്മാരാണ്" എന്നു ഡീക്കു പറയുന്ന മിടുക്കന്മാർ മാംസത്തോട് ഏററവും അടുത്ത പാൽ നെയ്യ് മുതലായവയെ പതുക്കെ സസ്യവർഗ്ഗത്തിലേക്കു കടത്തിവിട്ടു സ്വീകരിച്ചുവരുന്നു. അതു ശരിയല്ല. പാലുകുടിക്കാമെങ്കിൽ മാംസവും തിന്നാം. മാംസഭക്ഷണംകൊണ്ടു സ്വഭാവം ക്രൂരമായിത്തീരുന്നു എന്നു ചിലർ പറയുന്നതും ശരിയല്ല. എത്ര മാംസം തിന്നിട്ടാണ് സർപ്പത്തിൻെറ സ്വഭാവം ക്രൂരമായിത്തീർന്നതു്? അതു കാററിനെ അല്ലയോ ഭക്ഷിക്കുന്നതു്? സസ്യങ്ങൾക്കു ജീവനും വേദനയും ഇല്ല എന്നു പറയുന്നതും ശരിയല്ല. അതുകൾക്ക്, വേദനയറിയുന്നതിനു ശക്തിയുണ്ടെന്നുള്ളതിനനുസരണമായ വികാരങ്ങളുണ്ടെന്നും, മദ്യപാനം നിമിത്തം അവയ്ക്കു ലഹരിയുണ്ടാകുന്നുണ്ടെന്നും ശാസ്ത്രജ്ഞന്മാർ ഇപ്പോൾ കണ്ടുപിടിച്ചിരിക്കുന്നു. അതിനാൽ ചരങ്ങളെപ്പോലെതന്നെ അചരങ്ങളായ വൃക്ഷം, ചെടി, ധാന്യം മുതലായവയ്ക്കും ജീവനുണ്ട്. ആ സ്ഥിതിക്കു സസ്യങ്ങൾ മാത്രം ഭക്ഷിച്ചു ജീവിച്ചാലും ഹിംസകൻതന്നെ. അതു മാത്രമല്ല കൃഷി, സഞ്ചാരം, അടിച്ചുതളി, വിളക്കുവയ്പ്, കറിക്കുവെട്ടൽ, നെല്ലുകുത്തൽ, ഇരിപ്പ് കിടപ്പ്, ഇതുകൾ നിമിത്തം തവള, പുഴ, എറമ്പ് മുതലായി എത്രയോ കോടി ചരജന്തുക്കൾ നശിക്കുന്നു. എന്നുവേണ്ട, പാൽകുടിക്കൽ, ജലപാനം, ശ്വാസോച്ഛ്വാസം, ഭേദി (വയറിളക്കൽ) എന്നീ കൃത്യങ്ങൾ പോലും അതികൃശങ്ങളായ അസംഖ്യം ജീവാണുക്കളുടെ ഹിംസയ്ക്കു ഹേതുവാകുന്നു. ഒരു മതവും ഒരു മതസ്ഥനും ഹിംസയെ അനുവദിക്കാതെയും ചെയ്യിക്കാതെയും ചെയ്യാതെയും ഇരിക്കുന്നില്ല. ആദ്യം മാംസം ഭക്ഷിച്ചുവന്നു് പിന്നീട് വേണ്ടെന്നുപേക്ഷിച്ചിരുന്ന ചില മാന്യന്മാരെ മഹാപണ്ഡിതന്മാരായ സന്യാസിശ്രേഷ്ഠന്മാർ യുക്തിയുക്തം വ്യവഹരിച്ചുപദേശിച്ചു രണ്ടാമതും മാംസഭക്ഷകന്മാരാക്കിയതായി കേൾവിയുണ്ട്. മാന്യമഹതികളായ അമ്മമാർ പലരും ഈ ഉപദേശം അനുസരിച്ച് സമാധിക്കു ശരീരബലം വേണമെന്നും അതിനു മാംസഭക്ഷണം അത്യാവശ്യമാണെന്നും ഇതിനു മടിക്കുന്നവർ മഹാപാപികളാണെന്നും ഞങ്ങൾ അക്കൂട്ടരല്ലെന്നും വ്യവഹരിക്കുന്നുണ്ടെന്നും കേൾവിയുണ്ട്. (പ്രബുദ്ധകേരളം പ്രമാണം)

ഇക്കാലത്തേക്കെന്നല്ല ഏതു കാലത്തും ആക്ഷം ഈ സംഗതിയെപ്പററി ഇതിലപ്പുറം ശ്രുതിയുക്താനുഭവങ്ങൾ എന്താണു വേണ്ടതു്? ഇനി മൃഗാദി ജന്തുക്കളെ നോക്കിയാലോ? തവള ഈച്ചയെ പിടിച്ചു തിന്നുന്നു. ചേര തവളയെ, പന്നി ചേരയെ, പല്ലി ചിലന്തിയെ, വലിയ മത്സ്യങ്ങൾ ചെറിയ മത്സ്യങ്ങളെ ഇങ്ങനെ പറഞ്ഞുകൊണ്ടുപോയാൽ അവസാനിക്കയില്ല. അതിനാൽ ഇവിടെ ചുരുക്കുന്നു.

ഇപ്രകാരം ഭൂമി, ആകാശം, ജലം മുതലായവയിൽ സഞ്ചരിക്കുന്ന കുറഞ്ഞ ബലമുള്ള അസംഖ്യം ചരജന്തുക്കളെ അപ്രകാരംതന്നെ ഭൂജലാകാശാദികളിൽ സഞ്ചരിക്കുന്ന കൂടുതൽ ബലമുള്ള സിംഹനക്രഗൃദ്ധ്റാദികളായ അസംഖ്യം ചരജന്തുക്കൾ നിരന്തരം ഹിംസിച്ചുകൊണ്ടുതന്നെയിരിക്കുന്നു. മനുഷ്യരോ മററു ജന്തുക്കളോ സമീപത്തുചെന്നാൽ പെട്ടെന്നു ശരീരത്തിൽ കേറിച്ചുററി രക്തമാംസങ്ങളെ അപഹരിക്കുന്ന ചില വള്ളികളും സമീപജന്തുക്കളെ ഊർദ്ധ്വ

മുഖം വികസിച്ച് ഉള്ളിലേയ്ക്കാകർഷിച്ച് രക്തമാംസാദികളെ ഹരിച്ചെടുത്തുകൊണ്ട് നുറുങ്ങിയ അസ്ഥികളെ ഊക്കോടുകൂടി വെളിയിലേക്ക വിസൎജ്ജിക്കുന്നതും വാഴയുടെ ആകൃതിയിലുള്ളതുമായ ചില ചെടികളും ദ്വീപാന്തരങ്ങളിൽ ഉള്ളതായി അറിയുന്നു. അതിനാൽ ഏതെങ്കിലും ഒരു ജന്തുവിൻെറ ശരീരം മറെറാരു ജന്തുവിനു ഭക്ഷണസാധനമായിട്ടല്ലാതെ കാണുകയില്ലെന്നു നിശ്ചയം. ഒരു ജന്തുവിനു മറെറാരു ജന്തുവിനെക്കണ്ടാൽ അതു തനിക്കു ഭക്ഷണസാധനമാണെന്നുള്ള അറിവും അതിനെ കൊല്ലുന്നതിനുള്ള ക്രൂരസ്വഭാവവും, കൂട്ടതൽ ശക്തിസാമഗ്രികളും, മറേറ ജന്തുവിന് അളവററ ഭയവും വേദനയും ഉണ്ടായിരുന്നിട്ടും അതു കൊല്ലപ്പെടുന്നതിനു തക്കവണ്ണം മാത്രം ശക്തിസാമഗ്രികളും കൊടുത്തും ഇപ്രകാരമുള്ള അസംഖ്യകോടി ജന്തുക്കളെ സൃഷ്ടിച്ച് വെവ്വേറെ സ്ഥലങ്ങളിലിരുത്താതെയും ഒരു സ്ഥലത്ത് അല്ലെങ്കിൽ ഒരു ലോകത്ത് ഒരുമിച്ചിടകലൎന്നു വാസംചെയ്യുമാറുതന്നെ ആക്കി വച്ചിരിക്കുന്നതിനേയും സൎവ്വസൃഷ്ടികൎത്താവായ ഈശ്വരൻ സൎവ്വജ്ഞൻ, സൎവ്വശക്തൻ എന്നുള്ള ആപ്തവാക്യങ്ങളേയും നമ്മുടെ വിശ്വാസങ്ങളേയുംകുറിച്ച് ഉററുനോക്കുമ്പോൾ അതിക്രൂരങ്ങളായ ഹിംസകൾ, മഹാവേദനകൾ, ഭയകമ്പരോദനങ്ങൾ ഇവ എല്ലാസ്ഥലങ്ങളിലും എപ്പോഴും ഇടവിടാതെ ഉണ്ടായി നിറഞ്ഞുകൊണ്ടിരിക്കണമെന്നാണ് സൎവ്വകൎത്താവിൻെറ സൃഷ്ടിയുടെ ഉദ്ദേശ്യമെന്നു സമ്മതിക്കാനേ ന്യായംകാണുന്നുള്ളു.

ഈശ്വരനുതന്നെയോ, അല്ലെങ്കിൽ പ്രകൃതിക്കോ ഈ അതിക്രൂരതകളും കഷ്ടപ്പാടുകളും കണ്ടിട്ട് അല്പംപോലും ആൎദ്രതയില്ലെന്നുതന്നെയല്ല കണ്ടുകണ്ടു രസിച്ചുകൊണ്ടിരിക്കുന്നതായിട്ടുംകൂടി തോന്നുന്നു. എല്ലാംകൊണ്ടും നിരൂപിച്ചുനോക്കിയാൽ ഒരുവനും ഒരിക്കലും ഒരിടത്തും ഒരുവിധത്തിലും ഒന്നിനേയും കൊല്ലാതിരിക്കാൻ കഴികയില്ലെന്നു നിശ്ചയമാണ്. അതിനാൽ ഒരുവിധത്തിലും സാധ്യമല്ലാത്ത ഒരു സംഗതിയെ ഒരു നടപടിയാക്കിത്തീൎക്കുവാൻ ബുദ്ധിയുള്ളവരാരും തുനിയുകയില്ല.

എളുപ്പത്തിൽ ഒക്കുകയില്ലെങ്കിലും വളരെ പ്രയാസപ്പെട്ടുനോക്കിയാൽ നടന്നെന്നു വന്നേക്കാം എന്നു സന്ദേഹത്തിനെങ്കിലും അവകാശമുള്ള കാൎയ്യത്തെ സംബന്ധിച്ചല്ലാതെ,എത്ര പ്രയാസപ്പെട്ടാലും നടക്കുകയില്ലെന്നു നിശ്ചയമായിക്കാണുന്ന സംഗതിയെ സാധിപ്പാൻ പ്രയാസപ്പെടണമെന്ന്, എങ്ങിനെയുള്ള ആൾക്കും, മറെറാരാളോടു പറയാൻ പാടില്ലെന്നുള്ളതോ പോകട്ടെ, നിരൂപിക്കാൻപോലും പാടില്ലാത്തതാണ്. ഹിംസ പാടില്ലെന്നുപറയാൻ ഒരുവിധത്തിലും ഹിംസയില്ലാത്തവൻ വേണമല്ലോ. അങ്ങിനെയുള്ളവർ ഇല്ലതാനും. ഹിംസയുള്ളവൻ പറഞ്ഞാൽ ഉന്മത്തപ്രലാപസദൃശം ആരും വകവയ്ക്കയില്ല. അതിനാൽ ഹിംസ പാടില്ലെന്നു പറവാൻ ലോകത്തൊരുവനുമില്ല. ഹിംസിക്കാമെന്നു ആൎക്കും പറകയും ചെയ്യാം.

## II

ലോകത്തുള്ള ഒരുവനും ഒരിടത്തും ഒരുവിധത്തിലും ഒന്നിനേയും കൊല്ലാതിരിക്കാൻ കഴിയാത്തതുകൊണ്ടു ഹിംസയ്ക്കായിട്ടാണ് പ്രപഞ്ചസൃഷ്ടി എന്നാണെങ്കിൽ, എല്ലാപേരുംകൂടി എല്ലായിപ്പോഴും എല്ലായിടത്തും എല്ലാവിധത്തിലും ശ്രമിച്ചാലും അല്പനേരത്തേയ്ക്കെങ്കിലും എല്ലാവറേറയും ഹിംസിക്കാൻ കഴികയില്ലല്ലോ. ജനനത്തിലകപ്പെടുന്നതിനെയെല്ലാം ആരും കൊന്നില്ലെങ്കിലും സ്വാഭാവികമായിട്ടു മരണം സംഭവിക്കുന്നു. അതിനാൽ പ്രകൃതിസൃഷ്ടി ഹിംസയ്ക്കായിട്ടല്ല. അത്രയുമല്ലാ അല്പനേരമെങ്കിലും അനങ്ങാതേയും മിണ്ടാതേയും ഭക്ഷിക്കാതേയും ശ്വാസമടക്കിക്കൊണ്ട് ഇരിക്കാമെങ്കിൽ അത്രയുംനേരം അഹിംസകനായിരിക്കാൻ കഴിയുകയും ചെയ്യും. കട്ടി

കളല്ലാത്തവക്കെല്ലാം ഇതു കഴിയുന്നതാണ്. അതിനാൽ എല്ലാററിനേയും ഹിംസിക്കാനല്ല ഹിംസിക്കാതെ ഇരിക്കാനാണ കഴിയുന്നതു്. ആട്ടമാട്ട മുതലായ ജന്തുക്കൾ മനുഷ്യക്കും മററും കൊന്നുതിന്നുവാനുള്ളവയാണെന്നും, തിന്നുമെന്നും ഉള്ള ബുദ്ധിയും, അതിലേക്കുതക്ക ശക്തിയും മനുഷ്യാദികൾക്കും, അളവററ വേദന, ഭയം, അതിൽനിന്നു രക്ഷപ്പെടണമെന്നുള്ള അത്യാഗ്രഹം ഇവയെല്ലാം എപ്പോഴും ഉണ്ടായിരുന്നിട്ടും അതു ഫലപ്പെടാതെ കൊല്ലപ്പെടാൻ (മരിക്കാൻ) ഉള്ള ശക്തിമാത്രം മൃഗാദികൾക്കു സിദ്ധിച്ചിരിക്കുന്നു. അതുപോലെ മനുഷ്യാദികൾ അവയെ ഭക്ഷിച്ചുവരുന്നതു് സാധാരണയായിരിക്കയാൽ മനുഷ്യാദികൾക്കായിട്ടാണ് മൃഗാദികൾ സൃഷ്ടിക്കപ്പെട്ടതു് എന്നാണെങ്കിൽ സിംഹം, കടുവ, പുലി മുതലായവ മനുഷ്യരേയും മററും പിടിച്ചു തിന്നുന്നതു് സ്വാഭാവികമായിരിക്കുന്നതുകൊണ്ടു് അവയ്ക്കായിട്ടാണ മനുഷ്യാദിയെ സൃഷ്ടിച്ചതു് എന്നും വിചാരിക്കണം. അത്രതന്നെയുമല്ല; സിംഹാദികൾക്കു ഹിംസയ്ക്കായി അവയുടെ കരചരണാദ്യവയവങ്ങളല്ലാതെ തോക്കു്, വാൾ, കുന്തം മുതലായ അന്യ ആയുധങ്ങളോ ഭക്ഷിക്കുന്നതിലേക്കു പാകംചെയ്യാൻ അടുപ്പു്, തീയു്, ഉപ്പു്, പലവ്യഞ്ജനം മുതലായവ ഒന്നുംതന്നെ വേണ്ടതാനും. അതിനാൽ ഇതാണ സാധാരണ ശരിയായിട്ടുള്ളതു്. മനുഷ്യനു മാംസഭക്ഷണം ആദ്യം വെറുപ്പും ചിരപരിചയത്താൽ പിടിച്ചതുമാണ്. സിംഹാദികൾക്കങ്ങനെയല്ല. അതുകൊണ്ടു മൃഗങ്ങൾക്കാഹാരമായിട്ടാണ് മനുഷ്യരെ സൃഷ്ടിച്ചതു്, എന്നു വിചാരിക്കരുതോ?

ഇവിടെ ഹിംസയേ പാടൊള്ളു അഹിംസ പാടില്ല എന്നു യുക്തിപൂർവ്വം വ്യവസ്ഥാപിച്ച ഹിംസാവാദി അഹിംസയെ ഒരു ദേശസഞ്ചാരം ചെയ്തു വരുവാനായി ആജ്ഞാപിച്ചയച്ചുവെന്നിരിക്കട്ടെ. അതനുസരിച്ചു ഹിംസ പുറപ്പെട്ടു. ഇന്നമാസം ഇത്രാം തീയതിമുതൽ ഇന്നയിന്ന ദിക്കിൽ ഇത്രഇത്ര താമസിച്ചു് ചുററിസഞ്ചരിക്കാനായിട്ടു് ഹിംസാമൂർത്തി പുറപ്പെട്ടിരിക്കുന്നു എന്നറിഞ്ഞു അതാതു ദിഗ്വാസികളായ ആബാലവൃദ്ധം ജനങ്ങൾ ഹിംസ ആ ദിക്കിൽ കടക്കുന്നതിനു മുമ്പുതന്നെ പ്രാണഭയത്തോടുകൂടി പിടച്ചുടിച്ചു് നിലവിളിച്ചുകൊണ്ടു് അന്യദിക്കിലേക്കു ഓടിയൊളിച്ചു തുടങ്ങി. കാണപ്പെട്ടവരെല്ലാം വേദനയനുഭവിച്ചു് മരിക്കയും ചെയ്തു. ഒരിടത്തെങ്കിലും അതിനെ ദർശിക്കാനോ സല്ക്കരിക്കാനോ ഒരു ജന്തുവിനെപ്പോലും കാണാതെ ചെല്ലുന്ന ദിക്കെല്ലാം ശൂന്യമടഞ്ഞിരിക്കുന്നതിനെക്കണ്ടു ഭഗ്നോത്സാഹമായി നിരാശപ്പെട്ടുകൊണ്ടു "എന്നെ എല്ലാ ജീവികളും വെറുത്തോടിയതല്ലാതെ ഒരെണ്ണംപോലും ജീവനോടുകൂടി നേരേ നില്ക്കുന്നില്ല; എൻെറ വശം പറയുന്നതിനു ലോകത്തിൽ നീ ഒരാളേയുള്ളു. ഇതാ എന്നെ സ്വീകരിച്ചുകൊള്ളുക" എന്നു് പ്രത്യക്ഷത്തിൽ അവൻെറ നേരേ പാഞ്ഞു ചെന്നപ്പോൾ "അയ്യയ്യോ! എൻെറ നേരെ അടുത്തു വരരുതേ! എന്നെ വിട്ടേക്കണേ!" എന്നു നിലവിളിച്ചുകൊണ്ടു ഹിംസാവാദി ഹിംസയെ ഉച്ചാടനം ചെയ്യാനുള്ള മാർഗ്ഗം തേടി ഓടി.

അവൻ ഹിംസയെ അനുവദിച്ചു് അന്യന്മാരോടു പറഞ്ഞിട്ടുള്ള ന്യായങ്ങളും അതിലധികവും ആ ഹിംസതന്നെ പറഞ്ഞു സ്ഥാപിച്ചിട്ടും അവയെ കേട്ടിട്ടുംകൂടി ആ ഹിംസാവാദി തിരിഞ്ഞു നിന്നില്ല. അവൻ ഓടിയതു് അഹിംസയെ അന്വേഷിച്ചാണ്. ഹിംസ ആകാമെന്നു പറയുവാൻ ഹിംസയെ ഏററു സമ്മതിക്കുന്ന ഒരുവനോ ഒരു ജന്തുവെങ്കിലുമോ ലോകത്തിലില്ല. അതിനാൽ ഹിംസ ആകാമെന്നു പറവാൻ ഒരുത്തനും അധികാരമില്ല. പാടില്ലെന്നു പറവാൻ സകല ജീവികൾക്കും അധികാരമുണ്ടു്.

അപ്രകാരംതന്നെ അഹിംസാവാദിയുടെ ആജ്ഞപ്രകാരം അഹിംസ പുറ

പ്പെട്ടു. ഇതറിഞ്ഞു ജനങ്ങൾ, ഭവനങ്ങൾ, തെരുവുകൾ, എന്നു വേണ്ട നാടെങ്ങും തോരണം, മംഗളദീപം, നിരമാല, കുല വാഴ, നിറപറ മുതലായവകൊണ്ട് അലങ്ക രിച്ചിട്ട് എല്ലാവരും കളിച്ചൊരുങ്ങി, അഷ്ട മംഗല്യം, പുഷ്പവൃഷ്ടി, മംഗളവാദ്യം, വായ്ക്കു രവ, ആർപ്പുവിളി, 'അഹിംസാദേവി ജയി ക്കട്ടെ! ജയിക്കട്ടെ!' എന്ന ഘോഷം ഇവ സഹിതം ചെന്ന് എതിരേററു സല്ക്കരിച്ചി രുത്തി പൂജിച്ചു; വിട്ടയയ്ക്കുന്നതിനു ഒരു ജന്തു വിനും മനസ്സില്ല. ഇങ്ങിനെ ചെന്ന് അഹിം സാവാദി കണ്ടപ്പോൾ ആനന്ദാശ്രുപൂർണ്ണ നേത്രനായിട്ടു ഓടിച്ചെന്നാശ്ലേഷിച്ചു സകല പേരും എല്ലാ ജന്തുക്കളും അഹിംസയെ അന്വേഷിച്ചു അപേക്ഷിച്ചു, ധ്യാനിച്ചു കഴിച്ചുകൂട്ടുന്നതിനാൽ സകലരും അഹിംസ വേണമെന്നു പറയുന്നവരാണെന്നു സിദ്ധമാ കുന്നു.

ഇനി ലോകന്യായപ്രകാരം മാംസഭ ക്ഷകന്മാരേയും സസ്യഭുക്കുകളേയും എങ്ങിനെ യുള്ളവരെന്നു പറയാമെന്നും, ന്യായപ്ര കാരം അവൎക്കു എങ്ങിനെയുള്ള അനുഭവ ത്തിനാണവകാശമുള്ളതെന്നും നോക്കാം. മൃഗചരിത്രാചാര്യന്മാർ മാംസഭക്ഷകളായ സിംഹം, കടുവാ മുതലായ ജന്തുക്കളെ ദുഷ്ട മൃഗങ്ങളെന്നും സസ്യഭുക്കുകളായ പശു, ആട്, മാൻ മുതലായവയെ സാധുമൃഗങ്ങ ളെന്നും പറഞ്ഞുവരുന്നു. എന്നാൽ സിംഹാദികൾക്കു സ്വാഭാവികമായി മാംസ മേവേണ്ടു. പ്രയാസപ്പെട്ടാലും വല്ലപ്പോഴും അതിനു മാംസമേകിട്ടുകയുള്ളു. നമുക്കോ മാംസാഹാരം കഷ്ടപ്പെട്ടു പരിചയിക്കേ ന്നതും എളുപ്പത്തിൽ ലഭിക്കാത്തതുമാണ്. നമ്മെപ്പോലെയാണ് അന്യജന്തുവിനു വേദനയെന്നുള്ള വിവേകവും മനുഷ്യ നാണുള്ളത്. അതുകൊണ്ടു ദുഷ്ടമൃഗങ്ങൾ അല്പവും കുററവാളികളല്ല. ഈ മനുഷ്യ നാണ് എല്ലാ കുററങ്ങളുമുള്ള ദുഷ്ടദ്രോഹി. ന്യായസ്ഥനായ മൃഗത്തിനു 'ദുഷ്ട' എന്ന വിശേഷണം കൊടുത്തസ്ഥിതിക്കു മനു ഷ്യനു 'ദുഷ്ടദുഷ്ട' എന്ന വിശേഷണംകൊടു ക്കണം. സിംഹാദികൾ വിശക്കുമ്പോൾ വളരെ കാത്തിരുന്നു എന്തിനെയെങ്കിലും കിട്ടിയാൽ ക്ഷണംകൊണ്ടു കാൎയ്യം കഴിക്കും. മനുഷ്യനാകട്ടെ, മോഷ്ടിച്ചോ, ബലാൽക്കാ രമായോ, വിലയ്ക്കുവാങ്ങിയോ, മുൻകൂട്ടി ക്കൊണ്ടുവന്നു പട്ടിണിയിട്ട്, വേലയെടു പ്പിച്ചു, കഷ്ടപ്പെടുത്തി, ചിത്രവധം ചെയ്യു കയാണ്. ആ സ്ഥിതിക്കു ഇവനെ വള രെവളരെ കൂടുതൽ ദുഷ്ടനെന്നു പറയണം. മൃഗം മറെറാന്നിനെ ഉപദേശിച്ചു മാംസം തീററാറില്ല. മനുഷ്യരോ, ഇതു കഷ്ടമെന്നും, വേണ്ടെന്നും കരുതി കൊല്ലാതിരിക്കുന്നവ രോട് ദുർന്യായങ്ങൾ പറഞ്ഞു കൊല്ലിക്ക കൂടി ചെയ്യുന്നുണ്ട്. അതിനാൽ ഇവനു അസംഖ്യം ദുഷ്ടപ്പട്ടം കൊടുക്കണം. അ ന്യൻ ഇവനോട് എങ്ങനെ പെരുമാറാ നാണ് ഇവൻെറ ന്യായം സമ്മതിക്കുന്ന തെന്നു നോക്കാം. സാധുമൃഗത്തിനെ വധി ക്കാമെന്നുള്ള ഇവൻെറ ന്യായം ദുഷ്ടമൃ ഗത്തെ ക്രൂരമായി വധിക്കാമെന്നും ആ മുറയ്ക്കു, അനേകകാരണങ്ങളാൽ ദുഷ്ടമൃഗ ത്തെക്കാൾ വളരെ ദുഷ്ടനായ ഇവനെ കുറേ ശ്ശെ കുറേശ്ശെ വേദനപ്പെടുത്തി അതിക്രൂര മായികൊന്നാലും മരിയാദയില്ലെന്നാണ ല്ലോ വന്നുചേരുന്നതു്. ഇങ്ങനെയുള്ള മനു ഷ്യനു ആരു് എന്തുപദ്രവംചെയ്താലും ദോഷമില്ലെന്നു്, അവൻെറ ഹിംസാന്യാ യംകൊണ്ടുതന്നെ സിദ്ധിക്കുന്നു.

"പാൽ നാം ഉപയോഗിക്കുന്നു. അ തിൽ അനേകകോടി ജീവാണുക്കളുണ്ടെന്നു് ശാസ്ത്രീയരീതിയിൽ പരീക്ഷിച്ചറിഞ്ഞിരി ക്കുന്നു. അവയെ കൊല്ലാതിരിക്കാൻ കഴി യുമോ? പാൽ വേണ്ടെന്നുവെയ്ക്കാം. വായുവിലും അതുപോലെ ജീവാണുക്കൾ ഉണ്ടല്ലോ; അവയെ കൊല്ലാതിരിക്കുന്നതെ ങ്ങനെ? അതിനാൽ ശുദ്ധമായ അഹിംസ യെപ്പററി ഊഹിക്കാൻതന്നെ പ്രയാസം. എന്നാൽ നാം മനഃപൂർവ്വമായി യാതൊരു ജീവിയേയും അകാരണം ഉപദ്രവിക്കയി

ല്ലെന്നു് നിർബന്ധമുണ്ടായിരിക്കണം", എന്നു് ഒരു വാദം ഇതു ശരിയാണെന്നു തോന്നുന്നില്ല. കാരണംകൂടാതെ മനഃപൂർവ്വം ഉണ്ടാകയില്ല. കാരണമുള്ളിടത്തേ മനഃപൂർവ്വമുള്ളു. "പ്രയോജനമനുദ്ദിശ്യ ന മന്ദോപി പ്രവർത്തതേ" എന്നാണല്ലൊ പൂർവ്വികമഹാന്മാരുടെ മതം.

തോക്കും നിറച്ചുവെച്ചു വൃക്ഷത്തിലിരിക്കുന്ന തന്റെമുൻപിൽ, ഒരു കടുവാ വരികയും ഈ കടുവാ എന്നെ കൊല്ലും; കൊന്നാൽ വളരെക്കാലം ജീവിച്ചിരിക്കണമെന്ന അത്യാഗ്രഹം ഫലിക്കയില്ല. അക്കാരണത്താൽ ഇതിനെ കൊല്ലണം എന്ന വിചാരം പൊടുന്നനെ ഉണ്ടാകയും അതിനെ വെടിവെച്ചു കൊല്ലുകയുംചെയ്തു എന്നിരിക്കട്ടെ. ഇതിൽ 'കൊല്ലും' 'വളരെക്കാലം ജീവിച്ചിരിക്കണം' ഇതുകൾ രണ്ടും കാരണങ്ങൾ. കൊല്ലണമെന്നുള്ള വിചാരം മനഃപൂർവ്വം. ഇനി, ആടിന്റെ മാംസം തിന്നണമെന്നു് എനിക്കാഗ്രഹമുണ്ടായി. അതിനാൽ അതിനെ കൊല്ലുകയോ കൊല്ലിക്കയോ ചെയ്തു എന്നിരിക്കട്ടെ. ഇതിൽ തിന്നണമെന്നുള്ള ആഗ്രഹം കാരണവും, കൊല്ലണമെന്നുള്ളതു നിർബന്ധവുമായി. ചില കുട്ടികൾ ചില ജന്തുക്കളെ പിടിച്ചു് കൊല്ലുമല്ലോ. അതിലേക്കു് വല്ല കാരണവും പറയാനുണ്ടോ എന്നാണെങ്കിൽ ഇതുപോലെയല്ലെങ്കിൽ വേറെ വിധത്തിൽ ബലമായ കാരണംകാണും. സയൻസുശാസ്ത്രജ്ഞന്മാരെപ്പോലെ കുട്ടികൾക്കും ഈ ജന്തുവിന്റെ അകവും പുറവും കാണണമെന്ന സഹിക്കവയ്യാത്തതായ അതിയായ മോഹം ഉണ്ടാകുന്നു. ഇതുകാരണം ഇതിനെ പിടിച്ചു മുറിക്കണമെന്ന വിചാരം (ഉത്സാഹം) കുട്ടികൾക്കു് മനഃപൂർവ്വം. കുട്ടികളുടെ മനഃപൂർവ്വത്തിനു് ശക്തി കൂടുതലായിരിക്കും. തന്റെ മുൻപാകെ ഹാജരാക്കപ്പെട്ട കുററക്കാരന്റെ മേൽ കുററം തെളിഞ്ഞാൽ അവനെ ശിക്ഷിക്കണമെന്നു ജഡ്ജി വിചാരിക്കുന്നു. കുററമില്ലെന്നാണു തെളിയുന്നതെങ്കിൽ ശിക്ഷിക്കണമെന്നുള്ള മനഃപൂർവ്വം നശിച്ചുപോകുന്നതാണു്. അപ്പോൾ കുററമില്ലെന്നുള്ളതു കാരണവും ശിക്ഷിച്ചുകൂടാ എന്നുള്ളതു മനഃപൂർവ്വവുമായി. ഇതിനാൽ എന്തെങ്കിലും ഒരു കാരണമുണ്ടെങ്കിലേ ഒരുവനിൽനിന്നു ഹിംസയുണ്ടാകയുള്ളു എന്നു ന്യായംകൊണ്ടു സിദ്ധിക്കുന്നു.

തീരെ മാംസഭുക്കല്ലാത്തവനും ഒന്നിനേയും ഹിംസിക്കരുതെന്നു നിർബന്ധമായ കരുതലോടുകൂടി സൂക്ഷിച്ചു നടക്കുന്നവനുമായ ഒരുവൻ അറിയാതെ, ശ്വാസോച്ഛ്വാസം മുതലായവയാൽ എത്രയോ ജീവികളുടെ നാശത്തിനു കാരണമാകുന്നു. ഇതു കുട്ടികളെപ്പോലെ വളത്തിയും, വിലയ്ക്കുവാങ്ങിയും കൊല്ലുന്നതുപോലെ പാപമാകുകയില്ലല്ലോ. അവ തന്നെ കൊല്ലുമെന്നോ, അവയെ തനിക്കു കൊല്ലണമെന്നോ ഉള്ള കാരണങ്ങളോ മനഃപൂർവ്വമോ ഇല്ല. ഒരുവൻ അറിയാതെ അവന്റെ പുറത്തൊരു മരംവീണു മൃതിപ്പെടുന്നതുപോലെ മാത്രമത്രേ ഇതും. ഈ ഹിംസയെ തടുക്കാൻ മാർഗ്ഗമില്ല. "കാരണം കൂടാതെ മനഃപൂർവ്വമായി ഒന്നിനേയും ഉപദ്രവിക്കരുതു്" എന്നു പറയുന്നതു് വെറും വീൺവാക്കാണു്. അകാരണമായി മനഃപൂർവ്വവും ക്രിയയും ഒരുവനുമുണ്ടാകുന്നില്ല. മടികൂടാതെ യഥേഷ്ടം ഹിംസിച്ചുകൊള്ളട്ടെയെന്നും, ഹിംസിക്കണമെന്നും നിർബ്ബന്ധമായും കരുതിയാണു ഈ വീൺവാക്കു പ്രയോഗിച്ചിട്ടുള്ളതു്.

## III

സസ്യങ്ങൾക്കു ജീവനുണ്ടെന്നും സസ്യഭുക്കുകൾക്കും ഹിംസാദോഷമുണ്ടെന്നും ഉള്ളതിനെക്കുറിച്ചാണു് ഇനി അല്പം പറയുന്നതു്. സസ്യങ്ങൾക്കു ജീവനുണ്ടെന്നു് നമ്മുടെ പൂർവ്വികർ അറിഞ്ഞിട്ടില്ലെന്നു ചിലർ വിചാരിക്കുന്നുണ്ടായിരിക്കാം. ആ വിചാരം അവരുടെ അജ്ഞതയുടെ ഫലം മാത്രമാണു്. ഇവിടെ അതു കണ്ടറിഞ്ഞു്

നരച്ചിട്ടു് കാലം കുറെയായി. ചരാചര ജീവന്മാരെന്ന പേരുതന്നെ പാരമ്പരയായിട്ടിവിടെ നടന്നുവരുന്നതാണു്. പാശ്ചാത്യ പണ്ഡിതന്മാർ ഇപ്പോൾ കണ്ടുപിടിക്കാൻ തുടങ്ങുന്നതേയുള്ളു. അതുകൊണ്ടു് സസ്യങ്ങൾക്കു ജീവനില്ലെന്നോ സസ്യഭുക്കുകൾ പൂർണ്ണഅഹിംസകന്മാരെന്നോ ആരും വാദിക്കുന്നില്ല. ഹിംസകന്മാരിൽനിന്നു് ഒന്നു രണ്ടുപടി താണവരും അത്രയും അഹിംസയിൽ മേല്പോട്ടു കയറിയവരും എന്നേ അവരെപ്പററിപ്പറയുന്നുള്ളു. ജീവജാലങ്ങളുടെ ജ്ഞാനശക്തിയെ അറിഞ്ഞു് അവയെ പുല്ലു്, മരം മുതലായ സ്പർശജ്ഞാനമുള്ള ജീവികൾ, പവിഴപ്പുററു്, കടൽപ്പുററു്, കറയാൽ, എറുമ്പു്, അണ, കൃമി, കടൽച്ചൊറി മുതലായ സ്പർശരസങ്ങളോടു് ഗന്ധത്തെ അറിയുന്ന മൂന്നറിവുള്ള ജന്തുക്കൾ തുമ്പി, വണ്ടു് മുതലായ സ്പർശരസഗന്ധങ്ങളോടു് രൂപത്തേയും അറിയുന്ന നാലറിവുള്ള ജന്തുക്കൾ, മനുഷ്യർ, മൃഗങ്ങൾ മുതലായ സ്പർശരസഗന്ധരൂപങ്ങളോടു് ശബ്ദത്തേയും അറിയുന്ന അഞ്ചറിവുള്ള ജീവികൾ ഇപ്രകാരം വകതിരിച്ചിരിക്കുന്നു. ഇവയിൽ മനുഷ്യനു് ഇഹലോകചിന്തയും പരലോകചിന്തയുമുണ്ടു്. മൃഗാദികൾക്കു് ഇഹലോകചിന്തയേയുള്ളു. വൃക്ഷാദികൾക്കു് കുറഞ്ഞു കുറഞ്ഞു സുഖദുഃഖാനുഭവം മന്ദിച്ചുപോയിരിക്കും. ജ്ഞാനസാധനങ്ങളുടെ ഭേദഗതി നിമിത്തം വൃക്ഷാദികൾക്കു് തമോഗുണംകൊണ്ടു മറയപ്പെട്ടു സുഖദുഃഖരൂപമായി വികസിച്ചുതുടങ്ങക്കത്തവിധത്തിൽ ഉള്ളിൽ അടങ്ങിയിരിക്കയാണു്. അഞ്ചിന്ദ്രിയജ്ഞാനവും ശരിയായ ജ്ഞാനസാധനവുമുള്ള മനുഷ്യനുപോലും സുഷുപ്ത്യവസ്ഥയിൽ ഒന്നും അറിവില്ലാതെ പോകുന്നു. എന്നാലും ആ അവസ്ഥയിൽ ശൂന്യസാമാന്യവിശേഷങ്ങളെന്ന ഭാവനകൾ നമുക്കു് അനുഭവമാകുന്നുണ്ടു്. ഒന്നും അറിയാതെ ഉറങ്ങുന്ന ഒരുവനെ മറെറാരാൾ രണ്ടുമൂന്നു പ്രാവശ്യം വിളിക്കുന്നു. എന്നിട്ടും ഒന്നും അറിയുന്നില്ല. പിന്നെയും വിളിക്കുമ്പോൾ അർത്ഥകല്പന കൂടാതെ കേൾക്കുന്നു. മൂന്നാമതും വിളിക്കുമ്പോൾ അർത്ഥകല്പനയോടുകൂടി കേട്ടു പ്രവർത്തിച്ചു തുടങ്ങുന്നു. ആദ്യം ശൂന്യമായിരുന്ന അവസ്ഥയും, രണ്ടാമതു് ശൂന്യതയിൽനിന്നു വേർതിരിഞ്ഞു് അർത്ഥകല്പനയോടുകൂടാതെ ശബ്ദംനിമിത്തം സാമാന്യം ഒരുണർവായിട്ടു് പിരിഞ്ഞ അവസ്ഥയും, മൂന്നാമതു് അർത്ഥകല്പനയോടു് അഭിമുഖപ്പെട്ടുകൊണ്ടു് തെളിഞ്ഞ അവസ്ഥയും ഇങ്ങനെ മൂന്നുവിധം കാണുന്നതിൽ, ശൂന്യത്തിൻെറ അവസാനവും സാമാന്യത്തിൻെറ ഒരല്പഅംശവും കൂടിയ ഒരു നിലയെത്തന്നെ ഇവിടെ വൃക്ഷാദികൾക്കു കല്പിക്കണം. ഇര, തേൾ മുതലായതുകളെ രണ്ടായി മുറിച്ചാൽ രണ്ടു ഭാഗങ്ങളും കിടന്നു പിടയ്ക്കുന്നതുകാണാം. മനുഷ്യൻെറയും വലിയതരം ജന്തുക്കളുടെയും ഒരുഭാഗം മുറിഞ്ഞാൽ ഹൃദയത്തോടുകൂടിയതു് ചലനമുള്ളതായും മറേറതു് ചലനമില്ലാത്തതായും കാണപ്പെടുന്നു. രോഗംമൂലം കയ്യോ കാലോ മറേറാ കണ്ടിക്കേണ്ടതായിവന്നാൽ വേദന അറിയാതിരിക്കുന്നതിനു് ക്ലോറോ ഫോം (Chloro form) എടുത്തു മൂക്കിൽ പിടിക്കുമ്പോൾ മുൻപറഞ്ഞ സാമാന്യജ്ഞാനവും വിശേഷജ്ഞാനവും ഇല്ലാത്തമട്ടിൽ ഇരുന്നുപോകുന്നല്ലോ. ശരീരത്തപ,പാക,താരതമ്യങ്ങൾകൊണ്ടും അറിവിൻെറ അതിയായ കുറവുകൊണ്ടും ഒരിക്കലും സങ്കല്പജ്ഞാനസ്ഥാനം കൂടിയില്ലാത്ത വൃക്ഷാദികൾക്കു് ഹിതാഹിതസുഖദുഃഖങ്ങൾ അറിയുന്ന സാമഗ്രി വളരെ മന്ദിച്ചുതന്നെയിരിക്കാനേ ഇടയുള്ളു. ക്ലോറോഫോം പിടിക്കുന്നതിനു മുൻപും അതു കഴിഞ്ഞാൽ തൽക്ഷണവും ചൈതന്യം പ്രകാശിച്ചുകൊണ്ടിരിക്കുന്ന സ്ഥിതിയിൽത്തന്നെ ആക്കുന്ന വേദന അറിയാതിരിക്കുമെങ്കിൽ ജ്ഞാനസാധനസ്ഥാനവും പാകവും ഒന്നുതന്നെ ഉണ്ടായിട്ടില്ലാത്ത ആ ജനനത്തിൽ അറിവു് മന്ദിച്ചില്ലാതെ ഇരിക്കാൻ ഇടയില്ല. ചില പദാ

ത്ഥങ്ങൾ അവകളോടു ചേരുമ്പോൾ പല വികാരം തോന്നുന്ന വിധത്തിൽ അനക്കങ്ങളും ശബ്ദങ്ങളും ഉണ്ടാകുന്നുവെങ്കിലും ഒരു പ്രേതത്തിൽപോലും അങ്ങനെ വല്ലതും പ്രവർത്തിക്കുമ്പോൾ ഉണ്ടാകുന്ന മാററവും അനക്കവും പോലെ മാത്രമേ അവയെ ഗണിക്കാൻ നിവൃത്തിയുള്ളു. അതു സ്പർശം നിമിത്തമുള്ള ചേഷ്ടകളാണു്. പതുക്കെ സ്പർശിച്ചു തീരുമ്പോൾ വാടുന്ന തൊട്ടാവാടി, സമീപത്തുചെന്നു സംസാരിച്ചാൽ തൊഴുന്ന തൊഴുകണ്ണി, കരയുന്ന അഴുകണ്ണി, തിളയ്ക്കുന്ന വെളിച്ചെണ്ണയിൽ ഇട്ടാൽ വേദനയറിയുന്നതുപോലെ വികാരമുണ്ടാകുന്ന പപ്പടം എന്നുവേണ്ടാ വേദന അറിഞ്ഞില്ലെങ്കിലും ഓരോന്നിനോടും ചേരുമ്പോൾ വികാരമുണ്ടാകുക സഹജമാണെന്നു കാണിക്കാൻ ഉദാഹരണങ്ങൾ ധാരാളം ഉദ്ധരിക്കാം. ശരീരത്തിലെവിടെയെങ്കിലും ക്ഷതപ്പെട്ടു വേദനതട്ടിയാൽ അതു കമ്പിവഴി അറിയിക്കുന്നതുപോലെ ഏതോ ഒരു ഭാഗത്തുചെന്നു സംബന്ധിച്ചിട്ടു് വേദന അറിയുന്നു. ആ സ്ഥാനത്തെത്തിയില്ലെങ്കിൽ വേദന അറിയുന്നുമില്ല. കയ്യോ കാലോ മുറിച്ചു രണ്ടാക്കിയാൽ മുറിക്കുമ്പോഴും തന്നോടു ചേർന്നിരിക്കുന്ന ഭാഗത്തിൻെറയും വേദന അറിയുന്നുണ്ടു്. വേർപെട്ട ഭാഗത്തെ വേദന അറിയുന്നില്ല. വേദന അറിയിക്കണമെങ്കിൽ പ്രധാനമായിട്ടു് രക്തമുണ്ടായിരിക്കണം. രക്തം മുഴുവൻ പൊയ്പ്പോയാൽ വേദന അറിയുകയില്ല. രക്തത്തിൽ ഇന്നയിന്ന പദാർത്ഥങ്ങൾ ഇന്നയിന്ന കണക്കിലുണ്ടായിരിക്കണമെന്നുണ്ടു്. അതേ ശരിയായ രക്തമാകൂ. അതിൽ എന്തിനെങ്കിലും കൂടുതൽ കുറവുവന്നുപോയാൽ ആ രക്തത്തിനു അറിവിനെത്തരുന്ന വിഷയത്തിൽ ന്യൂനതയുണ്ടു്. അല്പം തീ വാരിയാൽ നമുക്കു് പൊള്ളും. ഒരുവക വാതം ഉണ്ടായവരുടെ പുറത്തു തീവച്ചാൽ മരവിച്ചുപോയി, ചൂടറിഞ്ഞുകൂടാ എന്നു പറയും. സസ്യങ്ങളുടെ രക്തം വേദനയറിയിക്കാൻ തീരെ ശക്തിയുള്ളതല്ല. ചരജന്തുവായിട്ടു് ജനിക്കുമ്പോൾ മേൽക്കുമേൽ ഈ അറിവുണ്ടായി വർദ്ധിപ്പാൻ തയ്യാറായി അടങ്ങിയിരിക്കുകയാണു്.

ഹിംസയ്ക്കു രണ്ടുവിധ ദോഷമാണുള്ളതു്. ഒന്നു് - വേദനപ്പെടുത്തൽ, രണ്ടു് – അതിൻെറ രക്ഷയ്ക്കായിട്ടു് പോകുന്ന വഴിയെ തടുക്കൽ. അതിൽ വേദനപ്പെടുത്തൽ, പ്രധാനമായിട്ടു് ചരങ്ങളിലാണു് സംബന്ധിക്കുന്നതു്. താമസപ്പെടുത്തൽ ചരങ്ങളിലും അചരങ്ങളിലും ഒന്നുപോലെ ബാധിക്കും. ചരങ്ങളിലുള്ള അറിവുഭേദംകൊണ്ടു നോക്കുമ്പോൾ വേദനയുടെ കാര്യത്തിൽ, ഇല്ലെന്നു പറയത്തക്കവണ്ണം കുറഞ്ഞ മട്ടിലുള്ളവയുണ്ടെന്നു് മുൻപു പറഞ്ഞുവല്ലോ. എല്ലാവക്കും സമ്മതക്കേടും സങ്കടവും ഉള്ളതു് താമസിക്കുന്ന കാര്യത്തിലല്ല; വേദനപ്പെടുന്ന വിഷയത്തിലാണു്. കൃത്യസമയത്തു ചെന്നാൽ മേൽരക്ഷയ്ക്കുള്ള ആദായവും, ഹിതമായ ഭക്ഷണവും, നല്ല ബന്ധുക്കളും, അത്യാനന്ദപ്രദമായ കാഴ്ചകളും സിദ്ധിക്കുമെന്നുള്ള ഒരു സ്ഥലത്തേയ്ക്കു സ്ത്രീപുരുഷന്മാർ ആബാലവൃദ്ധം ചേർന്നുപോകുന്നു. പകുതിവഴിചെന്നപ്പോൾ, ഒരു കടുവാ രണ്ടുപേരെ പിടിച്ചതായി കേട്ടു. അവിടം കുറെ കാടുമാണു്. യാത്രക്കാർ, മററുള്ള ലാഭങ്ങളെയെല്ലാം ഉപേക്ഷിച്ചിട്ടു്, വഴിയിൽ എവിടെയെങ്കിലും താമസിക്കയല്ലാതെ യാത്രതുടരുകയില്ലെന്നുള്ളതു രീച്ചയല്ലേ? തൻെറ ഗുണത്തിനായിട്ടെങ്കിലും ഒരവയവത്തെ ഛേദിക്കുന്നതിലുള്ള വേദന അനുഭവിക്കാൻ മനസ്സില്ലാതെ ആളുകൾ ക്ലോറോഫോറത്തെ സ്വീകരിക്കുന്നു. ഇവയിൽനിന്നു്, താമസിക്കുക, നഷ്ടപ്പെടുക, ബോധക്ഷയംവരുത്തുക ഇവയൊക്കെ സ്വീകരിച്ചും മരണത്തേയും വേദനയേയും വെറുക്കുന്നവരാണു് എല്ലാവരും എന്നു മനസ്സിലാക്കാമല്ലോ.

ഇനി വഴിയെത്തടുക്കൽ:—

ഒരു മെഴുകുണ്ടയിൽ പലതരം മാററു ള്ള ലോഹരജസ്സുകൾ എങ്ങിനെ ലീനങ്ങ ളായിരിക്കുന്നുവോ അതുപോലെ പ്രളയകാ ലത്തിൽ മൂലപ്രകൃതിയിൽ ലീനങ്ങളായിരി ക്കുന്ന വാസനാവിശേഷങ്ങൾക്കനുസരണ മായി ഓരോ ജീവനും ഓരോ ശരീരത്തെ സ്വീകരിക്കുന്നു. ഇവയെല്ലാം ആ പരമ മായിരിക്കുന്ന മോക്ഷസുഖത്തെ കാംക്ഷിച്ചു ഗമിക്കുന്നവയാണു്. ഈ ക്രമയാത്രയിൽ നാം കാണുന്ന എല്ലാ ജന്തുക്കളും അതാ തിന്റെ ജീവന്റെ ഉയന്നതരം പരി ണാമങ്ങൾക്കുള്ള ഓരോ സ്ഫുടങ്ങളായ ശരീരങ്ങളോടു കൂടിയ ജനനങ്ങളാകു ന്നു. ഈ സ്ഫുടങ്ങൾ പരിപൂൎത്തിയാ യി വേർപെടുന്നതിനു മുൻപു നാം അതി നെ ഉടച്ചുകളഞ്ഞാൽ വീണ്ടും ആ ജാതി സ്ഫുടത്തെത്തന്നെ അതു സ്വീകരിച്ചു വളരെക്കാലം കഴിക്കേണ്ടിവരുന്നു. ഇതു അതിന്റെ ഉദ്ദേശത്തിനു വലുതായ താമ സത്തെ ഉണ്ടാക്കി അതിന്റെ മാൎഗ്ഗത്തെ തടയുന്നു. ഇതിനേയും ഒരു ഹിംസയായി ട്ടാണു് മഹാന്മാർ കരുതിപ്പോരുന്നതു്. ഈ ഹിംസയെ തടയാനും അവർ ശ്രമിക്കാ തിരിക്കുന്നില്ല. മുൻപറഞ്ഞപ്രകാരം സഹി ക്കാൻ വഹിയാത്ത വേദനയുടെ കാൎയ്യത്തെ മേല്പറഞ്ഞ ഒരറിവുമുതൽ അഞ്ചറിവുവരെ യുള്ള ഒരു ജന്തുവിനേയും ഹിംസിക്കരുതെ ന്നും ഏതാനും ചിലതിനെ കൊല്ലാതിരുന്ന തുകൊണ്ടു് പൂൎണ്ണഅഹിംസയാകയില്ലെന്നും തികഞ്ഞ ഉദ്ദേശത്തോടുകൂടിയാണു് മഹാ ന്മാർ "അഹിംസാ പരമോ ധൎമ്മഃ" എന്നുള്ള മഹാവാക്യത്തെ ഉപദേശിച്ചിട്ടുള്ളതു്.

ഇനി സസ്യഭുക്കുകളുടെ നില ഏതാ ണെന്നു നോക്കിയാൽ എല്ലാ പാശ്ചാത്യപ ണ്ഡിതന്മാരും, ഇപ്പോഴത്തെ ന്യായപ്രകാ രവും ഒരറിവുള്ള ജീവന്മാരോടു കൂടിയതു മാണു് സസ്യങ്ങൾ എന്നു സമ്മതിക്കുന്നു. സസ്യഭുക്കുകളുടെ ഹിംസയ്ക്കു ഇത്രമാത്രമേ യുള്ളു. ഇതിനു മുകളിലുള്ള നാലുവൎഗ്ഗങ്ങ ളുടെ ഹിംസയിൽനിന്നു ഇവർ മോചിച്ചി രിക്കുന്നു. ഈ മഹത്തായ കാൎയ്യത്തെ പെട്ടെന്നു് സാധിക്കയെന്നതു വളരെ പ്രയാ സമായിട്ടുള്ളതാണു്. അതുപോലെ ഇവി ടെ അഹിംസകനെന്ന ഉന്നതബിരുദം സമ്പാദിക്കാൻ ശ്രമിക്കുന്ന ഏവനും ഓരോ ജീവരാശിയിലും ഹിംസകളെ ഉപേ ക്ഷിച്ചു് വേഗത്തോടുകൂടി കടന്നുപോകേ ണ്ടതായിത്തന്നെയിരിക്കുന്നു. ഇപ്രകാരം കടന്നുപോകുന്നവരിൽ മൂന്നുനാലു പടി കളിലേക്കു കടന്നുപോയവരാണു് സസ്യഭു ക്കുകൾ. ഇവരുടെ അടുത്തപടി ഏതാണെ ന്നു് ഒരു ചോദ്യമുണ്ടാകാം. സസ്യഭക്ഷണ ത്തിലും ഹിംസയുണ്ടെന്നുള്ള അറിവിന്റെ പൂൎണ്ണതയും, അതിൽനിന്നു വിരമിക്കാനുള്ള ശക്തിയും അത്യുത്സാഹാനുഷ്ഠാനങ്ങളുംകൊ ണ്ടു് അവർ കേവലം ഉണങ്ങിവീഴുന്ന ഇല കളേയും ശുഷ്കഫലങ്ങളേയും ആഹരിച്ചും, അതിലും ഹിംസയുണ്ടെന്നുകണ്ടു് കേവലം ജലത്തെ മാത്രം ആശ്രയിച്ചും ജീവിക്കും. അപ്പോൾ അവിടേയും ഹിംസ വെളിവാകു മല്ലോ. അനന്തരം വായുവിനെ മാത്രം ആ ഹാരംചെയ്തു ജീവിക്കും. ഈ നിലയിൽ എത്തുമ്പോഴാണു് അവരെ യോഗികളെന്നു പറയുന്നതു്. വായുഭക്ഷണത്തിലും ഹിംസ യെ ഭയന്നു്, അതിൽനിന്നും വിരമിക്കുന്ന തിനുള്ള ശക്തിയെ, അതിൽ ഇരുന്നുകൊ ണ്ടു് സമ്പാദിച്ചുകഴിഞ്ഞാൽ, പ്രാണനെ അടക്കി വിചാരരൂപജ്ഞാനസമാധിയെ ആശ്രയിച്ചു്, നമ്മുടെ സകലമതാചാൎയ്യ ന്മാരും ഒന്നുപോലെ ഘോഷിക്കുന്നതും വേ റൊന്നിനാൽ താനും, തന്നാൽ വേറൊന്നും ഹിംസിക്കപ്പെടുക എന്നുള്ളനിലയെ അതി ക്രമിച്ചതും ആയ മോക്ഷമെന്ന ആ പരമാ നന്ദപദത്തെ പ്രാപിക്കയും അതോടുകൂടി ത്തന്നെ പരിപൂൎണ്ണ അഹിംസകൻ ആയി ത്തീരുകയും ചെയ്യുന്നു. ഇങ്ങനെയാണു് നമ്മുടെ പൂൎവ്വികരായ മഹാന്മാർ അഹിംസ യെപ്പററി ഉപദേശിച്ചിട്ടുള്ളതും അനുഷ്ഠി ച്ചിട്ടുള്ളതും. ഈ വാസ്തവതത്വത്തെ മന സ്സിലാക്കാതെ, മഹാപാപനീചവാസന

യാൽ വിഴുങ്ങപ്പെട്ടു കിടക്കുന്ന ചില മാംസഭുക്കുകൾ 'ഹേ! ചെടികൾക്കു ജീവനുള്ളതുകൊണ്ടു് അവയെ ഭക്ഷിക്കുന്നവരും ഞങ്ങളെപ്പോലെ ഹിംസകന്മാരാണെന്നും അഹിംസ ആവശ്യമില്ലാത്തതാണെ'ന്നും ചില ദുർന്ന്യായങ്ങളെ പ്രലപിച്ചുവെന്നുവരാം. അതിനെ തീരെ വകവയ്ക്കാതെ പറഞ്ഞപ്രകാരം അനുഷ്ഠിച്ചാൽ രക്ഷയെ പ്രാപിക്കും.



വിദ്യാവാരാശിയെല്ലാം ചുളുകയിലൊരുമിച്ചൊററ വീർപ്പിൽ കുടിച്ചാ-
"സദ്യോവി"ൽ തങ്ങി,യെങ്ങും നിജവെളിവൊളിയാൽ "ഉണ്മ" ചെമ്മേവിളക്കി
വിദ്യാധീശാധിരാജത്തിരുവടിയരിമ"ത്താരകം" "കുംഭജൻ" പോൽ
വിദ്യോതിക്കുന്നു, നമ്മൾക്കുരുതരസുകൃതപ്പൂൺപു്; ഞാൻ കുമ്പിടുന്നേൻ.

ശ്രീ: കുറിശ്ശേരി ഗോപാലപിള്ള.



കിടങ്ങന്നൂർ ശ്രീ ബാലഭട്ടാരാശ്രമം
(ശ്രീ വിജയാനന്ദസ്വാമികളും ആരാധകരും)

# പ്രണവവും സംഖ്യാശാസ്ത്രവും

## വി. ജി. കൊച്ചുകൃഷ്ണനാശാൻ

[പ്രണവത്തിൽ അടങ്ങാത്ത യാതൊന്നും ഇല്ലെന്നു് വേദാന്തികൾ സിദ്ധാന്തിക്കുന്നു. ആർക്കു് അതു് സയുക്തികം സമർത്ഥിക്കാനും കഴിയും. ചട്ടമ്പിസ്വാമികളുടെ അപഗ്രഥനകുശലവും കുശാഗ്രസൂക്ഷ്മവുമായ ബുദ്ധിയിൽ ഓംകാരത്തിന്റെ സംഖ്യാപരമായ ഉള്ളടക്കങ്ങൾ, അവിടുന്നു് പലപ്പോഴും വിശദമാക്കിയിട്ടുണ്ടു്. ഒരവസരത്തിൽ പ്രണവത്തിന്റെ ഭാഷ്യം ഉപദേശിച്ചപ്പോൾ കണക്കിന്റെ ഉത്ഭവവും അതിൽതന്നെയാണെന്നു സമർത്ഥിച്ചുകൊണ്ടു് നടത്തിയ പ്രഭാഷണത്തെ, അതു ശ്രദ്ധിച്ച ശിഷ്യന്മാരിൽ ഒരാളായ ശ്രീ: വി. ജി. കൊച്ചുകൃഷ്ണനാശാൻ സംഗ്രഹിച്ചെഴുതിയതാണു് താഴെ ചേർക്കുന്ന ലേഖനം.]

പ്രസാ:

പ്രണവം എന്നതു രണ്ടുവിധം. ഒന്നു നാദരൂപം (നിഷ്കളബ്രഹ്മം) രണ്ടു് അക്ഷരരൂപം (സകളബ്രഹ്മം) നിഷ്കളബ്രഹ്മത്തിന്റെ വിശകലനം ലോകസൃഷ്ട്യാദിദ്വാരാ ജീവേശ്വരജഗദ്ഭേദങ്ങളിൽ പടന്നു പിടിച്ചുകയറിപ്പോകുന്നു. അതു് ഇവിടെ വിഷയമല്ല. പരബ്രഹ്മത്തിൽ ആരോപിക്കപ്പെട്ട മൂലപ്രകൃതി (അവ്യക്തം) ഗുണഭേദമനുസരിച്ചു് ഈശ്വരജീവജഗദ്രൂപമായ പ്രപഞ്ചത്തിനു കാരണമായതുപോലെ പരപ്രണവത്തിൽ ആരോപിക്കപ്പെട്ട അപരപ്രണവം വർണ്ണാക്ഷരസംഖ്യകൾക്കു് എന്നല്ല വേദവേദാന്തവേദാംഗാദി സകലവിദ്യകൾക്കും ആദികാരണമാകുന്നു.

ഏകാക്ഷരമായ ഓംകാരം അകാരഉകാരമകാരങ്ങളുടെ സമുച്ചയമാണു്. അതുകൾ സത്വരജസ്തമസ്സുകളും ആകുന്നു. ത്രിഗുണങ്ങളുടെ ന്യൂനാധികസമതാഭേദമനുസരിച്ചു് ഓരോന്നും മുമ്മൂന്നായി പിരിയുന്നു. സത്വഗുണം ന്യൂനമായാൽ 1, സത്വഗുണം അധികമായാൽ 1, സത്വഗുണം സമമായാൽ [ന്യൂനാധികം ഇല്ലാതെ ഇരുന്നാൽ] 1 ഇങ്ങനെ സത്വഗുണം മൂന്നുവിധം. അപ്രകാരം രജോഗുണം മൂന്നുവിധം. തമോഗുണവും മൂന്നുവിധം. ആകമാനം ഗുണവികൃതി ഒമ്പതുവിധം. പ്രണവം ഒന്നു്. അതിന്റെ ഘടകങ്ങൾ മൂന്നു്. ഗുണവികൃതികൾ ഒമ്പതു്. അപ്പോൾ 1-3-9, എന്നു മൂന്നുസംഖ്യകൾ (അക്കങ്ങൾ) സംജാതങ്ങൾ ആയി. ഒരു സംഖ്യയെ അതേ സംഖ്യകൊണ്ടുതന്നെ പെരുക്കിയാൽ [ഗുണിച്ചാൽ] അതിന്റെ ഫലത്തിനു വർഗ്ഗം എന്നും കൃതിയെന്നും പേർ പറയാം. അതുകൊണ്ടു ഗുണവികൃതി എന്നു പറയുന്നതു മൂന്നിന്റെ വർഗ്ഗമാകുന്നു. മൂന്നെന്ന സംഖ്യയ്ക്കും ഒൻപതെന്ന സംഖ്യയ്ക്കും പ്രത്യേകം പ്രാധാന്യമുണ്ടെന്നു സാരം. ഒന്നിനും മൂന്നിനുമുള്ള സങ്കലനവ്യവകലനങ്ങൾകൊണ്ടു് 4-എന്നും 2-എന്നും രണ്ടു സംഖ്യകൾകൂടി ഉണ്ടായി. 1-2-3-4-എന്ന നാലുസംഖ്യകൾ മൂന്നിന്റെ വർഗ്ഗമായ 9-ൽ നിന്നു വ്യവകലനം ചെയ്താൽ, 8-7-6-5 എന്ന നാലു സംഖ്യകൾകൂടെ ഉണ്ടാകുന്നു. ഒന്നു മുതൽ 4 വരെയുള്ള നാലുസംഖ്യ അനുക്രമമായും ഒൻപതുമുതൽ അഞ്ചുവരെയുള്ള 5 സംഖ്യ അപക്രമമായും യോജിപ്പിച്ചാൽ 1-2-3-4-5-6-7-8-9 എന്ന ഒമ്പതക്കങ്ങൾ പ്രത്യക്ഷപ്പെടുന്നു. സകലത്തിന്റെയും മൂലബീജമായ അവ്യക്തത്തിലുള്ള ഹിരണ്യഗർഭസങ്കേതം മഹാകാശമാണു്; അതു ശൂന്യവും ആകുന്നു. ശൂന്യത്തിനു പൂജ്യമെന്നും സുന്നമെന്നും പേരുണ്ടു്.

അതു പത്താമത്തെ അക്കമാണെന്നു ചില ക്കഭിപ്രായമില്ലാതില്ല. ഒന്നു് എന്ന അക്കം രണ്ടാംസ്ഥാനത്തിലും പൂജ്യം ഒന്നാംസ്ഥാനത്തിലും ഇട്ടാൽ 10 എന്നുള്ള സംഖ്യ 9-നു മേലായി പ്രകാശിക്കും. ഒന്നുമുതൽ ഒമ്പതു വരെയുള്ള അക്കങ്ങളും പൂജ്യവുംചേർത്തു ഏക[ഒന്നാം]സ്ഥാനംമുതൽ പരാർദ്ധ[പതിനെട്ടാം]സ്ഥാനംവരെ യഥേഷ്ടം സംഖ്യകളേ നിർമ്മിക്കുന്നതിനും വ്യവഹരിക്കുന്നതിനുമുള്ള യുക്തിരഹസ്യം പ്രണവത്തിൽ അന്തർലീനമാകുന്നു. മൂന്നു 3-ന്റെ കൃതി, ഒമ്പതു് 9-ന്റെ കീഴുംമേലുമുള്ള എട്ടു്, പത്തു് ഈ നാലുസംഖ്യകളും ഏററവും പ്രധാനപ്പെട്ടവതന്നെ പ്രണവാന്തരിതങ്ങളായ സംഖ്യകളുടെ വിനിമയത്തിൽ ജ്യോതിശ്ശാസ്ത്രത്തിന്റെയും തച്ചുശാസ്ത്രത്തിന്റെയും സംഗീതശാസ്ത്രത്തിന്റെയും മററു ശാസ്ത്രങ്ങളുടെയെല്ലാം യുക്തിരഹസ്യം അച്ചടക്കമാണു്. ദേവാലയമോ മനുഷ്യാലയമോ സ്ഥാപിക്കുന്നതിനു ഭൂമി പരിഗ്രഹംചെയ്തു ചതുരശ്രമാക്കി ശാസ്ത്രരീത്യാ അഷ്ടാംകദിഗ്വർഗ്ഗപദങ്ങളിൽ അതായതു 8-9-10, എന്നു മേൽപറഞ്ഞ സംഖ്യകളുടെ വർഗ്ഗങ്ങളിൽ [8 8=64, 9 9=81, 10 10=100,] ഒന്നുകൊണ്ടു ഖണ്ഡിതമായ ഏതെങ്കിലും ഒരു പദത്തിൽ വിധിപരമായി സ്ഥാനം നിർണ്ണയിക്കുന്നു. 64 ഖണ്ഡങ്ങൾ അടങ്ങിയപദം 'അഷ്ടവർഗ്ഗപദം,' 81 ഖണ്ഡങ്ങൾ അടങ്ങിയപദം 'അങ്കവർഗ്ഗപദം,' 100 ഖണ്ഡങ്ങൾ അടങ്ങിയപദം 'ദിഗ്വർഗ്ഗപദം,' ഇവയ്ക്കു ക്രമത്തിനു് "ചതുഃഷഷ്ടിപദം, ഏകാശീതിപദം, ശതപദം" എന്നും പേരുണ്ടു്. ഇങ്ങനെ മൂന്നു വിധത്തിൽ പദകല്പന കാണുന്നുണ്ടു്. ഗുണസംഖ്യകൊണ്ടു് ഓരോ പദത്തിലും മൂന്നിനം അവാന്തരപദങ്ങളും ചുററു ചുററായി ഉണ്ടായിരിക്കണമെന്നനുമാനിക്കാം. അതായതു മദ്ധ്യത്തിൽ ബ്രാഹ്മം അതിന്റെ പുറംചുററിൽ ദൈവം അതിന്റെ പുറഞ്ചുററിൽ മാനുഷം, ഇതുകൾ അവാന്തരപദങ്ങൾ ആണു്. നാഡികൾ രജ്ജുക്കൾ സൂത്രങ്ങൾ മർമ്മങ്ങൾ വീഥികൾ എന്നിതുകളും പദങ്ങളിൽ അടങ്ങിയിട്ടുണ്ടു്. അതുകൾ ഒന്നിൽ മറെറാന്നു വേധിക്കാതെ ശരിക്കു കാണാവുന്ന പദം ഏകാശീതിപദം ആണു്. അതുകൊണ്ടു് അങ്കവർഗ്ഗപദത്തിനു മററു പദങ്ങളേക്കാൾ പ്രാധാന്യവും പ്രാഥമ്യവും കല്പിച്ചിട്ടുണ്ടു്. അങ്കവർഗ്ഗപദം 81. ഇതു ഗൃഹനിർമ്മാണത്തിനുപയുക്തങ്ങളായ കണക്കുകളുടെയെല്ലാം ആദിജന്മസ്ഥാനമാണെന്നു പറയുന്നു. ഗൃഹത്തിന്റെ പര്യന്തം [ചുററു്, ചുററളവു്,] കോലും ശിഷ്ടമംഗുലമായിട്ടുമാണു് സാധാരണകണ്ടിട്ടുള്ളതു്. യവാദിമാനങ്ങൾക്കു് അതിൽ പ്രസക്തിയേ ഇല്ല. അപ്പോൾ 81 എന്ന സംഖ്യ അംഗുലമാക്കി കല്പിക്കാം. അതിനു് മൂന്നേകാലേ അരയ്ക്കാൽ കോൽ അളവുണ്ടു്. ഇതു കണക്കുകളുടെ ജന്മസന്ധിയാകുമ്പോൾ അത്രയും കാലം ഗർഭവാസമായിട്ടു കാണാം. ജനനമുണ്ടെങ്കിൽ മരണവും തീർച്ചതന്നെ. അപ്പോൾ അവസ്ഥകളും കൂടിയേ തീരൂ. ബാല്യം കൗമാരം യൗവനം വാർദ്ധകം മരണം ഇങ്ങനെയാണു് അവസ്ഥകൾ. ഓരോ അവസ്ഥയ്ക്കും ഗർഭവാസത്തിലുള്ള പരിമാണംതന്നേ സ്വീകാര്യം. ഗർഭവാസം 3൳൷. ബാല്യം 3൳൷. കൗമാരം 3൳൷. യൗവനം 3൳൷. വാർദ്ധകം 3൳൷. ആകെ 16 കോൽ 21 അംഗുലം. ഈ സന്ധിക്കു കണക്കിന്റെ മരണം. പിന്നീടു 3൳൷ ഗർഭവാസം. പിന്നീടു് അതിന്റെ സന്ധിക്കു ഇരുപതു കോൽ ആറംഗുലത്തിനു [20൳ കോലിനു] വീണ്ടും ജനനം. ഇങ്ങനെ ജനനവും മരണവും കണക്കുകൾക്കു കാണുന്നു. 100 കോലിനകമായിട്ടു ആറു ജനനവും അഞ്ചു മരണവും കണക്കാക്കാം. കണക്കാക്കുന്ന ബ്രഹ്മത്തിൽ പര്യന്തമാ [ചുററളവാ]കുന്ന മൂലപ്രകൃതി വിജൃംഭിക്കുമ്പോൾ യോനിയാകുന്ന ജീവൻ ഉണന്നു് എഴുനേല്ക്കുമെന്നാണു

ശാസ്ത്രാരാദ്ധാന്തം. ഓരോ ദിക്കിലും ഓരോ വിദിക്കിലും ഓരോ യോനികൾക്ക പ്രാമാണ്യം കാണുന്നു. വിദിക്കിലേ യോനി സാധാരണ ഉപയോഗിക്കാറില്ല. 1 കിഴക്കുദിക്ക് അവിടെ ധ്വജയോനി. 2 അഗ്നികോൺ വിദിക്ക് ധൂമയോനി. 3 തെക്കദിക്ക് സിംഹയോനി. 4 നിരൃതികോൺ വിദിക്‌ശ്വയോനി. 5. പടിഞ്ഞാറുദിക് വൃഷയോനി. 6. വായുകോൺ വിദിക്. ഖരയോനി. 7 വടക്കുദിക് ഗജയോനി. 8 ഈശകോൺ വിദിക് കാകയോനി. ഇങ്ങനെ ദിക്കുവിദിക്കുകളും യോനികളും കാണുന്നുണ്ട്. ചുററുകണക്കിലുള്ള സംഖ്യ 3. 8. (മൂന്ന്-എട്ട്) ഈ സാധനങ്ങളുടെ വിനിമയംകൊണ്ട് യോനി കല്പിക്കാം. ചുററിനേ മൂന്നിൽ പെരുക്കി എട്ടിൽ ഹരിച്ചാൽ ശിഷ്ടം ദിക്കും യോനിയും ആയിവരും. ചുററുകണക്ക മൂന്നുകോൽ 16 അംഗുലം എന്നിരിക്കട്ടെ. അതിനെ മൂന്നിൽ പെരുക്കിയാൽ 11 എന്നൊരു സംഖ്യ കിട്ടും. അതിനെ എട്ടിൽ ഹരിച്ചാൽ ശിഷ്ടം മൂന്ന് എന്നു കിട്ടും. അപ്പോൾ മൂന്നാമത്തേ ദിക്ക് തെക്ക് എന്നും മൂന്നാമത്തേ യോനി സിംഹം എന്നും ക്ലിപ്തമായി വന്നു. ദ്വിഘനമായി ത്രിവർഗ്ഗത്തിൻെറ കീഴിൽനിന്ന എട്ടും, ഗുണസംഖ്യയായ മൂന്നും, ചുററിൽ ഉൾപ്പെട്ട സംഖ്യയും ദിക്കിന്റേയും യോനിയുടേയും ക്രിയാസാധനങ്ങളായി തീൎന്നു. ഇതിനു സമുച്ചയവചനവും ഉണ്ട്. "ഇഷ്ടാതാന വിതാനമാനനിചയേ ത്രിഘ്നേ ƒഷ്ടഭിർഭാജിതേ ശിഷ്ടോയോനിഃ" ഇത്യാദി 3൲ കോലിനു കണക്ക ജനിച്ചാലും അതു പൎയ്യന്തത്തിൽ പൂൎണ്ണമായിത്തീരുകയില്ല. പൂൎണ്ണതവരണമെങ്കിൽ സപ്താംഗസംസ്കാരംകൂടി ചെയ്യണം. ഓരോ അംഗത്തിനും ഓരോ അംഗുലംവീതം കണക്കാക്കി ഏഴംഗുലം കൂടി-81 അംഗുലത്തിൽ കലത്തണം. 88. അംഗുലമാകും. അപ്പോൾ മൂന്നുകോൽ 16 അംഗുലം എന്നൊരു കണക്ക് ഒന്നാമതായി വരും. അതിനകത്തുള്ള കണക്കുകൾ ഒന്നും ഗൃഹത്തിനുപയോഗിച്ചുകൂടാ എന്നുണ്ട്. അഷ്ടാംഗുലസംസ്കാരംകൊണ്ട് ഇഷ്ടയോനി നിൎണ്ണയിക്കാം. അതിൻെറ വിധം ഇങ്ങിനെയാണ്: മുൻപറഞ്ഞ 3 കോൽ 16 അംഗുലത്തിൽ 8-അംഗുലം കൂട്ടിയാൽ 4 കോൽ പൂൎണ്ണമാകും. അതിനെ മൂന്നിൽ പെരുക്കി എട്ടിൽ ഹരിച്ചാൽ ശിഷ്ടം 4 വരും. 4-ാമത്തെ ദിക്കും 4-ാമത്തെ യോനിയും ആകും. അതിൽ എട്ടംഗുലം കൂട്ടിയാൽ 4 കോൽ, 8 അംഗുലം വരും. അതിനെ മൂന്നിൽ പെരുക്കി 8-ൽ ഹരിച്ചാൽ ശിഷ്ടം 5 കിട്ടും, 5-ാമത്തെ ദിക്കും 5-ാമത്തെ യോനിയും വരും. ഇങ്ങിനെ 8-8-അംഗുലം ക്രമേണ കൂട്ടിക്കൂട്ടി [അഷ്ടാംഗുലസംസ്കാരം ചെയ്തു] ക്രിയനടത്തിയാൽ മേലേമേലേ അടുത്തടുത്തദിക്കും യോനിയും കാണാം. ഇതാണു് അഷ്ടാംഗുലസംസ്കാരംകൊണ്ടുള്ള പ്രയോജനം. ഒന്നാമത്തെ കണക്ക മൂന്നുകോൽ 16 അംഗുലത്തിൽ ഉള്ളതും 1-ാമത്തെ യോനി സിംഹയോനിയും ഒന്നാമത്തെ ഗൃഹം തെക്കിനിയും ആകുന്നു. സിംഹയോനിക്കും തെക്കിനിക്കുമുള്ള മേന്മ പ്രാഥമ്യംകൊണ്ടുതന്നെയാണ്. ശ്വ വൃഷ ഖര ഗജ കാക ധ്വജ ധൂമയോനികൾ സിംഹയോനിയുടെ സഹോദരസ്ഥാനികളാണ്. 81 അംഗുലം അല്ലെങ്കിൽ 3൲ കോൽ ജ്യോതിശ്ചക്രവൃത്തപരിധിയാണ്. 12 രാശികളും 27-നക്ഷത്രങ്ങളും രണ്ടു പക്ഷങ്ങളിലും കൂടിയുള്ള 30 തിഥികളും എല്ലാം ഈ കാലചക്രപരിധിക്ക് ഉള്ളടക്കം നില്ക്കുന്നു. 6൲ അംഗുലത്തിൽ ഒരു രാശിയും അതിൽ തന്നെ, 2൲-നക്ഷത്രവും 2൮ തിഥിയും അന്തൎഭവിക്കുന്നു. 3 അംഗുലത്തിൽ ഒരു നാളും ഒരംഗുലത്തിൽ 20 നാഴികയും കണക്കാക്കാം.

### മാനസാധനവും മാഹാത്മ്യവും

ബ്രഹ്മവാചകമാണ് ഓംകാരം. അതു പ്രണവം പരബ്രഹ്മസ്വരൂപം. അതിൽ നിന്നു അതിൻെറ ഘടകങ്ങളെ ആശ്രയിച്ച

സത്വം രജസ് തമസ് എന്ന മൂന്നു ഗുണങ്ങളും അതിനേത്തുടന്ന ശക്തികളും മൂർത്തികളും കാലങ്ങളും ലോകങ്ങളും എല്ലാം സംജാതങ്ങളായി. "ഭൂഃ ഭുവഃ സ്വഃ" എന്ന വ്യാഹൃതികളും "ഐം ക്ലീം സൌഃ" എന്ന ബീജമന്ത്രങ്ങളും "ഓം തത് സത്" എന്ന ബ്രഹ്മമന്ത്രവും, മററു മന്ത്രങ്ങളും സകലവിധ ത്രിവർഗ്ഗങ്ങളും വേദവേദാന്തവേദാംഗാദിവിദ്യകളും ഒന്നിനൊന്നു തുടരെത്തുടരെ പ്രണവത്തിൽനിന്നുതന്നെ പ്രകാശമാനങ്ങളായിത്തീന്നു. സൃഷ്ടികർത്താവുതന്നെ അതിപ്രധാനങ്ങളായ ഋക് യജുസ് സാമം എന്ന മൂന്നു വേദങ്ങളിലുമുള്ള രഹസ്യഭാഗങ്ങൾ സാരസമുച്ചയംചെയ്തു പ്രത്യേകം സംഗ്രഹിച്ചു എട്ടെട്ടക്ഷരങ്ങളിലാക്കി ഗായത്രീഛന്ദസ്സിൽ ചേർത്തു് മൂന്നുപാദങ്ങൾക്രൂട്ടി അഞ്ചു സന്ധികൾകാട്ടി 24 അക്ഷരത്തിൽ ഒരു മഹാമന്ത്രം നിർമ്മിച്ചിട്ടുണ്ടു്; അതാണു "ഗായത്രി" എന്ന സുപ്രസിദ്ധമായ മഹാമന്ത്രം. പ്രപഞ്ചം നിശ്ശേഷം അതിനധീനമാണെന്നു പറഞ്ഞാൽ പിന്നെ അതിന്റെ മാഹാത്മ്യം വർണ്ണിക്കണമെന്നുണ്ടോ? ഇല്ല, നിശ്ചയം. അങ്കവർഗ്ഗം 81 അംഗുലം. അതു കാലചക്രപരിധി. അതിൽ രാശിചക്രകലാരൂപത്തിൽ '21600' ശ്വാസങ്ങൾ അടങ്ങിയിട്ടുണ്ടു്. ത്രിവർഗ്ഗ[9അംഗുല]ത്തിൽ '2400' ശ്വാസങ്ങൾ കണക്കാക്കാം. ദിഗ്വർഗ്ഗംഎന്നതു'100'. ദിഗ്വർഗ്ഗംകൊണ്ടു'2400'നേ കഴിച്ചാൽ [2400 ÷ 100=24] ഫലം '24' എന്നുവരും. ഇതാണു മാനസാധനത്തി[മുഴക്കോലി]നുള്ള അംഗുലസംഖ്യ. ഇരുപത്തിനാലു പ്രാണമുദ്രയാണു് 24 അംഗുലമായി പരിണമിച്ചതെന്നും അനുമാനിക്കാം. അംഗുലത്തിന്റെ മാനപ്രമാണം പ്രാണമുദ്രതന്നെയാണു്. പ്രാണമുദ്ര എന്നതു് കരോപസംഹാരകല്പനയിൽ പ്രാണാഹുതിക്കു് പ്രാണായ സ്വാഹാ എന്നുച്ചരിക്കുമ്പോൾ ഒരു മുദ്രകാണിക്കുക പതിവുണ്ടു്. അതു വലത്തുകൈ ചെറുവിരലും പവിത്രവിരലും ചേർത്തുപിടിച്ചു് അതിൽ പെരുവിരൽതുമ്പു കൊള്ളിക്കുന്നതാണു്. ആ മുദ്രയാണു പ്രാണമുദ്ര. അതുതന്നെയാണു അംഗുലം. സാമാന്യം, ഒത്ത ഒരു പുരുഷന്റെ പവിത്രവിരലും ചെറുവിരലും ചേർത്തു പവിത്രവിരലിന്റെ കടയിൽനിന്നു മേലോട്ടു രണ്ടാമത്തെവരയേ ലക്ഷ്യപ്പെടുത്തി വിലങ്ങനെ ഒരു തോതിടണം. എന്നാൽ അതു ഒരംഗുലമായിത്തീരും. വിരലുകൾക്കു കേടുപാടുകളും തഴമ്പും ഒന്നും ഇല്ലാതെയും ഇരിക്കണം. ഈ തോതിൽ 24 അംഗുലം ക്രൂടുമ്പോൾ ഒരു കോൽ സമ്പൂർണ്ണം. അംഗുലം എന്നതു ഒരു വിരൽ എന്നും പ്രമാണമുണ്ടു്. അങ്ങിനെ വരുമ്പോൾ പവിത്രവിരലിന്റെ നടുത്തുണ്ടത്തിൽവച്ചു് വിലങ്ങനെ ഒരു തോതെടുക്കണം; അതാണു ഒരു വിരൽപ്രമാണമായ അംഗുലം. മുഴക്കോൽ ഗായത്രീരൂപം എന്നുതന്നെയല്ല, മൂർത്തിത്രയാത്മകവും ആണു്. ദ്വിഘനത്തെ [8-നേ] ഗുണസംഖ്യ [3] കൊണ്ടു ഗുണിച്ചാൽ [8×3=24] ഇരുപത്തിനാലു് എന്ന സംഖ്യ കിട്ടും. ചതുർവിംശതിസംഖ്യാകമായ ഗായത്രിമന്ത്രത്തിന്റെ അക്ഷരങ്ങളിൽ എട്ടെട്ടെണ്ണം എടുത്തു എട്ടെട്ടംഗുലങ്ങളാക്കി മാനസാധനത്തി[മുഴക്കോലി]ന്റെ കടയ്ക്കലും നടുക്കും തലയ്ക്കലും ന്യസിച്ചിട്ടുണ്ടു്. ബ്രഹ്മാവിനേയും വിഷ്ണുവിനേയും ശിവനേയും കടമുതൽ മൂന്നു സ്ഥാനങ്ങളിലും അടക്കം ചെയ്തിട്ടുമുണ്ടു്. 'തത്' മുതൽ 'ണ്യം' വരെ 8 അക്ഷരം ബ്രഹ്മസ്വരൂപമാക്കി മുഴക്കോലിന്റെ ചുവട്ടിലും, 'ഭ' മുതൽ 'ഹി' വരെ 8 അക്ഷരം വിഷ്ണുസ്വരൂപമാക്കി മുഴക്കോലിന്റെ മദ്ധ്യത്തിലും, 'ധി' മുതൽ 'യാത്' വരെ 8 അക്ഷരം ശിവസ്വരൂപമാക്കി മുഴക്കോലിന്റെ അഗ്രത്തിലും അംഗുലരൂപേണ സ്ഥാപിച്ചിരിക്കയാണു്. ഇതുകൊണ്ടു 'മൂർത്തിത്രയാത്മകം' എന്നു് മേൽ പ്രസ്താവിച്ചതു സ്പഷ്ടമാണല്ലോ. മുഴക്കോലിനു ചുവടും തലയും ഉണ്ടോ എന്നു ചിലർ ചോദിക്കാറുണ്ടു്. അതിന്റെ രഹസ്യം അവർക്കു

റിഞ്ഞുകൂടാ. അതുകൊണ്ടു ചോദിച്ചതാണെന്നു സമാധാനിക്കണം. ശില്പികൾ ഗായത്ര്യുപാസകന്മാരായിരിക്കണം. അവർ ബ്രഹ്മസ്വരൂപമായ മുഴക്കോലിനെ ഗായത്രിമന്ത്രാക്ഷരം ന്യസിച്ചു പൂജിച്ചു സംഗ്രഹിക്കണം. അല്ലെങ്കിൽ മഹനീയമായ ഈ മാനദണ്ഡംകൊണ്ട്, മററുള്ളവർ അതിൻെറ മാഹാത്മ്യം അറിയാതെ പട്ടി പൂച്ച മുതലായവയേ തല്ലുന്നതിനും കാക്ക കോഴി മുതലായവയേ എറിയുന്നതിനും ഊന്നി നടക്കുന്നതിനും ഉപയോഗമുള്ളതാണെന്നു കരുതിയേക്കാം.

---

# സ്വാമികൾ ഒരു കായികാഭ്യാസിയുമായിരുന്നു

സ്വാമികൾ എവിടെനിന്നോ സമ്പാദിച്ച ഒരു മർമ്മശാസ്ത്രഗ്രന്ഥംനോക്കി ഗുസ്തിമുറകളെല്ലാം നേരത്തേ അഭ്യസിച്ചിരുന്നു. താൻ പഠിച്ചതെല്ലാം വെള്ളത്തേരി കേശവൻവൈദ്യരേയും പഠിപ്പിച്ചിട്ടുണ്ടായിരുന്നു. ഇവർതമ്മിൽ വിനോദത്തിനായി ഗുസ്തിപിടിച്ചു ചിലപ്പോൾ കളിക്കും. കേശവൻ വൈദ്യൻെറ ദേഹം ഇരുമ്പിനു തുല്യമായിരുന്നു. കേരളവർമ്മകോയിത്തമ്പുരാൻ അന്ന് വ്യായാമംചെയ്യുമ്പോൾ എടുത്തു പൊക്കാറുണ്ടായിരുന്ന ഗുണ്ട് (ഇരുമ്പുണ്ട) കേശവൻവൈദ്യനും സ്വാമിയും മാത്രമേ എടുത്തു പൊക്കമായിരുന്നുള്ളു.

അക്കാലം കൊല്ലം ഓലയിൽ എന്ന സ്ഥലത്തു ചില നായന്മാർ ഗുസ്തിപഠിച്ചു താമസിച്ചിരുന്നു. ഒരു രാത്രിയിൽ വഴിയിൽ കൂട്ടംകൂടി നില്ക്കുന്ന ഇവരുടെ ഇടയിൽ സ്വാമികൾ ചെന്നുപെട്ടു. മുഷ്കരന്മാരായ അവരുടെ ഇടയിൽനിന്നും രക്ഷപ്പെടാൻ വേറെ മാർഗ്ഗമില്ലെന്നുകണ്ടു സ്വാമി സ്വദേഹത്തെ ഉളിപാട്ടുന്നതുപോലെ അങ്ങോട്ടും ഇങ്ങോട്ടും ഇവരുടെ മദ്ധ്യത്തിൽക്കൂടി പ്രയോഗിച്ചു. കൂടിനിന്നിരുന്നവർ നിലംപതിച്ചു. എഴുനേററുനോക്കിയപ്പോൾ സ്വാമികൾ അകലെ നില്ക്കുന്നതുകണ്ട് അദ്ദേഹത്തെ നമസ്കരിച്ചു.

വിശാഖംതിരുനാൾ തിരുമനസ്സിലെ കാലത്ത് വടക്കേ ഇൻഡ്യയിൽനിന്നും കുറെ ഗുസ്തിക്കാർ പഞ്ചാബികൾ തിരുവിതാംകൂറിൽ വന്നു. മഹാരാജാവിനെ മുഖംകാണിച്ചു. തങ്ങളോടു മത്സരിക്കാൻ എതിർജോടികളെ തരണമെന്നു ആവശ്യപ്പെട്ടു. വടക്കേ ഇൻഡ്യയിലെ നാട്ടുരാജാക്കന്മാർ അവരുടെ പരിസരങ്ങളിൽ ഗുസ്തിക്കാരെ തീററിപ്പോററി വളർത്തുന്ന സമ്പ്രദായം ഇവിടേയും ഉണ്ടാകുമെന്നും അപ്രകാരം തങ്ങളുടെ യോഗ്യത പ്രകടിപ്പിക്കാൻ അവരുമായി ഗുസ്തിപിടിക്കാമെന്നുമാണ് ആ പഞ്ചാബികൾ വിചാരിച്ചത്. തിരുവനന്തപുരത്ത് അക്കാലത്തു പ്രസിദ്ധന്മാരായ ഗുസ്തിക്കാർ ആരും ഉണ്ടായിരുന്നതുമില്ല. ചട്ടമ്പി എന്ന ഒരു ഗുസ്തിക്കാരൻ പേട്ടയിൽ പാർപ്പുണ്ടെന്ന് ആരോ കേട്ടുകേൾപ്പിച്ചു. മഹാരാജാവുമുഖാന്തിരം സ്വാമികളെ അവിടെ വരുത്തി. ഗുസ്തിപിടിക്കുവാൻ ആജ്ഞാപിച്ചു. എന്നാൽ സ്വാമികൾ താൻ ഇപ്പോൾ ഗുസ്തിപിടിക്കാറില്ലെന്നും തൻെറ ശിഷ്യൻ ഒരാൾ നല്ല ഗുസ്തിക്കാരൻ ഉണ്ടെന്നും അയാൾ വെള്ളത്തേരി കേശവൻവൈദ്യനാണെന്നും തിരുമനസ്സറിയിച്ചു. പ്രകാരം കേശവൻവൈദ്യനെവരുത്തി ഗുസ്തിക്കു നിയോഗിച്ചു. ഇതിൽ പഞ്ചാബികൾ പരാജിതരായി. എങ്കിലും മഹാരാജാവ് ഇരുപക്ഷക്കാർക്കും സമ്മാനം കൊടുത്തയച്ചു. ചട്ടമ്പിയെന്നു സ്വാമികളെ വിളിക്കുന്നതു ഗുസ്തിക്കാരനായതുകൊണ്ടാണെന്നു ചിലർ പറയുന്നതു ശരിയല്ല.

കരുവാ കൃഷ്ണനാശാൻ.

# പ്രാചീനമലയാളം

---

[ശ്രീ ചട്ടമ്പിസ്വാമികളുടെ കൃതികളിൽ അത്യുന്നതമായ ഒരു സ്ഥാനത്തിന് അർഹതയുള്ളതാണ് അവിടുത്തെ 'പ്രാചീനമലയാളം.' ആര്യസംസ്കാരത്തിന്റെ ആധിപത്യം മൂലം, പ്രാചീനമായ ദ്രാവിഡവും കേരളീയവുമായ സംസ്കാരത്തിനു സംഭവിച്ച ദൌർബല്യത്തെ പരിഹരിച്ച്, അതിന്റെ സ്വായത്തശക്തിയെ പുനരുദ്ധരിക്കയും അതിനെപ്പററി ജനങ്ങളുടെയിടയിൽ അഭിമാനവും പ്രത്യാശയും ഉളവാക്കുകയുമായിരുന്നു സ്വാമികളുടെ ഉദ്ദേശം. പല വാല്യങ്ങൾ അടങ്ങിയ ഒരു ഗ്രന്ഥപരമ്പരയായിട്ടാണ് സ്വാമികൾ അതെഴുതാൻ ഉദ്ദേശിച്ചതെങ്കിലും രണ്ടുഭാഗമേ എഴുതിയുള്ളു. അതിൽതന്നെ ഒന്നേ പ്രസിദ്ധീകരിച്ചിട്ടുമുള്ളു. ഒന്നാംഭാഗത്തിൽ ആര്യന്മാരായ കേരളബ്രാഹ്മണർക്ക് കേരളത്തിന്റെമേൽ ഉണ്ടെന്നു പറയുന്ന ആധിപത്യത്തെ അദ്ദേഹം പ്രമാണങ്ങൾ ഉദ്ധരിച്ചു നിഷേധിച്ചിരിക്കുന്നു. അവർക്കു മുമ്പുതന്നെ കേരളത്തിൽ നാഗന്മാരുടെ (പിന്നീട് നായന്മാർ) ഒരു മഹാസംസ്കാരം നിലവിലിരുന്നെന്നു തെളിയിച്ചിട്ട് ആ സംസ്കാരത്തിന്റെ ലക്ഷണങ്ങൾ എന്തെന്ന്, താഴെ ഉദ്ധരിക്കുന്ന ആറാം അദ്ധ്യായത്തിൽ വിശദമാക്കുന്നു. വാദമുഖങ്ങൾ സ്ഥാപിക്കാൻ സ്വാമികൾ അവലംബിക്കാറുള്ള പ്രമാണങ്ങളുടെ വൈപുല്യത്തിനും പ്രതിപാദനത്തിന്റെ താർക്കികവും യുക്തിയുക്തവുമായ അവതരണരീതിക്കും പ്രാചീനമലയാളത്തിലെ അദ്ധ്യായങ്ങൾ പൊതുവേ ഉത്തമനിദർശനങ്ങളാണ്.] പ്രസാ:

ആദ്യം ബ്രാഹ്മണരുടെ ഔൽകൃഷ്ട്യത്തേയും, ശൂദ്രരുടെ നൈകൃഷ്ട്യത്തേയും കാണിക്കുന്നതായ അവരുടെ അന്യോന്യ പെരുമാററങ്ങളെ പറഞ്ഞു. അനന്തരം ശൂദ്രരുടെ ഔൽകൃഷ്ട്യത്തേയും ബ്രാഹ്മണരുടെ നൈകൃഷ്ട്യത്തേയും കാണിക്കുന്ന കൃത്യങ്ങളെപ്പറഞ്ഞു. ഇതുകളിൽ ബ്രാഹ്മണരുടെ പെരുമയേയും (മേന്മയേയും) ശൂദ്രരുടെ താഴ്മയേയും കുറിച്ചു പറയുന്നതിനെ എല്ലാം ബ്രാഹ്മണപരമായിരിക്കുന്ന കേരളോല്പത്തികൾ, കേരളമാഹാത്മ്യം മുതലായവ താങ്ങുന്നുണ്ട്. ശൂദ്രരുടെ മേന്മയേയും ബ്രാഹ്മണരുടെ താഴ്മയേയും കുറിച്ചു പറയുന്ന സംഗതികളെയൊക്കെയും എല്ലാപേരും സമ്മതിച്ചിരിക്കുന്ന ആധാരപ്രമാണങ്ങളും യുക്ത്യനുഭവങ്ങളും താങ്ങുന്നുണ്ട്. ഇതുകളിൽ ആദ്യത്തെ ഭാഗം ശരിയാണെങ്കിൽ രണ്ടാമത്തെ ഭാഗവും രണ്ടാമത്തെ ഭാഗം ശരിയായിരിക്കുന്നപക്ഷം ആദ്യത്തെ ഭാഗവും വാസ്തവമായി വരാൻ പാടില്ല.

ഒന്നാമത്തെ പക്ഷത്തിൽ ചേർന്ന ഭാർഗ്ഗവബ്രാഹ്മണകീർത്തനങ്ങളും തൽപ്രമാണങ്ങളും ശ്രുതിയുക്ത്യനുഭവങ്ങൾക്കൊക്കാതേയും ഖണ്ഡിക്കപ്പെട്ടും പോയതുകൊണ്ട് ആധാരപ്രമാണങ്ങൾക്കും യുക്ത്യനുഭവങ്ങൾക്കും ശരിയിട്ടിരിക്കുന്ന രണ്ടാംഭാഗത്തെ തന്നെ വാസ്തവമായുള്ളതെന്നു നിശ്ചയിക്കേണ്ടതായിരിക്കുന്നു. അപ്രകാരമാകുമ്പോൾ മലയാളഭൂമിയും സകല വസ്തുക്കളും നായന്മാർക്കു മാത്രമുള്ളതായിട്ടേ ഇരിക്കാൻ പാടുള്ളൂ. ഇപ്പോൾ മലയാളബ്രാഹ്മണരുടെ വസ്തുക്കളും, സ്ഥാനമാനങ്ങളും സകലവും ശൂദ്രരുടെ വകയായിട്ടും, അവർ ഈ ബ്രാഹ്മണർക്കു കൊടുത്തതായിട്ടുംതന്നെ ഇരിക്കണം. അല്ലെങ്കിൽ ഈ ബ്രാഹ്മണരും ശൂദ്രർതന്നെയാകുന്നു എന്നും മറെറാരു പ്രകാരത്തിലുമാവാൻ പാടില്ലെന്നും വരും.

എന്നാൽ ഇനി ബ്രാഹ്മണരുടെ വസ്തുക്കളും, പദവികളുംകൂടി മേല്പറഞ്ഞപ്രകാരം ശൂദ്രർക്കുള്ളതായിട്ടും അവർ ഈ ബ്രാഹ്മണ

ക്ക കൊടുത്തതായിട്ടുംതന്നെ ഇരിക്കുന്നോ? അല്ലാത്തപക്ഷം മലയാളബ്രാഹ്മണർ എന്നു പറയപ്പെടുന്നവരും ശൂദ്രർതന്നെയാണെന്നു കലാശിക്കുന്നോ? രണ്ടുപ്രകാരത്തിൽ ഏതാകുന്നു ശരിയെന്നു നോക്കാം.

മലയാളബ്രാഹ്മണർ എന്നു വെച്ചാൽ മലയാളത്തിലെ ബ്രാഹ്മണർ എന്ന് അർത്ഥമാകുന്നു. മലയാളത്തിലെ ബ്രാഹ്മണരെന്നതിനർത്ഥം മലയാളത്തിൽ ജനിച്ചുവാഴുന്നവരെന്നോ അന്യദേശങ്ങളിൽനിന്നു വന്നു താമസിക്കുന്നവരെന്നോ? മലയാളഭൂമി ഉണ്ടായശേഷം ആദ്യമായിട്ട് ഇവിടെ ബ്രാഹ്മണരെന്നൊരു വകക്കാരുണ്ടായിരുന്നില്ലെന്നു പ്രമാണസിദ്ധമാകയാൽ ജനിച്ചുവാഴുന്നവരെന്നു പറയാൻ പാടില്ല. പരദേശങ്ങളിൽനിന്നും വന്നു താമസിക്കുന്നവരെന്നാകുന്നപക്ഷം ബ്രാഹ്മണജാതിയിലുള്ള അനേകവർഗ്ഗക്കാർ മലയാളത്തുവന്നു താമസിച്ചു വരുന്നുണ്ട്. അവരിലാക്കും മലയാളശബ്ദം ചേരുകയോ, ചേർക്കുകയോ ചെയ്തിട്ടില്ല. ഇവിടെനിന്നു ലഭിക്കുന്ന ആദായത്തിനോട് സ്നേഹമുണ്ടെങ്കിലും മലയാളശബ്ദത്തെ സ്വജാതിനാമത്തോട് ചേർക്കുന്ന കാര്യത്തിൽ പലക്കും വെറുപ്പുതന്നെ. ശ്രവണമാത്രത്തിൽപ്പോലും വെറുപ്പു തോന്നുന്ന വകക്കാർ ധാരാളമില്ലെന്നില്ല.

"പരദേശബ്രാഹ്മണ"രെല്ലാപേരും പലപ്പോഴായിട്ടു തനിയെ വന്നിട്ടുള്ളവരും യഥേഷ്ടം സ്വദേശത്തും മലയാളത്തിലുമായിട്ടു ഗതാഗതം ചെയ്തുകൊണ്ടിരുന്നവരുമാകയാൽ മലയാളരാകാത്തതാണ്. ആദ്യം വന്നവർ അപ്രകാരമുള്ളവരല്ല. ഭാർഗ്ഗവൻ പോയി ക്ഷണിച്ചുകൊണ്ടുവന്നു ഭൂമിയും കൊടുത്തു സ്വദേശമായ പരദേശത്തു ഒരു നാളും പോകുവാൻ പാടില്ലാത്തവിധത്തിലുള്ള ഏർപ്പാടുകളും ചെയ്തു ഇവിടെത്തന്നെ വാഴിക്കയാൽ മലയാളരായിപ്പോയതാണ്. എന്നിങ്ങനെ പറയാമെന്നുവെച്ചാൽ ഭാർഗ്ഗവൻ കൊണ്ടുവന്നുവെന്നും മററുമുള്ള സകല സംഗതികളും ഇതിനുമുമ്പുതന്നെ ഖണ്ഡിക്കപ്പെട്ടുപോയിരിക്കുന്നതിനാൽ ആയതിനും പാടില്ല.

അല്ലാതേയും "മലയാള"മെന്നും "ബ്രാഹ്മണ"നെന്നും രണ്ടു വാക്കുള്ളവയിൽ ആദ്യത്തേതു് പന്ത്രണ്ടു തമിഴനാടുകളിൽ ഒന്നായ ഈ മലയാളഭൂമിയുടെ പേരാകയാൽ, മലയാളഭാഷയിലുള്ളതും, രണ്ടാമത്തേതു് (ബ്രാഹ്മണശബ്ദം) മലയാളഭാഷയോടു ചേർന്നതല്ലാത്തതും ബ്രഹ്മാവർത്തത്തിലുണ്ടായതും, ആര്യാവർത്തം മുഴുവനും ധാരാളം നടപ്പുള്ളതുമാകയാൽ സംസ്കൃതഭാഷയിൽ ചേർന്നതുമാകുന്നു.

ഇപ്രകാരം മലയാളനാടും ബ്രാഹ്മണശബ്ദവും അന്യോന്യം വളരെ ദൂരത്തിലാകയാൽ ബ്രാഹ്മണശബ്ദത്തിന്റെ ദേശത്തു മലയാളനാടും, മലയാളനാട്ടിൽ ബ്രാഹ്മണശബ്ദവും വരുവാൻ പാടില്ല. രണ്ടു ശബ്ദവും ചേർന്ന് മലയാളബ്രാഹ്മണർ എന്നൊരു വാക്കു ഉണ്ടായി, ഈ നാട്ടിൽ വളരെക്കാലമായി നടപ്പിൽ വന്നിരിക്കുകയാൽ ഇതിലേക്കു ഏതെങ്കിലും മാർഗ്ഗവും ആവശ്യവും കൂടാതെ കഴികയില്ലെന്നുള്ളതു നിശ്ചയം തന്നെ. എന്നാൽ അതിനെപ്പററി അന്വേഷണം ചെയ്താൽ താഴെ കാണിക്കുന്നവയല്ലാതെ മററു യാതൊരു മാർഗ്ഗവും ആവശ്യവും അതിനില്ലെന്നു തീർച്ചപ്പെടുന്നു.

ബ്രാഹ്മണര ഇവിടെ വന്നുചേരുന്നതിനു മുമ്പുതന്നെ ഇവിടെ (മലയാളത്തിൽ) സ്വന്തമായിട്ട് ഒരുവക ആളുകൾ ഉണ്ടായിരുന്നുവെന്നും, ആയവർ വളരെ ബലവാന്മാരും സാമർത്ഥ്യശാലികളും സദാചാരധർമ്മതല്പരന്മാരും സദ്ഗുണസമ്പന്നരും ധൈര്യശാലികളും ആയിരുന്നു എന്നും അവർ തന്നെ ഈ ഭൂമിയെ പരിപാലിച്ചുവന്നു എന്നും അങ്ങിനെ ഇരിക്കവെ ബ്രാഹ്മണർ ദാരിദ്ര്യനിവൃത്തിയെക്കരുതി പലപ്പോഴും കൂട്ടംകൂട്ടമായി ഇവിടെ വന്നുചേരുകയും, അവരുടെ നടപടികളും സ്വഭാവങ്ങളും പിടിക്കായ്കയാൽ അപ്പഴപ്പോൾ സ്വദേശി

കൾ (നായന്മാർ) അവരെ തുരത്തി ഓടിക്കുകയും എന്തായിട്ടും വേറെ ഗതിയില്ലായ്ക യാൽ അവർ പലരും പല സമ്പ്രദായങ്ങളുംകൊണ്ടു സൂത്രത്തിൽവന്നു പലരേയും പലപ്രകാരത്തിൽ പ്രീതിപ്പെടുത്തുകയും ഇങ്ങിനെ ക്രമേണ ഇവിടത്തെ താമസത്തിനു് തരംസമ്പാദിക്കുകയും ചെയ്തുവെന്നും സംസ്കൃതം ഇംഗ്ലീഷ് മുതലായ ഭാഷകളിലെ നല്ല കവികളെക്കുറിച്ചു് അഭിനവ കാളിദാസനെന്നും ഇൻഡ്യൻ ഷേക്‌സ്പീയരെന്നും മററും പറയുന്നതുപോലെ അക്കാലത്തു ഈ മലയാളത്തിൽ ഉണ്ടായിരുന്നവരുടെ അവസ്ഥ അവിടത്തെ (ആര്യാവർത്തത്തിലെ) സൽബ്രാഹ്മണരുടെ അവസ്ഥകളോടു തുല്യമായിട്ടോ അതിലും ഉപരിയായിട്ടോ ഇരിക്കുന്നതിനെക്കണ്ടും അങ്ങിനേയും മേൽക്കുമേൽ പ്രീതിയെ സമ്പാദിക്കുന്നതിനുവേണ്ടിയും ബഹുമാനസൂചകമായിട്ടു് ആ (വന്നിരിക്കുന്ന) ബ്രാഹ്മണർ തന്നെ ഇപ്രകാരം മലയാളബ്രാഹ്മണർ എന്നു വിളിച്ചുതുടങ്ങുകയും ഇവർ അതിനെ സ്വീകരിച്ചുപോരികയും ചെയ്തിട്ടുള്ളതാകുന്നു എന്നുമാണു് ഇതിൻെറ വാസ്തവം. മേൽ പറഞ്ഞ സംഗതികളെ താഴെ കാണിക്കുന്ന പ്രമാണങ്ങൾ മുഴുവൻ സാധൂകരിക്കുന്നു.

"നാകാസ്സർവേ സമാഗത്യ ശ്രീമൂലസ്ഥാനമണ്ഡപേ
ചതുഃഷഷ്ടിതമാ നാകാ വയമേവ ന സംശയഃ
വരുണസ്തു പുരാസ്മാകം ദത്തവാൻ ദ്വിജസത്തമാഃ
സമുദ്രാന്തേ ച യാ ഭൂമിർജാതാ ചേന്മമ ശാസനാൽ
നാകേഭ്യശ്ച മയാ ദത്തം മദ്ദേഹസ്യ വിഷാൽക്കരം
നാകാനാം ശാസനാദേവ നിവാരയതു ദേഹജം
വിഷഹീനശരീരോഭൂത്തൽക്കാല തേജസായുതഃ
തസ്മാദസ്മാകമേവാസ്തു കേരളം ഭൂമിമണ്ഡലം
ന ദീയതേ ച യുഷ്മാഭിർച്ഛർദ്ദയിഷ്യാമഹേ വിഷം
ചതുഷ്ഷഷ്ടിതമേ ഗ്രാമേ സർവം രാജസു കർമ്മഹേ
ഭാർഗ്ഗവം പ്രാഹ ഭഗവാൻ നാരദോ മുനിവല്ലഭഃ
ചതുർണ്ണാം സ്ഥാനമത്രൈവ ഏകഭാഗശ്ച ദീയതാം.
നാരദസ്യ വചശ്ശ്രുത്വാ ഭാർഗ്ഗവോ ദത്തവാൻ ദ്വിജൈഃ
യാവൽ ഗോകർണ്ണപര്യന്തം താവൽ കന്യാകുമാരികാ
ഗ്രാമേഷു ക്ഷേത്രഗേഹേഷു ഭവനേഷു മമാജ്ഞയാ
ചതുർണ്ണാമേകഭാഗശ്ച നാകേഭ്യശ്ച പ്രയച്ഛതി"

(കേ. മാ. അ. 88)

അർത്ഥം — നാകന്മാരെല്ലാവരുംകൂടി ച്ചേർന്നു ശ്രീമൂലസ്ഥാനമണ്ഡപത്തിൽ പ്രവേശിച്ചു് "അല്ലയോ ദ്വിജസത്തമന്മാരെ! ഞങ്ങൾ അറുപത്തുനാലു ഗ്രാമക്കാരായ നാകന്മാരാകുന്നു. സംശയമില്ല. (സംശയിക്കേണ്ട) ഈ ഭൂമി വരുണൻ പണ്ടു ഞങ്ങൾക്കു തന്നതാകുന്നു. (എങ്ങിനെയെന്നാൽ) എൻെറ (വരുണൻെറ) ആജ്ഞനിമിത്തം സമുദ്രത്തിലുണ്ടായ ഭൂമിയെ ഞാൻ നാകന്മാർക്കായിട്ടു് കൊടുത്തിരിക്കുന്നു എൻെറ ശരീരത്തിലുണ്ടായ വിഷവർദ്ധന (1) ഈ നാകന്മാരുടെ ശാസനകൊണ്ടുതന്നെ ശമിക്കട്ടെ (ശമിക്കും) (2) ഇപ്രകാരം കൊടുത്തപ്പോൾ വിഷഹീനശരീരനായി തേജോമയനായി ഭവിക്കുകയും ചെയ്തു. (3) ആയതുകൊണ്ടു് ഈ ഭൂമി ഞങ്ങൾക്കുള്ളതുതന്നെയാണു്. ഈ കേരളഭൂമണ്ഡലത്തെ തൽക്ഷണം ഇങ്ങോട്ടു വിട്ടുതന്നില്ലെന്നുവരികിൽ അറുപത്തുനാലു ഗ്രാമങ്ങളിലും വിഷത്തെ പുറപ്പെടുവിക്കുന്നുണ്ടു്. (4) ഇങ്ങിനെ പറഞ്ഞപ്പോൾ ശരിയായിട്ടു നാലിലൊരുഭാഗം ഗോകർണ്ണം മുതൽ കന്യാകുമാരിവരെ അവക്കു കൊടുക്കുന്നതാണു നല്ലതു് എന്നു ഭാർഗ്ഗവനോടു് നാരദൻ പറഞ്ഞതുകേട്ടു് ഭാർഗ്ഗവൻ എല്ലാവസ്തുക്കളിൽനിന്നും നാലിലൊരു ഭാഗം ബ്രാഹ്മണരെക്കൊണ്ടു കൊടുപ്പിച്ചു.

2. "എങ്കിലോ പണ്ടു ബ്രഹ്മനരുളാൽ അലകടലടിച്ചുകൊള്ളും എണ്ണംകൊണ്ടടങ്ങാകൈകളെല്ലാം പൊലിവുവിട്ടു പിൻവാങ്ങിക്കൊൾവുതാകവെ സമുദ്രരാജനായിരിപ്പോരു വരുണരാജൻ (5) മകിഴ്വുററു (6)താനെതാൻ പെററു (7) കൊടുപ്പതും ചെയ്തു"

3. എങ്കിലൊ അക്കടലുടയ നാകത്താന്മാരല്ലോ ആകുന്നതു് അവക്കല്ലോ ആദികാലത്തു വരുണൻ ഒരു നൂറെറട്ടു കാതം കൊണ്ടതു മുഴുവനും കൊടുത്തു എന്നു ചൊല്ലിയതു്. അപ്പോരും കോലററനാകരോ ചീറംപടിയാക മഹാബ്രാഹ്മ



ആറയൂർ ആശ്രമത്തിൽ

ശ്രീ അദ്വൈതാനന്ദസ്വാമികളും ശ്രീ കമ്പളത്തു ശങ്കുപ്പിള്ളയും.



ണക്കു വശമല്ലാഞ്ഞു. കാറിടിയൊത്തുച്ചീറി മിഴിക്കെപ്പേട്ടിമുഴത്തുകൈകൊളൊതുക്കി ക്രുചുരുക്കിത്തലയത്തുതാഴ്ത്തിക്കാതംവിട്ടു കണിയുംവിട്ടുത്താനംവിട്ടു ഈറവിൽതാനെ മൂച്ചുവിടാതെപ്പാറപ്പാറപ്പലവഴി പോയാർ."

4. "സംപൂർണ്ണാദുദകാജ്ജാതാ"=നിറഞ്ഞ ജലത്തിൽനിന്നും ഉണ്ടായതു്.

(കേരളമാഹാത്മ്യം)

5. "കേരളം" യൽ (യാതൊന്നു) കേ (ജലേ) രളതി (രാജതി)=യാതൊന്നു വെള്ളത്തിൽ ശോഭിക്കുന്നുവോ അതു കേരളം.

(കേരളവിലാസം)

6. സമുദ്രം ഒരുകാലത്തു ക്രമേണ മുന്നോട്ടുള്ള ഊക്കംവിട്ടു് പടിഞ്ഞാറോട്ടു മാറിയപ്പോൾ, സമുദ്രരാജനായ വരുണരാജൻ താനെതാൻപെററതു,—സമുദ്രം നീങ്ങിയപ്പോൾ അവിടെക്കാണപ്പെട്ടതു്.

(ഒരു പഴയ കേരളോല്പത്തി)

7. ഭാർഗ്ഗവൻ വരുണനെ സേവിച്ചു തപസ്സുചെയ്തു ഭൂമിദേവിയെ വന്ദിച്ചു (സമുദ്രത്തിൽനിന്നു്) നൂററുപതു കാതം ഭൂമിയെ ഉണ്ടാക്കി.

(വേറെ ഒരു കേരളോല്പത്തി)

**N. B.** ഈ പ്രമാണങ്ങളാൽ, ഈ ഭൂമി സമുദ്രം കിടന്നിരുന്ന സ്ഥലം, അതായതു് കടൽ വെപ്പു് ആകുന്നു എന്നു വിശദമാകുന്നു.

8. "വരുണസ്തു പുരാസ്മാകം
ദത്തവാൻ മുനിസത്തമ!"

(കേരളമാഹാത്മ്യം)

അർത്ഥം—വരുണനാകട്ടെ പണ്ടുപണ്ടേ ഞങ്ങൾക്കു തന്നുപോയിട്ടുള്ളതാകുന്നു.

"തസ്മാദസ്മാകമേവ"

(കേരളമാഹാത്മ്യം)

അർത്ഥം—അതിനാൽ ഞങ്ങൾക്കുള്ളതുതന്നെയാണു് (8) എന്നു നാകന്മാരും അതിനെ സമ്മതിച്ചു.

"നാകേഭ്യശ്ച മയാ ദത്തം"

(കേരളമാഹാത്മ്യം)

അർത്ഥം—നാകന്മാർക്കായിട്ടു് ഞാ കൊടുത്തിരിക്കുന്നു. (9) എന്നു വരുണനും പറഞ്ഞിരിക്കുന്നതിനാലും,

10. "എങ്കിലോ അക്കടലുടയനാകത്താന്മാരല്ലോ ആകുന്നതു്"

അവക്കല്ലോ ആദികാലത്തു വരുണൻ ഒരുനൂററുപതു കാതംകൊണ്ട തറ മുഴവനും കൊടുത്തു എന്നു ചൊല്ലിയതു്.

എന്നു മുൻപറഞ്ഞ കേരളോല്പത്തി വാക്യംകൊണ്ടും നാകന്മാർ കടൽവെപ്പായ ഈ ഭൂമിയുടെ ആദ്യത്തെ ഉടയക്കാരും കൈവശക്കാരും ഈ കടൽ വെപ്പുണ്ടാകുന്നതിനുമുൻപു് സമുദ്രത്തോടു തൊട്ടുകിടന്നിരുന്ന മലംപ്രദേശത്തിലെ പ്രഭുക്കളും അവിടെ പാർപ്പുകാരുമായിരുന്നെന്നു സിദ്ധിക്കുന്നു.

**N. B.** മുൻകാണിച്ച പ്രമാണങ്ങളിൽ ഒന്നുമുതൽ പത്തുവരെ അക്കങ്ങൾകൊണ്ടു് നിർദ്ദേശിച്ചിരിക്കുന്ന പ്രമാണങ്ങൾക്കു ഇപ്രകാരം ആന്തരാർത്ഥം പറയാം.

"എൻെറ (വരുണൻെറ) ശരീരത്തിലുണ്ടായിരുന്ന വിഷവർദ്ധന" എന്നതിനു സമുദ്രം മാറിയ പ്രദേശത്തുള്ള നിമ്നോന്നത പ്രദേശത്തിലും ചതുപ്പുനിലങ്ങളിലും ഓരിൻെറ ഈറപ്പത്തിൽക്കൂടി വെയിലടിക്കുന്നതിനാലുള്ള അത്യുഷ്ണം, ജലജന്തുക്കളുടെ അസ്ഥി, കൊമ്പു്, മുള്ളു് മുതലായവയും മററുംകൊണ്ടു പലപ്രകാരത്തിലുള്ള വിഷമതകൾ എന്നും,

"നാകന്മാരുടെ ശാസനകൊണ്ടു ശമിക്ക" എന്നതിനു് അതിസമീപവാസികളായും സ്വന്തക്കാരായും പ്രഭുക്കളായും അസംഖ്യം ജനം അധീനമുള്ളവരായും ഉള്ള നാകന്മാർ ഉദ്യമിച്ചാലേ ആൾ ശേഖരിച്ചു വേണ്ടുംപോലെ ദേഹദണ്ഡം നടത്തി ദുർഘടങ്ങളെ നശിപ്പിക്കുവാൻ കഴിയൂ എന്നും,

"ഈശ്വരാരാധനേ രക്താ ഭക്താ യത്ര സുസാധവഃ
ജനാ യത്ര ദാനശൂരാഃ സംഗ്രാമാങ്കണഭൈരവാഃ
യോഗിനോ യദ്ഗൃഹാന്തസ്ഥ പേടികാരത്നദീപികാഃ
നായകാഖ്യാ യത്ര ശൂദ്രാ രാജന്തേസ്സന്തിസദ്വ്രതാ"

(സഹ്യാദ്രിഖണ്ഡം)

അൎത്ഥം—എവിടത്തുകാർ ഈശ്വരാരാധനത്തിങ്കൽ ഇച്ഛയും ഭക്തിയും ഉള്ള സാധുക്കളോ യാതൊരിടത്തുള്ളവർ ദാനശൂരന്മാരും വിശിഷ്ടയോദ്ധാക്കളും ആയിരിക്കുന്നോ, എവിടെയുള്ള ഗൃഹകളിൽ പെട്ടികളിൽ രത്നദീപങ്ങളെന്നതുപോലെ യോഗികൾ ശോഭിക്കുന്നുവോ സ്വസ്വഭാവം ദാനം ചെയ്യുന്നവരായ നായകർ എന്ന ശൂദ്രരാജാക്കൾ എവിടേയോ?

"നെട്ടമീശൈ, വിരിമാറു, തിടമേനി, പടവാളു്, നീറണിനെററി, നേർന്തകോളരി മേത്തടം പൊട്ടിച്ചിതറവമത്തും നെട്ടംതിടക്കൈ, നെട്ടവില്ലങ്കർ, മാവില്ലങ്കർ, വെട്ടത്തുറവില്ലങ്കർ, മാന്തറ, നെടംതറ, കൊടിയ്ക്കൂടയ്ക്കൽ, കോവളമരുത്തംകോട്ടു്, ചെമ്പൂലിക്കണ്ണു്, ആനയോട്ടിപ്പടവർ, കുതിരവെട്ടിപ്പടവർ, ഉണ്ടതട്ടിപ്പടവർ, ഈട്ടിമ്പിരാട്ടിപ്പടവർ, നെട്ടമാത്തൻകൊല്ലി, കരുമ്പാക്കൈക്കൊല്ലി, പുത്തെല്ലി, മാറപ്പാടിക്കാവറോട്ടു്, കണ്ണനാട്ടു്, മൂഴിക്കളം, പണ്ടറത്തോട്ടു്, എട്ടുവില്ലിങ്കൽ ഒരു കുതിപ്പിൽ മേൽക്കിളമ്പി, ഇരെട്ടെണ്ണം മേൽമറിക്കരണം പൊട്ടു് മുത്തറയ്ക്കപ്പാൽ ഉണ്ടതട്ടി, അമ്പുതട്ടി, കമ്മില്ലെറിതട്ടി, മാററലർ കൊട്ടങ്കോളൊന്നുമേശാമൽ മുത്തറയ്ക്കപ്പാൽ മപ്പടിച്ചു കാൽ ഊന്നി വട്ടക്കാൽ വീശി മാററലർ കന്നംതെറിക്കക്കൊട്ടം കാലടിക്കം ആൾ പടക്കാലമാടപ്പെരുന്തലൈവരയ്യായിരവും കൊട്ടലണിവേന്തർ, മേയ്ക്കയ്മ, കോയിക്കയ്മ, കോയിക്കപ്പെറെങ്കയ്മ, കൈമ്മപ്പള്ളവെണ്ണരും, തമ്പുകൊണ്ടതാനിനാലായിരവും, എമ്പുകൊണ്ടതാനി എണ്ണായിരിവും, നമ്പുകൊണ്ടതാനി മല്ലച്ചേരിപ്പിരാൻ നാരങ്ങൊളിപ്പിരാൻ ചെങ്ങാലി വട്ടത്തമ്പിരാൻ മാമാത്തൻചേരി അരുംപിരാൻ മുപ്പത്തിരണ്ടും മാമാത്തഞ്ചേരി വട്ടപ്പൂർപെരുമ്പിരാൻ നാല്പത്തെട്ടും പരുവാവണിവട്ടം ഒരു കോവണിപ്പടക്കളക്കണക്കു് എണ്മത്തിച്ചേന്നൊരരും കിരിയത്തു നാകർ കുഴാവെച്ചും കന്നററച്ചേരരോ എന്നാൽ എങ്കിലോ അച്ചേരവേന്തു് തിടിനെഴുത്തു ചൊകൈ ക്രവിത്തു പരത്തിനീട്ടി മുശത്തി പേരുതവിക്കുള്ള രങ്കിയിമ്പുററ നേരാകമൊഴി ചൊപ്പിനിർ, എന്നാൽ തിങ്കൾ പരിങ്കികതിത്തോങ്കി മണ്ണവിണ്ണഞ്ചു് പേരുതവിപ്പൊരുള്ള കതിത്തോം ക്രനാളെല്ലാം ചെമൈ ചെൽവം ചെഴഞ്ചെൽവം, ചെഴഞ്ചെൽവം ചേത്തു വാഴ്ം ശിവച്ചെൽവം, പെറോമച്ചെൽവം പെരുച്ചെൽവം പേശാപൂമൈപ്പെരുഞ്ചെൽവ മണിക്കുറു വാഴ്വുതാക വാഴ്വുതാകനെട്ടനാൾ വാഴ്വുതാക നീട്ടഴിവാഴ്വുതാക, തലൈയോങ്കിവാഴ്വുതാക പുകഴോങ്കിവാഴ്വുതാക വെനക്കൊക്കരിത്താർ ക്രവിനാർ"

(ഒരു പഴയ വട്ടെഴുത്തു ഗ്രന്ഥം)

"പാളത്താറും പടൈവാളും മീതില്വട്ടപ്പം മെതിയടിയും
മീശക്കൊമ്പും വിരികഴലും വീരച്ചൊല്ലും വിളയാട്ടം
നീറണിനെററിത്തടവഴകും നേരിശൈയോകും നെറി-
നിലയും
നാകർക്കിരിയർ ഇട്ടിലിതേ നാടിക്കടിയർവണങ്കുവതേ."

(ടി ഗ്രന്ഥം മറെറാരുഭാഗം)

എങ്കൾ കുഴാം നല്ലാവർ കുഴാമേ ചൊല്ലുവോംമൈയ്—
ചൊൽതഴപ്പു്
എങ്കൾ കുഴാം നല്ലാവർ കുഴാമേ കള്ളരുന്നിട്ടവതു-
മില്ലോം
എങ്കൾ കുഴാം നല്ലാവർ കുഴാമേ കെണ്ടപ്പറന്നവ-
കൈയൊരുവകയുമുൺപതില്ലോം.
എങ്കൾ കുഴാം നല്ലാവർ കുഴാമേ ഊൺവകൈയും—
കൊള്ളവില്ലോം.
എങ്കൾ കുഴാം നല്ലാവർ കുഴാമേ പിറമനവിയാരൈ—
ത്തവറമിരുപ്പാ നോക്കുവതില്ലോം.
എങ്കൾ കുഴാം നല്ലാവർ കുഴാമേ ഇരവതില്ലെനമൊഴി—
ന്താൽ പിറകുയിർ വാഴ്വതില്ലോം

(മറെറാരു വട്ടെഴുത്തു്)

"ഉരംത്തിടമേയുരുവാനനാകത്താരെ കൈത്തിടമേ-
കരുവാനനാകത്താരെ
വെത്തിടമേ വിലവിരുക്കം നാകത്താരെ മെയ്ത്തിടമേ
മേനിയാനനാകത്താരെ

പൊയ്ഞ്ഞിടരെ പൊടിയാക്കും നാകത്താരെ കത്തി-
വാൾ കൈഏന്തും നാകത്താരെ
എത്തിശയും പുകൾകൊണ്ടനാകത്താരെ ചിത്തി-
മത്തി കൈകണ്ടനാകത്താരെ
വില്ലാളിവീരനാന നാകത്താരെ വിരുതുകെട്ടിപ്പട-
വെല്ലും നാകത്താരെ
പുനിതരടിവണങ്കിവീഴും നാകത്താരെ അന്നൊനെ-
പ്പരുവാന നാകത്താരെ
അറന്താനെ കരുവിയാന നാകത്താരെ അറന്താനെ-
യുള്ളമാനനാകത്താരെ
അറന്താനെ ഉയിരാനനാകത്താരെ അറന്താനെ-
കടവുളാന നാകത്താരെ
അറന്താനെ കൽവിയാന നാകത്താരെ അറന്താനെ-
യുലകമാന നാകത്താരെ
അറന്താനെ വയുമാന നാകത്താരെ.
(വേറൊരു വട്ടെഴുത്ത്)

ഇനി മേൽപറഞ്ഞ പ്രമാണങ്ങളിൽ നിന്നു് ചില പ്രധാനവാക്യങ്ങളെ എടുത്തു് ഒന്നുകൂടി വിവരിക്കാം:—

നെട്ടമീശ, നീറണിനെററി, പാളത്താറും മീതിലുടുപ്പും മിതിയടിയും മീശക്കൊമ്പും, വിരികുഴലും (വളത്തിയ തലമുടി) വീരച്ചൊൽ (ഗൗരവവാക്ക്) നീറണിനെററിത്തടവഴകും (നീറണിനെററിയെന്നുള്ളതു് ഇവരെക്കുറിച്ചു് പറയുന്നിടത്തൊക്കെ വിട്ടുപോകാതെ വിശേഷിച്ചെടുത്തു കാണിക്കുന്നു. അതുകൊണ്ടു് ഇവരെല്ലാപേരും (ശൈവർ) ശിവഭക്തന്മാരാകുന്നു എന്നു നിശ്ചയമാകുന്നുണ്ടു്.) ഈ വാക്യങ്ങൾ ഈ നാകന്മാരുടെ വേഷം ഇന്നപ്രകാരമെന്നുള്ളതിനെ കാണിക്കുന്നു.

വിരിമാറു്=വിസ്താരമായ മാറു് (നെഞ്ചു്) തിടമേനി=ദൃഢഗാത്രം. തേർന്ത=എതിർത്ത (മദിച്ചുവരുന്ന) സിംഹത്തിൻെറ മേത്തടം (മസ്തകം) പൊട്ടിച്ചിതറ=പിളന്നു് രുധിരവും തലച്ചോറും ചീന്തുമാറു അമത്തു് തിടിനെന്നു് ഊക്കോടുകൂടി വെച്ചു് ഞെരിക്കുന്ന=അതായതു് മുഷ്ടിചുരുട്ടി ഇടിക്കുന്ന നെട്ടം തിടകൈ=നീണ്ടും ദൃഢമായും ഇരിക്കുന്ന കൈകൾ. കൈത്തിടമേമേനിയാന നാകത്താരെ) ബാഹുബലംതന്നെ സ്വരൂപമായുള്ള ഈ വാക്യങ്ങൾ അവരുടെ ശരീരബലത്തെ കാണിക്കുന്നു.

സംഗ്രാമാങ്കണഭൈരവാഃ, കാറിടിയൊത്തുച്ചീറി മിഴിക്ക, ഈ വാക്യങ്ങളാൽ അവർ പടക്കളത്തിൽ (ശത്രുക്കൾക്കു്) വലുതായ ഭയത്തെ ഉണ്ടാക്കുന്നവർ അതായതു വിശിഷ്ടയോദ്ധാക്കളെന്നും, പൊയ്ത്തിടരെപ്പൊടിയാക്കും നാകത്താരെ-ഈ വാക്യം അവർ (നാകന്മാർ) അസത്യവാന്മാരെ (ദുർജ്ജനങ്ങളെ) നശിപ്പിക്കുന്നവരാണെന്നും തെളിയുന്നു.

നെട്ടവില്ലുങ്കർ, തടവില്ലുങ്കർ, മെത്തടവില്ലുങ്കർ, ഇരുത്തടവില്ലുങ്കർ, മുത്തടവില്ലുങ്കർ, മാവില്ലുങ്കർ, വെട്ടിത്തറവില്ലുങ്കർ ഇവ മുതലായ വാക്യങ്ങൾ അവർ വില്ലുവിദ്യയിൽ അതിസമത്ഥന്മാരും ശത്രുക്കളോടു മഹാവിഷമക്കാരുമാണെന്നു കാണിക്കുന്നു.

അസിഹസ്തൈഃ, അസിപഞ്ജരിതപാച, കത്തിവാൾ കയ്യിലേന്തും നാകത്താരെ (പടവാൾ കയ്യിലുള്ളവർ) ഈ വാക്യങ്ങൾ നാകന്മാർ എല്ലായ്പോഴും കയ്യിൽ വാളുള്ളവരും, വാളഭ്യാസത്തിൽ അതിസമത്ഥന്മാരും പ്രസിദ്ധിസമ്പാദിച്ചവരും ആകുന്നു എന്നും തെളിയുന്നു.

ഉണ്ടതട്ടിപ്പടവർ എന്നു കാണുന്നതിനാൽ നാകന്മാർ ഉണ്ടയിൽനിന്നു് അപായപ്പെടാതെ രക്ഷപ്പെട്ടുകൊള്ളുന്നതിനു് തക്കവണ്ണം വിശേഷമായി ഏതോ ഒരു വിദ്യയും സാമത്ഥ്യവും ഉള്ളവരെന്നു കരുതേണ്ടിയിരിക്കുന്നു. ഇതിൻെറ വാസ്തവം ഏതുപ്രകാരമെന്നറിയാൻ പാടില്ല. എന്നാൽ ഇവരുടെ പരിശയ്ക്കു് ഉണ്ടതട്ടുംപരിശ എന്നാണു് നാമം. ഇതിലേക്കുള്ള ദിവ്യൗഷധത്തിനു് ഒരു ലോഹവും ചില പച്ചിലകളും ചേരുമാനങ്ങളായിട്ടുണ്ടു്. ഇതുകൂടാതെയും ഈവക പ്പരിശ ഉപയോഗിക്കണമെന്നുള്ളപ്പോഴൊക്കെ അതിലും പരിശക്കാരുടെ ശരീരം ഉടുപ്പു മുതലായവയിലും മേൽപറഞ്ഞ ഔഷധങ്ങളെ തേയ്ക്കുക പതിവാണു്. അമ്പുതട്ടി കച്ചില്ലെറിതട്ടി, കൽ+ചില്ലു=കൽചില്ലു്=കരിങ്കൽകഷണം. ഈ

വാക്കുകൾ എത്രയും ഊക്കത്തിൽ പാഞ്ഞു വരുന്ന അസ്ത്രങ്ങളേയും അതുകൂടാതെ കവിണകൊണ്ടുള്ള കല്ലേറുകളേയും (പണ്ടു ഈ കവിണേറു് ധാരാളമുണ്ടായിരുന്നു. അതു് ഒരു വെടിയുണ്ടയേയോ അമ്പിനേയോപോലെ ഊക്കുള്ളതും വളരെ ഉപദ്രവകരവുമായിരുന്നു.) ഊക്കിൽ വരുന്ന വാളുകളേയും ലാഘവിൽ തട്ടത്തുകളയുന്നതിനു സാമർത്ഥ്യമുള്ളവരെന്നും (വെട്ടും തടയും നാഗന്മാർക്കു ബാലപാഠമായിരുന്നു.)

ഒരു കിതപ്പിൽ മേൽകിളമ്പി എന്നു തുടങ്ങിയ വാക്യങ്ങൾ വിശേഷമായ ചാട്ടങ്ങൾ, മറിച്ചിലുകൾ, ഒരു ചാട്ടത്തിനിടയ്ക്കും അതിശയിക്കത്തക്കവയായ അനേകം അഭ്യാസങ്ങൾ ഇവയെ ചെയ്യുന്നതിനു് അവർ മഹാസമർത്ഥന്മാരായിരുന്നു എന്നും,

"കുതിരവെട്ടിപ്പടവർ" എന്നതു് അവർ കുതിരപ്പടയെ വെട്ടുന്നതിനു വിശേഷസാമർത്ഥ്യം ഉള്ളവരെന്നു (കാലിന്റെ മുട്ടിനു താഴെ പടംവരെ മുൻവശത്തു് ഒരു മാതിരി മൂർച്ചയുള്ള ആയുധം വച്ചു മുറുക്കിക്കൊണ്ടു അതിവേഗത്തിൽ മേല്പോട്ടുള്ള ചാട്ടത്തോടുകൂടി കുതിരയുടെ കഴുത്തിന്റെ മുൻവശത്തുനിന്നും മേല്പോട്ടു കാൽവീശി കഴുത്തിനെ മുറിക്കയും അതോടൊരുമിച്ചു് കൈവാൾകൊണ്ടു കുതിരപ്പുറത്തിരിക്കുന്ന ആളിനെക്കൂടി വെട്ടുകയും ചെയ്യുക അവർക്കു സാധാരണ അഭ്യാസമായിരുന്നു.

"ആനയോട്ടിപ്പടവർ" എന്ന പദം അവർ ആനപ്പടയെ ഓടിക്കുന്നതിനു വിരുതുള്ളവരെന്നും ഇക്കാര്യത്തിലേക്കു അവർക്കു അനേകം ദിവ്യൗഷധങ്ങളും പ്രത്യേകമായ അഭ്യാസചാതുരിയും ഉണ്ടായിരുന്നു എന്നും മാതംഗലീല (ഗജലക്ഷണശാസ്ത്രം)പോലെ ആനയെക്കുറിച്ചുള്ളതും "പാകര്നടൈ" മുതലായ ഗ്രന്ഥനിരകൾ അവരുടെ ഭവനങ്ങളിൽ എല്ലായിടത്തും ഉണ്ടായിരുന്നു. സ്ത്രീജനങ്ങൾക്കുംകൂടി അതു നല്ലപോലെ പരിചയമുണ്ടായിരുന്നതായി കാണുന്നു.

"ചൊല്ലുവോം മെയ്ച്ചൊൽതഴപ്പും; പൊയ്വാത്തൈ മൊഴിന്തനാവെ പിറകിരുപ്പും കാണാതെ" (അസഭ്യവാക്കു പറഞ്ഞ നാവിനു് അതുവരെ അതു ഇരുന്നുവാണസ്ഥലത്തെ പിന്നീടു കാണുന്നതിനു കഴിയുകയില്ല. അതായതു അപ്പോൾതന്നെ ആ നാക്കിനെ എടുത്തു വെളിയിൽ കളയുമെന്നർത്ഥം.) ഇതുകൾ അവർ സദാ സത്യവാദികളായിരുന്നുവെന്നും,

അറവർ=ധർമ്മിഷ്ഠർ. സംസ്കൃതഭാഷയിൽ ധർമ്മമെന്നും അധർമ്മമെന്നും പറയുന്നതിനു് തമിഴ്ഭാഷയിൽ "അറം" എന്നും "മറം" എന്നും പറയും. ഇതുകളിൽ അറത്തോടു ചേർന്നവർ അറവരും, മറത്തോടു ചേർന്നവർ മറവരും ആകുന്നു. തമിഴിൽ (കുഴാം) എന്ന വാക്കിനു സമൂഹം എന്നർത്ഥം. അതിനാൽ "എങ്കൾകുഴാം നല്ലറവർ കുഴാമേ" എന്ന വാക്യം ഞങ്ങളുടെ (നാകന്മാരുടെ)സമൂഹം ധർമ്മിഷ്ഠസമൂഹമാകുന്നു എന്നും,

അറന്താനെ "ഉരു"വാന നാകത്താരെ; അറന്താനെ കരുവിയാനനാകത്താരെ; അറന്താനെ"യുള്ള" മാനനാകത്താരെ; അറന്താനെ "യുയിരാ"നനാകത്താരെ; അറന്താനെ"കടവുളാ"നനാകത്താരെ; അറന്താനെ "കൽവിയാന" നാകത്താരെ; അറന്താനെ "ഉലക"മാനനാകത്താരെ; അറന്താനെ "എവൈ" യുമാനനാകത്താരെ ഇത്യാദി വാക്യങ്ങൾ നാകന്മാരുടെ ഉരു (സ്വരൂപവും) കരുവി (പഞ്ചേന്ദ്രിയങ്ങളും) ഉള്ളം (അന്തക്കരണങ്ങളും) ഉയിർ (പ്രാണങ്ങളും) കടവുൾ (ദൈവവും) കൽവി (വിദ്യയും) ഉലകം (ലോകവും) എന്നു വേണ്ട അവരുടെ "എവൈ" (സർവ്വവും)ധർമ്മമായിരുന്നു എന്നും,

കള്ളരുന്തിടുവതില്ലോം=മദ്യപാനം ചെയ്യുന്നില്ല. കൊണ്ടെപ്പുറണവ ഒരു വകയുമുൺവതില്ലോം=മത്സ്യാദികൾ ഒന്നും ഭക്ഷിക്കുന്നില്ല. ഊൺവകൈയുംക്കൊൾവതില്ലോം=മാംസാദികൾ ഭക്ഷിക്കുന്നില്ല.

പിറർമനവിയരൈത്തവരുവിരുപ്പുറ നോക്കുവതില്ലോം=പരസ്ത്രീകളെ തെററായിട്ടുള്ള സ്നേഹം ജനിക്കുമാറു നോക്കുന്നില്ല. ഈ വാക്യങ്ങൾ നാകന്മാർ മദ്യപാനം, മത്സ്യം തിററി, മാംസഭക്ഷണം, പരസ്ത്രീവാഞ്ഛ ഇത്യാദി ദുർഗ്ഗുണങ്ങൾ യാതൊന്നുമില്ലാത്ത പരിശുദ്ധരായിരുന്നു എന്നും,

ദാനശ്ശൂരാഃ സർവ്വദാ=എല്ലായ്പ്പോഴും ദാനസ്വഭാവമുള്ളവർ; ഇല്ലാരൈ കണ്ടങ്ങിശൈന്തു തവി ചെയ്യുവേണം=ദരിദ്രരായും സാധുക്കളായുമുള്ള ജനങ്ങളെ അന്വേഷിച്ച് സഹായിക്കണം. ഈവതില്ലെന മൊഴിന്താൽ പിറകിംക്രുയിർ വാഴ്വതില്ലോം= ഇല്ലെന്നു പറഞ്ഞുപോയാൽ പിന്നെ ജീവനെ ധരിക്കുന്നില്ല. (ഇല്ല എന്നൊരു വാക്കു് പുറപ്പെടുവിക്കാൻ ഇടയായിപ്പോയാൽ പിന്നെ അവർ ജീവിച്ചിരിക്കയില്ല) ഈ വാക്യങ്ങൾ അവർ മഹത്തായ ദാനശീലവും മനോഗുണവും ഉള്ളവരായിരുന്നു എന്നും,

"ഈശ്വരാരാധനേരക്താ ഭക്താഃ സുസാധവഃ"; പുനിതർ വണങ്കിവീഴും നാകത്താരെ; നല്ലാരൈക്കണ്ടു നയന്തു വണങ്കവേണം നല്ലറിഞർപാച്ചെൻറ് നല്ലടിമൈയാകവേണം; എല്ലാം വിനൈപ്പയനെൻറി ഇളകാതിരിക്കവേണം. ഈ വാക്യങ്ങളാൽ നാകത്താന്മാർ ഈശ്വരാരാധനത്തിൽ താല്പര്യവും മഹത്തുക്കളിൽ ഭക്തിയും കൈങ്കര്യവും എങ്ങിനെയുള്ള അനുഭവങ്ങൾ വന്നാലും ഇളകാതിരിക്കത്തക്ക ക്ഷമയും ഉള്ളവരെന്നും തെളിയുന്നു.

ഇനിയും നാകന്മാരുടെ കൂട്ടത്തിൽ രാജയോഗികൾ, സിദ്ധയോഗികൾ, ഹഠയോഗികൾ മുതലായ ഗോഗിവര്യന്മാരും ഉണ്ടായിരുന്നു എന്നുള്ളതിനു താഴെ പറയുന്നവ ദൃഷ്ടാന്തങ്ങളാകുന്നു.

1. "യോഗിനാം യൽഗ്ഗുഹാന്തസ്ഥ
   പേടികാരത്നദീപികാഃ
2. ചിത്തി മുത്തി കൈകണ്ട നാകത്താരെ"
3. കോളരിയേ കോളരിയേ
   കോലമിറന്തൊരു കോളരിയേ
   കണ്ടാരുടം വെളികോളരിയേ
   കാണാതാക്കിരുടംകോളരിയേ
   ഒൻപതു വായ്ക്കുണ്ടിനുകട്ടുള്ള-
   ത്തുറവിളംകിയ കോളരിയേ
   ആറുംതാണ്ടിച്ചെന്നാലക്കരെ-
   യരൺമനൈ മേവിയ കോളരിയേ.
   (കോളരിപ്പാട്ടു്)
4. കോനാരെ കൈകൊട്ടിപ്പാടുവീരെ
   കൊണ്ടാനടിച്ചു കൂത്താടുവീരെ
   മാനമോന്നക്കോട്ടെ പോടുവീരെ
   മാലറു മാവിൻപം കൂടുവീരെ
   തീയും പുനലും വളിവിശുമ്പും
   മണ്ണും കലത്തു മടമ്പിക്കെട്ടി
   വീട്ടിലിരിക്കും നപ്പേരനാരെ
   (ഒരു പഴയ കവിത)
5. തിങ്കൾ പരിതി തിരിന്തൊടുങ്കും പെരുമ്പെട്ടി
   തേന്തുറിവന്തു തെളിന്തിരുക്കും പെരുമ്പെട്ടി
   മാനമററ തുയക്ക് മാളാപ്പെരുംപെട്ടി
   മണ്ണും വിണ്ണും മററനൈത്തുമടങ്കും പെരുമ്പെട്ടി.
   (മറെറാരുകവി) പെരുംപെട്ടിപ്പാട്ടു്.
6. പിളരിമുഴക്കിപ്പള്ളിയെഴപ്പി-
   പ്പേരിമ്പക്കടൽ പോങ്കിവര
   കളരിതളുത്തു തുയിലയിട്ടു
   ക്കാർമേനിപ്പെരിചീന്തിയെഴ.

"തുല്ലെനവെല്ലാം തുറക്കും നാകത്താരെ" ഈ വാക്യം നാകന്മാരുടെ കൂട്ടത്തൽ പെരിയ തുറവികളും (ത്യാഗികൾ) ഉണ്ടായിരുന്നു എന്നു കാണിക്കുന്നു.

"ചുട്ടറവെ വെട്ടവെളി തനിയായോങ്കി
മട്ടറവെയടന്ത നില നിലതാനാകും
അന്നില താനഴിയാതൊരറിവായൊരു
വിണ്ണിലെ യെന്നെ ഉതാശരൽ വിളമ്പിനാരേ"
"അകമുററു പുറമററങ്ങാക്കെയററു
മേലററു കീഴററു വെളിയുമററു
കണ്ണാററു കാണലററു കാംക്ഷിയററ
വിണ്ണിലെ യെന്നെ മതാശരൽ വിളമ്പിനാരെ"
(മാനാരിക്കോട്ടയിൽ കൊമ്പിത്താൻ ശിവാങ്ങു്)

ഉാമെന്നെഴുത്തു തന്തുമെയ്യായിനി-
ന്നുശിമുനയിലുംനുണ്ണിതം-
യിതേ ആ ചികകി ശിവ വിണ്ണാകി
ഓരുമേയററു പിരിവററാകും.
എണ്ണാമയക്കാകടന്തവാനം
ഏററകരപാറിരിക്കും വാനം
ഏകമനെക്കാമനൈത്തിൻെറവാനം
എല്ലാമതു വാകിനിൻറവാനം.
വെച്ചുടൻ മുച്ചാററിലാകുംവാനം
പേരിൻപമാകപ്പൊലിന്തവാനം

മത്തലും കൊത്തലുമാണ്ടവനം
വന്നാട്ട മുന്നാട്ടംവിട്ടവനം
ആശാന്തളാലടന്തവനം
വന്നമന്നുള്ളതും പോന്നവനം

(മന്നാടി അച്ഛൻ ശിവാങ്ങ്)

ഈ വാക്യങ്ങൾ നാകന്മാരുടെ കൂട്ടത്തിൽ ബ്രഹ്മസാക്ഷാൽകാരമടഞ്ഞ ജ്ഞാനികൾ സാധാരണമായുണ്ടായിരുന്നു എന്നു് കാണിക്കുന്നു.

മേൽ കാണിച്ച സംഗതികളെക്കൊണ്ടു് നാകന്മാർ ഏററവും ശരീരബലമുള്ളവരും വിശിഷ്ടയോദ്ധാക്കളും ദുർജ്ജനങ്ങളെ ഉപേക്ഷിക്കുന്നവരും ശത്രുക്കൾക്കു് അതിഭയങ്കരന്മാരും, വില്ലഭ്യാസം, വാളഭ്യാസം, കല്ലേറഭ്യാസം, ഉണ്ടതട്ടുക, അമ്പുതട്ടുക, കുതിരവെട്ടുക, ആനയോട്ടുക, വിശേഷമായ ചാട്ടം, മറിച്ചിൽ, മർമ്മവിദ്യ മുതലായവയിൽ മഹാസമർത്ഥന്മാരും, ഏതൊക്കെ ആയാലും അസത്യം പറയാത്തവരും, ദാനശൗണ്ഡന്മാരും, ഈശ്വരാരാധനത്തിലും മഹത്തുക്കളെക്കുറിച്ചും, താല്പര്യവും, ഭക്തിയും കൈങ്കര്യവും ഉള്ളവരും, അതിധർമ്മിഷ്ഠന്മാരും, മദ്യപാനം, മത്സ്യംതീററി, ഇതുകളൊന്നുമില്ലാത്തവരും, പരസ്ത്രീഗമനത്തിലുള്ള വാഞ്ഛ ചിന്തയിൽപ്പോലുമങ്കുരിക്കാതെ സൂക്ഷിച്ചുകൊള്ളുന്നവരും, രാജയോഗികൾ മുതലായ യോഗീശ്വരന്മാർ ബ്രഹ്മസാക്ഷാത്കാരമടഞ്ഞ ജ്ഞാനികൾ മുതലായ സമുദായാംഗങ്ങളോട്ടുകൂടിയവരും, ആവക സംഗതികളെക്കുറിച്ചു് സാധാരണയായി നല്ലപോലെ അറിവും വിശ്വാസവും ഉള്ളവരും ആയിരുന്നു എന്നും സിദ്ധിക്കുന്നു.

ബ്രാഹ്മണശബ്ദം ഈ മലയാളദേശത്തിനു സ്വന്തമായിട്ടുള്ളതല്ലെന്നും ആദ്യകാലംമുതൽ ബ്രാഹ്മണർ വന്നു കേറിയ കാലംവരെ (വളരെ കൂടുതൽ കാലത്തേക്കു്) ഇതിവിടെ ഇല്ലാതിരുന്നതാണെന്നും ഈ ശബ്ദം ഇവിടെ പലപ്രകാരത്തിലുള്ള ദോഷങ്ങൾക്കു് ഹേതുവായി ഭവിച്ചിട്ടുണ്ടെന്നും ഈ ശബ്ദത്തേക്കൊണ്ടു് നന്മസിദ്ധിക്കേണ്ടതായിട്ടു് ആദ്യകാലംമുതൽക്കിതുവരെ ഗണനീയമായ ഒരു സംഗതിയും ഉണ്ടായിരുന്നിട്ടില്ലെന്നും, മലയാളരിൽ ആരെങ്കിലും ഇവിടെ ഇരുന്നുകൊണ്ടാവട്ടെ, അവിടെച്ചെന്നാകട്ടെ, ഈ ശബ്ദത്തെ ആവശ്യപ്പെടുകയോ കൊണ്ടുവരികയോ ചെയ്തിട്ടില്ലെന്നും, മുൻപിൽ പറഞ്ഞതുപോലെ വിദേശത്തുനിന്നും വന്നവരായ ബ്രാഹ്മണർ അവരുടെ കാര്യലാഭത്തെ കരുതി ഇവിടത്തുകാരിലും ഈ ശബ്ദത്തെ സമർപ്പിക്കുകയും എങ്ങിനേയൊ തെററിദ്ധരിച്ചു് ഇവർ അതിനെ സ്വീകരിക്കയും ചെയ്തുപോയതാണെന്നും മേല്പറഞ്ഞ സംഗതികളിൽനിന്നും വേണ്ടപോലെ തെളിഞ്ഞിരിക്കുന്നു. ആകയാൽ ഇടക്കാലത്തു കൂട്ടിച്ചേർത്തതും അനാവശ്യകവുമായ ഈ ശബ്ദത്തെ ഇവരിൽനിന്നും തള്ളിക്കളയേണ്ടതാകുന്നു. അല്ലാത്ത പക്ഷം അതിനെ വിദേശീയന്മാരായ ചില വർഗ്ഗക്കാർക്കുള്ള പൊതുപ്പേരുകളെപ്പോലെ മാത്രം ഗണിച്ചു്, മലയാളബ്രാഹ്മണരെന്നു് അഭിമാനം ഭാവിക്കുന്നവരുടെ സ്ഥാനവലിപ്പത്തെ ഗണ്യമാക്കാതെ ഇരിക്കേണ്ടതാകുന്നു. ഇപ്രകാരം മലയാളബ്രാഹ്മണശബ്ദത്തെ ഉപേക്ഷിച്ചുകഴിഞ്ഞാൽപിന്നെ ആ ശബ്ദത്തോടു് കലന്നിരിക്കുന്ന എമ്പ്രാൻ, നമ്പൂരി, പോററി എന്നീ സ്ഥാനങ്ങൾ മാത്രമാണു ശേഷിക്കുന്നതു്. ഇവയെപ്പററിയും മററും അടുത്ത പുസ്തകത്തിൽ പ്രതിപാദിച്ചുകൊള്ളാം."

# ദേവദൂതൻ

## വെണ്ണിക്കുളം

[ഹൃദയഹാരികളായ വരികളിൽക്കൂടി കവി, ആ ദേവദൂതൻെറ ചിത്രം വരച്ചിരിക്കുന്നു; അതു വായനക്കാരുടെ കാതും കരളും കുളിപ്പിക്കുന്നതാണ്.] പ്രസം:

ആദിശങ്കരജഗദ്-
ഗുരുവിൻ മഹിമാവാൽ
മേദനീതിലകമായ്-
ത്തിന്നൊരെന്മലയാളം,

ഏതൊരദ്ഭുതദിവ്യ-
യോഗിതൻ പുകൾപ്പൂശി-
ച്ചേതോരഞ്ജകം തിരു-
വെള്ളിമാമലപോലായ്;

ജയിപ്പൂ ശുഭാത്മാവ-
ച്ചട്ടമ്പിയതീന്ദ്രൻെറ
ജയന്തി,യസ്മൽപുണ്യ-
വൈജയന്തിയായ് നീളേ.

കേവലം ഭിക്ഷാംദേഹി-
യെന്നപോലവിടുന്നി-
ക്കേരളഗ്രാമങ്ങളിൽ
ജ്ജീവിച്ചപോരുംകാലം,

ഭാവുകം വാരിത്തൂവാ-
നെത്തിടും മഹാത്മാവാം
ദേവദൂതനെന്നാരു-
മോർത്തതില്ലൊരുനാളും!

ആ മനോഹരകല്പ-
ശാഖിയെച്ചുററിച്ചുററി
നാം, മുരമ്പുകൾപോലെ
ചാലുകൾ കീറിടുമ്പോൾ,

പൂവിതൾക്കുള്ളിൽ പാറും
ഭൃംഗമായ് പറന്നെത്തി
ശ്രീ വിവേകാനന്ദൻെറ
ലോചനം, ലോകാരാദ്ധ്യം!

നമ്യനായ്, നവോന്മേഷ-
ശാലിയായ്, സകലർക്കും
ഗമ്യനായ് സമകാച-
കാഞ്ചനൻ വിജയിച്ചു.

നിത്യസത്യാത്മജ്ഞാന-
ശുദ്ധമാം ഹൃദയത്തിൽ
നിശ്ശേഷവിശപ്രസ്നേഹം
നിതരാം വിരാജിച്ചു.

സാമരസ്യത്തിൻകരം
ക്രീഡിച്ചു നിരന്തരം
ചാമരപ്രഭവീശ്ശും
താടിമീശയിൽപ്പോലും!



# ചില പൂർവ്വസ്മരണകൾ

## വെണ്മണി എം. കെ. നാരായണപിള്ള

[സ്വാമികളുടെ ബാല്യകാലചരിത്രഭാഗങ്ങളും രസകരങ്ങളായ പലസിദ്ധികളും ലേഖകൻ ഉദ്ധരിക്കുന്നുണ്ടു്.] പ്രസാ:

ബ്രഹ്മശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ എനിക്കു കാണാൻ ഇടയായതു് കൊല്ലം 1087 ഒടുവിലാണു് കൊല്ലത്തു് പി. ഡബ്ലിയു. ഡി. അസിസ്റ്റൻറു് എൻജിനീയറായിരുന്ന ശ്രീ: കല്ലുവീട്ടിൽ ഗോവിന്ദപ്പിള്ള അവർകളോടുകൂടിയായിരുന്നു സ്വാമികൾ അന്നു താമസിച്ചിരുന്നതു്

ലൗകികവും ആത്മീയവുമായ വിഷയങ്ങളെ സംബന്ധിച്ചു്, പേരുകേട്ട ഗുരുക്കന്മാരുമായി ഇടപെട്ടു് യഥാർത്ഥം ഗ്രഹിക്കാൻ എനിക്കു ബാല്യംമുതല്ക്കേ താല്പര്യം ഉണ്ടായിരുന്നു. ഗുണദോഷവിവേചനം ചെയ്തു കാര്യം ഗ്രഹിക്കണമെന്ന ഉദ്ദേശത്തോടുകൂടി ഞാൻ ചോദിക്കുന്ന ചോദ്യങ്ങൾ, ദുസ്തർക്കങ്ങളാണെന്നു പറഞ്ഞു പല ഗുരുക്കന്മാരും എന്നോടു പരിഭവിക്കുകയാണു് ചെയ്തിരുന്നതു്. ഞാൻ സംശയംതീരാൻവേണ്ടി ചോദിക്കുന്ന ചോദ്യങ്ങൾ അവർക്കു് ഉത്തരം മുട്ടത്തക്കവയായതുകൊണ്ടായിരുന്നിരിക്കാം അവർ പരിഭവിച്ചതെന്നു ഞാൻ സമാധാനപ്പെട്ടു.

ചട്ടമ്പിസ്വാമികളെ ചെന്നുകണ്ടപ്പോൾതന്നെ അദ്ദേഹത്തിന്റെ ആകൃതിയും പ്രകൃതിയും പെരുമാററവും എന്നെ അത്യധികം ആകർഷിച്ചു. ആജാനുബാഹു—ഒത്ത ശരീരം—നീണ്ടു നരച്ചതാടി—തലയിൽ അലക്ഷ്യമായി മൂന്നുവശത്തേയ്ക്കും ചിന്നിച്ചിതറിക്കിടക്കുന്ന നരച്ച തലമുടി—ഇത്രയുമാണു് അദ്ദേഹത്തിന്റെ ആകൃതി. വസ്ത്രധാരണംകൊണ്ടുമാത്രം അദ്ദേഹത്തെ ഒരു യതിയായി കരുതാൻ പ്രയാസമായിരുന്നു. എന്തെന്നാൽ അദ്ദേഹം കാഷായവസ്ത്രം ധരിച്ചിരുന്നില്ല. ഒരു വെള്ള ജഗന്നാഥൻമുണ്ടു് ഉടുത്തിട്ടുണ്ടു്. ഒരു വെളുത്ത മുണ്ടു പുതച്ചിട്ടുമുണ്ടു്. ഒരു ചാരുകസേരയിൽ തലമാത്രം ഇടത്തോട്ടും വലത്തോട്ടും അടിക്കടി ചലിപ്പിച്ചുകൊണ്ടു കിടക്കുന്നു. അദ്ദേഹവുമായി സംസാരിച്ചുതുടങ്ങി കുറേ കഴിഞ്ഞപ്പോൾ, എന്റെ ജിജ്ഞാസകൾ നിറവേറുവാൻ അദ്ദേഹം ഏററവും പററിയ ആൾതന്നെയെന്നു ഞാൻ തീർച്ചപ്പെടുത്തി. എനിക്കു് ആ കാലത്തു കൊല്ലം അസിസ്റ്റൻറു് എക്സൈസ്കമ്മീഷണരാഫീസിൽ ഒരു ക്ലാർക്കുജോലിയുണ്ടായിരുന്നു. ഞാൻ വളരെ ചെറുപ്പവുമായിരുന്നു. ആദ്യം ഞാൻ കണ്ട സമയംമുതൽ, സ്വാമികളുടെ സമഭാവനയും സുപ്രസന്നമുഖഭാവവും സകല കലകളിലുമുള്ള അതിരററ പ്രാവീണ്യവും അർത്ഥവത്തുകളായ നേരംപോക്കുകൾ പറഞ്ഞു ശ്രോതാക്കളെ കാര്യം ഗ്രഹിപ്പിക്കുന്ന സമ്പ്രദായവും അദ്ദേഹത്തിന്റെ സവിധത്തിലേയ്ക്കു് എന്നെ കൂടുതൽ കൂടുതൽ ആകർഷിച്ചുകൊണ്ടിരുന്നു. ദിനംപ്രതി വെളുപ്പിനു കുളിയും കാപ്പികുടിയും കഴിഞ്ഞു കാലത്തു് ആറരമണിയോടുകൂടി ഞാൻ സ്വാമിസന്നിധിയിൽ എത്തും. ആഫീസിലേക്കു തിരിക്കാനുള്ള ഒൻപതരമണിസമയംവരെ അദ്ദേഹവുമായി സംഭാഷണം നടത്തും. വയ്യിട്ടു് അഞ്ചരമണിയോടുകൂടി വീണ്ടും അദ്ദേഹത്തെ സമീപിച്ചാൽ രാത്രി എട്ടരമണിയോടുകൂടി മാത്രമേ, മനസ്സില്ലാ

മനസ്സോടുകൂടിയാണെങ്കിലും, ഞാൻ തിരിച്ചു പോകാറുണ്ടായിരുന്നുള്ളൂ. ഉത്തരംമുട്ടിക്കുന്ന എന്തെല്ലാം ചോദ്യങ്ങൾ ചോദിച്ചാലും പ്രതിഭാശാലിയായ അദ്ദേഹം പെട്ടെന്നു മന്ദഹാസപൂർവ്വം ശാന്തനായി ഉത്തരം പറയും. ഗൗരവമേറിയ വിഷയങ്ങളെപ്പററി സംസാരിക്കുന്നതിനിടയ്ക്കു്, വേലന്മാരുടെ പറകൊട്ടും മാവാരതംപാട്ടും പൂപ്പടയ്ക്കുള്ള കണിയാന്മാരുടെ ഉടുക്കുകൊട്ടുംപാട്ടും എന്നിങ്ങനെയുള്ള കേരളത്തിലെ പ്രാചീന കലകളെയും അവയുടെ ഉദ്ദേശങ്ങളെയും മററും പററി സംസാരിക്കുകയും അദ്ദേഹം ഇരിക്കാറുപതിവുള്ള ചാരുകസേരയുടെ കൈകളിൽ അദ്ദേഹത്തിൻെറ ഇരുകൈകൾകൊണ്ടും താളംപിടിച്ചും പാട്ടുപാടിയും ഞാൻ ഉൾപ്പെടെയുള്ള സന്ദർശകരെ ആനന്ദിപ്പിക്കുകയും ചെയ്യുക സാധാരണയായിരുന്നു. പാട്ടുപാടാനും താളംകൊട്ടാനും സ്വാമികളെ നിർബന്ധിക്കുന്നതിനുള്ള സ്വാതന്ത്ര്യം ഒരു ചെറുബാലനെപ്പോലെ ഞാനാണു് എടുത്തിരുന്നതു്. ഒഴിവുള്ള ദിവസങ്ങളിൽ ആഹാരം കഴിക്കുന്നതിനും ഉറങ്ങുന്നതിനും ആവശ്യമുള്ളതൊഴികെ ബാക്കി സമയം മുഴുവനും ഞാൻ സ്വാമികളുടെ സന്നിധാനത്തിൽതന്നെ കഴിച്ചുകൂട്ടും. ഭാഷാപരമായും കലാപരമായും ലൗകികാത്മികധർമ്മങ്ങളെ സംബന്ധിച്ചും എനിക്കുണ്ടായിരുന്ന സകല സംശയങ്ങളും പരിഹൃതമായതുകൂടാതെ പുതിയ പുതിയ വിജ്ഞാനവീചികൾ ദിനംപ്രതി എൻെറ ഹൃദയാകാശത്തെ പ്രശോഭിപ്പിക്കുന്നതിനുകൂടി ഉപകരിക്കത്തക്കവണ്ണം അത്ര സുഗമങ്ങളും സംക്ഷിപ്തങ്ങളും ഹൃദ്യങ്ങളുമായ വിശദീകരണങ്ങളാണു് അദ്ദേഹത്തിൽനിന്നും കിട്ടിക്കൊണ്ടിരുന്നതു്.

സ്വാമികൾ സകല ജീവജാലങ്ങളേയും സ്വാത്മതുല്യം കരുതിയിരുന്നു. ചില ദിവസങ്ങളിൽ എന്നേക്കൂടിവിളിച്ചുകൊണ്ടു പറമ്പിൽ കാട്ടെറുമ്പുകളുടെ സങ്കേതങ്ങളിൽ എത്തി, അദ്ദേഹം കൈവശം കൊണ്ടുവരുന്ന ചക്കക്കുരുവുവറുത്തുപ്പൊടിച്ചു് എറുമ്പുകളുടെ ഇടയിൽ വിതറും. എറുമ്പുകൾ ഓരോ പൊടിയും എടുത്തു് മാളത്തിലേക്കു കൊണ്ടുപോയശേഷം കൂട്ടമായിട്ടുവന്നു് സ്വാമികളുടെ ശരീരത്തേ പൊതിഞ്ഞു തുടങ്ങും. കുറേ കഴിയുമ്പോൾ "ഇത്രയും മതി നന്ദിയും സ്നേഹവും കാട്ടിയതു്. കൊച്ചുകഴിവേറികളേ! നിങ്ങളുടെ സങ്കേതങ്ങളിലേക്കു പോവിൻ" എന്നു് സ്വാമികൾ കൊടുക്കുന്ന കല്പന അനുസരിച്ചു് ഒന്നടങ്കം അദ്ദേഹത്തിൻെറ ശരീരത്തിൽനിന്നു് ഇറങ്ങിപ്പോകയും ചെയ്യും. മററു ചില ദിവസങ്ങളിൽ പാററകളുടെ സങ്കേതങ്ങളിലായിരിക്കും മേല്പറഞ്ഞതരത്തിൽ പെരുമാറുന്നതു്. പട്ടികളോടും പാമ്പുകളോടും മററും സ്വാമികൾ ഇത്തരത്തിൽ പെരുമാറിയിട്ടുണ്ടെന്നും അവ അദ്ദേഹത്തിൻെറ ആജ്ഞാനുവർത്തികളായി കഴിഞ്ഞിട്ടുണ്ടെന്നും കേട്ടിട്ടുണ്ടു്. ഇതുകൊണ്ടു ഒരു കാര്യം ധരിക്കുവാൻ കഴിയുമല്ലോ. എല്ലാ ജീവികളേയും ഒന്നുപോലെ സ്നേഹിക്കാനുള്ള വിശാലഹൃദയവും ആത്മബോധവും അദ്ദേഹത്തിനുണ്ടായിരുന്നു എന്നു്.

സ്വാമികളുടെ ചെറുപ്പംമുതല്ക്കുള്ള പലേ രസകരങ്ങളായ ജീവിതരഹസ്യകഥകളും അദ്ദേഹം എന്നോടു തുറന്നു പറയുകയുണ്ടായിട്ടുണ്ടു്. അവയിൽ ചിലതെല്ലാം ചുരുക്കി പ്രസ്താവിക്കാം. അദ്ദേഹം കുട്ടിക്കാലത്തു് ഒരു കുസൃതിക്കുട്ടക്കയായിരുന്നു. അദ്ദേഹത്തിൻെറ മാതാവിനു് മത്സ്യഭക്ഷണം വളരെ പ്രിയമായിരുന്നതിനാൽ മുക്കവത്തി മത്സ്യവുംകൊണ്ടു് ദിവസംപ്രതി വീട്ടിലെത്തും. സ്വാമിക്കു് മത്സ്യം ഉപയോഗിക്കുന്നതു വെറുപ്പുമായിരുന്നു. ഒരു ദിവസം മീൻകുട്ട മുററത്തു വച്ചിട്ടു മുക്കവത്തി എങ്ങോട്ടോ മാറിയ തക്കംനോക്കി കുട്ടയുടെ അടിയിൽ വച്ചിരുന്ന പാള നിറയുമാറു് സ്വാമികൾ മൂത്രവിസർജ്ജനം ചെയ്തു. മുക്കവത്തി, അമ്മയോടു പരാതി

പ്പെട്ടു. കോപംകൊണ്ടു കലികൊണ്ട അമ്മ മുക്കവത്തിയോടു വാങ്ങി കൈവശം വച്ചിരുന്ന വാള്മത്സ്യംകൊണ്ടു് മകന്റെ പുറത്തു നല്ല രണ്ടു പ്രഹരം കൊടുത്തു അ അടിയുടെ അടയാളം അമ്മയുടെ നിത്യസ്മരണയ്ക്കു നിദാനമായി താൻ എന്നും കരുതുന്നുണ്ടെന്നു് സ്വാമികൾ പറയാറുണ്ടായിരുന്നു.

സ്വാമികൾ അക്ഷരാഭ്യാസം ആരംഭിച്ചതു് കുറെ പ്രായമായതിനുശേഷമായിരുന്നു. ബാല്യകാലത്തുള്ള വസ്ത്രധാരണമാണെങ്കിൽ, രണ്ടുവക്കും മാത്രം മുറിയാത്തതും മദ്ധ്യഭാഗം കീറിപ്പറിഞ്ഞതുമായ ഒരു മുഷിഞ്ഞ തോർത്തുമുണ്ടു്, താഴത്തേവക്കുകൂടി മേലോട്ടു തെറുത്തുകയററി, താറുടുത്തു്, ഒരു അലഞ്ഞ ബാലനെപ്പോലെയായിരുന്നു. പതിനാറാമത്തെ വയസ്സിൽ എഴുത്തുപഠിക്കാൻ ആഗ്രഹം ഉണ്ടായി. എഴുത്തുപള്ളിയുടെ മുൻവശത്തു പോയിനിന്നു ആശാൻ കുട്ടികളെ പഠിപ്പിക്കുന്നതെല്ലാം കേട്ടുപഠിക്കും. കുട്ടികൾ ദിവസംതോറും വീട്ടിൽവച്ചു കാപ്പി (അന്നത്തേകാലത്തു് ചട്ടവരിയോല) എഴുതിക്കൊണ്ടു വരുന്ന ഓലകൾ ആശാൻ നോക്കിയശേഷം എഴുത്തുപള്ളിയുടെ അഴികളിൽകൂടി വെളിയിൽ കളഞ്ഞിരുന്നതു പെറുക്കി എടുത്തു് ആ ഓരോ ഓലയിലും ഓരോ വരിയുടേയും ഇടയ്ക്കുള്ള ഭാഗങ്ങളിൽ മുകളിൽ കണ്ടപ്രകാരം അക്ഷരം എഴുതി പഠിക്കുകയാണുണ്ടായതു്. ഒടിഞ്ഞ, മുനയില്ലാത്ത ഒരു നാരായം, എവിടെനിന്നോ കിട്ടിയതു്, ആൽത്തറകൾ കെട്ടിയിട്ടുള്ള കരിങ്കല്ലുകളിന്മേൽ അക്കാലത്തു നാരായം തേക്കുന്നതിനു ഉണ്ടാക്കിയിടാറുള്ള പഴുതുകളിൽ നട്ടുച്ചയ്ക്കു് ഉരച്ചു മൂർച്ച്വരുത്തി, അതുകൊണ്ടാണു് എഴുതിയതു്. ചട്ടവരിയോലകളിൽ അക്കാലത്തു വിദ്യാർത്ഥികൾ കാപ്പി എഴുതാറുള്ള "ഇവിടത്തെ ചെയ്തിയാവിതു്" എന്നു തുടങ്ങുന്ന വാചകങ്ങളാണു അദ്ദേഹം ആദ്യം എഴുതിത്തുടങ്ങിയ മലയാള അക്ഷരങ്ങൾ. എഴുത്തുപള്ളിയുടെ മുൻവശം കണ്ട ബാലന്റെ (സ്വാമികളുടെ) എഴുത്തു പഠിക്കാനുള്ള ആഗ്രഹവും ബുദ്ധിവൈഭവവും കണ്ട ആശാൻ, ബാലനെ എഴുത്തുപള്ളിയിൽ മററുള്ളവരോടൊപ്പം കയറിയിരുന്നു പഠിക്കാൻ അനുവദിച്ചു.

വളരെവേഗത്തിൽ കുഞ്ഞൻ (സ്വാമികളുടെ പേർ) മററുള്ളകുട്ടികളേ ക്കൈക്കാൾ പഠിത്തത്തിൽ മിടുക്കനായി. എഴുത്തുപള്ളിയിലെ ചട്ടമ്പി (ഇന്നത്തേ മാണിട്ടർ) യായി കുഞ്ഞനെ ആശാൻ തിരഞ്ഞെടുത്തു. ഏതാനുംനാൾ കഴിഞ്ഞു. തനിക്കു പഠിപ്പിക്കാനുള്ള കഴിവിനുമപ്പുറം ചട്ടമ്പിയുടെ വിദ്യാഭ്യാസത്തിന്റെ വികാസം കണ്ട ആശാൻ ചട്ടമ്പിയേ, അന്നു് വലിയകൊട്ടാരത്തിൽ സംസ്കൃതം പഠിപ്പിച്ചുകൊണ്ടിരിക്കുന്ന പ്രശസ്തപണ്ഡിതൻ ശ്രീ: ഇലന്തൂർ രാമസ്വാമിശാസ്ത്രികളുടെ അടുക്കൽ ഉപരിപഠനത്തിനായി കൊണ്ടുചെന്നു് ഏല്പ്പിച്ചു. ചട്ടമ്പിയേപ്പററി ശാസ്ത്രികൾക്കു് അമിതമായ വാത്സല്യവും മതിപ്പും ഉണ്ടായി. അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരവും ഒത്താശയിലും തമിഴ്നാട്ടിൽ പണ്ഡിതന്മാരുടേയും ജ്ഞാനികളുടേയും ഒരു പ്രധാന സങ്കേതമായ കല്ലടക്കുറിച്ചിയിൽ പോയി അഭ്യസനം നടത്തുന്നതിനുള്ള സൗകര്യം ചട്ടമ്പിസ്വാമികൾക്കു ലഭിച്ചു. കല്ലടക്കുറിച്ചിയിൽ പോകുന്നതിനുമുൻപു് തിരുവനന്തപുരത്തുവച്ചുതന്നെ, അക്കാലത്തു റസിഡൻസിസൂപ്രണ്ടൻറും ഒരു ദേവീഭക്തനും ഹഠയോഗിയുമായിരുന്ന ശ്രീ: അയ്യാസ്വാമിപ്പിള്ളയുടെ ശിക്ഷണത്തിൽ മററു പലരോടുംകൂടി ചട്ടമ്പിസ്വാമിയും ശ്രീനാരായണഗുരുസ്വാമിയും ശ്വാസനിയന്ത്രണം (പ്രാണായാമം) ശീലിക്കുകയും. ഹഠയോഗത്തിന്റെ മുറകൾ ഏതാനുമെല്ലാം അഭ്യസിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. ചട്ടമ്പിസ്വാമികൾ കല്ലടക്കുറിച്ചിയിൽനിന്നും തിരിച്ചുവന്നശേഷം അദ്ദേഹത്തിൽനിന്നും ശ്രീനാരായണഗുരുസ്വാമികൾ രാജയോഗം അഭ്യസിച്ചു

എന്നാണു് ചട്ടമ്പിസ്വാമികളിൽനിന്നും എനിക്കു കിട്ടിയിട്ടുള്ള അറിവു്.

സ്വാമികളെ ദർശിക്കുന്നതിനായി ബ്രഹ്മശ്രീമാന്മാരായ നാരായണഗുരുസ്വാമികൾ, നീലകണ്ഠതീർത്ഥപാദസ്വാമികൾ, തീർത്ഥപാദപരമഹംസസ്വാമികൾ മുതലായവരും ഗൃഹസ്ഥശിഷ്യന്മാരായ ശ്രീമാന്മാർ ജി. രാമൻമേനോൻ അവർകൾ, ഏററത്തു് കരുവാ) കൃഷ്ണനാശാൻ, കാളികാവു നീലകണ്ഠപ്പിള്ള മുതലായവരും അടിക്കടി അദ്ദേഹത്തിന്റെ സന്നിധാനത്തിൽ എത്തിച്ചേരുക പതിവായിരുന്നു. തന്നിമിത്തം ആ മഹാത്മാക്കളുമായി പരിചയപ്പെടുന്നതിനും അവരിൽനിന്നുംകൂടി പല സദുപദേശങ്ങളും ലഭിക്കുന്നതിനും എനിക്കു സംഗതിയായി.

ശ്രീനാരായണഗുരുസ്വാമികൾ അഞ്ചൽമാർഗ്ഗം അയച്ച ഒരു കത്തു് ഒരുദിവസം ചട്ടമ്പിസ്വാമികൾക്കു കിട്ടി. ശിവഗിരിയിൽനിന്നായിരുന്ന എഴുത്തു്. കവർ പൊട്ടിച്ചു് ഉള്ളടക്കം എന്റെ കയ്യിൽതന്നു് എന്നോടു വായിക്കാൻ പറഞ്ഞു. ഞാൻ വായിച്ചു കേൾപ്പിച്ചു. ശ്രീനാരായണഗുരുസ്വാമി ശിവഗിരിയിൽ ഒരു പ്രതിഷ്ഠ നടത്തി എന്നായിരുന്ന എഴുത്തിലെ രത്നച്ചുരുക്കം. കാൽ കടലാസും പേനയും എടുത്തു കൊണ്ടുവരാൻ സ്വാമികൾ എന്നോടു് ആജ്ഞാപിച്ചു. ഞാൻ പേനയും കടലാസും കൊണ്ടുചെന്നു. എന്നോടു് ശ്രീനാരായണഗുരുസ്വാമികളുടെ കത്തിനു് മറുപടി എഴുതാൻ പറയുകയും സ്വാമികൾ വാചകം പറഞ്ഞുതരികയും ചെയ്തു വാചകം എനിക്കു് ഇപ്പോഴും ഓർമ്മയുണ്ടു്. ഇപ്രകാരമാണു്:—

"ഓം.
എത്രയും പ്രിയപ്പെട്ട നാണുവിനു്,
അയച്ച കത്തു കിട്ടി. കഷ്ടം.
ചട്ടമ്പി."

കൂട്ടതലായി ഒരക്ഷരംപോലും എഴുതേണ്ട എന്നുപറഞ്ഞു. സ്വാമികളുടെ ആജ്ഞ അനുസരിച്ചു് അഞ്ചൽക്കവർ വാങ്ങി ലററർ, കവറിലിട്ടു് ശ്രീനാരായണഗുരുസ്വാമിയുടെ മേൽവിലാസമെഴുതി ഞാൻതന്നെ അഞ്ചൽ പെട്ടിയിലിട്ടു ഒരു അഞ്ചാറുദിവസം കഴിഞ്ഞപ്പോൾ ശ്രീനാരായണഗുരുസ്വാമികൾ ഏതാനുംശിഷ്യന്മാരോടുകൂടി ചട്ടമ്പിസ്വാമികളെ വന്നുകണ്ടു സാഷ്ടാംഗനമസ്കാരം ചെയ്തു. ചട്ടമ്പിസ്വാമികൾ ശ്രീനാരായണഗുരുസ്വാമികളെ പിടിച്ചെഴുനേല്പിച്ചു് അനുഗ്രഹിച്ചശേഷം—"എന്തേ ഇങ്ങോട്ടു തിരിച്ചതു്. എന്തുള്ളു വിശേഷം" എന്നു ചോദിച്ചു. "വിശേഷിച്ചൊന്നുമില്ല. ആ മറുപടിയിൽ കണ്ട "കഷ്ട"ത്തിന്റെ അർത്ഥം മനസ്സിലായില്ല" എന്നു് ശ്രീനാരായണഗുരുസ്വാമികളുടെ ഉത്തരം. 'കഷ്ട'ത്തിന്റെ അർത്ഥം ചട്ടമ്പിസ്വാമികൾ വിശദീകരിച്ചതിങ്ങനെയാണു്: 'ഞാൻ പ്രതിഷ്ഠനടത്തി' എന്നാണല്ലോ നിങ്ങൾ എനിക്കു് എഴുതിയതു്. ആ നിലയ്ക്കു് ആ ക്ഷേത്രത്തോടും പ്രതിഷ്ഠയോടും ഒരു അരുമസന്താനത്തോടെന്നപോലെ നിങ്ങൾക്കു പിരിയാൻപാടില്ലാത്തവണ്ണമുള്ള മമതയുണ്ടായി. അനേകനാളത്തെ ഉഗ്രമായ സാധനകളുടേയും തപസ്സിന്റേയും ഫലമായുണ്ടാകേണ്ട നിസ്സംഗത്വം നിങ്ങൾക്കു് ഇനിയും പ്രാപിക്കാൻ കാലമായില്ലല്ലോ എന്നും ജീവന്മുക്തിക്കു് ഇനിയും ജന്മം വേണ്ടിയിരിക്കുന്നുവല്ലോ എന്നും ഓർത്തു് ഞാൻ ദുഃഖിക്കുകയായിരുന്നു. ആ ക്ഷേത്രത്തിന്റെ പരിസരങ്ങളിൽ ഒരു ......യായിട്ടെങ്കിലും അടുത്ത ജന്മമെടുത്തു് ഈ മമതയുടെ ഫലം, എന്തായാലും അനുഭവിച്ചേ തീരൂ."

സ്വാമികളുടെ സമഭാവനയുടേയും ശിഷ്യവാത്സല്യത്തിന്റേയും തെളിവിനായി വേറേ ഒരു സംഭവം പറയാം. ഞാൻ അന്നു് കൊല്ലത്തു് ആശുപത്രിക്കു പടിഞ്ഞാറുവശം ഒരു നായർ ഹോട്ടലിലാണു് താമസിച്ചിരുന്നതു്. 1088-ാമാണ്ടു് ചിങ്ങമാസത്തിലെ അവിട്ടത്തുംനാളിൽ ആ ഹോട്ടലിൽവന്നു് ഞാൻ ഉൾപ്പെടെയുള്ള അവി

ട്ടത്തെ താമസക്കാരോടുകൂടി ഉച്ചയ്ക്കു ഭക്ഷണത്തിൽ പങ്കുകൊള്ളണമെന്നു ഞാൻ സ്വാമികളോടു് അപേക്ഷിച്ചു. ഞാൻ ചെയ്തതു് അവിവേകമാണോ എന്നു് എനിക്കു് ഭീതിയുണ്ടായിരുന്നു. ബാലിശമായ എന്റെ അപേക്ഷയെ വാത്സല്യപൂർവ്വം സ്വീകരിച്ചു് മെതിയടിയോ ചെരിപ്പോ ഉപയോഗിക്കുകയോ വാഹനത്തിൽ കയറുകയോ ചെയ്യാത്ത സ്വാമികൾ നട്ടുച്ചവെയിലത്തു് എന്നോടുകൂടി ഹോട്ടലിൽവന്നു് ഞങ്ങളോടുകൂടി ഭക്ഷണത്തിൽ സംബന്ധിക്കുകയും തീരെ പ്രിയമില്ലെങ്കിലും ഞങ്ങളുടെ സംതൃപ്തിക്കുവേണ്ടി കുറേ പ്രഥമൻകൂടി കുടിക്കുകയും ചെയ്തു. ഗോവിന്ദപ്പിള്ള എൻജിനീയർ അവർകളുടെ ബംഗ്ലാവിൽ ഇഷ്ടാനുസരണം കഴിഞ്ഞുകൂടാൻ അദ്ദേഹത്തിനു വേണ്ട സകല സൗകര്യങ്ങളും ഉണ്ടായിരുന്നിരിക്കേ ഒരു വെറും ഹോട്ടലിൽ സാധാരണക്കാരായ എന്റെയും സ്നേഹിതന്മാരുടെയും മദ്ധ്യത്തിൽ ഒന്നിച്ചിരുന്നു് ഭക്ഷണം കഴിക്കാനും ഞങ്ങളോടു കുശലങ്ങളും നേരംപോക്കുകളും പറയാനും അദ്ദേഹത്തിനു സന്മനസ്സുണ്ടായതു് ഞങ്ങളുടെ അതിരററ ഭാഗ്യമായി ഞങ്ങൾ കരുതി.

1089 ചിങ്ങത്തിൽ ആയിരുന്നു സ്വാമികളുടെ ഷഷ്ട്യബ്ദപൂർത്തി എഴുമററൂർ വച്ചു് ആഘോഷിക്കപ്പെട്ടതു്. "ഷഷ്ട്യബ്ദപൂർത്തി പ്രശസ്തി" എന്ന പേരിൽ, അനേകം ശിഷ്യഗണങ്ങളുടേയും ഭക്തന്മാരുടേയും മംഗളാശംസകൾ അടങ്ങിയ ചെറു പുസ്തകം അച്ചടിച്ചു പരസ്യപ്പെടുത്തുകയും ചെയ്തു.

എൻജിനീയർ ശ്രീമാൻ കല്ലുവീട്ടിൽ ഗോവിന്ദപ്പിള്ള അവർകൾ കൊല്ലത്തുനിന്നും സ്ഥലം മാറിപ്പോയശേഷം സ്വാമികൾ അന്നു് കൊല്ലത്തു് സ്കൂൾ അസിസ്റ്റൻറു് ഇൻസ്പെക്ടർ ആയിരുന്ന ശ്രീ. ജി. രാമൻ മേനവന്റെ നിർബ്ബന്ധം അനുസരിച്ചു് അദ്ദേഹത്തോടുകൂടി താമസിച്ചു. ശ്രീ. മേനവന്റെ താമസം രാമേശ്വരംക്ഷേത്രത്തിനടുത്തായിരുന്നു. ശ്രീ മേനോനോടുകൂടി സ്വാമികൾ താമസമായതു്, 1089-ൽ ഷഷ്ട്യബ്ദപൂർത്തി കഴിഞ്ഞശേഷമാണെന്നാണു് ഓർമ്മ. സ്വാമികൾ പകൽ സമയം താമസസ്ഥലംവിട്ടു് എങ്ങോട്ടും പോകുന്നപതിവില്ല. സന്ധ്യയോടുകൂടി ചില ദിവസങ്ങളിൽ പ്രത്യേകം സ്നേഹമുള്ള ചിലരെക്കണ്ടു സംസാരിക്കാൻ പോകുന്ന പതിവുണ്ടായിരുന്നു. അക്കാലത്തു് കൊല്ലം ഡിവിഷൻപേഷ്കാരായിരുന്ന ശ്രീമാൻ നാരായണമേനവൻ അവർകളേയും തഹസിൽദാരായിരുന്ന ശ്രീമാൻ രാമൻതമ്പി അവർകളേയും ചെന്നു കാണുക സാധാരണമായിരുന്നു. കൂട്ടിനു് എന്നേക്കൂടി വിളിക്കാറുമുണ്ടായിരുന്നു. അവരുമായി സംഭാഷണം കഴിഞ്ഞു തിരിച്ചുപോകുമ്പോൾ മിക്ക അവസരങ്ങളിലും അർദ്ധരാത്രി കഴിഞ്ഞിരിക്കും. ശ്രീ. നാരായണമേനവൻ തേവള്ളിയിലാണു് താമസിച്ചിരുന്നതു്. അവിടെനിന്നും ഒരു ദിവസം അർദ്ധരാത്രി കഴിഞ്ഞു് ഞങ്ങൾ ശ്രീ. ജീ. രാമൻമേനവന്റെ താമസസ്ഥലമായ രാമേശ്വരത്തേക്കു തിരിച്ചിരിക്കയാണു്. സ്വാമികൾ മുൻപിലും ഞാൻ പുറകിലും. കൊല്ലം ഗവമ്മെൻറു് ഇംഗ്ലീഷ്ഹൈസ്കൂളിനു മുൻപിൽകൂടി തെക്കോട്ടു തിരിഞ്ഞു്, കിഴക്കുപടിഞ്ഞാറുള്ള റോഡു കവലയും കഴിഞ്ഞു് സ്വല്പം തെക്കോട്ടു ചെന്നപ്പോൾ, മദ്യപിച്ചു മത്തപ്രമത്തരായ അഞ്ചെട്ടാളുകൾ ഉച്ചത്തിൽ അസഭ്യം പറഞ്ഞു് ആർത്തുവിളിച്ചുകൊണ്ടു് വടക്കോട്ടു വരുന്നതു കണ്ടു. നല്ല ചന്ദ്രികയുള്ള രാത്രി. "അതാ വരുന്നു ചങ്കഅണ്ണന്മാർ, നമ്മേ ഹിംസിച്ചേക്കാം. നിങ്ങൾ കൃശശരീരനല്ലേ? ആ കയ്യാലയോടുചേർന്നു് ഒളിച്ചുനിന്നുകൊള്ളണം. എന്റെ കാര്യമാണെങ്കിൽ ഞാൻ ഒരു ചട്ടമ്പിയെന്നല്ലേ പറയുന്നതു്. അവരുമായി ഒരുകൈ നോക്കിക്കളയാം", എന്നു് സ്വാമികൾ നേരംപോക്കായി എന്നോടു ചിരിച്ചുകൊണ്ടു പറഞ്ഞു. സ്വാ

മികൾ നേരംപോക്കുപറയുക പതിവായതുകൊണ്ടും അദ്ദേഹത്തിൻെറ കെല്പിനെപ്പററി എനിക്കു് അറിയാമായിരുന്നതുകൊണ്ടും ഞാൻ ഒളിക്കുകയും ഒന്നും ചെയ്തില്ല. ഞങ്ങൾ തെക്കോട്ടുതന്നെ നടന്നു. "മൂഢമതേ! രണമാട്ടുക വാടാപാടച്ചരകീടാ"എന്ന പോർവിളിയോടുകൂടിയാണു് തെക്കുനിന്നും വന്ന മദ്യപന്മാർ ഞങ്ങളേ സമീപിച്ചതു്. അവരോടെന്നമട്ടിൽ സ്വാമികൾ ശാന്തമായി പറഞ്ഞു; "അല്ലാ! ഇന്നു * ചങ്കണ്ണൻ നല്ലവണ്ണം പ്രസാദിച്ചിരിക്കുന്നല്ലോ, കൊള്ളാം, നടക്കട്ടെ" ഇത്രയും പറഞ്ഞമാത്രയിൽ, കുടിച്ചു മദിച്ചുവന്നവരെല്ലാം തടിവെട്ടി ഇട്ടതുപോലെ റോഡിൻെറമദ്ധ്യേ വീണുകഴിഞ്ഞു, ആക്കും ശബ്ദമില്ല, ചേതനയുമില്ല. സ്വാമികൾ കാലുകൊണ്ടു് ഓരോരുത്തരേയും തട്ടിയെഴുന്നേല്പിച്ചു. എല്ലാവരും നിശ്ശബ്ദം. "അടുത്ത വീടുകളിൽ കിടന്നുറങ്ങുന്നവക്കു ഭയവും ഉപദ്രവവും ഉണ്ടാക്കാതെ ശാന്തരായി നിങ്ങളുടെ വീടുകളിലേയ്ക്കു പോവിൻ" എന്നു സ്വാമികൾ കൊടുത്ത ആജ്ഞ അക്ഷരംപ്രതി അനുസരിച്ചിട്ടെന്നപോലെ അവരെല്ലാം നിശ്ശബ്ദരായി വടക്കോട്ടു നടന്നുപോയി.

ഏതാനും മാസങ്ങൾ കഴിഞ്ഞുണ്ടായ വേറൊരു സംഭവം. 1089-ാമാണ്ടു മകരമാസത്തിലോ, കുംഭമാസത്തിലോ ആണെന്നു തോന്നുന്നു, പടിഞ്ഞാറേക്കൊല്ലത്തു് കോട്ടൂർ പത്മനാഭപിള്ള അവക്കൾ, ഒരു ദിവസത്തെ ഭിക്ഷയ്ക്കു് സ്വാമികളെ പ്രത്യേകം ക്ഷണിച്ചിരുന്നു. തലേദിവസം രാത്രി ആഹാരം കഴിഞ്ഞു് ശ്രീ: ജി. രാമൻമേനവൻ അവക്കളോടും എന്നോടുംകൂടി കോട്ടൂർ എത്തിക്കൊള്ളാമെന്നു സ്വാമികൾ ആതിഥേയനെ അറിയിക്കുകയും ചെയ്തിരുന്നു. എങ്കിലും തലേദിവസം രാത്രി ഉദ്ദേശം പത്തുമണിയോടുകൂടി ശ്രീമാന്മാർ കോട്ടൂർ പത്മനാഭപിള്ള, വൈദ്യൻ ഒ. എൻ. കൃഷ്ണക്കുറുപ്പു് മുതലായവർ ഒരു വിളക്കുകാരനോടുകൂടി ജി. രാമൻമേനവൻ അവക്കളുടെ താമസസ്ഥലത്തു വന്നുചേന്നു. സ്വാമികളും ഞങ്ങളെല്ലാവരുംകൂടി രാത്രി ഉദ്ദേശം പതിനൊന്നുമണിക്കു് പടിഞ്ഞാറേക്കൊല്ലത്തേക്കു തിരിച്ചു. ഹരിക്കെയിൻ വിളക്കുകാരൻ മുൻപിൽ. അയാൾക്കു പിൻപേ സ്വാമികൾ. സ്വാമികളുടെ പിറകേ മററുള്ളവർ. രാമേശ്വരം ക്ഷേത്രവളപ്പിലേക്കുള്ള കിഴക്കേ, ഇടുങ്ങിയ, ഇടവഴിയിൽ കടന്നു. പെട്ടെന്നു വിളക്കുകാരൻ പരിഭ്രമിച്ചു പിന്നിലോട്ടു ചാടി. "ഒരു പാമ്പു്" അയാൾ വിറച്ചുകൊണ്ടു പറഞ്ഞു. അയാൾ പാമ്പിനെ ചവുട്ടാൻ ഇടയായില്ല. ഞങ്ങൾ പുറകിൽനിന്നുനോക്കി. ഒരു വലിയ മൂർഖൻ പാമ്പു് വഴിനടുവിൽ. ഞങ്ങളുടെ കാൽപെരുമാററം കേട്ടിട്ടോ ഞങ്ങളെ കണ്ടിട്ടോ ആയിരിക്കാം, പത്തിവിരിച്ചിട്ടുണ്ടു്". "ഇങ്ങു മാറിപ്പോരൂ" വിളക്കുകാരനോടു സ്വാമികൾ പറഞ്ഞു. "ഇയാൾ പരിഭ്രമിക്കേണ്ട" അതിനുശേഷം സ്വാമികൾ മുന്നോട്ടുചെന്നു പാമ്പിൻെറ പത്തിയിൽ കാലുകൊണ്ടു തലോടിക്കൊണ്ടു പറയുകയാണു്, "എടാ, കൊച്ചുകഴുവേറീ! നീ ഈ വഴിനടുവിൽ ഇങ്ങനെ കിടന്നാൽ വഴിയേ വരുന്ന ആരെങ്കിലും നിൻെറ കഥകഴിച്ചേക്കും. ഛയാ! നീ ഇഴഞ്ഞു് ആ കയ്യാലയ്ക്കപ്പുറത്തുപോയി അതാ ആ കാണുന്ന മരത്തിൻെറ പോട്ടിൽ കയറി ഇരുന്നോ. ആരേയും ഉപദ്രവിക്കരുതു്." സ്വാമികളുടെ വാത്സല്യപൂർവ്വമായ ഉപദേശം അനുസരിച്ചിട്ടെന്നപോലെ ആ അഹിവരൻ പത്തി താഴ്ത്തി കയ്യാലയ്ക്കപ്പുറത്തുള്ള മരപ്പൊത്തിലേയ്ക്കു് ഇഴഞ്ഞുപോകുന്നതുകണ്ടു. ഞങ്ങൾ എല്ലാവരുംകൂടി പടിഞ്ഞാറേക്കൊല്ലത്തേക്കുള്ള യാത്ര തുടന്നു.

---

* മദ്യത്തിനു ചങ്കണ്ണൻ എന്നും കഞ്ചാവിനു ചടയൻപിള്ള എന്നും കറുപ്പിനു് കറുപ്പസ്വാമി എന്നും ആണു് സ്വാമികൾ പേരിട്ടിരുന്നതു്.

ഏതു വിഷയത്തെക്കുറിച്ചും ചോദിക്കുന്ന മുട്ടാളത്തക്കുങ്ങൾക്കുപോലും മുഷിവു് ലേശംപോലുമില്ലാതെ ഉടൻ ഉത്തരം പറവാൻ സ്വാമിക്കുള്ള കഴിവു് ഒന്നു വേറേ തന്നെയാണു്. പരോപദ്രവവും മത്സ്യമാംസഭക്ഷണവും പാടേ പരിവർജ്ജിക്കേണ്ടതാണെന്നു സ്വാമികൾ എല്ലാവരോടും ഉപദേശിക്കാറുണ്ടായിരുന്നു. അഹിംസയേക്കുറിച്ചു് അദ്ദേഹത്തിൽനിന്നും എനിക്കു തൃപ്തികരമായ ഉപദേശം പൂർത്തിയായി ലഭിക്കുന്നതിനു രണ്ടുമാസത്തോളം വേണ്ടിവന്നു. ചരങ്ങളായ ജീവികളെ ഭക്ഷിക്കുന്നതിൽനിന്നുണ്ടാകുന്നതുപോലെയുള്ള പാപം അചരങ്ങളെ ഭക്ഷിക്കുന്നതിൽനിന്നും ഉണ്ടാകുന്നില്ലെന്നും അചരങ്ങളായ കിഴങ്ങുകൾ മുതലായവ മുറിക്കുമ്പോൾ അവയ്ക്കുണ്ടാകുന്ന വികാരം നമുക്കു ദൃശ്യമായി നമ്മുടെ ഹൃദയത്തേ ബാധിക്കുന്നില്ല എന്നുള്ളതാണു് അതിനു കാരണമെന്നും അവയുടെ ഉല്പത്തിക്കു തടസ്സംവരുത്തുന്നു എന്നുള്ള ഒരു തെററുമാത്രമാണു് അചരങ്ങളെ നശിപ്പിക്കുന്നതുകൊണ്ടു് പ്രധാനമായിട്ടുണ്ടാകുന്നതെന്നും മററും സ്വാമികൾ ഒരു ദിവസം പറഞ്ഞപ്പോൾ ഞാൻ ചോദിച്ചു: "സ്വാമി! കിഴങ്ങു തിന്നാലുണ്ടാകുന്ന പാപഫലം മാത്രമല്ലേ മുട്ടതിന്നാലും ഉണ്ടാവുകയുള്ളു." എന്റെ സംശയത്തിനു സ്വാമികളുടെ മറുപടി ഇങ്ങനെയായിരുന്നു: "ഞാനും മുട്ടാളത്തരം പറയും. ഗർഭം ഛിദ്രിപ്പിച്ചാൽ ദോഷം ഒന്നും ഇല്ലെങ്കിൽ മുട്ടതിന്നാലും ദോഷമില്ല. പക്ഷേ ഗർഭം ഛിദ്രിപ്പിക്കുന്നതു കുററകരമായും ശിക്ഷാർഹമായും ഗവമെൻറുകൾപോലും ചട്ടങ്ങൾ നിർമ്മിച്ചിരിക്കുന്നുവല്ലോ." അദ്ദേഹത്തിന്റെ ഈ വാക്കുകൾ എന്റെ ചിന്തയെ ഉദ്ദീപിപ്പിക്കുകയും ഹിംസയും അഹിംസയും തമ്മിലുള്ള അന്തരം ഞാൻതന്നെ ആലോചിച്ചറിയുകയും അതോടുകൂടി സ്വാമികളെ എന്റെ ഹൃദയത്തിൽ വെളിച്ചം വീശിയ പരമഗുരുവായി ഞാൻ മനസാവരിക്കുകയും ചെയ്തു.

ഔദ്യോഗികമായ എന്റെ ഉത്തരവാദിത്വം വർദ്ധിക്കുകയും കൊല്ലത്തുനിന്നും എനിക്കു സ്ഥലംമാററം കിട്ടുകയും ചെയ്തതോടുകൂടി സ്വാമികളുടെ ബാഹ്യശരീരത്തോടുള്ള എന്റെ അടുപ്പം വിട്ടുപിരിയേണ്ടതായിവന്നു. എങ്കിലും നിസ്സംഗനും ജീവന്മുക്തനുമായ സ്വാമികളുടെ ദിവ്യാത്മാവു് എന്നിൽ കുടികൊണ്ടു് എന്നെ എപ്പോഴും അനുഗ്രഹിക്കുകയും ഉപദേശിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നതായി ഞാൻ ഇന്നും വിശ്വസിക്കുന്നു.

ആദായത്തെ മോഹിച്ചിട്ടോ അല്ലെങ്കിൽ പ്രശസ്തിക്കുവേണ്ടിയോ അതുമല്ലെങ്കിൽ അനുയായികളായ ശിഷ്യഗണങ്ങളായി, പണംകൊണ്ടും സ്ഥിതികൊണ്ടും മേലേക്കിടയിലുള്ളവരെ വേണ്ടുവോളം സമ്പാദിച്ചു് അവരുടെ ആരാധനാപാത്രമായി തീരണമെന്നു കരുതിയോ, തനിക്കു് സമീപിക്കാൻ ഇടയാകുന്ന സകലർക്കും അധികാരിഭേദം നോക്കാതെ ആത്മീയോപദേശം കൊടുക്കാനും തദ്വാരാ മോക്ഷസോപാനത്തിലേക്കു് അവരെ ഉയർത്താനും തയാറായി കഴിഞ്ഞുകൂടുന്ന സന്യാസിമാരും ഗുരുക്കന്മാരും ഇന്നു് ഒട്ടും കുറവല്ല. പക്ഷേ ചട്ടമ്പിസ്വാമികൾ അത്തരത്തിലുള്ള ഒരു ഗുരുവായിരുന്നില്ല. അദ്ദേഹം ഒരാളിനെ കണ്ടാൽ ഉടൻ അയാളുടെ സ്വഭാവവും പ്രാപ്തിയും ഗ്രഹിക്കാൻ ശക്തനായിരുന്നു. അതുകൊണ്ടു് അദ്ദേഹത്തെ സമീപിക്കുന്ന ഓരോരുത്തനും അയാളുടെ നിലയ്ക്കനുസരിച്ചു് ഗ്രഹിക്കാനും പ്രവർത്തിയിൽ വരുത്താനും കഴിയാവുന്ന കാര്യങ്ങൾമാത്രം പറഞ്ഞുകൊടുത്തിരുന്നതേയുള്ളു. അഹിംസയും സ്നേഹവും കഴിവുള്ളത്ര പുലർത്തി ആശ്രമധർമ്മങ്ങൾ അനുഷ്ഠിക്കണമെന്നായിരുന്നു സാധാരണക്കാരോടെല്ലാം അദ്ദേഹം ഉപദേശിച്ചിരുന്നതു്.

സ്വാമികളുടെ ആരാധനാമൂർത്തി ശ്രീ സുബ്രഹ്മണ്യസ്വാമി ആയിരുന്നു എന്നു് അദ്ദേഹം എഴുതിയ "ക്രിസ്തുമതഖണ്ഡനം"

എന്ന പുസ്തകത്തിൽ അദ്ദേഹത്തിന്റെ പേർ "ഷൺമുഖദാസൻ" എന്നു കൊടുത്തിരിക്കുന്നതുകൊണ്ടു ഊഹിക്കാം. അദ്ദേഹത്തിനു ചെറുപ്പത്തിൽ ശ്രീ സുബ്രഹ്മണ്യസ്വാമി പ്രത്യക്ഷപ്പെട്ടു ഉപദേശംകൊടുത്തതായും "ആററുമണൽത്തിട്ടയിൽ ഇരുന്നു എന്നെദ്ധ്യാനിച്ചാൽ അപ്പോഴെല്ലാം ഞാൻ നിനക്കു പ്രത്യക്ഷനാകും" എന്നു സുബ്രഹ്മണ്യസ്വാമി അരുളിച്ചെയ്തു മറഞ്ഞതായും മററുമുള്ള ചില കഥകൾ തിരുവനന്തപുരത്തു അദ്ദേഹത്തെ അറിയാവുന്ന ചിലരിൽനിന്നും കേട്ടിട്ടുണ്ടു. അവർ അതു വിശ്വസിക്കുകയും ചെയ്യുന്നു. എന്നാൽ സ്വാമിതിരുവടികളിൽനിന്നും നേരിട്ടറിവില്ലാത്തതുകൊണ്ടു ആ സംഗതി ഇവിടെ പ്രസ്താവിക്കുന്നതു യുക്തമാണെന്നു തോന്നുന്നില്ല. സ്വാമികൾക്കു ധ്യാനത്തിനു ഏററവും പററിയ സ്ഥലം ആററുമണൽതിട്ടയാണെന്നുമാത്രമേ അദ്ദേഹം എന്നോടു വെളിവാക്കിയിട്ടുള്ളു.

ചുരുക്കിപ്പറഞ്ഞാൽ എന്റെ അറിവിൽ പെട്ടിടത്തോളം, ആദിശങ്കരാചാര്യസ്വാമികൾക്കുശേഷം ഭാരതഭൂമിയിൽ അവതരിച്ചിട്ടുള്ള അപൂർവ്വം ചില ഗുരുക്കന്മാരുടെ കൂട്ടത്തിൽ, ശാന്തത, അടക്കം, ലാളിത്യജീവിതം, ആർഭാടമില്ലായ്മ, സകലകലാവല്ലഭത്വം, വിനയം, ആർജ്ജവം, അഭിഗമ്യത, സകല ജീവികളോടും പ്രേമം മുതലായ സദ്ഗുണങ്ങളുടെസങ്കേതമായിരുന്ന ബ്രഹ്മശ്രീ കുഞ്ഞൻപിള്ളച്ചട്ടമ്പിസ്വാമിതിരുവടികൾക്കു അദ്വിതീയമായ ഒരു സ്ഥാനത്തിനു അർഹതയുണ്ടെന്നു ആത്മാർത്ഥമായി വിശ്വസിക്കാം.

സ്വാമികളെപ്പററി എന്റെ അറിവിൽപ്പെട്ടിട്ടുള്ള ചില യാഥാർത്ഥ്യങ്ങൾമാത്രമേ ഈ ലേഖനത്തിൽ അടങ്ങിയിട്ടുള്ളു.

സ്വാമികൾ രചിച്ചിട്ടുള്ള മോക്ഷപ്രദീപഖണ്ഡനം, പ്രായശ്ചിത്തം, പ്രാചീനമലയാളം ഒന്നും രണ്ടും ഭാഗങ്ങൾ മുതലായ ഗ്രന്ഥങ്ങൾ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുന്ന കാര്യത്തിൽ പ്രാപ്തന്മാരും സഹൃദയന്മാരുമായ മഹത്തുക്കളുടെശ്രദ്ധയേ വിനയപൂർവ്വം പ്രാർത്ഥിച്ചുകൊള്ളുന്നു.

ജീവന്മുക്തനായ ഭട്ടാരപാദശ്രീകുഞ്ഞൻപിള്ളച്ചട്ടമ്പിസ്വാമിതിരുവടികളുടെ ദിവ്യാത്മാവു നമ്മെ എല്ലാം അനുഗ്രഹിക്കുമാറാകട്ടെ.

ശുഭം.

---

പ്രത്യങ്മുഖക്കു പരിചിൽ പരചിത്സ്വരൂപം
പ്രത്യക്ഷമാക്കിന വിഭോ! പരിപക്വഹൃത്തേ!
പ്രത്യഗ്രശങ്കര! ഭവാന്റെ ചരിത്രമെന്നും
പ്രത്യക്ഷരം പരമപാവനമായ്വിളങ്ങും.

മഹാകവി ഉള്ളൂർ.

# ശ്രീനാരായണഗുരുസ്വാമികൾ

## ലേഡിവിദ്വാൻ മുതുകുളം പാർവതിഅമ്മ

[ ആധുനികകേരളത്തിലെ സാമൂഹ്യപരിവർത്തനചരിത്രത്തിൽ ശ്രീനാരായണഗുരുസ്വാമികളുടെ സ്ഥാനം അദ്വിതീയമായിട്ടുള്ളതാണ്. ഗുരുസ്വാമികൾക്ക് ചട്ടമ്പിസ്വാമികളുമായുള്ള ഗാഢബന്ധവും അവിടുത്തെ പ്രവർത്തനത്തിന്റെ പ്രാരംഭകാലത്ത് ചട്ടമ്പിസ്വാമികൾ നൽകിയിട്ടുള്ള പ്രചോദനവും സുവിദിതമായിട്ടുള്ളതാണല്ലോ. ശ്രീനാരായണഗുരുവിന്റെ പരാമർശംകൂടാതെയുള്ള ചട്ടമ്പിസ്വാമികളുടെ ചരിത്രം അപൂർണ്ണമായേ ഇരിക്കൂ. പ്രശസ്ത കവയിത്രിയായ ശ്രീമതി മുതുകുളം പാർവതിഅമ്മ ശ്രീനാരായണഗുരുസ്വാമികളുടെ സന്ദേശത്തെ വ്യക്തമാക്കിക്കൊണ്ടുള്ള ഒരു പഠനമാണ് ഈ ലേഖനത്തിൽ നിർവ്വഹിക്കുന്നത്. ]

പ്രസാ:

ഭാരതത്തിന്, ഭൗതികപ്രവണമായ പാരമ്പര്യമല്ല, ഇതരരാജ്യങ്ങൾക്കു കൂടി നേതൃത്വംനൽകത്തക്ക അപ്രതിഹതമായ ആദ്ധ്യാത്മികസംസ്കാരമാണുള്ളത്. ഭൗതികസിദ്ധികൾ എത്രമാത്രം ഗതിവേഗമുള്ളതായാലും ആദ്ധ്യാത്മികസാരഥ്യം ദുർല്ലഭമാകുന്നപക്ഷം ഒരു രാജ്യത്തിൽ ദുരാരോഹമായ ആപദ്ഗർത്തമാവും പ്രാപ്യസ്ഥാനം. പാശ്ചാത്യരുടെ ഭൗതികശാസ്ത്രവും, അതിന്റെ നേട്ടങ്ങളും, യുദ്ധങ്ങളിൽനിന്ന് യുദ്ധങ്ങളിലേക്കു മനുഷ്യരാശിയെ ത്വരിപ്പിക്കാനേ ഉപകരിക്കുന്നുള്ളുവെന്ന വസ്തുത ആദ്ധ്യാത്മികചിന്തകന്മാർ പലരും ദൃഷ്ടാന്തമായി എടുത്തു കാണിക്കാറുണ്ടല്ലോ. സ്വാമി വിവേകാനന്ദൻ പ്രവചിച്ചതുപോലെ താദൃശമായ അനിവാര്യവിപത്തിൽ പാശ്ചാത്യർ ആപതിച്ചു പരിഹാരാർത്ഥം പരക്കംപായുകയാണിന്ന്. അമേരിക്കയിലെ ആഭാടപൂർണ്ണങ്ങളായ ആഹാര്യമോടികളെ അഭിമുഖീകരിച്ച്, മൂന്നു വ്യാഴവട്ടത്തിനുമുമ്പ് വിവേകാനന്ദൻ പ്രവചിച്ചതു് "നിങ്ങളുടെ കൃത്രിമവും വഞ്ചനാഭരിതവുമായ ഈ ഭോഗതൃഷ്ണ നിങ്ങളെ ആത്മഹത്യയിലേയ്ക്കു് അപരിഹാര്യമായവിധം ആനയിക്കുമെന്നാണ്." യാന്ത്രികാനുഭൂതികൾ സൃഷ്ടിക്കുന്ന ആപൽക്കാരിതയുടെ വലിപ്പം കാലേക്കൂട്ടി കണ്ടറിഞ്ഞ അദ്ദേഹത്തിന്റെ പ്രവചനത്തിൽ അന്തർഹിതമായ തത്വം ആദ്ധ്യാത്മികസംസ്കാരത്തിന്റെ അഭാവം വ്യഷ്ടിയെ എന്നപോലെ സമഷ്ടിയേയും, സ്വയം നശിപ്പിക്കുമെന്നാണ്. ഇന്നേക്ക് അതു കരതലാമലകംപോലെ സ്പഷ്ടവുമായിരിക്കുന്നു.

അനേകമനേകം ഈതിബാധകളാൽ വലയിതമായിരുന്നപ്പോഴും ഭാരതത്തിന്റെ ആർഷചിന്താഗതി അവ്യാഹതമായ രൂപത്തിൽത്തന്നേ മുന്നേറിയിട്ടുള്ളൂ. കാലദേശങ്ങളുടെ വ്യാവർത്തകപരിധിക്കകത്തുനിന്നും, പാരമ്പര്യശൃംഖലയ്ക്കു് വിച്ഛിത്തി സംഭവിക്കാതിരിപ്പാൻ ഓരോ മഹാചിന്തകന്മാർ അതാതുകാലത്തു് അവതരിച്ച് ആ മാർഗ്ഗത്തെ പ്രയോഗക്ഷമമാക്കിത്തീർത്തിട്ടുണ്ട്. താദൃശങ്ങളായ അവതാരങ്ങളാണ് ലോകത്തിനു ശാശ്വതശാന്തിസന്ദേശത്തെ വീണ്ടും വീണ്ടും വികിരണംചെയ്തുകൊണ്ടിരുന്നതു്. അവതാരത്തിന്റെ ഉദ്ദേശവും ധർമ്മവും കാലദേശാധീനങ്ങളായാൽ തദനുസൃതമായ രൂപവും, ഭാവവും അവ



ശിവഗിരി ശാരദാമഠം.

യ്ക്കു് ഉണ്ടായിരിക്കുമെന്നേയുള്ളൂ. അഥവാ അവതാരങ്ങൾ മാനുഷികഭാവത്തിന്റെ ഏററവും ഉച്ചവും, ശുദ്ധവുമായ അവസ്ഥയെമാത്രമേ പ്രഖ്യാപിക്കുന്നുള്ളൂ.

"യദാ യദാ ഹി ധർമ്മസ്യ
ഗ്ലാനിർഭവതി ഭാരത!
അഭ്യുത്ഥാനമധർമ്മസ്യ
തദാത്മാനം സൃജാമ്യഹം"

എന്ന ഭഗവദ്വാക്യം ഇവിടെ അനുസ്മരിക്കുക. ധർമ്മത്തിനു ഗ്ലാനിയും, അധർമ്മത്തിനു് അഭ്യുത്ഥാനവും സംഭവിക്കുമ്പോഴൊക്കെ ഞാൻ സ്വയം ജന്മവും, കർമ്മവും സ്വീകരിക്കുന്നു എന്നാണല്ലോ പ്രസ്തുത പദ്യത്തിന്റെ താല്പര്യം. എല്ലാ അവതാരങ്ങളുടേയും അത്യന്താപേക്ഷിതത്വം ഇതിൽ അന്തർഭവിക്കുന്നു.

ചൈതന്യൻ, ശ്രീരാമകൃഷ്ണപരമഹംസൻ, സ്വാമി രാമതീർത്ഥൻ, രമണമഹർഷി എന്നിവർ തുടങ്ങി ശ്രീശങ്കരൻ, ചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരുസ്വാമികൾ എന്നിവർവരെ സർവ്വാശ്ലേഷിയായി വർത്തിക്കുന്ന ആ സത്യം കേരളത്തെ സംബന്ധിച്ചിടത്തോളം അനന്യസഹജമാംവണ്ണം സാക്ഷാൽകൃതമായിട്ടുണ്ടെന്നുള്ളതു നിർവിവാദവുമാകുന്നു

ഭാരതത്തിന്റെ പാദസ്ഥാനീയമായ കേരളഭൂമി മററെന്തിലുംമീതെ ആദ്ധ്യാത്മികസംസ്കാരത്തിലും തദ്വാരാ ഭാരതപ്രശസ്തിക്കും, പോരാ അഖിലലോകപ്രശസ്തിക്കുതന്നെ പാത്രീഭവിച്ചിട്ടുണ്ടു്. അദ്വൈതസിദ്ധാന്തത്തിനു് നൂതനമായ തെളിവും, മിഴിവും നൽകി അനാചാരസഹസ്രങ്ങളെ വിധ്വംസിച്ചു്, ആസേതുഹിമാചലം സർവ്വതന്ത്രസ്വതന്ത്രനെന്നു് പ്രഖ്യാതിനേടിയ ശ്രീശങ്കരന്റെ ജന്മഭൂമിയാവാൻ ഭാഗ്യം ലഭിച്ചതു് കേരളത്തിനാണല്ലോ. ഭാരതീയചിന്തയുടെ "മസ്തിഷ്കം" എന്നു് പാശ്ചാത്യരാൽ ശ്ലാഘിക്കപ്പെട്ട ശ്രീശങ്കരന്റെ ജന്മാധേയതകൊണ്ടു് പരിപൂതമായ തിരുവിതാംകൂർ നൂററാണ്ടുകാലം പിന്നിട്ടാണെങ്കിലും ഒരു ചട്ടമ്പിസ്വാമികളേയും ജനിപ്പിച്ചു. ആ പാരമ്പര്യത്തിൽ അത്യുജ്ജ്വലഭാസ്സോടെ വിരാജിക്കുന്ന മറെറാരു തേജോഗോളമാണു് ശ്രീനാരായണപരമഹംസർ. ശ്രീനാരായണനെക്കുറിച്ചു് ഉപപാദിക്കുമ്പോൾ ശ്രീശങ്കരനും, ശ്രീചട്ടമ്പിസ്വാമികളും പ്രാതഃസ്മരണീയരായി വരിക സ്വാഭാവികമാകുന്നു. കാരണം, ദേശീയമായ ഒരു സമബോധം അത്രമാത്രം ശക്തിമത്തായി നമ്മെ ആകർഷിക്കാറുണ്ടെന്നുള്ളതാണു്.

എന്നാൽ ശ്രീ ശങ്കരനിൽനിന്നും, ചട്ടമ്പിസ്വാമികളിൽനിന്നും വ്യതിരിക്തമായ ഒരു മണ്ഡലമാണു് ശ്രീനാരായണഗുരുസ്വാമികളാൽ അലങ്കരിക്കപ്പെട്ടതു്. ശങ്കരനേയും, ചട്ടമ്പിസ്വാമികളേയും, ഉൽകൃഷ്ടവർണ്ണങ്ങളാണു് ജന്മംനല്കി അനുഗ്രഹിച്ചതെങ്കിൽ, അപകൃഷ്ടമെന്നു വിചാരിക്കപ്പെട്ടുപോന്ന വർണ്ണമാണു് ശ്രീനാരായണഗുരുസ്വാമികളെ ഉദ്ഗ്രഹിച്ചതു്. ഈ വ്യത്യസ്ത ജന്മകോണുകളിലൂടെ നോക്കുമ്പോൾ ശ്രീനാരായണഗുരുസ്വാമികളുടെ മഹത്വവും മാഹാത്മ്യവും വളരെ അധികം കർത്തവ്യനിഷ്ഠമായിരുന്നു എന്നു കാണാം. അതേ, ജാതികൃതമായ അസമത്വങ്ങളോടും, അസ്വാതന്ത്ര്യങ്ങളോടും സ്വാമികൾക്കു പൊരുതേണ്ടിവന്നു. ബ്രാഹ്മണരുടെ ഇടയ്ക്കുള്ള അനാചാരങ്ങളെ ഉച്ചാടനം ചെയ്യാൻ ശ്രീ ശങ്കരൻ അനുഷ്ഠിച്ചയത്നത്തേക്കാൾ ബൃഹത്തായിരുന്നു സ്വാമികളുടെ ജാതിധ്വംസനപരിപാടി എന്നുള്ളതു് അനുക്തസിദ്ധമായ സത്യമാണല്ലോ. മതത്തിന്റെ ബഹിർന്നിഷ്ഠമായ ആചാരവൈകല്യങ്ങളിൽനിന്നും ഉയിർക്കൊണ്ടു ജാതിശല്യം ആത്മവിദ്യയെപ്പോലും കടന്നാക്രമിക്കുന്ന ഒരു ദുഃസ്ഥിതിയുടെ മൂർദ്ധന്യത്തിലാണു് ശ്രീനാരായണഗുരുസ്വാമികൾ ജന്മം സ്വീകരിച്ചതെന്നു ഓർക്കുമ്പോൾ 'ഗീതാ'നിർദ്ദിഷ്ടമായ അവതാരസ്വഭാവം തികച്ചും അനുസന്ധേയമാകുന്നു.

അവതാരപുരുഷന്മാരിൽ സർവസാധാരണമായി കാണാവുന്ന നിസ്സംഗസ്വഭാവം ശ്രീനാരായണൻെറ സകല മാർഗ്ഗങ്ങളിലും പ്രകടമായിരുന്നു. അതുകൊണ്ടത്രേ സ്വാമികൾ സാർവമണ്ഡലികമായി വിജയിച്ചതും, വിശ്വവശ്യമായ ഒരു ജ്യോതിസ്സായി വിരാജിക്കുന്നതും.

"കർമ്മണ്യകർമ്മ യഃ പശ്യേ-
ദകർമ്മണി ച കർമ്മ യഃ
സ ബുദ്ധിമാൻ —"

എന്ന ഭഗവദ്വാക്യത്തിൻെറ മൂർത്തിമത്തായ ഒരു വിശാലഭാഷ്യമായിരുന്നു ശ്രീനാരായണൻ. കർമ്മത്തിൽ അകർമ്മത്തേയും, അകർമ്മത്തിൽ കർമ്മത്തേയും ദർശിക്കുക എന്നതു് ബ്രഹ്മനിർവിശേഷമായ ധർമ്മമാണല്ലോ.

എന്നാൽ ഈ നിസ്സംഗത്വം സർവോപരി കർമ്മബദ്ധമായ മാനുഷ്യകത്തിനു് ജീവിതഭദ്രത അരുളുന്ന സൃഷ്ടിപരിപാടികൾക്കു് നിദാനമായിരുന്നു. ഗീതയെ രാഷ്ട്രീയപശ്ചാത്തലത്തിൽനിർത്തി പഠിക്കുകയും, പഠിപ്പിക്കുകയും ചെയ്ത മഹാത്മജിയെപ്പോലെ ശ്രീനാരായണൻ ആദ്ധ്യാത്മികസംസ്കാരത്തെ ഭൗതികവിജയത്തിൻെറ അവശ്യഘടകമായി ഉയർത്തുകയും, വളർത്തുകയുമത്രേ ചെയ്തതു്.

മതവും, മതവും ജാതിയും ജാതിയും തമ്മിൽ മത്തടിച്ചു പൊരുതുന്ന വേദനാകരമായ അവസ്ഥ സ്വാമികളെ മതത്തിൻേറയും, ജാതിയുടേയും നേർക്കു് നൂതനമായ തത്വപ്രഖ്യാപനഖഡ്ഗം ആഞ്ഞോങ്ങുവാൻ പ്രചോദിപ്പിച്ചു.

'മതമേതായാലും മനുഷ്യൻ നന്നായാൽമതി'

"ഒരുജാതി, ഒരുമതം, ഒരുദൈവം മനുഷ്യനു്"

ഈദൃശമായ മുദ്രാവാക്യങ്ങൾ ദൃഷ്ടാന്തങ്ങളാകുന്നു. മതവും ജാതിയും മനുഷ്യനുവേണ്ടിയാണു്. അല്ലാതെ മതത്തിനും ജാതിക്കും വേണ്ടിയല്ല മനുഷ്യൻ എന്ന വേദോപനിഷത്ഗൂഢമായ പരമാർത്ഥത്തെ അദ്ദേഹം പ്രായോഗികമാക്കിത്തീർത്തു. "മനുഷ്യനാണു് മാനദണ്ഡം" എന്ന ഏററവും പുരോഗമിച്ച തത്വത്തിൻെറ പ്രവാചകനും, പ്രചാരകനും ആയിരുന്നു സ്വാമികൾ. സാർവലൗകികാടിസ്ഥാനത്തിലും സ്വാമികളുടെ സന്ദേശം ശാശ്വതീഭവിപ്പാനുള്ള കാരണം അതാണു്.

'ഏകമേവാദ്വിതീയം സ-
ന്നാമരൂപവിവർജ്ജിതം"

എന്ന ഉപനിഷദംശത്തിൻെറ സാക്ഷാൽക്കാരമോ എന്നു തോന്നുമാറു് ശ്രീനാരായണൻ വിശ്വശ്രദ്ധയെ ആകർഷിക്കുന്നു.

സ്വാമികളുടെ അദ്ധ്യാത്മമണ്ഡലത്തിലേക്കുള്ള വളർച്ച് പ്രായേണ ലോകാതിശായകമായിരുന്നു എന്നത്രേ ജീവചരിത്രകാരന്മാർ പൗനഃപുന്യേന സ്ഥാപിക്കുന്നതു്. 'സന്ന്യാസം, യോഗം' തുടങ്ങിയ സോപാനങ്ങളിലൂടെ സർവമൂർദ്ധന്യമായ "പരമഹംസപദം"വരെയും സ്വാമികൾ അതിരൂഢനായി. അത്ഭുതങ്ങൾ പ്രദർശിപ്പിച്ചിരുന്ന ആ "യോഗകാലം" സ്വാമികളെ സംബന്ധിച്ചിടത്തോളം പ്രാഥമികം മാത്രമായിരുന്നു.

"യോഗശ്ചിത്തവൃത്തിനിരോധഃ"

എന്ന നിർവചനത്തിൻെറ പ്രത്യക്ഷോദാഹരണമാകയാൽ സ്വാമികൾ പിന്നെപ്പിന്നെ അത്ഭുതങ്ങളെ ബാലചാപല്യങ്ങളെന്നു് ആക്ഷേപിക്കുകയുണ്ടായിട്ടുണ്ടു്.

ശിവൻ, വിഷ്ണു തുടങ്ങിയ ദേവന്മാരെ പ്രതിഷ്ഠിച്ചു പ്രതിഷ്ഠിച്ചു്, ഒടുവിൽ കണ്ണാടി പ്രതിഷ്ഠിപ്പാൻ ധൈര്യംവന്ന പരമഹംസൻ അത്ഭുതങ്ങളെ അവഗണിച്ചതിൽ അത്ഭുതമില്ല. അലോകസാധാരണമായ ആ പ്രതിഷ്ഠാപനത്തിൽ നിഗൂഢമായിരിക്കുന്നതു് "അഹം ബ്രഹ്മാസ്മി", "തത്വമസി" മുതലായ വാക്യങ്ങളുടെ സൂക്ഷ്മസന്ദേശാർത്ഥമാണു്.

അവയുടെ വ്യാഖ്യാനങ്ങളെന്ന നിലയ്ക്കു സ്വാമികളാൽ വിരചിതമായ സ്തോത്രകൃതികൾ അത്യന്തം ആദർശം അർഹിക്കുന്ന

വയാണു്. "നവരത്നമാല" എന്ന പേരിൽ പ്രശസ്തമായ കൃതി അതിനു് ഏററവും ഉദാഹരണീയമാകുന്നു. സാഹിത്യപരമായ മൂല്യം സർവ്വഥാ ഉൾക്കൊള്ളുന്ന സ്വാമികളുടെ കൃതികൾ ശ്രീശങ്കരൻെറ സംസ്കൃതകൃതികളോടു തുല്യത വഹിക്കുമെന്നും തോന്നുന്നു. പ്രായേണ, സ്തോത്രങ്ങൾക്കു് അനിവാര്യമായവിധം സംഭവിക്കാവുന്ന രസസ്രുഷ്ടത ശ്രീനാരായണഗുരുസ്വാമികളുടെ കൃതികൾക്കു് ഉണ്ടാകുകയില്ല. മാംസളസുന്ദരമായ ശൈലിവിശേഷത്താൽ അവ മലയാളത്തിലെ ഭക്തിമയസാഹിത്യത്തിനു മകുടങ്ങളാണു്. വളരെ പ്രസിദ്ധങ്ങളായ ആ കൃതികൾ കവാചിൽക്കമായിട്ടാണെങ്കിലും ഉദ്ധരിക്കേണ്ടതില്ല.

സ്വാമികളുടെ സാമുദായികവും സാമൂഹ്യവുമായ വീക്ഷണം കാലത്തേയും, അതിലംഘിച്ചുകൊണ്ടുള്ളതായിരുന്നു. സംഘടനയിലൂടെമാത്രമേ സാമുദായികമോക്ഷം ലഭിക്കുകയുള്ളു എന്ന നിർദ്ദേശത്തിൽ സംഘടിതമായ എസ്. എൻ. ഡി. പി. യോഗം വിപുലാർത്ഥത്തിൽ മനുഷ്യസംഘടനയോളം വ്യാപ്തിയേറിയതാണെന്നുള്ളതുതന്നെയാണു് അതിനു നിദർശനം. ശ്രീനാരായണധർമ്മപരിപാലനയോഗം മതത്തെയോ, ജാതിയേയോ ഉൾക്കൊള്ളുന്നില്ലെന്നു സ്പഷ്ടമല്ലേ? അതിനാൽ ഏതെങ്കിലും വർഗ്ഗക്കാർ ഏതെങ്കിലും തരത്തിൽ സ്വാമികൾക്കുവേണ്ടി അവകാശവാദം പുറപ്പെടുവിക്കുക മൗഢ്യമായിരിക്കും.

ഇങ്ങിനെ സമുദായപരിഷ്കർത്താവായ സ്വാമികൾ മതസംസ്കർത്താവുംകൂടിയായിരുന്നു.

സർവ്വസാഹോദര്യം സ്ഥാപിക്കുന്നതിനും, സകലമതങ്ങളേയും, സമനിലയിൽ ദർശിക്കുന്നതിനും, ജനങ്ങൾക്കു പ്രചോദനം നൽകുന്നതിനുമായി സ്വാമികൾ ആലുവായിൽ ഇദംപ്രഥമമായി ഒരു സർവ്വമതസമ്മേളനം വിളിച്ചുകൂട്ടി.

'പൊരുതുജയിപ്പതസാദ്ധ്യമൊന്നിനോടൊന്നൊരുമതവും പൊരുതാലൊടുങ്ങുവീല' എന്ന തത്ത്വം ശരിക്കു മനസ്സിലാക്കിയിരുന്ന ഗുരുദേവൻ അറിയാനും അറിയിക്കാനുമായി ആരും പ്രസംഗിക്കരുതെന്നു മതപ്രതിനിധികളായ അന്നത്തെ പ്രസംഗകർക്കു താക്കീതുനൽകി. "മതമേതായാലും മനുഷ്യൻ നന്നായാൽമതി" എന്നു് ആ സമചിത്തൻ അവരെ ഉൽബോധിപ്പിച്ചു.

പ്രപഞ്ചസ്രഷ്ടാവായ ഭഗവാൻെറ സന്താനങ്ങളെന്നനിലയിൽ ഏകോദരസഹോദരങ്ങളായ മനുഷ്യർക്കു് ഒരുജാതിയല്ലാതെ പലജാതിയില്ലെന്നു് അദ്ദേഹം സമർത്ഥിച്ചു. ഈശ്വരവിശ്വാസം, സന്മാർഗ്ഗനിഷ്ഠ, സൽകർമ്മനിരതത്വം, നിർവ്വാണപ്രാപ്തി എന്നിവയെമാത്രം ലക്ഷ്യമാക്കി സ്ഥാപിക്കപ്പെട്ട സകല മതങ്ങളുടേയും സാരതത്ത്വവും ഉദ്ദേശ്യവും ഒന്നാകയാൽ മാനവസമുദായത്തിൻെറ സ്ഥായിയായ മതവും, ഒന്നുതന്നെയെന്നു അദ്ദേഹം വെളിപ്പെടുത്തി

"ശ്രീബുദ്ധൻ, ഭഗവാൻക്രിസ്തു,
അള്ളാ, ശ്രീപരമേശ്വരൻ
ശ്രീകൃഷ്ണൻ— എന്നീപ്പേരോതി"—

പലവിധത്തിൽ ജനങ്ങൾ കീർത്തിക്കുന്നതെല്ലാം ജഗന്നിയന്താവായ ഒരേ ഒരു ഭഗവാനെത്തന്നെയാകയാലും ഭൂലോകത്തുള്ള സകല മനുഷ്യസമുദായത്തിനുംകൂടി ഒരു ദൈവംമാത്രമാണു ഉള്ളതെന്നു അദ്വൈതസിദ്ധാന്തപ്രവാചകനായ ഗുരുദേവൻ ജനതയെ മനസ്സിലാക്കി.

ധർമ്മപ്രചരണത്തിനായി കേരളത്തിൽ തന്നെ നൂറിലധികം സ്ഥാപനങ്ങൾ ഏർപ്പെടുത്തിയ ശ്രീനാരായണഗുരുവിൻെറ ദിവ്യസന്ദേശങ്ങൾ സിലോൺ മുതലായ ദേശങ്ങളിൽ അതിശക്തിയായി പ്രചരിക്കാൻ തുടങ്ങിയിട്ടു വർഷങ്ങൾ അനവധി കഴിഞ്ഞു. ഇപ്പോഴിതാ പരിഷ്കൃതരാജ്യങ്ങളുടെ അഗ്രിമസ്ഥാനത്തെ അലങ്കരിക്കുന്ന

അമേരിക്കാ, ഫ്രാൻസ്, ജർമ്മനി, ഇററലി എന്നീ പാശ്ചാത്യരാജ്യങ്ങളിലും ലോകോത്തരമായ ശ്രീനാരായണസന്ദേശങ്ങൾ അലകളിളക്കാൻ തുടങ്ങിയിരിക്കുന്നു. ശ്രീനാരായണശിഷ്യരിൽ പ്രഥമഗണനീയനും, ഉന്നതവിദ്യാസമ്പന്നനും, ബ്രഹ്മജ്ഞാനികളിൽ പ്രമുഖനുമായ ഡാക്ടർ നടരാജൻ എം. ഏ., എൽ. ടി ഡിലിററ് എം. ആർ. എസ് ടി. യുടെ നേതൃത്വത്തിൽ അംബരചുംബികളായ അനവധി ശ്രീനാരായണഗുരുകുലമന്ദിരങ്ങളും, ധർമ്മപ്രചാരണാർത്ഥം പാശ്ചാത്യരാജ്യങ്ങളിൽ ഇന്ന് ഉയർന്നു കഴിഞ്ഞിരിക്കുന്നു. ആസന്നഭാവിയിൽ ജനതയെ ഏകീകരിക്കാൻ—അഖിലലോകസമത്വം സ്ഥാപിക്കാൻ—ശ്രമിച്ച സർവ്വസമത്വവാദിയായ ഒരു യഥാർത്ഥ ലോകഗുരുവായി, നിർമ്മമനും നിർവൈരനുമായ ലോകഗുരുവായി, മനുഷ്യസമുദായം ശ്രീനാരായണഗുരുവിനെ ആരാധിക്കുകയും, ആദരിക്കുകയും ചെയ്യുമെന്നുള്ളതിനു സംശയമില്ല. ശ്രീനാരായണധർമ്മം സർവ്വോൽക്കർഷേണ വിജയിക്കുമാറാകട്ടെ.

---

"ഒരു മെഴുകുണ്ടയിൽ പലതരം മാറ്റുള്ള ലോഹരജസ്സുകൾ എങ്ങനെ ലീനങ്ങളായിരിക്കുന്നുവോ അതുപോലെ പ്രളയകാലത്തിൽ മൂലപ്രകൃതിയിൽ ലീനങ്ങളായിരിക്കുന്ന വാസനാവിശേഷങ്ങൾക്കനുസരണമായി ഓരോ ജീവനും ഓരോ ശരീരത്തെ സ്വീകരിക്കുന്നു. ഇവയെല്ലാം ആ പരമമായിരിക്കുന്ന മോക്ഷസുഖത്തെ കാംക്ഷിച്ചു ഗമിക്കുന്നവയാണ്. ഈ ക്രമയാത്രയിൽ നാം കാണുന്ന എല്ലാ ജന്തുക്കളും അതാതിന്റെ ജീവന്റെ ഉയർന്നതരം പരിണാമങ്ങൾക്കുള്ള ഓരോ സ്ഫുടങ്ങളായ ശരീരങ്ങളോടുകൂടിയ ജനനങ്ങളാകുന്നു. ഈ സ്ഫുടങ്ങൾ പരിപൂർത്തിയായി വേർപെടുന്നതിനുമുമ്പ് നാം അതിനെ ഉടച്ചുകളഞ്ഞാൽ വീണ്ടും ആ ജാതി സ്ഫുടത്തെത്തന്നെ അതു സ്വീകരിച്ചു വളരെക്കാലം കഴിക്കേണ്ടിവരും. ഇത് അതിന്റെ ഉദ്ദേശ്യത്തിനു വലുതായ താമസത്തെയുണ്ടാക്കി അതിന്റെ മാർഗ്ഗം അടയുന്നു. ഇതും ഒരു ഹിംസയായി മഹാന്മാർ കരുതുന്നു."

ശ്രീചട്ടമ്പിസ്വാമികൾ.

# ശ്രീനീലകണ്ഠതീർത്ഥസ്വാമികൾ

## ശ്രീ വദ്ധനത്തു് എൻ കൃഷ്ണപിള്ള

[ശ്രീ ചട്ടമ്പിസ്വാമികളുടെ ശിഷ്യപ്രധാനനായിരുന്ന ശ്രീ നീലകണ്ഠതീർത്ഥരുടെ ഒരു സംക്ഷിപ്തചരിത്രം, അദ്ദേഹത്തിൻെറ ബൃഹത്തായ ഒരു ജീവചരിത്രം എഴുതിയിട്ടുള്ളതു് ശിഷ്യൻ ശ്രീ: കൃഷ്ണപിള്ളയുടെ ഈ ലേഖനത്തിലൂടെ ഗ്രഹിക്കാവുന്നതാണു്.] പ്രസം:

ശ്രീശങ്കരാചാര്യരുടെ പ്രഖ്യാത ജന്മഭൂമിയായ കാലടിക്കു് പതിനാറുനാഴിക തെക്കുകിഴക്കു സ്ഥിതിചെയ്യുന്ന മൂവാററുപുഴ താലൂക്കിൽ ശ്രീമധുശേഖരൻ എന്ന വിഷ്ണുക്ഷേത്രത്തിനു സമീപം മാരവാടി (മാറാടി) എന്ന സ്ഥലത്തു് വാളാനിക്കാട്ടുവീട്ടിൽ ക്രിസ്ത്വാബ്ദം 1871-ാംകൊല്ലം (1047 ഇടവം 13-ാംനു-) സ്വാമികൾ തിരുവവതാരം ചെയ്തു. തത്സമയം ഉണ്ടായിരുന്ന വിദഗ്ദ്ധജ്യോതിഷൻ ബാലനു് ദീർഘായുസ്സ്യോഗമില്ലെന്നാണു് കണ്ടതു്. സ്വാമികളെ പ്രസവിച്ചതു് സമൃദ്ധവും ഗുണാഢ്യവും പ്രസിദ്ധവുമായ മാതൃഗൃഹത്തിൽവച്ചായിരുന്നു. ഈ കുടുംബവും ഇതിനോടു ചാർച്ചയുള്ള പല കുടുംബക്കാരും ആയുധാഭ്യാസത്തിൽ അദ്വിതീയരായിരുന്നു. സ്വാമികളുടെ മാതാമഹൻെറ വംശക്കാർ ദേശാധിപത്യമുള്ള പ്രഭുക്കളായിരുന്നു.

ബാല്യദശ നയിച്ചതു് സർവ്വസമൃദ്ധമായ പിതൃഗൃഹത്തിലാണു്. ആയതു വൃക്ഷലതാദികളാൽ പരീതമായ പർവ്വതഭൂഭാഗങ്ങൾക്കു സമീപം ആയിരുന്നു. പ്രശാന്തസുന്ദരങ്ങളായ ഈ പര്യന്തഭൂമികളുടെ ശശ്വദ്ദർശനം ഭാവിയിലുള്ള ശമധനപ്രധാനമായ ജീവിതഗതിക്കു ബീജാവാപം ചെയ്തിരിക്കണം. പ്രാംശുവും ബലിഷ്ഠനുമായ സ്വാമികളുടെ പിതാവു് ആസ്തിക്യബുദ്ധിമാനും വിചാരനിപുണനും ജീവകാരുണ്യമുടയവനുമായ ഒരു മാതൃകാഗൃഹസ്ഥൻ ആയിരുന്നു. എങ്കിലും പ്രകൃത്യാ ഗംഭീരനാകയാൽ പുത്രലാളനം വശമില്ലായിരുന്നു. എന്നാൽ തൻെറ നാമം ധരിച്ചിരുന്ന സ്വാമികളുടെപേരിൽ ഒരു പ്രത്യേകവാത്സല്യം ഉണ്ടായിരുന്നെന്നുള്ളതു് വിസ്മരിക്കാവുന്നതല്ല. കല്യാണി എന്ന അന്വർത്ഥനാമികയായിരുന്ന പുണ്യവതിയായിരുന്നു സ്വാമികളുടെ മാതാവു്. ഈ വിശിഷ്ടദമ്പതികൾക്കുണ്ടായ ഏഴു സന്താനങ്ങളിൽ മൂന്നു പേർ പുരുഷന്മാരായിരുന്നു. സ്വാമികൾ ജീവിച്ചിരിക്കുമ്പോൾത്തന്നെ മൂത്ത രണ്ടു സഹോദരന്മാർ കാലഗതിയടഞ്ഞു. സഹോദരികളിൽ രണ്ടു പേർ സന്താനസമേതം ഇന്നും ജീവിച്ചരുളുന്നു. മാതാവിനു പറയത്തക്ക വിദ്യാഭ്യാസമില്ലെങ്കിലും ഇത്രയും പുത്രവാത്സല്യവും ക്ഷമയുംപൂണ്ട മാതൃഹൃദയം മററൊരു സ്ത്രീയിലും കാണുമായിരുന്നില്ല. മൂന്നാമത്തെ പുത്രനായ സ്വാമികൾ ബാല്യത്തിൽ നിർബന്ധബുദ്ധിയായിരുന്നിട്ടും ഒരിക്കലും ഒരു കോപഭാവംപോലും ആ മഹതിയിൽ കണ്ടിരുന്നില്ല.

സ്വാമികളെ എഴുത്തിനിരുത്തിയതു് പരമസാധുഹൃദയനായ പരമേശ്വരൻ എന്ന മൂത്തമാതുലനായിരുന്നു. വിദ്യാഭ്യാസകാലത്തു് സ്വപിതാവിലോ, സ്കൂളിൽ ചേർന്നശേഷം അദ്ധ്യാപകന്മാരിലോനിന്നു് ഒരു ശിക്ഷയും സ്വാമികൾ അനുഭവിച്ചിട്ടില്ലെന്നുള്ളതു് അത്ഭുതമാകുന്നു. ഒരിക്കൽ മററെല്ലാകുട്ടികളെയും താഡിച്ചപ്പോൾ

'പഴി'പോക്കാൻ ഒരു അദ്ധ്യാപകൻ ചെറുതായി ഒന്നു പ്രഹരിച്ചതല്ലാതെ പഠിത്തത്തിലുള്ള അജാഗ്രതയ്ക്കു് ആരും അദ്ദേഹത്തെ ശാസിക്കുകയുണ്ടായിട്ടില്ല. മലയാളഭാഷയും കുറെ പ്രശ്നസമ്പ്രദായവും പിതാവിൽനിന്നു് ഗ്രഹിച്ചശേഷം സ്വാമികൾ ഇംഗ്ലീഷുസ്കൂളിൽചേർന്നു പഠിച്ചു. ആദ്യം ഒരു പ്രൈവററുസ്കൂളിലും അനന്തരം തൃപ്പൂണിത്തുറ ഇംഗ്ലീഷുസ്കൂളിലും അതിനുശേഷം എറണാകുളം ഹൈസ്കൂളിലുമത്രേ പഠിച്ചതു്. 1886 നവംബറിൽ തൃപ്പൂണിത്തുറ പഠിച്ചിരുന്ന കാലത്തു് സ്വാമികൾക്കു മസൂരിബാധയുണ്ടായി. എറണാകുളം ഹൈസ്കൂളിൽനിന്നു് മിഡിൽസ്കൂൾ പരീക്ഷയ്ക്കു ചേൎന്നു ജയിച്ചു സർട്ടിഫിക്കററുവാങ്ങി.

ബാല്യകാലത്തു് പിതൃഹിതം നോക്കുന്നതിൽ സ്വാമികൾ മററുള്ളവരെ അതിശയിച്ചിരുന്നു. പരഹിതത്തിനുവേണ്ടിയുള്ള കൃത്രിമാചരണം അദ്ദേഹത്തിനു വശമില്ലായിരുന്നു. പിതാവിനു സുഖമില്ലാതായ അവസരത്തിൽ സ്വാമികൾ ചെയ്തുപോന്ന ശുശ്രൂഷകളിൽനിന്നു് അദ്ദേഹത്തിന്റെ പിതൃഭക്തിയും കൎത്തവ്യബോധവും കൃത്യനിഷ്ഠയും തെളിഞ്ഞുകണ്ടു.

ഏകദേശം മേല്പറഞ്ഞ ആണ്ടു് അവസാനത്തോടുകൂടി പിതാവു് ദേഹബന്ധം വെടിഞ്ഞു. അതിനുശേഷം സ്വാമികൾ ഒരു ഇളയ മാതുലന്റെ രക്ഷയിലായി. ഇക്കാലത്തു ജ്യേഷ്ഠസഹോദരനിലും "ദീർഘമന"യ്ക്കലെ ഒരു നമ്പൂരിയിലുംനിന്നു് കുടുംബപാരമ്പൎയ്യമനുസരിച്ചു് വിഷഹരങ്ങളായ മന്ത്രപ്രയോഗങ്ങളും ചികിത്സയും സ്വാമികൾ അഭ്യസിച്ചു; അക്ഷരലക്ഷം ജപിച്ചു് മന്ത്രസിദ്ധി വരുത്തുകയും ചെയ്തു.

ബാല്യത്തിലേതന്നെ സ്വാമികൾ ഒരു വിഷ്ണുഭക്തനായിരുന്നു. വെളുപ്പിനു് മൂന്നു മണിക്കു് കുളിക്ക, ദേവദൎശനം ചെയ്ക, ഏകാദശ്യാദി വ്രതങ്ങൾ ആചരിക്ക, പഠിത്തത്തിൽനിന്നും വിശ്രമം കിട്ടുമ്പോഴെല്ലാം ജപാദികളിൽ മുഴുകുക എന്നവിധം ഒരു ദിനചൎയ്യ അക്കാലത്തു ആശ്രയിച്ചുപോന്നു. അന്നു് കൊച്ചി മഹാരാജാവിന്റേയും മഹാമഹോപാദ്ധ്യായ ഗോദവൎമ്മപ്രഭൃതികളുടേയും ഗുരുവും താൎക്കികശിഖാമണിയുമായ മഹാമഹോപാദ്ധ്യായ ശങ്കോപാചാൎയ്യരോടു് സ്വാമികൾക്കു് സമ്പൎക്കമുണ്ടാകയും അദ്ദേഹത്തിൽനിന്നു് വ്യാകരണം, തൎക്കം, ന്യായം എന്നിവ സംബന്ധിച്ച ചില ഗ്രന്ഥങ്ങൾ പഠിക്കയും ചെയ്തു. എന്നാൽ ആചാൎയ്യൻവഴി സ്വാമികൾ ഒരു രാമാനുജമതാവലംബിയാകാഞ്ഞതു ഭാഗവതം ചിന്താരത്നം അദ്ധ്യാത്മരാമായണം ദശപ്രകരണം മുതലായ ഗ്രന്ഥങ്ങൾ സ്വയം പഠിച്ചു ഉറച്ച ബോധം ഉണ്ടാകയാലായിരുന്നു. ഇക്കാലത്തുതന്നെ ത്രിപുരം, ശ്രീവിദ്യ മുതലായി സൎവൈശ്വൎയ്യപ്രദങ്ങളായ മന്ത്രങ്ങൾ സിദ്ധിവരുത്തുകയും ചെയ്തു.

അനന്തരം അധികതാമസംകൂടാതെ സ്വാമികൾക്കു് തന്റെ ഒരു ജ്യൌതിഷികബന്ധുവിന്റെ സഹായത്താൽ സ്വതന്ത്രസ്വതന്ത്രനായ പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമി തിരുവടികളെ ദൎശിക്കാൻ യോഗമുണ്ടായി. ആ ജ്യോതിഷിയുടെ അപേക്ഷപ്രകാരം സ്വാമിതിരുവടികൾ ചിത്സ്വരൂപശബ്ദവിവരണം ഒരു രണ്ടു മണിക്കൂർ നേരംകൊണ്ടു് പ്രമാണയുക്തിസഹിതം പ്രതിപാദിച്ചു കേൾപ്പിച്ചു; മഹാത്മാവായ യതിവൎയ്യനിൽ സ്വാമികൾക്കപ്പോൾമുതൽ അന്യാദൃശമായ ഭക്തി ജനിക്കയും ചെയ്തു. ഇങ്ങനെ 20-ാമത്തെ വയസ്സായപ്പോൾ ഇംഗ്ലീഷ് പഠനത്തിലും മററു ലൌകികവിഷയങ്ങളിലും സ്വാമികൾക്കു അശ്രദ്ധ തോന്നുകയാൽ ജപം, ഗ്രന്ഥപാരായണം, വ്രതം മുതലായവകൊണ്ടു ദിനങ്ങൾ നയിക്കുവാൻ തുടങ്ങി. ഈ ജീവിതരീതികണ്ടു്, സ്വാമികൾക്കും ജ്യേഷ്ഠഭ്രാതാവിനും യോഗാഭ്യാസക്രമങ്ങൾ സ്വാമിതിരുവടികൾ ഉപദേശിച്ചതിൽ സ്വാമികൾ മാത്രം ഉപദേശം സിദ്ധവല്ക്കരിക്കാൻ വിളംബിച്ചില്ല.

ആയിടയ്ക്കു സ്വാമികളുടെ വിഷഹാരിയായ ജ്യേഷ്ഠനെ വേന്ദ്രൻ എന്ന ഉഗ്രനാഗം കടിച്ചു. ഗൃഹത്തിലുള്ള മററു ഗാരുഡികന്മാരാലാകാഞ്ഞു് സ്വാമികൾതന്നെ ജ്യേഷ്ഠനെ രക്ഷിക്കേണ്ടതായിവന്നു. ആ നാഗം മരിച്ചുപോയതായി അറിഞ്ഞതോടുകൂടി വിഷഹരപ്രയോഗങ്ങൾ താൻ മേലാൽ ചെയ്യുന്നതല്ലെന്നും നിശ്ചയിച്ചു. യോഗചര്യയിലിരിക്കുന്ന കാലം ശരീരശുദ്ധിക്കു ഉതകുന്ന ബഹുവിധം കല്പങ്ങൾ സേവിക്കയും ധൗതി, ജലബസ്തി, നൗലി മുതലായ പഞ്ചകർമ്മങ്ങൾ ശീലിക്കയും ഖേചരിമുദ്രാബന്ധത്തിൽ ദാർഢ്യം സമ്പാദിക്കയും ചെയ്തു. ഗുരുകല്പനയനുസരിച്ചു് തമിഴിലും സംസ്കൃതത്തിലുമുള്ള ജ്ഞാനപ്രധാനങ്ങളായ ഗ്രന്ഥങ്ങളിൽ ശ്രദ്ധാവേശം ഉണ്ടായി.

സ്വാമികളുടെ ഗ്രന്ഥപര്യടനോൽസുകതയെപ്പററി സമഗ്രഹമായി പറയാനേ ഇവിടംകൊണ്ടു സാധിക്കയുള്ളു. ഷഡ്ദർശനങ്ങൾ മുതലായ പ്രസിദ്ധ ഗ്രന്ഥപരമ്പരകളിലേതെങ്കിലും ഒന്നു് അദ്ദേഹം വായിക്കാത്തതായി അവശേഷിച്ചിട്ടില്ല. ഇതിഹാസപുരാണങ്ങളിലും ഏകദേശം അങ്ങനെതന്നെയെന്നു പറയാം. കാവ്യനാടകാലങ്കാരാദികളുടെ കഥ പറയേണ്ടതില്ല. വിശിഷ്ടകോശങ്ങളിൽ വൈജയന്തി, വിശ്വപ്രകാശം, ശബ്ദവ്യൂഹതരംഗിണി, ഹാരാവലി, ഹൈമം, ത്രികാണ്ഡശേഷം, രാമാശ്രമി ഇവ പ്രസ്താവയോഗ്യങ്ങളാണു്. പ്രാകൃതത്തിൽ കാത്ത്യായനസൂത്രവൃത്തി, ഭാരതമഞ്ജരി, ഗാഥാശബ്ദശതി ഇവയും, ഗുണ്ടൂർ, ചിദംബരം മുതലായ ദിക്കുകളിൽപോയി ശബ്ദകൗസ്തുഭം, രസഗംഗാധരം, കൃഷ്ണഭട്ടീയം (ആഖ്യാതവാദടിപ്പണി) മുതലായവയും പഠിച്ചിട്ടുള്ളതായി കാണുന്നു. ആത്മസാമ്രാജ്യഭരണത്തിനുള്ള തന്ത്രങ്ങളിൽ യാതൊരു ഗ്രന്ഥവും സൂതസംഹിതയിലെ 'യജ്ഞവൈഭവഖണ്ഡം' പോലെ സ്വാമികൾക്കു് ഉപകാരപ്രദമായിരുന്നിട്ടില്ല. ഈ ഗ്രന്ഥത്തെക്കുറിച്ചു ഗുരുനിർവിശേഷമായ ഭക്തിസ്നേഹാദരങ്ങൾ സ്വാമികൾക്കുണ്ടായിരുന്നു. വേദാന്തശാസ്ത്രപ്രവേശം ലഭിക്കാനായിരുന്നു ആദ്യം മററു ശാസ്ത്രങ്ങൾ അഭ്യസിച്ചതു്. പക്ഷേ, പ്രാരബ്ധപ്രേരണമൂലം അജ്ഞാതഭാഗങ്ങൾ ശാസ്ത്രങ്ങളിൽ ഉണ്ടായിരിക്കാൻ പാടില്ല എന്നൊരു ചിത്തവൃത്തി കാലാന്തരത്തിൽ ഉദയംപ്രാപിച്ചു. എന്നാൽ ശാസ്ത്രഗർത്തങ്ങളിൽ വഴിതെററാതിരുന്നതും ഈ കാലത്തിനു മുമ്പുതന്നെ സ്വരൂപാവസ്ഥിതിനില ലഭിച്ചതും ഗുരുകടാക്ഷം കൊണ്ടുമാത്രമായിരുന്നു. വേദാന്തഗ്രന്ഥങ്ങളിൽ മുൻചൊന്നതു കഴിച്ചാൽ അദ്വൈതബ്രഹ്മസിദ്ധി, ഗൗഡബ്രഹ്മാനന്ദീയം ഇവ പ്രത്യേകിച്ചു് ഇഷ്ടമായവയായിരുന്നു. സംക്ഷേപശാരീരകം, ഭേദധിക്കാരം, അദ്വൈതസിദ്ധാന്തവിദ്യോതനം, സിദ്ധാന്തരത്നാകരന്യായസുധ എന്നിവ സ്വാമിതിരുവടികളിൽനിന്നു വിശിഷ്യ ഗ്രഹിച്ചവയാണു്. ഗ്രന്ഥങ്ങൾ സ്വയം വിലയ്ക്കുവാങ്ങുകയാണു പതിവു്. കിട്ടാത്തുള്ളവ പല വിദ്വൽപ്രകാണ്ഡങ്ങളിലും പ്രസിദ്ധഗ്രന്ഥാലയങ്ങളിലുംനിന്നു് എടുക്കുമായിരുന്നു. സംസ്കൃതത്തിലേയും മററും ചില വിശിഷ്ട ഗ്രന്ഥങ്ങൾ കണ്ടെത്തുവാൻ സുപ്രസിദ്ധമായ 'ക്യാററ്ലാഗ്സ് ക്യാററംലാഗോറം' നേരിട്ടു വരുത്തുകയുണ്ടായി. പഠനവിഷയത്തിൽ ശ്രീനാരായണശർമ്മ, ശ്രീനിവാസാചാര്യൻ എന്നു പ്രസിദ്ധനായ ശ്രീകൃഷ്ണപണ്ഡിതൻ, കുംഭകോണം കൃഷ്ണശാസ്ത്രികൾ, കൊച്ചിക്കുസമീപം താമസിച്ചിരുന്ന ശ്രീഹരിദാസൻ എന്ന പ്രസിദ്ധ വേദാന്തി എന്നിവർ മുമ്പുപറഞ്ഞിട്ടുള്ളവർക്കു പുറമേ ഗുരുഭൂതന്മാരായി തീർന്നവരാണു്. എന്നാൽ അനിർവ്വചനീയസർവ്വസ്വം (ഖണ്ഡനഖണ്ഡ്യഖാദ്യം) തത്ത്വപ്രദീപം എന്നിവ വിശ്വവിഖ്യാതപണ്ഡിതനായ ആചാര്യ ഗുരുസ്വാമിയിൽനിന്നാണു് ഗ്രഹിച്ചിട്ടുള്ളതെന്ന കഥ വിസ്മരിക്കാവുന്നതല്ല.

ജ്യോതിശ്ശാസ്ത്രത്തിൽ സ്വാമികൾക്കു വലിയ അഭിരുചി ഇല്ലായിരുന്നു. എങ്കിലും

പിതാവിൽനിന്നു ഗ്രഹിച്ച ഗണിതത്തിനു പുറമേ ജാതകഫലം നിർണ്ണയിക്കുവാൻ ബൃഹജ്ജാതകം, സാരാവലി, ജാതകാദേശം മുതലായവ പഠിച്ചിട്ടുണ്ട്. ഭാവപ്രകാശം, അഷ്ടാംഗഹൃദയം, വൃദ്ധവാഗ്ഭടം, സുശ്രുതം ഇത്യാദി വൈദ്യഗ്രന്ഥങ്ങളും വായിച്ചിട്ടുള്ളതായി കാണുന്നു. മലയാളസാഹിത്യഗ്രന്ഥങ്ങൾ മിക്കതും അവസാനദശയ്ക്കു കുറെ മുമ്പെ വായിച്ചുതീർത്തു. തമിഴ്, കർണ്ണാടകം, ഹിന്ദി, ബംഗാളി മുതലായ മററു ഭാഷകളിലേയും ചില ഗ്രന്ഥങ്ങൾ അദ്ദേഹത്തിനു വശമായിരുന്നു. ഇത്രയും ഗ്രന്ഥപാരായണോൽസുകനായ മറെറാരു മഹാനെ നമുക്കു കാണ്മാൻ കഴിയുന്നതല്ല.

സ്വാമികൾ ബാല്യത്തിൽത്തന്നെ കവിതചെയ്യാൻ തുടങ്ങീട്ടുണ്ട്. മൗസലപർവ്വം ശ്ലോകം, ഒരു വഞ്ചിപ്പാട്ട്, ദേവസ്തുതി ശ്ലോകങ്ങൾ, അകാരാദികീർത്തനമാല, സുന്ദോപസുന്ദം നാടകം എന്നിവ ഇരുപതാമത്തെ വയസ്സിനുമുമ്പുള്ള കൃതികളാണു്. ഇവ അച്ചടിച്ചിട്ടുള്ളതായി അറിവില്ല. വേദാന്തമണിവിളക്കു്, അദ്വൈതപാരിജാതം, അദ്വൈതസ്തബകം, യോഗരഹസ്യകൗമുദി, സ്തവരത്നഹാരം, ശ്രീകണ്ഠാമൃതലഹരി, സ്വാരാജ്യസർവ്വസ്വം, യോഗാമൃതതരംഗിണി, ഹഠയോഗപ്രദീപിക, കർണ്ണാമൃതം (ശാരീരികബ്രഹ്മമീമാംസാവാർത്തികം) ആത്മാമൃതം ഇങ്ങനെ മലയാളത്തിലും സംസ്കൃതത്തിലും അനേകകൃതികൾ സ്വാമികൾ സ്വയമേവയും, സ്വാമിതിരുവടികളുടെ അരുളാലും എഴുതി അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്തിട്ടുള്ളതാകുന്നു. സ്വാമികളുടെ കൃതികൾ ആദ്യം ഉള്ളവ കഠിനങ്ങളാണെന്നും പിന്നീടുണ്ടായവ സരസകോമളകൃതികളാണെന്നും എല്ലാംതന്നെ ഒരു മഹാപണ്ഡിതൻെറ കൃതികളാകത്തക്ക ഗാംഭീര്യമുള്ളവയാണെന്നും പണ്ഡിതന്മാർ സമ്മതിച്ചിട്ടുണ്ടു്. ഇംഗ്ലണ്ടു്, അമേരിക്ക, ജർമ്മനി ഇത്യാദി വിദേശങ്ങളിലും, ഇൻഡ്യയിലും കേരളത്തിലും ഉള്ള മഹാപണ്ഡിതന്മാരുടെ പ്രശംസ സ്വാമികൃതികൾക്കു ലഭിച്ചിട്ടുള്ളതാകുന്നു.

ഭാഗവതാദിപുരാണങ്ങളും മററും വായിച്ചിട്ടുള്ളപ്പോൾ അവയിൽ വർണ്ണിച്ചിട്ടുള്ള ദിവ്യഭൂഭാഗങ്ങൾ കാണ്മാൻ ബാല്യത്തിലേ ഉണ്ടായ വാസന, പില്ക്കാലത്തു ചരിത്രവിഷയകമായി പുരാണവസ്തുഗവേഷണതാല്പര്യമായി പരിണമിച്ചതായി കാണുന്നു. തൽഫലമായി ജീവന്മുക്തിപദലാഭത്തിനു മുമ്പും പിമ്പും സ്വാമികൾ പരദേശങ്ങളിലേയ്ക്കു യാത്രചെയ്തിട്ടുണ്ടു്. എന്നാൽ മഹാത്മാക്കളുടെ ലോകസഞ്ചാരം ലോകാനുഗ്രഹത്തിനുകൂടിയാണല്ലോ. സ്വാമികൾ അപ്രകാരം മദ്രാസിൽ അഡയാർ ഗ്രന്ഥശാല, രാമകൃഷ്ണാശ്രമം ഇവയും കാഞ്ചീപുരത്തുള്ള പ്രസിദ്ധ ദേവാലയങ്ങളും ഉദ്ദണ്ഡശാസ്ത്രികളുടെ വാസസ്ഥലവും, കുംഭകോണം, ശ്രീരംഗം, രാമേശ്വരം, മധുര, ബാംഗലൂർ, ധാർവാർ, ബൽഗാം, മിറാജ് പൂനയിലെ ആനന്ദാശ്രമം, ബോംബെ, ഗോദാവരീതീരത്തുള്ള രേണുകാസ്വാരശാല, ഉജ്ജയിനി, ഗ്വാളിയർ, ആഗ്രാ, താജ്മഹാൾ, വടമഥുര, വൃന്ദാവനം, ദില്ലി, ലക്നൗ, അയോദ്ധ്യയിലെ ഹനുമൽക്ഷേത്രം, പ്രയാഗ, കാശി, ചൌഖ്യാംബാഗ്രന്ഥശാല, കല്ക്കട്ട, ഹരിദ്വാരം മുതലായ പല പുണ്യസ്ഥലങ്ങളും മററും ദർശിച്ചു്, 1085-ൽ മടങ്ങിയെത്തിയതായി കാണുന്നു. പോയിട്ടുള്ള ദിക്കുകളിലെ പുരാതന ക്ഷേത്രങ്ങൾ, പ്രഖ്യാത ഗ്രന്ഥശാലകൾ മുതലായവ പരിശോധിക്കയും പ്രശസ്ത പണ്ഡിതന്മാർക്കു് തൻെറ കൃതികൾ സമ്മാനിക്കയും അവരിൽനിന്നു ഗ്രഹിക്കേണ്ടവ ഗ്രഹിക്കയും ചെയ്യുമായിരുന്നു.

സ്വാമികളുടെ അന്യാദൃശമായ പാണ്ഡിത്യം, യോഗവിധിപ്രകാരമുള്ള ജീവിതചര്യ, ആത്മസാക്ഷാൽക്കാരം, കവനവൈഭവം, സദ്ഗ്രന്ഥനിർമ്മിതി മുതലായവനിമിത്തമുണ്ടായ പ്രശസ്തി കേരളത്തിൽ പരന്നതോടുകൂടി മികച്ച ഒരു ശിഷ്യസമ്പത്തു് അദ്ദേഹത്തിനുണ്ടായി. 'സദാശ്രയൻ' എന്ന യോഗംപൂണ്ട മഹാനായിരുന്നു സ്വാമികളുടെ പ്രഥമശിഷ്യൻ. ഇദ്ദേഹത്തിനു

സ്വാമികളെക്കാൾ പത്തുവയസ്സിനു മൂപ്പുണ്ടായിരുന്നു. ലൗകികവിഷയങ്ങളിൽ വിരക്തനായി ജീവന്മുക്തനായ ഒരു മഹാഭാഗ്യവാനായിരുന്ന ഇദ്ദേഹം. നാനാജാതിയിലും, വർഗ്ഗത്തിലും, സ്ത്രീപുരുഷന്മാരിലും പെട്ടവർ ശിഷ്യഗണത്തിലുണ്ടായിരുന്നു. ശിവപ്രസാദവിദ്യാഭാരതി, ചിന്മഞ്ജരി, ആത്മയോഗിനി, വൈദ്യോപാഹ്വനാരായണകവിദീപൻ (മഹാവൈദ്യൻ ആറന്മുള എം. കെ നാരായണപിള്ള അവർകൾ), ഗോവിന്ദസ്ഥാനേശ്വരൻ, പരമാനന്ദനാഥൻ (പന്നിശ്ശേരി നാണുപിള്ള), പരമവിശുദ്ധബോധൻ, കരിങ്ങാട്ടിൽ നാണുആശാൻ മുതലായി ഇനിയും പല ശിഷ്യപ്രധാനന്മാർ ഈ ഗണനയിൽ ഉൾപ്പെടേണ്ടിയിരിക്കുന്നു. ഇവരിൽ പലരും നല്ല വ്യുല്പന്നന്മാരും കവികളും വേദാന്തികളുമാണു്. കൂടൽമാണിക്കദേവപ്രതിനിധിയായി ഇന്നു് എഴുന്നരുളുന്ന തച്ചുടയതമ്പുരാൻ തിരുമനസ്സുകൊണ്ടു ശിഷ്യവർഗ്ഗത്തിൽ സമുന്നതസ്ഥാനം വഹിക്കുന്നുവെന്നുള്ളതു വിശിഷ്യ വക്തവ്യമാണു്. ഇങ്ങിനെ ഒട്ടു വളരെ ശിഷ്യന്മാർ ഉണ്ടായതോടുകൂടി കുറെക്കാലമായി മിക്കവാറും ഒരു ആദ്ധ്യാത്മികലോകത്തും സദ്ഗ്രന്ഥനിർമ്മിതിയിലും കഴിഞ്ഞുപോന്ന സ്വാമികൾക്കു് ലോകരംഗത്തു് ഉണ്ടാകാറുള്ള വിഷമാവസ്ഥകളുമായി അടുത്ത സമ്പർക്കം പുലർത്താമെന്നായി. ഗ്രന്ഥനിർമ്മിതികൊണ്ടുമാത്രം ലോകസേവനംചെയ്താൽ പോരെന്നുവച്ചു് തന്റെ ആദ്യത്തെ പരദേശയാത്രകഴിഞ്ഞു മടങ്ങിയെത്തിയതിനുശേഷം, ഗോവിന്ദസ്ഥാനേശ്വരന്റെ മഠത്തിൽവെച്ചു് സ്വാമികൾ ഒരു 'അദ്വൈതസഭ' മാത്രജനങ്ങളുടെ ആദ്ധ്യാത്മികാഭ്യുദയം മുൻനിറുത്തി സ്ഥാപിച്ചു് ഒന്നുരണ്ടുകൊല്ലം നടത്തിയതായി കാണുന്നു. ഈ സദസ്സിന്റെ അദ്ധ്യക്ഷസ്ഥാനം സ്വാമികളും ചിലപ്പോൾ പരമഭട്ടാരസ്വാമികളും അലങ്കരിക്കാറുണ്ടായിരുന്നു. അനന്തരം ഈ വൃത്തി സാമുദായികകാര്യങ്ങളിലേക്കു വ്യാപരിച്ചു് അപ്രകാരം ആചാരപദ്ധതി, ദേവാർച്ചാപദ്ധതി, ബ്രഹ്മാഞ്ജലി 3 ഭാഗങ്ങൾ, അനേകം പ്രൗഢങ്ങളായ ഉപന്യാസങ്ങൾ ഇവ വിരചിതങ്ങളായി.

1088-മകരം ഒടുവിൽ മുമ്പു പ്രസ്താവിക്കപ്പെട്ട ഗോവിന്ദസ്ഥാനേശ്വരന്റെ നിര്യാണത്തോടുകൂടി സജ്ജനപൂജാവ്യസനിയായിരുന്ന കരുനാഗപ്പള്ളി താഴത്തോട്ടത്തു കുടുംബത്തിലെ വേലുപ്പിള്ള എന്ന മഹാശയന്റെ നിർബ്ബന്ധപൂർവ്വമായ അപേക്ഷ ആദരിച്ചു് അദ്ദേഹത്തിന്റെവക മഠത്തിൽ എഴുന്നരുളി വിശ്രമിച്ചു. അവിടെയും ആതനാട്ടു കൈതവനമഠത്തിലും ആയിരുന്നു, സ്വാമികളുടെ കരുനാഗപ്പള്ളിയിലെ അധിവാസം. അങ്ങനെ ലോകോപകാരങ്ങളായി മുൻസൂചിപ്പിച്ചവിധം വിവിധ സദ്വൃത്തികളിൽ വ്യാപൃതനായിരുന്ന അവസരമത്രേ സ്വാമികളുടെ സ്വശിഷ്യന്മാക്കെന്നപോലെ, പണ്ഡിതലോകത്തിനും വ്യസനം ജനിപ്പിച്ച മഹാസമാധി സംപ്രാപ്തമായതു്. സ്വാമികൾക്കപ്പോൾ 49-തിരുവയസ്സു് തികഞ്ഞിരുന്നു. ജനനസമയം അല്പായുർയോഗമെന്നു കണ്ടതിന്മേൽ കുറിച്ച ജാതകപ്രകാരം, 21-ാമത്തെ തിരുവയസ്സിൽ മഹാസമാധിസ്ഥനാകാഞ്ഞതു് യോഗാഭ്യാസാദികളാലും, കല്പസേവയാലും, ശുദ്ധസാത്വികജീവിതചര്യയാലുമായിരിക്കണം. പരമസമാധി അറിഞ്ഞ ഉടനെ മാവേലിക്കരനിന്നു് എഴുന്നള്ളിയ പരമഗുരുപാദരായ ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ പത്മാസനസ്ഥനായ ശിഷ്യോത്തംസവിഗ്രഹം അശ്രുജലംനിറഞ്ഞ ലോചനങ്ങളോടു സമീപിച്ചു ശിരസ്സിൽ തലോടി, 'ബ്രഹ്മാവു സൃഷ്ടിച്ചുവച്ച ഒരു മഹാലോകം ഇതാ തകർന്നിരിക്കുന്നു' എന്നരുളുകയുണ്ടായി. അനന്തരം താഴത്തോട്ടത്തു കുടുംബംവക ചെറുവള്ളിൽ വഴിയാംവണ്ണം സമാധിയിരുത്തുകയും താമസംവിനാ പരമഭട്ടാരസ്വാമികളാൽതന്നെ പ്രതിഷ്ഠിതമായ ഒരു ക്ഷേത്രം തൽസ്ഥാനത്തു നിർമ്മിതമാകയും ചെയ്തു. ഈ ക്ഷേത്രത്തിനു വേണ്ടുവോളം ഭൂസ്വത്തും അതിന്റെ ഭരണത്തിനു് ഒരു ട്രസ്റ്റിസംഘ

വുമുണ്ടു്. കൂടാതെ ശ്രീനീലകണ്ഠതീർത്ഥപാദവിലാസം സംസ്കൃതഹൈസ്കൂൾ എന്ന മറെറാരു സ്ഥാപനവും ക്ഷേത്രത്തിനുസമീപം സ്ഥിതിചെയ്യുന്നു. ഈ ക്ഷേത്രം, അതിനുള്ള ഭൂസ്വത്തു്, സ്കൂൾ എന്നിവ വകയ്ക്കു് പ്രധാന ഹേതുഭൂതൻ സമ്പച്ഛ്രീമാനായിരുന്ന 'ബ്രഹ്മാദായപ്രകാശൻ' താഴത്തോട്ടത്തു വേലുപ്പിള്ള എന്ന സുജനാഗ്രണിയാണു്.

ഇനി ഈ മഹാനുഭാവധൗരേയന്റെ സ്വഭാവരൂപവർണ്ണനം സംക്ഷേപിക്കമാത്രമേയുള്ളൂ. അദ്ദേഹം പ്രാംശുകായനും, ഋജുവും പുഷ്ടിയുള്ള സ്വന്തശരീരത്തിൽ ധരിക്കാറുള്ള കാഷായചേലത്തിന്റെ ശോണാഭയിൽ ഈഷൽ കാർഷ്ണ്യംകലൎന്നപോലെ തനുകാന്തിയുള്ളവനും ആയിരുന്നു. പ്രാണായാമംകൊണ്ടു പ്രധാന സിരാവല്ലികൾ അംഗയഷ്ടിയിൽ അവിടവിടെ എഴുന്നുകാണപ്പെട്ടു. അത്ര മാംസളമല്ലാത്ത നീണ്ട മുഖം, വിസ്തൃതവും, ഭസ്മശോഭിതവുമായ ഫാലപ്രദേശം, തേജോവിശേഷംപൂണ്ട നയനങ്ങൾ, ധീരമായ വീക്ഷകൾ, പുറകോട്ടു കണ്ഠാവധി ഉതിന്റു് അഗ്രം ചുരുണ്ടു കിടക്കുന്ന കേശരോമങ്ങൾ, ഉദരപര്യന്തം നീണ്ടുകിടക്കുന്ന ശ്മശ്രുക്കൾ, വിസ്തൃതമായ സ്കന്ധങ്ങൾ, ഒതുങ്ങിയ അരക്കെട്ടു്, ദീർഘങ്ങളായ പാണിപാദതലങ്ങൾ എന്നിവ സ്വാമികളെ പ്രത്യംഗം വർണ്ണിക്കുമ്പോൾ സ്മരിക്കേണ്ടതാണു്. ഈ മനോഹരഗാത്രം സർവ്വദാ ശുചിത്വദീക്ഷയാൽ പ്രത്യേകം വിരാജിച്ചുമിരുന്നു.

അദ്ദേഹത്തിന്റെ സംഭാഷണം ഉച്ചത്തിലും, കുറേ അനവധാനതയിലുമാണു്. നടത്തയ്ക്കു വേഗം കൂടും; ഇരിക്കുമ്പോഴും നടക്കുമ്പോഴുമെല്ലാം സാത്വികലക്ഷണമായ ഒരു പ്രസരിപ്പു കണ്ടിരുന്നു. ശുചിത്വമെന്നതു ശരീരത്തിൽ മാത്രമല്ല, തന്റെ സകല സാധനകളിലും കണ്ടിട്ടുള്ളതാണു്. കൃത്യനിഷ്ഠ, കണിശം, സത്യം, സ്ഥൈര്യം, ധൈര്യം, കർമ്മപരിപൂർത്തി, സ്വാതന്ത്ര്യേച്ഛ, അഭിപ്രായത്തിൽ മുഖം നോക്കായ്ക, ആർജ്ജവബുദ്ധി മുതലായ വിശിഷ്ടമനോഗുണങ്ങൾ സ്വാമികളിൽ കണ്ടിരുന്നു. സഭ്യങ്ങളായ നർമ്മഭാഷണങ്ങൾ രസികമായിരുന്നു. അഹിതാചരണങ്ങളും അസത്യങ്ങളും ക്ഷമിക്കയില്ലെന്നല്ല സ്വശിഷ്യജനങ്ങളിൽനിന്നാണെങ്കിൽ, അടക്കിയ കോപമെങ്കിലും ജ്വലിക്കുന്നപോൽ കാണാം. ആ സമയങ്ങളിൽ മിക്കവാറും ഉത്തരം പറയാതിരിക്കും. നേരേമറിച്ചുള്ള പെരുമാററത്തിൽ സ്വാമിമുഖം ആഹ്ലാദചമൽകൃതമായിരിക്കും. സമീപിക്കുന്ന ഏവനും പെട്ടെന്നു ഭയവിനയാന്വിതനാകുമാറുണ്ടു്. ബ്രഹ്മജ്ഞാനിയായ സ്വാമികൾക്കു സ്വഗുരുപാദരെക്കുറിച്ചുള്ള ഭക്തിശ്രദ്ധകൾക്കു സാമ്യം പുരാണഭാഗങ്ങളിൽമാത്രം നാം കാണുന്നു. ഉപകാരസ്മരണ ഇത്രത്തോളം മററാരിലും ഉള്ളതായി ഓർക്കുന്നില്ല. ആഗതന്മാരെ വലിപ്പച്ചെറുപ്പംകൂടാതെ സൽക്കരിക്കുമായിരുന്നു. അവിശ്വാസം അന്യരെക്കുറിച്ചങ്ങനെയുണ്ടായില്ലെങ്കിലും എളുപ്പം വിശ്വസിക്ക പ്രകൃതമായിരുന്നില്ല. ജീവകാരുണ്യം സ്വാമിതിരുവടിയോളമോ അതിലേറെയോ ഉണ്ടായിരുന്നതിനു ദൃഷ്ടാന്തങ്ങൾ ഉണ്ടു്. ഔദാര്യത്തിന്റേയും കഥ ഇപ്രകാരമായിരുന്നു മിതവ്യയം വശമില്ലായിരുന്നു. സ്വാമികളുടെ ഗ്രന്ഥപാരായണൗൽസുക്യം പരാമർശിക്കപ്പെട്ടതാണു് അദ്ദേഹത്തിന്റെ സംഭാഷണചാതുര്യം സുവിദിതമാണു്. ശ്രുതിവാക്യങ്ങൾക്കു് അധികം പ്രാമാണ്യം അദ്ദേഹം നൽകുമായിരുന്നു. അദ്ദേഹത്തിന്റെ ഗദ്യപദ്യാത്മകങ്ങളായ പ്രബന്ധങ്ങളിൽ ഒരു ഋജുചിത്തത്തിന്റെ വിളയാട്ടം കാണാമായിരുന്നു. സ്വാമികളുടെ ജീവിതചരിത്രം വിസ്തൃതമായി ഗ്രഹിക്കേണമെന്നുള്ളവർ 'ചരിത്രസമുച്ചയം' ആശ്രയിക്കതന്നെ വേണം. സ്വാമികളെപ്പററി ഓർക്കുന്തോറും മാദൃശശിഷ്യസഞ്ചയത്തിനുണ്ടാകുന്ന ഭക്തിബഹുമാനങ്ങൾക്കു് അളവില്ലെന്നു ചുരുക്കുന്നു.

# ശ്രീതീൎത്ഥപാദപരമഹംസസ്വാമികൾ

ഒരു ശിഷ്യൻ

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യരത്നങ്ങളിൽ ഗണനീയനായ ഒരു മഹാത്മാവാണു ശ്രീ തീൎത്ഥപാദപരമഹംസർ.

പറവൂർ വടക്കേക്കര "മഠത്തിൽ" എന്ന പ്രശസ്ത നായർപ്രഭുകുടുംബത്തിൽ, 1057-ാമാണ്ടു് തുലാമാസം നാലാംതീയതി പൂരം നക്ഷത്രത്തിൽ അവിടുന്നു് ഭൂജാതനായി. മാതാവിന്റെ പേരു് "കുഞ്ചിക്കുട്ടിപ്പിള്ള" എന്നായിരുന്നു. ആലങ്ങാട്ടു ചെറുകോത്തു മനയ്ക്കലെ ഒരു ബ്രാഹ്മണനായിരുന്നു പിതാവു്. ശ്രീ: കുഞ്ചിക്കുട്ടിപ്പിള്ള വളരെക്കാലം വ്രതോപവാസാദി തപശ്ചൎയ്യകളനുഷ്ഠിച്ചതിന്റെ ഫലമായി, 32-ാമത്തെ വയസ്സിൽ ഉണ്ടായ ഏകസന്താനമാണു് നമ്മുടെ കഥാപുരുഷൻ.

അവിടുത്തേക്കു് യഥാകാലം "നാരായണൻ" എന്നു പേരിടുകയും "നാണു" എന്നു വാത്സല്യമായി വിളിച്ചുവരുകയും ചെയ്തു. മേനാക്കൈയ്മൾ വേലുണ്ണിത്താൻ എന്നു പണ്ഡിതനാണു് അവിടുത്തെ വിദ്യാരംഭം നിൎവ്വഹിച്ചതു്. പിന്നീടു ചേന്നമംഗലത്തു പുതുക്കുടിയില്ലത്തു വിദ്വാൻ രാമുണ്ണിയിളയതു് അവൎകൾ, ചക്കരക്കടവിൽ ശ്രീ: അച്യുതൻവൈദ്യനവൎകൾ മുതലായവരിൽനിന്നും അവിടുന്നു കാവ്യനാടകാലങ്കാരാദികൾ പഠിച്ചു് സംസ്കൃതഭാഷയിലും ശാസ്ത്രങ്ങളിലും അസാമാന്യമായ വ്യുൽപത്തി സമ്പാദിച്ചു.

ബാല്യത്തിലേ താൻ ഒരു ഈശ്വരഭക്തനായിരുന്നു. ഏകദേശം പതിനാറു വയസ്സോടടുത്ത കാലത്തു് സ്വാമികൾ ഒരു സന്യാസിയോടുകൂടി ഒരു ദേശസഞ്ചാരം ചെയ്തു.

ചേന്നമംഗലത്തു പഠിക്കുന്നകാലത്തു് "കൊച്ചീവേലുപ്പിള്ള" എന്നു പ്രസിദ്ധനായ ഒരു വക്കീലിന്റെ ഗൃഹത്തിൽവച്ചു് ഒരു രാത്രിയിൽ പരമഭട്ടാര ശ്രീചട്ടമ്പിസ്വാമിതിരുവടികളെ കാണുന്നതിനു അവിടുത്തേക്കു ഭാഗ്യമുണ്ടായി. അതു് 1075 മേടത്തിലായിരുന്നു. ആ പരമാചാൎയ്യനിൽനിന്നും മന്ത്രോപദേശം ലഭിക്കുന്നതിനും അവിടുത്തെ ശിഷ്യനായിത്തീരുന്നതിനും സ്വാമികൾക്കു ഇടയായതു്, അവിടെവെച്ചാണു്. പിന്നീടു കൂടക്കൂടെ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ സന്ദൎശിക്കുന്നതിനും ഒന്നിച്ചു കഴിയുന്നതിനും വേണ്ട സൗകൎയ്യങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നതിനാൽ ആ ദിവ്യസന്നിധിയിൽനിന്നുതന്നെ യോഗവേദാന്തവിഷയങ്ങളിൽ വേണ്ട പരിശീലനം സിദ്ധിക്കുവാൻ സ്വാമികൾക്കു കഴിഞ്ഞു. മലയാറ്റൂരിനടുത്തു് കോടനാടെന്ന വനപ്രദേശത്തു് ഗുരുപാദരുമൊന്നിച്ചു് കഴിച്ചുകൂട്ടിയ കാലത്തു് പ്രസ്ഥാനത്രയവും മററും ഗുരുമുഖത്തുനിന്നുതന്നെ ഗ്രഹിക്കുവാൻ അവിടേയ്ക്കു ഇടയായിട്ടുണ്ടു്.

കൂടാതെ സ്വാമികൾ ജ്യോതിശ്ശാസ്ത്രത്തിൽ — വിശിഷ്യ ഫലഭാഗത്തിൽ — അസാമാന്യപാണ്ഡിത്യം സമ്പാദിച്ചിരുന്നു എന്നുള്ളതു് സൎവ്വവിദിതമാണു്. വൈദ്യശാസ്ത്രം, മന്ത്രശാസ്ത്രം മുതലായവയിലും അവിടുത്തേ പരിജ്ഞാനം അത്ഭുതാവഹമായിരുന്നു.

ശ്രീ പരമഹംസസ്വാമികളുടെ ഒരു ശാഖാകുടുംബക്കാർ ചങ്ങനാശ്ശേരിത്താലൂക്കിൽ വാഴൂർ എന്ന സ്ഥലത്തു "കൊല്ലത്തു" എന്നു വിളിച്ചുവരുന്ന ആകസ്ഥാനത്തുമഠത്തിൽ അന്നും താമസമുണ്ടായിരുന്നു. ആ ഭവനത്തിലെ അന്നത്തെ കാരണവരുടെ ക്ഷണമനുസരിച്ച് തൻെറ മാതാവുമൊന്നിച്ചു സ്വാമികൾ അവിടെവന്നു വിശ്രമിച്ചു. വൈദ്യം ജ്യോതിഷം മുതലായ ശാസ്ത്രങ്ങളിൽ തനിക്കു സിദ്ധിച്ചിട്ടുള്ള വിജ്ഞാനം പരോപകാരപ്രദമായി വിനിയോഗിച്ചുവന്നതു മിക്കവാറും അക്കാലത്തായിരുന്നു.

കുടുംബവസ്തുക്കൾ ഭാഗപ്രകാരം കിട്ടിയവ വിററു കൈവശം വന്നുചേർന്ന പണം കൊടുത്തു കുറച്ചു സ്ഥലം വാങ്ങിച്ച് അവിടെ (വാഴൂർ) 1087-ാമാണ്ട് പുണ്യാശ്രമം സ്ഥാപിക്കയാണ് അവിടുന്നു ചെയ്തതു്. അതിനു "തീർത്ഥപാദാശ്രമം" എന്നാണു പേരു്. ആ മഹാസ്ഥാപനത്തിനു സ്ഥലത്തുള്ള പല മാന്യന്മാരുടേയും സഹായസഹകരണങ്ങൾ ഉണ്ടായിട്ടുണ്ട്.

1088-ാമാണ്ട് ചിങ്ങമാസത്തിൽ അവിടുത്തെ വന്ദ്യമാതാവ് ദേഹവിയോഗം ചെയ്തു.

അനന്തരം ഹിന്ദുമതത്തിലെ അനാചാരങ്ങളെ ദൂരീകരിക്കുന്നതിനും യഥാർത്ഥമതതത്വങ്ങളെ ഉപദേശിക്കുന്നതിനുംവേണ്ടി അക്കാലങ്ങളിൽ സ്വാമികൾ പല സ്ഥലങ്ങളിലും സഞ്ചരിച്ചു. അതോടുകൂടെത്തന്നെ, മദ്ധ്യതിരുവിതാംകൂറിലെവിടെയെങ്കിലും ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ സ്മാരകമായി ഒരു സ്ഥാപനമുണ്ടാക്കണമെന്ന ആഗ്രഹം ശ്രീ പരമഹംസസ്വാമികൾക്കുണ്ടായി. എഴുമററൂർ കോയിക്കലെ സൗജന്യനിധികളായ തമ്പുരാക്കന്മാർ അതിലേക്കു നാലേക്കർ സ്ഥലവും രണ്ടു കെട്ടിടങ്ങളും ഭക്തിപൂർവ്വം നൽകി. 1089 ചിങ്ങം 7-ാം തീയതി തിരുവിതാംകൂറിൻെറ നാനാഭാഗങ്ങളിൽനിന്നും വന്നുചേർന്ന ഭക്തന്മാരും പണ്ഡിതന്മാരുമായ മഹാജനങ്ങളുടെ സാന്നിദ്ധ്യത്തിൽ പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ഷഷ്ടിപൂർത്തിസ്മാരകമായി ആ പുണ്യാശ്രമം ആ പരിപാവനകരങ്ങളാൽത്തന്നെ ഉൽഘാടനം ചെയ്യപ്പെട്ടു

അതിനുശേഷം ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ അവിടുത്തെ ശിഷ്യപ്രശിഷ്യന്മാരായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീ തീർത്ഥപാദ പരമഹംസസ്വാമികൾ, ശ്രീ: പന്നിശ്ശേരി നാണുപിള്ള മുതലായവരോടുകൂടി എഴുമററൂർ പരമഭട്ടാരാശ്രമത്തിൽ അല്പദിവസം വിശ്രമിച്ചു. അന്ന് അവിടെവച്ച് ശ്രീതീർത്ഥപാദസമ്പ്രദായ പ്രതിഷ്ഠാപകനായ ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ കുലപതിയായും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ ആശ്രമാദ്ധ്യക്ഷനായും വിജയിച്ചരുളുന്ന ഒരു ഗുരുകുലം കഥാപുരുഷനായ പരമഹംസസ്വാമികൾ സ്ഥാപിച്ചു ആ ഗുരുകുലംതന്നെയാണ് ഇന്നും ശ്രീ തീർത്ഥപാദസമ്പ്രദായത്തിൻെറ കേന്ദ്രസ്ഥാനമായി പരിഗണിക്കപ്പെട്ടുപോരുന്നതു്. അതിവർണ്ണാശ്രമിയായിരുന്ന പരമഭട്ടാരഭഗവൽപാദർ ഒരാശ്രമത്തിൽ കുലപതിയായി വിശ്രമിക്കുവാനിടയായതു് എഴുമററൂർ പരമഭട്ടാരാശ്രമത്തിൽ മാത്രമാണ്. സ്വശിഷ്യനായ ശ്രീ പരമഹംസസ്വാമികളോടുള്ള വാത്സല്യാതിരേകം ഒന്നുമാത്രമാണ് അതിനുള്ള പ്രധാനകാരണം. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളും മററും എഴുമററൂർനിന്നു പോയതിനു ശേഷവും കുറെ നാൾകൂടി ശ്രീ പരമഭട്ടാരസ്വാമികൾ പരമഹംസസ്വാമികളുടെ പരിചരണത്തിൽ അവിടെത്തന്നെ വിശ്രമിച്ചു. പിന്നീട് പരമഗുരുപാദർ തിരുവനന്തപുരം മുതലായ സ്ഥലങ്ങളിലേക്കെഴുന്നള്ളി.

കഥാനായകൻ തൻെറ ഗുരുനാഥൻെറ സന്ദേശത്തെ കേരളമൊട്ടുക്കു പ്രച

രിപ്പിക്കുവാൻതന്നെ തീരുമാനിച്ചു. കേരളീയക്ക് ശരിയായ വേദാന്തപ്രഭാഷണം കേൾക്കാൻ കഴിഞ്ഞതു് ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുടെ മുഖത്തുനിന്നു മാത്രമാണെന്നു് ഇന്നും ചില വൃദ്ധപണ്ഡിതന്മാർ പറയാറുണ്ടു്. അതിനുള്ളകാരണം സ്വാമികൾ അന്നു പ്രദർശിപ്പിച്ച പ്രഭാഷണചാതുരി ഒന്നു മാത്രമാണു്.

ഇങ്ങനെയുള്ള പ്രവർത്തനപരിപാടികൾനിമിത്തം ആശ്രമകാര്യങ്ങൾ നടത്താൻ ചില വിഷമതകൾ നേരിട്ടു. അവയുടെ പരിഹാരത്തിനായി 1090-ാമാണ്ടു് എഴുമററൂർ "തീർത്ഥപാദീയസഭ" സ്ഥാപിച്ചു. ആ സഭയുടെ മേൽനോട്ടത്തിൽ എഴുമററൂർ ആശ്രമകാര്യങ്ങൾ നിർവിഘ്നം നടന്നുപോന്നു. അതുപോലെ വാഴൂർ "തീർത്ഥപാദാശ്രമ"ത്തിൻെറ നിലനില്പിനും 1091 ധനു 3-ാംതീയതി ടി ആശ്രമം സ്വാമികളുടെ ശിഷ്യപരമ്പരകൾക്കു് അനുക്രമമായി അധികാരത്തിൽ ഇരിക്കത്തക്കവണ്ണമുള്ള വ്യവസ്ഥയോടുകൂടി ഒരു ഉടമ്പടി രജിസ്റ്റർചെയ്യിച്ചുവച്ചു.

തിരുവനന്തപുരം "ഹിന്ദുമഹിളാമന്ദിര"ത്തിൻെറ സ്ഥാപികയായ ശ്രീ: കെ. ചിന്നമ്മ അവർകൾ (സ്കൂൾ ഇൻസ്പെക്ട്ററസ്സ്) സ്വാമികളുടെ ഒരു പ്രധാനശിഷ്യയായിരുന്നു. ആ മഹാസ്ഥാപനം ഉണ്ടാക്കുന്നതിനു് സ്വാമികളുടെ പ്രേരണയും ഉപദേശവുമാണു് സവ്പ്രധാനമായുണ്ടായിരുന്നതെന്നു ശ്രീ: ചിന്നമ്മയുടെ പല എഴുത്തുകളിൽനിന്നും അറിയാൻകഴിഞ്ഞിട്ടുണ്ടു്.

സ്വാമികൾ 1096 തുലാമാസത്തിൽ സ്ഥാപിച്ച "അദ്ധ്യാത്മമിഷൻ" കുറെക്കഴിഞ്ഞു് കോട്ടയം കേന്ദ്രമാക്കി പ്രവൃത്തികൾ ആരംഭിച്ചു. ആ ആണ്ടു് കർക്കടകം 23-ാംതീയതി പരമ്പരയിലെ അദ്ധ്യക്ഷനായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ മഹാസമാധി പ്രാപിച്ചു. അതിൻെറ ശേഷം ആ സ്ഥാനത്തേയ്ക്കു കുലപതിയായ പരമഭട്ടാരഗുരുദേവൻ വാഴിച്ചതു് ശ്രീപരമഹംസസ്വാമികളെ ആയിരുന്നു.

1099 മേടമാസത്തിലായിരുന്നു ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ മഹാസമാധി. അതിനുശേഷം തീർത്ഥപാദപരമ്പരയിലെ കുലപതി ശ്രീ തീർത്ഥപാദപരമഹംസസ്വാമികളായിരുന്നു. അവിടുത്തെ സകല പരിശ്രമങ്ങളും തീർത്ഥപാദപരമ്പരയെ ഉറപ്പിക്കുന്നതിനും പരമഭട്ടാരഗുരുദേവൻെറ ആദർശങ്ങളേയും സമ്പ്രദായത്തേയും ആശ്രമങ്ങളിൽകൂടി നിലനിത്തുന്നതിനും വേണ്ടി മാത്രമായിരുന്നു. അവിടുന്നു സംസ്കൃതത്തിലും മലയാളത്തിലും അനവധി ഗ്രന്ഥങ്ങൾ എഴുതീട്ടുണ്ടു്. അവയിൽ ചിലവ മാത്രമേ മുദ്രണംചെയ്യിട്ടുള്ളു. അവിടുന്നു തീർത്ഥപാദാശ്രമത്തിൽ ഒരു "മതസിദ്ധാന്തവിദ്യാലയം" സ്ഥാപിച്ചു മതപാഠങ്ങൾ നടത്തിയിട്ടുണ്ടു്. അവിടുന്നു 114 ചിങ്ങം 26-ാംനു- പകൽ 10½ മണിക്കു് മഹാസമാധി പ്രാപിച്ചു.



# "വേദാധികാരനിരൂപണം"

## (ഒരു പഠനം.)

എൻ. ഗോപാലപിള്ള, എം. എ.

[വേദത്തിന്നധികാരി ബ്രാഹ്മണൻ മാത്രമേ ആകുന്നുള്ളുവെന്ന വിശ്വാസത്തെ തട്ടിയുടയ്ക്കുകയെന്നുള്ളതായിരുന്നു ശ്രീചട്ടമ്പിസ്വാമികളുടെ പ്രവർത്തനലക്ഷ്യങ്ങളിൽ പ്രധാനപ്പെട്ട ഒന്നു്. വേദാധികാരനിരൂപണം എന്ന ഗ്രന്ഥത്തിൽ സ്വാമികൾ തന്റെ അഭിപ്രായത്തെ സമർത്ഥിച്ചിരിക്കുന്നതിനെ നിരൂപണംചെയ്കയാണു് പണ്ഡിതാഗ്രേസരനായ ലേഖകൻ ഈ വിജ്ഞേയമായ പ്രബന്ധത്തിൽ നിർവ്വഹിച്ചിരിക്കുന്നതു്.] പ്രസം:

അനന്യസാധാരണമായ സ്വതന്ത്രചിന്തയുടെ മഹിമകൊണ്ടു് ലോകാരാധ്യരായ പല മഹാന്മാരും കേരളഭൂമിയിൽ അവതരിച്ചിട്ടുണ്ടു്. ശ്രീ ശങ്കരാചാര്യൻ മുതൽ ശ്രീ നാരായണഗുരുവരെയുള്ള മഹാചിന്തകന്മാർ സംസ്കാരസമ്പന്നരായ ഭാരതീയരുടേയും വിശിഷ്യ കേരളീയരുടേയും അഭിമാനാദരങ്ങൾക്കു ഭാജനമായി ഏതു കാലത്തും വിജയിക്കും. ആ മഹാന്മാരുടെ ഗണനയിൽ സർവ്വഥാ അത്യുൽകൃഷ്ടമായ സ്ഥാനം അർഹിക്കുന്ന ജ്ഞാനിവര്യനാണു് ശ്രീ ചട്ടമ്പിസ്വാമികൾ.

"സർവ്വജ്ഞോ ഋഷിരുത്ക്രാന്തഃ
സദ്ഗുരുഃ ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണ കലാനിധിഃ"

എന്നു സ്വാമികളുടെ സമാധിയെ അനുസ്മരിച്ചു് ശ്രീ നാരായണഗുരുസ്വാമികൾ അരുളിച്ചെയ്ത ശ്ലോകത്തിലെ 'സർവ്വജ്ഞൻ' 'ഋഷി' 'സദ്ഗുരു' 'പരിപൂർണ്ണകലാനിധി' എന്നീ പദങ്ങളെല്ലാം തത്ത്വവേദിയായ ഒരു മഹാഗുരുവിന്റെ സ്വാനുഭവസാക്ഷികമായ സത്യവചസ്സാണെന്നു സ്പഷ്ടമാണല്ലോ. നരസ്തുതിവിമുഖനായ ആ മഹാനുഭാവന്റെ ഉള്ളഴിഞ്ഞ ഈ പ്രശംസയ്ക്കു പാത്രമാകത്തക്കവണ്ണം എന്തു മാഹാത്മ്യമാണു് ചട്ടമ്പിസ്വാമികളിൽ നിലകൊള്ളുന്നതെന്നു് നാമാരും ഒന്നു് ആരാഞ്ഞുപോകും. ആ അന്വേഷണത്തിന്റെ ഫലമായി നമ്മെ വിസ്മയിപ്പിക്കുന്ന വസ്തുതകൾ നമുക്കു് ബോധ്യമാകും. ക്രാന്തദർശിയായ പ്രതിഭയും സർവ്വതോമുഖമായ വൈദുഷ്യവും അനന്യപരതന്ത്രമായ ചിന്താശക്തിയും ഒത്തിണങ്ങിയ ഒരു വ്യക്തിവൈഭവം നമുക്കു് അനിമിഷം പ്രത്യക്ഷമാകും—ചട്ടമ്പിസ്വാമി എന്ന പഞ്ചാക്ഷരിയിൽ.

നാനാശാസ്ത്രപ്രതിപാദകങ്ങളായ സ്വാമികളുടെ ഗ്രന്ഥങ്ങൾ ഉണ്ടു്. പ്രാചീനചരിത്രപരമായും ഭാഷാശാസ്ത്രപരമായുമുള്ള അശ്രുതപൂർവ്വങ്ങളായ സിദ്ധാന്തങ്ങളും ഗവേഷണങ്ങളുമുണ്ടു്. തത്ത്വജ്ഞാനപരങ്ങളായ പ്രബന്ധങ്ങൾ ഉണ്ടു്. അവയെപ്പറ്റി ഇവിടെ പരാമർശിക്കണമെന്നു് ഉദ്ദേശിക്കുന്നില്ല. സർവ്വാതിശായിയായ സ്വാമികളുടെ സ്വതന്ത്രചിന്താപദ്ധതിയെ വെളിവാക്കുന്ന ഒരു ചെറിയ ഗ്രന്ഥമുണ്ടു്—'വേദാധികാരനിരൂപണം'. മഹത്തായ ആ ഗ്രന്ഥമാണു് ഇവിടെ ചർച്ചാവിഷയം.

ശ്രുതിയെന്നു പറയുന്ന വേദങ്ങൾ ആണല്ലോ ഹിന്ദുധർമ്മവിശ്വാസികൾക്കു്

പാരമപ്രമാണമായി പരമ്പരയാ വിശ്വസിച്ചുപോരുന്നതു്. ശ്രുതിയുടെ പ്രാമാണ്യം സമ്മതിക്കുന്നവർ ആസ്തികരും വിസമ്മതിക്കുന്നവർ നാസ്തികരും എന്നാണു് പ്രാചീന വിശ്വാസസമ്പ്രദായം. നിരീശ്വരരായ സാംഖ്യർപോലും ശ്രുതിപ്രാമാണ്യം അംഗീകരിക്കുന്നതുകൊണ്ടു് ആസ്തികരാകുന്നു. ശ്രുതിപ്രാമാണ്യം നിഷേധിക്കുന്ന സേശ്വരരായ ഇതരമതാനുയായികൾ നാസ്തികരെന്നും പാഷണ്ഡരെന്നുമുള്ള അധിക്ഷേപത്തിനു ലക്ഷ്യമാകുന്നു.

വേദം അപൗരുഷേയമാണു് എന്നാണല്ലോ അംഗീകൃതസിദ്ധാന്തം. വേദമന്ത്രങ്ങൾ മനുഷ്യനിർമ്മിതമല്ല. അവ മഹർഷിമാർ ദർശിക്കുകയാണു്. ദേവന്മാർ പോലും ആ മന്ത്രങ്ങൾക്കു് അധീനരാണു", എന്നൊക്കെയാണു് ആ സിദ്ധാന്തത്തിന്റെ പൊരുൾ. ആ അഭിപ്രായത്തിന്റെ സാധുത്വം ചോദ്യം ചെയ്യാനുള്ള ധൈര്യം ശങ്കരാചാര്യർപോലും പ്രദർശിപ്പിക്കുന്നില്ല.

"യാവാനർത്ഥ ഉദപാനേ
സർവ്വതഃ സംപ്ലുതോദകേ
താവാൻ സർവ്വേഷു വേദേഷു
ബ്രാഹ്മണസ്യ വിജാനതഃ"

എന്ന ഗീതാപദ്യത്തിനു ഭാഷ്യം ചമയ്ക്കുമ്പോൾ ഇവിടെ വേദത്തിന്റെ പ്രയോജനം സ്ഥാപിക്കുകയാണെന്നു് ആചാര്യൻ പ്രസ്താവിക്കുന്നു. എങ്ങും ജലം വന്നുനിറഞ്ഞാൽ കൂപതടാകാദികൾകൊണ്ടു് എന്തു പ്രയോജനമോ അത്രേയുള്ളൂ ജ്ഞാനം ഉദിച്ചു കഴിഞ്ഞാൽ വേദങ്ങൾ എല്ലാംകൊണ്ടുള്ള പ്രയോജനം എന്ന വിശദമായ ആശയത്തെ വേദപ്രയോജനം സ്ഥാപിക്കാൻവേണ്ടി ആചാര്യൻ കഴച്ചുമറിക്കുന്നുണ്ടു്. കാരണം സ്പഷ്ടമാണു്. അത്രയ്ക്കു പാരമ്പര്യനിയന്ത്രിതമാണു് ബുദ്ധിഗതിയും ചിന്താരീതിയും ആചാര്യനുപോലും. ആചാര്യസമ്മതമായ ഈ അപൗരുഷേയവാദം ചട്ടമ്പിസ്വാമികൾ അംഗീകരിക്കുന്നില്ല. ഓരോ വേദമന്ത്രത്തിനും ഓരോ ഋഷിയുമുണ്ടല്ലോ. ആ മന്ത്രദ്രഷ്ടാവെന്നു സങ്കല്പിക്കുന്ന ഋഷിതന്നെയാണു് അതിന്റെ കർത്താവെന്നു സ്വാമികൾ യുക്തിയുക്തം സ്ഥാപിക്കുന്നു. പോരാ, വേദത്തിന്റെ പരമമായ പ്രാമാണ്യത്തെയും സ്വാമികൾ ചോദ്യം ചെയ്യുന്നുണ്ടു്. വേദവിഹിതങ്ങളായ പൗണ്ഡരീകം, അശ്വമേധം, മഹാവ്രതം മുതലായ യാഗങ്ങളിൽ നിർദ്ദിഷ്ടമായ അശ്ലീലകർമ്മങ്ങളെ ചൂണ്ടിക്കാട്ടി ആ ഹീനകർമ്മങ്ങൾ ഉപദേശിക്കുന്ന ശ്രുതികൾ ആനാദരണീയങ്ങളാണെന്നു സ്വാമികൾ തെളിയിക്കുന്നു. ഭഗവത് പ്രോക്തങ്ങളാണു് ഓരോ മതത്തിലെയും ആദിമഗ്രന്ഥങ്ങളെന്നു് ഓരോ കൂട്ടരും വിശ്വസിക്കുന്നു. വിഭിന്നമതങ്ങളിലെ സിദ്ധാന്തങ്ങൾ പലതും വിഭിന്നമായിരിക്കുന്നു, അന്യോന്യവിരുദ്ധമായിരിക്കുന്നു. അന്യോന്യവിരുദ്ധങ്ങളായ വിഷയങ്ങൾ എല്ലാം സത്യമാകാൻ തരമില്ല. അവയിൽ ഏതാണു സത്യം? ഓരോ മതക്കാരും അവരവരുടെ മതത്തിലാണു സത്യമെന്നു് ഉദ്ഘോഷിക്കുന്നു. "അതതിലെ പൂർവ്വികന്മാർ വിശ്വസിച്ചതുതന്നെ ശരിയെന്നു നിശ്ചയിക്കേണമെന്നാണെങ്കിൽ അതു കേവലം ദുരഭിമാനമല്ലാതെ വിവേകത്തിനടുത്തതല്ലല്ലോ. അവയിൽ ഇന്നതു ഭഗവത്പ്രോക്തം ഇന്നതു മനുഷ്യപ്രോക്തം എന്നതിനു നിരാക്ഷേപമായ ആധാരം ഏർപ്പെടാത്ത കാലത്തോളം അവയിൽ ഒന്നുംതന്നെ ഈശ്വരപ്രോക്തമായി ഗണിച്ചുകൂടാ. എല്ലാം മനുഷ്യപ്രോക്തം എന്നു വയ്ക്കുന്നതു യുക്തിക്കും വിവേകത്തിനും അടുത്ത കാര്യം ആയിരിക്കും." സ്വന്തം മതം ഉൾപ്പെടെയുള്ള സകല മതങ്ങളെക്കുറിച്ചും എത്ര നിഷ്പക്ഷവും സ്വതന്ത്രവും നവീനവുമായ ആശയഗതിയാണു് സ്വാമികളുടേതു്! മറെറാരു പൂർവ്വപക്ഷംകൂടി സ്വാമികൾ അവതരിപ്പിച്ചു സമാധാനം പറയുന്നുണ്ടു്. "ഭഗവദാവേശത്താൽ ചിലർ പറയുന്നതിനെയും ഭഗവത്പ്രോക്തമെന്നു സമ്മതിക്കണമെ

ന്നു ചിലർ പറഞ്ഞേക്കാം. പാമരന്മാർ, ഭ്രാന്തന്മാർ, കുടിയന്മാർ, ഇവക്കല്ലാതെ വേറെ ആർക്കും ആവേശമുണ്ടാകുന്നതു് അസാധ്യമാകയാൽ ആ സ്ഥിതിയിലുള്ള വർ വേദപ്രണേതാക്കളെന്നും ഒരുത്തരും സമ്മതിക്കയില്ല." ഏതു കാര്യത്തിനും ആവേശം കൊള്ളണം എന്ന ആഹ്വാനം മാറെറാലിക്കൊള്ളുന്ന ഇന്നത്തെ അന്തരീക്ഷത്തിൽ ആവേശത്തെപ്പററിയുള്ള സ്വാമികളുടെ പ്രസ്താവം ആലോചനാമൃതമായിരിക്കുന്നു. എതിരാളിക്കു കടുകിട നില്ക്കള്ളി നല്കാത്ത കൂർത്ത യുക്തികൾകൊണ്ടു് വേദങ്ങളുടെ അപൗരുഷേയത്വത്തേയും പ്രാമാണ്യത്തേയും തകർക്കുന്നതിൽ കാട്ടുന്ന വൈഭവം വിസ്മയാവഹമാണു്.

വേദങ്ങൾ മനുഷ്യകൃതങ്ങളാണെങ്കിലും അവ യഥോചിതം ആദരണീയങ്ങളാണു് എന്നു സ്വാമികൾ അനുശാസിക്കുന്നു. "ആദിവിവേകികൾ ശ്രമപ്പെട്ടു കണ്ടറിഞ്ഞു പറഞ്ഞ വിഷയങ്ങളിൽ നിരാക്ഷേപങ്ങളായ ഭാഗങ്ങളെ അംഗീകരിക്കു"മെന്നു് ആ മഹാനുഭാവൻ അഭിപ്രായപ്പെടുന്നു. പ്രത്യക്ഷം, അനുമാനം, ശാബ്ദം അഥവാ അനുഭവം, യുക്തി, ആപ്തവചനം എന്നു മൂന്നുവക പ്രമാണങ്ങളിൽ ശ്രുതി ശാബ്ദപ്രമാണത്തിൽ പെടുന്നതേയുള്ളൂ എന്നും മൂന്നിലും അധമമായ പ്രമാണമേ ആകുന്നുള്ളൂ ശാബ്ദമെന്നും സ്പഷ്ടമാകുന്നുണ്ടു്. "പ്രത്യക്ഷാനുമാനങ്ങൾ സിദ്ധിക്കാത്തപ്പോഴും അവയാൽ ബാധിക്കപ്പെടാത്തപ്പോഴുംമാത്രം ശാബ്ദം ഗ്രാഹ്യമെന്നും സകല ദേശങ്ങളിലും വഴങ്ങിവരുന്ന ന്യായശാസ്ത്രങ്ങളിൽ വിധി ഏർപ്പെട്ടിരിക്കുന്നു" എന്നു സ്വാമികൾ വ്യവച്ഛേദിക്കുന്നുണ്ടു്. "ഇക്കാരണത്താലത്രേ അനുഭവവിരുദ്ധമായ വേദഭാഗങ്ങളെ അർത്ഥവാദമെന്നു ഭാഷ്യകാരന്മാർ ഒതുക്കിവച്ചതു്" എന്നു വേദങ്ങൾക്കും ഭാഷ്യകാരന്മാർക്കും ഒരുമിച്ചു് ഒരു തട്ടും സ്വാമികൾ പോകുന്നപോക്കിനു സമ്മാനിക്കുന്നു.

അധികാരനിരൂപണമാണല്ലോ ഗ്രന്ഥത്തിലെ പ്രധാന പ്രമേയം. വേദങ്ങൾ പഠിക്കാനും പഠിപ്പിക്കാനും അധികാരം ബ്രാഹ്മണനു മാത്രമാണു്. ക്ഷത്രിയനും വൈശ്യനും പഠിക്കാം, പഠിപ്പിച്ചുകൂടാ. ശൂദ്രനു രണ്ടും വയ്യ. എന്നൊക്കെയാണല്ലോ വിധി. ആ വിധിയുടെ പ്രാമാണികതയും സാധുത്വവും പരിശോധിക്കുകയാണു സ്വാമികൾ ചെയ്യുന്നതു്. വേദാന്തസൂത്രത്തിൽ ഒന്നാംഅദ്ധ്യായം മൂന്നാംപാദത്തിൽ 34 മുതൽ 38 വരെയുള്ള അഞ്ചു സൂത്രങ്ങൾ കൊണ്ടു ശൂദ്രനു വേദം പഠിക്കാൻ അധികാരമില്ലെന്നു ബാദരായണൻ സ്ഥാപിക്കാൻ ശ്രമിക്കുന്നു. ഭാഷ്യകാരനായ ശങ്കരാചാര്യനും ആ മതം അംഗീകരിക്കുന്നുണ്ടു്. അധികാരമില്ലെന്നതിനു് എല്ലാപേക്ഷം പ്രമാണം ശ്രുതിതന്നെയാണു്. ശ്രുതിശിരസ്സായ ഉപനിഷത്തുക്കൾ ഉദ്ധരിച്ചാണു് ഈ സിദ്ധാന്തസ്ഥാപനശ്രമം എല്ലാം. പക്ഷേ അവരുടെ വാദത്തിനു് ആധാരമായ ഉപനിഷത്തുകളിൽ ചില കീറാമുട്ടികൾ കിടപ്പുണ്ടു്. ഒന്നാമതു് ഛാന്ദോഗ്യോപനിഷത്തിലെ ജാനശ്രുതിയുടെ കഥതന്നെ. ജാനശ്രുതിയെന്ന ഉദാരശീലനായ ഒരു ധനികനു് ഒരു അഭിലാഷം ഉദിച്ചു. വണ്ടിക്കാരൻ രൈക്വൻ (സ യുഗ്വാ രൈക്വഃ) എന്ന ബ്രാഹ്മണൻ ഉപാസിക്കുന്ന ദേവതയെപ്പററിയുള്ള ഉപദേശം വേണമെന്നു്. രൈക്വൻ ചിരങ്ങും ചൊറിഞ്ഞു്, അയാളുടെ വണ്ടിയുടെ അടിയിൽ അങ്ങനെ കിടപ്പാണു്. ഒരു അറുനൂറു പശുവും കോവർകഴുതയെ പൂട്ടിയ തേരും സ്വർണ്ണാഭരണങ്ങളുമായി ജാനശ്രുതി രൈക്വനെ സമീപിച്ചു, ദേവതോപാസന അഭ്യസിക്കാൻ. രൈക്വൻ വഴങ്ങിയില്ല. "എടാ, ശൂദ്രാ, ഈ പശുവെല്ലാം നിനക്കുതന്നെയിരിക്കട്ടെ" എന്നു പറഞ്ഞയച്ചു. ജാനശ്രുതി വിട്ടില്ല. ആയിരം പശുവും തേരും സ്വർണ്ണവും ഒരു ഗ്രാമവും ഒരു പെണ്ണും അയാൾക്കു കൊടുത്തു. പെണ്ണിനെക്കണ്ടു പ്രസാദിച്ചു് "ശൂദ്രാ നീ



കിടങ്ങന്നൂർ ശ്രീ വിദ്യാധിരാജ പരമഭട്ടാരസത്ഗുരു വിജയാനന്ദാശ്രമം.
പ്രശാന്തസുന്ദരമായ പരിസരവും ഹൈസ്കൂൾ മുതലായ സ്ഥാപനങ്ങളും.





പന്മന ആശ്രമത്തിൽ (സമാധിദിനാഘോഷവേളയിൽ)

എന്നെക്കൊണ്ടു പറയിക്കുകയാണു്'' എന്നു ഉപദേശവും നല്കി. (ഛാന്ദോഗ്യം അദ്ധ്യാ 4. ഖണ്ഡം 1-ം, 2-ം) ശൂദ്രനു ബ്രാഹ്മണൻ ബ്രഹ്മവിദ്യ ഉപദേശിക്കുന്ന കഥയാണല്ലോ ഇതു്. ബ്രഹ്മസൂത്രം രചിച്ച ബാദരായണനു പരിഭ്രമമായി. ജാനശ്രുതിയെ ശൂദ്രനെന്നുപറഞ്ഞതു് അയാൾ ശൂദ്രനായിട്ടല്ല. ശൂദ്രപദത്തിനു് അവയവാൎത്ഥമാണു് എടുക്കേണ്ടതു്. അവയവാൎത്ഥമോ? ശുചം (അഭി) ദ്രാവ, ശുചാ, (അഭി) ദ്രുവേ, ശുചാ, രൈക്വം(അഭി) ദ്രാവ ഇതി ശൂദ്രഃ എന്നു ശ്രീശങ്കരൻ പറയുന്നു. ശോകത്തിലേക്കു് ഓടിയെന്നോ, ശോകംകൊണ്ടു് അലിഞ്ഞെന്നോ, ശോകംകൊണ്ടു് രൈക്വന്റെ അടുത്തേക്കു് ഓടിയെന്നോ ഏതു വേണമെങ്കിലും അൎത്ഥം എടുത്തോളൂ, ആചാൎയ്യനു സമ്മതമാണു്. നേരേയുള്ള അൎത്ഥം (രൂഢ്യൎത്ഥം) അരുതെന്നേയുള്ളൂ. അങ്ങനെ ബാദരായണന്റെ മതം ശ്രീശങ്കരൻ സമ്മതിക്കുകയാണു് ശൂദ്രപദത്തിനു് അവയവാൎത്ഥമാണു പററിയതെങ്കിൽ പരമാൎത്ഥത്തിൽ ബാദരായണനും ശങ്കരനുമെല്ലാം ശൂദ്രരായിത്തീരുന്നതാണു് ഇവിടെ നാം കാണുന്നതു്. എന്തുശോകമാണു്, എന്തുക്ലേശം, എന്തു സാഹസമാണു് ഈ വ്യാഖ്യാനത്തിൽ ഇവർ പ്രദൎശിപ്പിക്കുന്നതു്. അറിഞ്ഞുകൊണ്ടു് അസത്യംപറഞ്ഞു ദുർവ്യാഖ്യാനം ചെയ്യുന്ന ഇവരെ, വേദം ചൊല്ലുന്ന ശൂദ്രന്റെ നാക്കു ചെത്തണം എന്ന പഴയ വിധി ബാധിക്കയില്ലായിരുന്നു എന്നു സ്പഷ്ടം. ജാനശ്രുതി ക്ഷത്രിയൻ ആയിരുന്നുവെന്നാണു് ഈ ആചാൎയ്യന്മാരുടെ നിഗമനം. ഏതായാലും ആദ്യം നിഷേധിക്കുന്ന വിദ്യതന്നെ 'ശൂദ്രാ' എന്നു വീണ്ടും അഭിസംബോധനംചെയ്തു് ജാനശ്രുതിക്കു ഉപദേശിക്കുന്നു. 'ശൂദ്രനു വിദ്യാധികാരമില്ല; അവനെ യാതൊന്നും പഠിപ്പിച്ചുപോകരുതു്' എന്നുള്ള നിയമം പ്രബലമായി നടന്നുവരുന്ന കാലത്തു്, ഈ വാക്കുകൾ കേട്ടുകൂട്ടുമ്പോൾ, ഓഹോ, എന്നെ രൈക്വൻ ശൂദ്രനെന്നു തെററിദ്ധരിച്ചുപോയി; അതുകൊണ്ടാണു് ഇപ്രകാരം പറഞ്ഞു നിഷേധിച്ചതു്'' എന്നു് ജാനശ്രുതിക്കു നല്ലതിൻവണ്ണം മനസ്സിലായിരിക്കും. താൻ ശൂദ്രൻ അല്ലായിരുന്നുവെങ്കിൽ, പെട്ടെന്നു്, അയ്യോ ഞാൻ ശൂദ്രൻ അല്ലേ, ഇന്നജാതിക്കാരനാണേ എന്നു ഉടൻ പറയുമായിരുന്നു. അപ്രകാരം യാതൊന്നും ചെയ്യാത്തതുകൊണ്ടു് ജാനശ്രുതി ജാതി ശൂദ്രനാണെന്നും തന്നിമിത്തം ശൂദ്രശബ്ദത്തിനു് അവയവാൎത്ഥമില്ലെന്നും വരുന്നു.'' എന്നിങ്ങനെ തുടൎന്നുപോകുന്ന പല യുക്തികൾകൊണ്ടു് സ്വാമികൾ സൂത്രക്കാരനെയും ഭാഷ്യകാരനെയും ഖണ്ഡിച്ചുതള്ളുന്നു.

ബ്രാഹ്മണനേ വേദാധികാരമുള്ളുവെന്നു് തെളിയിക്കുവാൻ സത്യകാമജാബാലന്റെ കഥ ആചാൎയ്യൻ ഉദ്ധരിക്കുന്നുണ്ടു്. കഥ കേട്ടാൽ തെളിഞ്ഞുപോകുന്നതു മറിച്ചാണുതാനും. ജാബാലനായ സത്യകാമൻ അമ്മയോടു പറഞ്ഞു:—"എനിക്കു വേദാധ്യയനം ചെയ്യണം. എന്റെ ഗോത്രം ഏതാണു്? അമ്മ മറുപടി പറഞ്ഞു: "നാഹം ഏതദ് വേദ, താത, യദ് ഗോത്രസ്ത്വം അസി. ബഹ്വ അഹം ചരന്തീ പരിചാരിണീ യൗവനേ ത്വാം അലഭേ. സാ നാഹം ഏതദ് ന വേദ, യദ് ഗോത്രസ്ത്വം അസി. ജബാലാ തു നാമ അഹം അസ്മി സത്യകാമോനാമ ത്വം അസി. സ സത്യകാമ ഏവ ജാബാലോ ബ്രവീഥാ ഇതി." "എനിക്കു് അതു അറിഞ്ഞുകൂടാ, അപ്പനേ, ഏതു ഗോത്രക്കാരനാണു് നീയെന്നു്. വാല്യക്കാരിയായി യൗവനത്തിൽ വളരെ ഞാൻ അലഞ്ഞു നടക്കുമ്പോൾ നീയും ഉണ്ടായി. എനിക്കു് അറിഞ്ഞുകൂടാ, ഏതു ഗോത്രമാണു് നിന്റേതു് എന്നു്. എന്റെ പേർ ജബാല എന്നാണു്, നിന്റെ പേർ സത്യകാമനെന്നും. അതുകൊണ്ടു് നീ ജാബാലനായ സത്യകാമൻ ആണെന്നു പറയണം." (ഛാന്ദോഗ്യം—അദ്ധ്യായം 4. ഖണ്ഡം 4.) സത്യകാമൻ ഹാരിദ്രുമതൻ

ഗൗതമൻ എന്ന ഗുരുവിൻെറ അടുത്തുചെന്നു് അയാളെ ഉപനയിപ്പിക്കണം, വേദാദ്ധ്യയനം ചെയ്യിക്കണം എന്നു് അപേക്ഷിച്ചു. ഗൗതമൻ ഉടൻ അയാളുടെ ഗോത്രം ചോദിച്ചു. സത്യവാനായ സത്യകാമൻ അമ്മ പറഞ്ഞ കഥ വിട്ടുവീഴ്ചകൂടാതെ ഗുരുവിനെ അറിയിച്ചു. സ്പഷ്ടാർത്ഥമായ കഥകേട്ടു ഗുരു വിസ്മയിച്ചു. "ഇതു്—ഈ മാതിരി സത്യം—അബ്രാഹ്മണനു പറയാൻ ഇടയില്ല. നീ സത്യത്തിൽനിന്നും മാറിയിട്ടില്ല. നിന്നെ ഞാൻ ഉപനയിപ്പിക്കാം." എന്നു് ഗൗതമൻ സമാധാനം പറഞ്ഞു. പിതാവിൻെറ കാര്യം നിശ്ചയമില്ലെന്നു് അമ്മയുടെ മൊഴിതന്നെ തെളിവാക്കി മുഖത്തുനോക്കിപ്പറയുന്ന ആ ബാലനോടു് ഗൗതമനു വാത്സല്യം തോന്നിയതു് അത്ഭുതമല്ലല്ലോ.

ജബാലയുടെ ഈ തുറന്ന സത്യകഥനം ശ്രീശങ്കരനെ വിഷമിപ്പിക്കുന്നുണ്ടു്. ജബാലയ്ക്കു ഭർത്തൃഗോത്രം നിശ്ചയമില്ലാത്തതിനു കാരണം ആചാര്യൻ പണിപ്പെട്ടു കണ്ടുപിടിക്കുന്നു. ഭർത്തൃഗൃഹത്തിൽ വളരെ അതിഥിസൽക്കാരങ്ങളും മററുംചെയ്തു് പരിചരണചിത്തയായതുകൊണ്ടു് ഗോത്രാദികൾ ഓർമ്മിക്കാൻ എനിക്കു മനസ്സുണ്ടായില്ല. നീ ഉണ്ടായി. അപ്പോൾ നിൻെറ അച്ഛനും മരിച്ചു. അതുകൊണ്ടു് അനാഥയായ ഈ എനിക്കു് നിൻെറ ഗോത്രം അറിഞ്ഞുകൂടാ. എന്നാണു് ആചാര്യൻെറ ഭാഷ്യം. പോരേ, ഭർത്താവിൻെറ ഗോത്രം അറിഞ്ഞുകൂടാത്തതിനു്, മകൻെറ അച്ഛൻെറപേർ അറിഞ്ഞുകൂടാത്തതിനു കാരണം? ബുദ്ധിമാന്മാരിൽ അഗ്രേസരനായ ശ്രീശങ്കരനുപോലും ഈ മാതിരി നാലുപേർ കേട്ടാൽ നിരക്കാത്ത യുക്തികൾ തേടേണ്ടിവരുന്നു, ഈ മഹിമയേറിയ ബ്രാഹ്മണത്വം സ്ഥാപിക്കുവാൻ. അതും പററാത്തിടത്തു്. ഈ ഭാഷ്യത്തിൻെറ പൊള്ളത്തം ചട്ടമ്പിസ്വാമികൾ യുക്തിയുക്തം തെളിയിക്കുന്നു. ഇങ്ങനെയുള്ള ഉപനിഷദ്ഭാഗങ്ങൾക്കും ബ്രഹ്മസൂത്രത്തിൽ അപശൂദ്രാധികരണസൂത്രങ്ങൾക്കും ഭാഷ്യം രചിക്കുമ്പോൾ ബ്രാഹ്മണത്വത്തിൻെറ മഹത്വം സ്ഥാപിക്കാൻ വെമ്പൽകൊള്ളുന്ന ആചാര്യൻതന്നെ ആദിസൂത്രം വ്യാഖ്യാനിക്കുന്ന രീതി ഒന്നു വേറെയാണു്. ബ്രഹ്മജിജ്ഞാസയ്ക്കു്—ജ്ഞാനമാർഗ്ഗപ്രവേശത്തിനു്—അർഹതവരാൻ സാധനചതുഷ്ടയസമ്പത്തി മതിയെന്നു് ആചാര്യൻ ഉപദേശിക്കുന്നു. "നിത്യാനിത്യവസ്തുവിവേകവും ഐഹികാമുഷ്മികഭോഗവിരക്തിയും ശമാദിഷട്കസമ്പത്തിയും മുമുക്ഷുത്വവും ഉണ്ടായിരിക്കുന്ന അവസ്ഥയിൽ ധർമ്മജിജ്ഞാസയ്ക്കു മുമ്പായാലും പിമ്പായാലും വേണ്ടില്ല, ബ്രഹ്മവിചാരവും ജ്ഞാനപ്രാപ്തിയും സുശകമാണു്. അക്കാരണത്താൽ 'അഥ'ശബ്ദംകൊണ്ടു മേൽപറഞ്ഞ സാധനസമ്പത്തിയുടെ ആനന്തര്യത്തെ (സൂത്രകാരൻ) ഉപദേശിക്കുന്നു" എന്നു ഭാഷ്യവചനം സ്വാമികൾ തെളിവായി ഉദ്ധരിക്കുന്നു. ആചാര്യാശയങ്ങളുടെ അന്യോന്യവൈരുദ്ധ്യവും സ്ഫുടമാകുന്നു.

ശൂദ്രനു വേദാധ്യയനാധികാരം മാത്രമല്ല, വേദമന്ത്രകർത്തൃത്വംകൂടിയുണ്ടെന്നു സ്വാമികൾ സ്ഥാപിക്കുന്നു. ഐതരേയം, കൗഷീതകി മുതലായ ബ്രാഹ്മണങ്ങളിൽ ദാസീപുത്രനായ കവഷൻെറ കഥ കാണുന്നതു് സ്വാമികൾ ഉദാഹരിക്കുന്നു. ഈ ശൂദ്രനായ കവഷൻ അനേകം വേദമന്ത്രങ്ങളുടെ ദ്രഷ്ടാവാണെന്നു പ്രസിദ്ധമാണല്ലോ.

ക്ഷത്രിയനു് അധ്യയനാധികാരം സർവ്വസമ്മതമാണല്ലോ. പക്ഷേ അധ്യാപനാധികാരം ബ്രഹ്മവിദ്യയെ സംബന്ധിച്ചിടത്തോളം തീർച്ചയായും ആദിയിൽ അവൻേറതു മാത്രമായിരുന്നുവെന്നു ചില ഉപനിഷദ്ഭാഗങ്ങൾ തെളിയിക്കുന്നു.

'ശ്വേതകേതു' എന്ന ബ്രാഹ്മണയുവാവു് വിദ്യാഭ്യാസം എല്ലാം പൂർത്തിയായ ശേഷം പ്രവാഹണൻ എന്ന പഞ്ചാലരാ

ജാവിന്റെ സമിതിയിൽ ചെന്നുചേന്നു. രാജാവു് അഞ്ചുചോദ്യം ചോദിച്ചു. ശ്വേതകേതുവിന്റെ അജ്ഞത വെളിവായി അയാഠം അച്ഛനായ ഗൌതമന്റെ അടുത്തു ചെന്നു് തനിക്കു പററിയ പരാജയത്തെപ്പററി പറഞ്ഞു സങ്കടപ്പെട്ടു. ഗൌതമൻ പ്രവാഹണനെ സമീപിക്കുകയാണു്. "തം ഹ ചിരം വസേത്യാജ്ഞാപയാഞ്ചകാര. തം ഹോവാച യഥാ മാ ത്വം ഗൗതമ അവദോ യഥേയം ന പ്രാക് ത്വത്തഃ പുരാ വിദ്യാ ബ്രാഹ്മണാൻ ഗച്ഛതി തസ്മാദ് ഉ സവേഷു ലോകേഷു ക്ഷത്രസ്യ ഏവ പ്രശാസനം അഭൂദ് ഇതി തസ്മൈ ഹോവാച." (ഛാന്ദോഗ്യം V 3) അയാളോടു് ദീർഘകാലം അവിടെ പാക്കാൻ ആജ്ഞാപിച്ചു ഗൌതമ, നിങ്ങഠം എന്നോടു അപേക്ഷിച്ചു. എന്നാൽ നിങ്ങഠംക്കു മുമ്പു് ഈ വിദ്യ ബ്രാഹ്മണക്കു കിട്ടിയിട്ടില്ല. എല്ലാ ലോകങ്ങളിലും ഇതു ക്ഷത്രിയന്റെ വിദ്യ ആയിരുന്നു. എന്നു പറഞ്ഞു ഉപേക്ഷിച്ചു. ക്ഷത്രിയൻ ബ്രാഹ്മണനോടു അധികാരശക്തികൊണ്ടും ജ്ഞാനമഹിമകൊണ്ടും ആജ്ഞാപിക്കുകയാണു്. ശ്രീശങ്കരൻ ഭാഷ്യം ചമയ്ക്കുന്നു— "'ദീർഘകാലം ഇവിടെ പാർക്കൂ' എന്നു് ആജ്ഞ നൽകിയതുകൊണ്ടു ബ്രാഹ്മണനോടു ക്ഷമാപണം ചെയ്കയാണു്. ഇതുവരെ ക്ഷത്രിയരുടെ വിദ്യ ആയിരുന്നു. അതുകൊണ്ടു പറഞ്ഞുപോയതാണു്. അങ്ങു ക്ഷമിക്കണം, എന്നു്." എത്ര വിചിത്രമായ ഭാഷ്യം! സവ്ജ്ഞനായ ശ്രീശങ്കരാചായ്യന്റെ! ഗാർഗ്ഗ്യൻ അജാതശത്രുവിൽനിന്നും ഉദ്ദാലകൻ മുതലായ മഹഷിമാർ അശ്വപതിയിൽനിന്നും ശുകൻ ജനകനിൽനിന്നും ബ്രഹ്മവിദ്യ അഭ്യസിക്കുന്നതായി ഉപനിഷത്തുകഠം ഉദ്ഘോഷിക്കുന്നു. ഇങ്ങനെ അനേകം ബ്രാഹ്മണഋഷിമാർ ക്ഷത്രിയരിൽനിന്നും വിദ്യോപദേശം സ്വീകരിക്കുന്നതായിക്കാണാം. എന്നിട്ടും ക്ഷത്രിയനു് അധ്യാപനാധികാരം ഇല്ലപോലും!

സ്ത്രീകഠംക്കും വേദാധികാരം ഉണ്ടായിയിരുന്നുവെന്നതിനു ഗാഗ്ഗി, മൈത്രേയി മുതലായ ബ്രഹ്മവാദിനികളുടെ കഥ സാക്ഷ്യമായി സ്വാമികഠം ഉദ്ധരിക്കുന്നു.

ശ്രുതികളിലും സ്മൃതികളിലും ഉള്ള അനേകം ദൃഷ്ടാന്തങ്ങഠംകൊണ്ടും ശ്രുതിവാക്യവ്യാഖ്യാനങ്ങളുടെ അകൃത്രിമത്വംകൊണ്ടും മമ്മഭേദിയായ യുക്തിയുടെ ശക്തികൊണ്ടും സവോപരി അഗാധാവഗാഹിയായ പ്രതിഭയുടെ പ്രഭകൊണ്ടും അത്യാകഷകമാണു് ഈ ഗ്രന്ഥം സ്വതന്ത്രതകൊണ്ടു എതുകാലത്തും പുതുമ പുലത്തുന്ന ആശയഗതി അനുപദം നമ്മെ ആനന്ദിപ്പിക്കും. ദേശകാലസീമകളാൽ നിയന്ത്രിതങ്ങളായ ആചാരവിശ്വാസങ്ങളിൽ കുടുങ്ങിക്കുഴങ്ങുന്ന സവ്ജ്ഞമാനികളെ അനുകമ്പാമധുരമായ മന്ദഹാസംപൊഴിച്ചും അനന്തരപാരമ്പര്യകഠംക്കു നേർവഴികാട്ടിയും ഉത്തുംഗശീഷനായ ആ മഹാനുഭാവൻ എന്നും നമുക്കു മുമ്പിൽ നിലകൊള്ളും.






## പാലാ നാരായണൻനായർ

[“കർമ്മജീവികളാക്കപ്പെട്ടൊരു കാതരജനതയ്ക്കാശാദീപം” കാണിച്ച ‘ദീപസ്തംഭം കാണാൻ കേരളനാടിനെ ഉണർത്തുകയാണ് ശ്രീ: പാലാ.] പ്രസം:

1

മഞ്ഞാം വെള്ളത്തൊടികൾ മാറിൽ
ചാഞ്ഞുകിടക്കേ, ഗൗരീശങ്കര-
മഞ്ജുളമുടിയൊടു വൃദ്ധഹിമാലയ-
നുത്തരദിക്കിൽ തപമാളുന്നു;
ചടുലം ചന്ദ്രക്കലയാം നിടിലം,
നക്ഷത്രോജ്ജ്വലരുദ്രാക്ഷങ്ങളു-
മുടലും, ചുററും വെൺമേഘങ്ങളു-
മെന്തൊരുവശ്യം ഭാരതദൃശ്യം.

2

മാനും മയിലും പാമ്പുമെറുമ്പും,
മാരകബുദ്ധികൾ ശാർദ്ദൂലങ്ങളു-
മാനന്ദത്തൊടു ചേർന്നുഭജിക്കും
ഹിമവൽപാദം ഗുണസമ്പൂതം
മാനം തിങ്ങിയ പർവ്വതഹൃദയ-
സ്ഥാനത്തങ്ങനെ സ്വചരാചര-
മൂനംകൂടാതമരണമതിനു-
ണ്ടമരമനോഹര സിദ്ധികൾപലതും.

3

ശങ്കരഭഗവൽ പാദർജനിച്ചു-
ശിവങ്കരമാകിയ കേരളഭൂമിയി,-
ലോങ്കാരപ്പൊരുൾ പാടിയുണർന്നൊരു
തുഞ്ചനലാവിയ മലയാളത്തിൽ,
സംഭൃതസുകൃതമൊരവധൂതോത്തമ-
നമ്പിളിപോലെ പിറന്നതിനാലേ
പൊൻപുകൾ പൂശി, നമ്മുടെ തലമുറ
സമ്പ്രതി ഹിമവച്ഛൃംഗംപോലെ.

4

സർവ്വകലാനിധി ശ്രീ ഭട്ടാരക-
സമുചിതബിരുദം നേടിയഭഗവൻ!
ഗർവ്വിയലാതൊരു തവചരിതങ്ങളിൽ
മുഴുകിനടപ്പൂ ജനചേതനകൾ;
നിർവൃതി വിടരും വൃന്ദാവനമേ!
നിന്നുടെ മുരളീഗീതാമൃതഝരി-
യുർവ്വിയിലുത്സവമാക്കരുളാത്തു?...
തവ നരജന്മം നാദബ്രഹ്മം!

5

കലകളിലൂടെ വളർന്നവനേ!, ചിൽ-
കലയിലണഞ്ഞൊരുപരിപാവനനേ!
കലിതകുതൂഹലമദ്ധ്യാത്മോദയ-
കനകമരീചികൾ ചൂടിയ നടനേ!
കവനവിമോഹന ‘പന്മന’നവവന
കമനീയാമല ദേവാലയഭുവി
കരളിലനുഗ്രഹമോടുസമാധിയി-
ലരുളും കരുണാപൂരിതനേ! ജയ!

6

കർമ്മജീവികളാക്കപ്പെട്ടൊരു
കാതരജനതയ്ക്കാശാദീപം
കത്തിച്ചാദ്യം കാട്ടിയതങ്ങോ-
ണനുചര ശിഷ്യഗണങ്ങളിലൂടെ;
കത്തും കവിതയുമാലാപങ്ങളു-
മൊത്തുതെളിഞ്ഞിടുമാചാര്യോത്തമ-
കർത്തവ്യാമലദീപസ്തംഭം
കാണാനുണരൂ, കേരളനാടേ!!

# എതിർക്കതന്നെ വേണം

## മള്ളൂർ ഗോവിന്ദപ്പിള്ള

ഇരുപത്തിനാലുകൊല്ലംമുമ്പ് മദ്രാസ് പച്ചയ്യപ്പാസ് കാളേജിൽവെച്ചു ഐക്യകേരളം എന്ന വിഷയത്തെ പുരസ്കരിച്ചു ഞാൻചെയ്ത പ്രസംഗത്തിൻെറ അവസാനഭാഗത്തു് ഇങ്ങനെ പ്രസ്താവിച്ചിരുന്നു

* സംസ്കാരപരവും സാമൂഹികവുമായ ഐക്യം സാധിച്ചാൽ ഐക്യകേരളത്തിൻെറ മുക്കാൽഭാഗവും നാം സാധിച്ചു എന്നുതന്നെ വിചാരിക്കാം. മാതൃഭൂമിയെ സ്നേഹിക്കുന്നതു് ഒരു അപരാധമല്ല. കേരളമാണ് നമ്മുടെ മാതൃഭൂമി. കേരളത്തെ സ്നേഹിക്കുന്നതുകൊണ്ടു് ഭാരതത്തെ സ്നേഹിക്കുന്നില്ല എന്നു വരുന്നതല്ല. ഐർലണ്ടുകാരൻ ഐർലണ്ടിനെയും ഇംഗ്ലീഷുകാരൻ ഇംഗ്ലണ്ടിനേയും സ്നേഹിക്കുന്നതുകൊണ്ടു് അവർ സാമ്രാജ്യത്തെ സ്നേഹിക്കുന്നില്ല എന്നു വരുന്നതല്ലല്ലോ. നാം പ്രതീക്ഷിക്കുന്ന ഐക്യകേരളം പ്രാപ്തമാകണമെങ്കിൽ നമ്മുടെ ആശയങ്ങൾക്കു പ്രചാരം ലഭിക്കണം. പ്രചരണജോലിക്കു് ഒരു പത്രത്തേക്കാൾ പററിയ ഫലവത്തായ ഉപാധിയില്ല. ഈ പട്ടണം (മദ്രാസ്) മലബാറിലുള്ള സകല ദേശവിഭാഗങ്ങളിലേയും പ്രതിനിധികളും പ്രമാണികളും സമ്മേളിച്ചുകൊണ്ടിരിക്കുന്ന ഒരു സങ്കേതമാണു. ഇപ്പോൾ കുറഞ്ഞപക്ഷം 15-ആയിരം മലയാളികൾ ഈ പട്ടണത്തിൽ പല പല സ്ഥാനങ്ങളിലും തൊഴിലുകളിലും സ്ഥിതിചെയ്യുന്നുണ്ടു്. നമ്മുടെ അഭിപ്രായങ്ങൾ വിതരണംചെയ്യേണ്ട കേന്ദ്രം ഇതു തന്നെ. അതുകൊണ്ടു താമസിയാതെ യോഗ്യമായ ഒരു സമിതിയുടെ ആദ്ധ്യക്ഷതയിൽ ഒരു മാസിക അഥവാ പത്രം ഇവിടെനിന്നു പ്രസിദ്ധംചെയ്തുതുടങ്ങേണ്ടതാണ്. നമ്മുടെ സംരംഭത്തിൽ ഇന്നു് ഉദാസീനരായിരിക്കുന്നവർ അധിക താമസംകൂടാതെ നമ്മോടു ജോജിച്ചു പ്രവർത്തിക്കാതിരിക്കയില്ല. അതിനുള്ള ഉന്മേഷവും പ്രേരണയും നമ്മുടെ നിസ്തന്ദ്രമായ പ്രയത്നത്തിൽനിന്നുണ്ടാകണം.

ശക്തിമത്തും ധീരവുമായ എല്ലാ പരിഷ്കാരപദ്ധതികളും യുവാക്കന്മാരിൽനിന്നാണ് ജനിക്കേണ്ടതു്. വൃദ്ധന്മാർ യഥാസ്ഥിതികരാണ്. അവരും നമ്മുടെ പ്രവൃത്തിസാഫല്യത്തിൽ സഹകരിക്കാതിരിക്കയില്ലെന്നുള്ളതു നിശ്ചയമാണ്.

ഈ അഭിപ്രായംതന്നെ ഒരു കേരളസർവ്വകലാശാല ഇവിടെ സൃഷ്ടിക്കേണ്ടതിൻെറ ആവശ്യകതയേപ്പററി വാദപ്രതിവാദം തുടങ്ങിയപ്പോൾ ഒരു ലേഖനംവഴി ഞാൻ പൊതുജനസമക്ഷം സമർപ്പിക്കുകയുണ്ടായി. മദ്രാസ് യൂണിവേഴ്സിററി ലെക്ചറർ ശ്രീ: പി. കൃഷ്ണൻനായർ പ്രസിദ്ധംചെയ്തിട്ടുള്ള ഗദ്യകുസുമാവലി രണ്ടാംഭാഗത്തിൽ ഒന്നാമതായി ചേർത്തിട്ടുള്ള ഗദ്യപാഠം എൻെറ ആ ലേഖനമാണ്. "ഓരോ വ്യക്തിക്കു് എന്നപോലെ ഓരോ സ്ഥാപനത്തിനും അഹംബുദ്ധി എന്നൊന്നുണ്ടു്. അതതിൻെറ പാരമ്പര്യസംരക്ഷണത്തിൽ അതതിനു് അർഹതയുമുണ്ടു്. കേരളീയർ എന്നാണു് അന്യാശ്രയത്തിൽനിന്നു സ്വതന്ത്രരാകുന്നതു് എന്നു കണ്ടറിയേണ്ടിയിരിക്കുന്നു. കോപ്പില്ലാഴികയല്ല, ആടാനാളില്ലാഴികയല്ല, അരങ്ങില്ലാഴികയല്ല, ആടിക്കാനാളില്ലാഴികയാണു നമ്മുടെ ഭാഗ്യദോഷം. തിരുവിതാംകൂറും കൊച്ചിയും മലബാറുംകൂടി യോജിച്ചു് ഒരു മേൽകോയ്മ ഉണ്ടാകേണ്ടിയിരിക്കുന്നു" എന്നു പ്രസ്തുത ലേഖനത്തിലും ഞാൻ പറഞ്ഞിട്ടുണ്ടു്. 1941-ജനുവരിയിൽ മദ്രാസിൽ സമ്മേളിച്ച മലയാളി കോൺഫ്റൻസിൽ അദ്ധ്യക്ഷസ്ഥാനത്തുനിന്നു ഞാൻ പറഞ്ഞതും അതുതന്നെയാണു്". നാം എല്ലാം കേരളീയരാണെന്നുള്ള അഭിമാനം നമ്മുടെ മനസ്സിൽ എല്ലായ്പോഴും ഉണ്ടായിരിക്കണം. ഈ വിഷയത്തെ

* (1106-വൃശ്ചികത്തിലെ സാഹിത്യരസികൻ മാസിക നോക്കുക.

അധികരിച്ചു ഞാൻ പ്രസിഡൻസികാളേജിലും പച്ചയ്യപ്പാസ്കാളേജിലും മലയാളിക്ലബ്ബിലുംവെച്ച് ഇതിനുമുമ്പു പ്രസംഗിക്കുകയും ചില ലേഖനങ്ങൾ എഴുതുകയും ചെയ്തിട്ടുണ്ട്. ഐക്യകേരളപ്രാപ്തിക്കു പററിയ ഒരു ഉപാധിയായിട്ടാണ് ഒരു കേരളസർവ്വകലാശാല വേണമെന്നു ഞാൻ പലപ്പോഴും വാദിച്ചിട്ടുള്ളത്. ഇവിടെവെച്ചു തിരഞ്ഞെടുക്കപ്പെട്ട കേരളസർവ്വകലാശാലാ കമ്മിററിയിലെ ഒരു അംഗമെന്ന നിലയിൽ ഞാൻ ചിലതൊക്കെ ചെയ്യുകയും ചെയ്തു. ഇതേവരെ നടന്ന പതിനാലു് സമസ്തകേരളസാഹിത്യപരിഷത്സമ്മേളനങ്ങളിൽ നാലെണ്ണത്തിൽ അദ്ധ്യക്ഷനായിരിക്കാനുള്ള ഭാഗ്യം എനിക്കുണ്ടായി. അപ്പോഴൊക്കെ ഒരു കേരളസർവ്വകലാശാല സ്ഥാപിക്കേണ്ടതിൻെറ ആവശ്യകതയേയും ഔചിത്യത്തേയും പററി ഞാൻ വാദിച്ചു. മൂന്നു ഗവമ്മെൻറുകളും തമ്മിൽ യോജിക്കാനുള്ള ഭാവം ഇല്ലെന്നു കണ്ടതിനുശേഷമാണ് തിരുവിതാംകൂർ യൂണിവേഴ്സിററി എങ്കിലും ഉണ്ടാകട്ടെ, സഹൃദയന്മാർ അതോടു സഹകരിച്ചാൽ മതി എന്നു തുറവൂർ വിദ്യാഭ്യാസകോൺഫ്ററൻസു് ഉൽഘാടനംചെയ്തുകൊണ്ടു ഞാൻ പ്രസ്താവിച്ചതു്. ഐക്യകേരളവും കേരളസർവ്വകലാശാലവും പണ്ടുപണ്ടേയുള്ള എൻെറ ഒരു സ്വപ്നമാണ്". ഈ ഭാഗം 1941-ജനുവരി 19-ാംതീയതിയിലെ മലയാളരാജ്യത്തിൽനിന്നു് എടുത്തു് എഴുതിയതാണ്. ഇങ്ങനെ ഐക്യകേരളപ്രശ്നത്തെപ്പററിയുള്ള എൻെറ അഭിപ്രായഗതി അദ്ധ്യായവും വാക്യവും ഉദ്ധരിച്ചു തെളിയിക്കാൻ ഒരുമ്പെട്ടതു് ഒരു തെററിദ്ധാരണ നീക്കുവാൻവേണ്ടിയാണ്. 1948-ൽ ദക്ഷിണഭാരതിയുടെ സിൽവർജ്ജൂബിലിയോഗത്തിൽ ഇരണിയൽവെച്ചു ഞാൻചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽ ഐക്യകേരളവാദത്തെ എതിർത്തു എന്നു മനോരമ മുതലായ പത്രങ്ങളിൽ റിപ്പോർട്ടുചെയ്യപ്പെട്ടിരുന്നു. അതിൻെറ സ്മരണ വെച്ചുകൊണ്ടായിരിക്കണം എൻെറ ചില സ്നേഹിതന്മാർ ഞാൻ ഐക്യകേരളപ്രസ്ഥാനത്തിനു് എതിരാണെന്നുള്ള ധാരണയിൽ സന്ദേഹനിവൃത്തിക്കായി എന്നെ സമീപിച്ചിട്ടുള്ളതു്. അവരേയും അവരേപ്പോലെ സന്ദേഹിക്കുന്നവരേയും യഥാർത്ഥസ്ഥിതി മനസ്സിലാക്കുന്നതിനുവേണ്ടി ഞാൻ ഇരണിയലിൽവെച്ചുചെയ്ത പ്രസ്താവന മനോരമയിൽ റിപ്പോർട്ടുചെയ്തിരുന്നതു് അതുപോലെതന്നെ ഉദ്ധരിക്കാം. 1948 ഡിസംബർ 19-ാംനു-യിലെ മനോരമ "മി. മള്ളൂർ കാണുന്ന ഇന്നത്തെ തിരുവിതാംകൂർ ഐക്യകേരളത്തെ എതിക്കണമത്രേ" എന്ന തലക്കെട്ടിൽ ചേർത്തിട്ടുള്ള റിപ്പോർട്ടു് അവസാനിക്കുന്നതു് ഇങ്ങനെയാണ്. "കിം ബഹുനാ, എവിടെ നോക്കിയാലും ഒരു അരാജകത്വം, ഒരു അനാഥത്വം നടമാടുന്നതു് നാം കാണുന്നു. ഇന്നത്തെ പരിതഃസ്ഥിതികൾ പ്രബലങ്ങളായ ഒന്നിലധികം കാരണങ്ങളാൽ നാം തെക്കരെന്നും വടക്കരെന്നും മലയാളിഎന്നും തമിഴനെന്നും ഉള്ള വ്യത്യാസം മറന്നു് ഏകകണ്ഠമായി എതിർക്കേണ്ട ഒരു പ്രസ്ഥാനമാണ് ഈ ഐക്യകേരളപ്രസ്ഥാനം. അതിനു വാദിച്ചാൽ നാലു താലൂക്കിലുള്ള നമ്മുടെ അണ്ണൻതമ്പിമാരും അവർ അധിവസിക്കുന്ന നാടും തിരുവിതാംകൂറിനു നഷ്ടമാകും. നമ്മുടെ പത്തായപ്പുരയാണ് ഈ നാലു താലൂക്കും എന്നു നാം വിസ്മരിക്കരുതു്." എൻെറ സ്നേഹിതന്മാർ ധരിക്കേണ്ടതു് ഈ അഭിപ്രായംതന്നെയാണ് എനിക്കു് ഇന്നും ഉള്ളതെന്നാണ്. ഈ അഭിപ്രായം ഞാൻ മുൻപുചെയ്തിട്ടുള്ള പ്രസ്താവനകൾക്കു വിരുദ്ധമല്ല, നെയ്യാററിൻകര മുതൽ കന്യാകുമാരിവരെയുള്ള ഫലഭൂയിഷ്ഠമായ പ്രദേശങ്ങൾ ഉപേക്ഷിച്ചു ശേഷിക്കുന്ന തിരുവിതാംകൂർ എന്തു തിരുവിതാംകൂർ. അങ്ങനെയുള്ള ഒരു ചിലവുമിച്ചംകൊണ്ടുണ്ടാകുന്ന ഐക്യകേരളം എന്തു് ഐക്യകേരളം എന്നു ഞാൻ ചോദിക്കുന്നു. ഒരു സംവത്സരംകഴിഞ്ഞു് 1949-ൽ ഞാൻ മാ

തൃഭൂമിയിൽ "ഇന്നത്തെ തിരുവനന്തപുരം" എന്ന ശീർഷകത്തിൽ എഴുതിയ ലേഖനത്തിൽ എന്റെ സാക്ഷാത്തായ അഭിമതം ആവർത്തിച്ചിട്ടുണ്ട്. 1949 ആഗസ്റ്റ് 14-ാംനു-യിലെ ആഴ്ചപ്പതിപ്പ് നോക്കുക. ഇതൊക്കെപ്പാടെ ആലോചിക്കുമ്പോൾ ഇന്നത്തെ വാസ്തവസ്ഥിതി ഒരു ഇന്ദ്രജാലം കൊണ്ടു മറച്ചുവെച്ചിരിക്കുന്നതുപോലെ തോന്നും. ഇപ്പോഴത്തെ നിലയ്ക്ക് ഒരു കാണിനേരമെങ്കിലും താമസിയാതെ ചെയ്യേണ്ടതു് മലബാർകൂടി തിരു-കൊച്ചി ഐക്യസംസ്ഥാനത്തോടു സംയോജിപ്പിച്ച് ഒരു കേരളപ്രോവിൻസ് സൃഷ്ടിക്കുകയാണ്. തലസ്ഥാനം തിരുവനന്തപുരത്താണോ തൃശ്ശിവപേരൂരാണോ സ്ഥാപിക്കേണ്ടതു് എന്നുംമററും ഉള്ള വിശദാംശങ്ങൾ വിശ്രമമായി തീരുമാനിക്കാവുന്നതാണ്. ഭവനഗർ മഹാരാജാവിനു മദ്രാസ്പ്രവിശ്യ ഭരിക്കാമെങ്കിൽ തിരുവിതാംകൂർ മഹാരാജാവിനു കേരളപ്രവിശ്യ ഭരിക്കാൻ എന്താണു പ്രയാസം? രാജപ്രമുഖൻ എന്നപേർ പലതുകൊണ്ടും അസ്വീകാര്യമാണ്. അതു വേണ്ടാ എന്നുവെച്ചിട്ടു ഗവർണ്ണർ എന്നാക്കിയാൽ ആക്കെന്തു നഷ്ടമാണ്." എന്റെ ഇന്നത്തെ നില ഇങ്ങനെ സംക്ഷേപിക്കാം. ഐക്യകേരളം അചിരേണ സ്ഥാപിച്ചുകിട്ടണം. ഭാഷയെമാത്രം ആസ്പദമാക്കി സംസ്ഥാനവിഭജനം ചെയ്തുകൂടാ. നമ്മുടെ തമിഴ്സ്നേഹിതന്മാർ മദിരാശിയിലെ തമിഴരെപ്പോലെ നമ്മേ വെറുക്കുന്നവരല്ല. നമ്മുടെ മലയാളവും അവരുടെ തമിഴും തമ്മിൽ പറയത്തക്ക വ്യത്യാസം ഒന്നുമില്ലാ. അവരും നമ്മളും ഐക്യകേരളത്തിൽ അണ്ണൻ തമ്പിമാരായി കഴിയേണ്ടവരാണ്. മദ്രാസ്സിൽ തിരു-കൊച്ചി ലയിക്കുക എന്നുള്ളതിനേക്കാൾ ആപൽക്കരമായി മററൊന്നില്ല. രാജാജി, സേലം അയ്യൻകാർ, സുബ്രഹ്മണ്യം, കോയമ്പത്തൂർ ഗൗണ്ടർ, ഡാക്ടർ കൃഷ്ണസ്വാമി (നമ്മുടെ വൈസ്ചാൻസലരുടെ പുത്രൻ) മദ്രാസ്കാരൻ ഇവരൊക്കെ വിളിച്ചുപറഞ്ഞിരിക്കുന്നു നമ്മളെ അവക്കു വേണ്ടെന്നു്—പിന്നെ ആക്കുവേണ്ടിയിട്ടാണു് അങ്ങോട്ടു പുറപ്പെടുന്നതെന്നു് എനിക്കു മനസ്സിലാകുന്നില്ല. എന്റെ അഭിപ്രായം പ്രസംഗവശാൽ സ്നേഹിതൻ കെ. പി. മാധവൻനായരേയും ഞാൻ ധരിപ്പിച്ചിട്ടുണ്ടു്. ലയനവാദം എതിക്കതന്നെ വേണം. ഗത്യന്തരമില്ല—തിരുവിതാംകൂർ വ്യപകലനവും മദ്രാസ്സംകലനവും നമുക്കു് ഒന്നുപോലെ അസ്വീകാര്യമാണ്.

---

## അചരങ്ങൾ

"ഹിംസയ്ക്കു് രണ്ടുവിധദോഷമാണുള്ളതു്. ഒന്നു്—വേദനപ്പെടുത്തൽ, രണ്ടു്—അതിന്റെ രക്ഷയ്ക്കായിട്ട് പോകുന്ന വഴിയെ തടുക്കൽ. അതിൽ വേദനപ്പെടുത്തൽ, പ്രധാനമായിട്ടു് ചരങ്ങളിലാണു് സംബന്ധിക്കുന്നതു്. താമസപ്പെടുത്തൽ ചരങ്ങളിലും അചരങ്ങളിലും ഒന്നുപോലെ ബാധിക്കും. ചരങ്ങളിലുള്ള അറിവുഭേദംകൊണ്ടു് നോക്കുമ്പോൾ, വേദനയുടെ കാര്യത്തിൽ—ഇല്ലെന്നുപറയത്തക്കവണ്ണം കുറഞ്ഞമട്ടിലാണു്."

ശ്രീചട്ടമ്പിസ്വാമികൾ.

# എൻെറ ഉപലബ്ധി

## കെ. ഗോപാലപിള്ള, ചീഫ് എഡിററർ മലയാളരാജ്യം

വലിയ സന്യാസിമാരുടെ സ്മരണ സർവ്വദാ നമ്മിൽഉണ്ടാകുന്നതു ത്യാഗബുദ്ധി ദൃഢീഭവിക്കുന്നതിനു പററിയ ഒരു മാർഗ്ഗമാണെന്നുവിശ്വാസക്കാരനാണു ഞാൻ; ഉപാസനാതത്ത്വംതന്നെ ഇതാണല്ലോ. ഇതനുസരിച്ചു് ഭരതൻ, വാമദേവൻ, ശുകൻ, സനൽകുമാരൻ തുടങ്ങി ഉപനിഷൽ പ്രസിദ്ധന്മാരായ മഹാസന്യാസിമാരെപ്പററി കുളികഴിഞ്ഞു് ധ്യാനത്തിനിരിക്കുമ്പോൾ ഞാൻ സ്മരിക്കാറുണ്ടു്. ആ ഗണത്തിൽപെട്ട ഒരു മഹാസന്യാസിയായി സ്മരിക്കപ്പെടാവുന്ന പരമഹംസനാണു് ശ്രീചട്ടമ്പിസ്വാമി തിരുവടികൾ. തിരുവടികളെ ഞാൻ ആദ്യമായി ദർശിച്ചതു എൻെറ കൗമാരപ്രായത്തിലത്രേ. എൻെറ സഹോദരിയുടെ ഭർത്താവായ കായംകുളത്തു പെരുങ്ങാലി പിരളശ്ശേരിൽ കിട്ടുപിള്ള എന്ന പുണ്യശ്ലോകൻ തിരുവടികളുടെ ഗൃഹസ്ഥ ശിഷ്യന്മാരിൽ ഒരാളായിരുന്നു. കായംകുളം ഇംഗ്ലീഷു് സ്കൂളിൽ ഞാൻ പഠിക്കുന്നകാലത്തു ഒരു ദിവസം പിരളശ്ശേരിൽ പോയിരുന്നപ്പോൾ അവിടെവച്ചാണു് തിരുവടികളെ കണ്ടതു്. ആ രൂപം ഇന്നും എന്നും എൻെറ മനോമുകുരത്തിൽ സ്ഫഷ്ടമായി തെളിഞ്ഞുവിളങ്ങുന്നു. ഭംഗിയായി നരച്ചതും ഇടതൂർന്നു വളർന്നതുമായ തലമുടിയും മീശയും താടിയും; ശ്രീ വള്ളത്തോൾ വർണ്ണിച്ചിരിക്കുന്നതുപോലെ "ത്വിട്ടോല്പമക്ഷികൾ നരച്ചുവളർന്നു മാറിൽ തൊട്ടോരുതാടി" എന്നുതന്നെ പറയാം; നല്ല ഒന്നാംതരം തെളിഞ്ഞ വർണ്ണം; വെള്ളവസ്ത്രം സാധാരണരീതിയിൽ ഉടുത്തിരുന്നു. പിരളശ്ശേരിൽ തെക്കുവശത്തെ വിശാലമായ നടപ്പുരയിൽ മദ്ധ്യത്തു പടിഞ്ഞാറു് അഭിമുഖമായിട്ടാണു് സ്വാമി ഇരുന്നതു്. അടുത്തു എന്തൊക്കെ ചില്ലറസാധനങ്ങൾ ഉണ്ടായിരുന്നു. അതെല്ലാമെന്തെന്നു ഇപ്പോൾ തെളിഞ്ഞുകിട്ടുന്നില്ല. സ്വാമികളുടെ ഇടത്തും പുറകിലുമായി അനുയായികളിൽപെട്ട ആരെല്ലാമോ ഉണ്ടായിരുന്നു. അവർ ആരെല്ലാമെന്നു ഇപ്പോൾ ഓർക്കുന്നില്ല. പക്ഷേ അവരുടെ ആദരസമന്വിതമായ രൂപം അന്നു ഹൃദയത്തിൽ പതിഞ്ഞതു് ഇന്നും അതുപോലെ എന്നിൽ വ്യക്തീഭവിക്കുന്നുണ്ടു്. തിളക്കവും ശക്തിയുമുള്ള തിരുവടികളുടെ ദൃഷ്ടികളും ഉന്നതമായ നാസികയും സൗമ്യഗാംഭീര്യങ്ങൾ കലന്നു കളിയാടുന്ന അധരപുടവും മിന്നുന്ന കവിൾത്തടങ്ങളും ഇപ്പോഴും മുന്നിൽക്കാണുംപോലെ തോന്നുന്നു. ജ്വലിച്ചുകൊണ്ടിരുന്ന ഒരു അഗ്നിശിഖയെപ്പോലെയാണു് തിരുവടികൾ കാണപ്പെട്ടതു്. പിന്നീടു് വളരെപ്പേർ അവിടെ കൂടി. അത്രയൊക്കെമാത്രമേ അന്നത്തേ രംഗങ്ങൾ എന്നെസംബന്ധിച്ചിടത്തോളം ഉണ്ടായൊള്ളൂ.

അനന്തരകാലങ്ങളിൽ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളെപ്പററിയുള്ള പല ആശ്ചര്യകഥകളും പലരും പറഞ്ഞു ഞാൻ കേട്ടിട്ടുണ്ടു്. സ്വാമികളുടെ കൃതികളിൽ ചിലതും ഞാൻ വായിച്ചു. എന്നാൽ തിരുവടികളുടെ അദ്വൈതസിദ്ധിയേയും മററും പററിയുള്ള അറിവു എനിക്കു ലഭിച്ചതു തിരുവനന്തപുരത്തു കാളേജിൽ പഠിക്കുമ്പോൾ ഗുരുനാഥൻ ശ്രീനമ്പ്യാരുവീട്ടിൽ



ശ്രീവിജയാനന്ദസ്വാമികളും (കവിയൂർസ്വാമി)—
ശ്രീഭക്താനന്ദസ്വാമികളും ഗുരുപൂജയിൽ.
ശ്രീചട്ടമ്പിസ്വാമികളുടെ ഒരുശിഷ്യനായ ഗുരുസ്വാമിക്ക് (രാമാനന്ദസ്വാമികൾ)
ഇന്നു് നൂറോളംവയസ്സ് പ്രായമുണ്ടു്. പുത്തൻകുരിശ്ശിലുള്ള ആശ്രമത്തിൽ വിശ്രമിക്കുന്നു.

പരമേശ്വരൻപിള്ളസ്സാറിൽനിന്നാണ്. നന്ത്യാർവീട്ടിൽ പരമേശ്വരൻപിള്ളസ്സാർ മർമ്മജ്ഞനായ ഒരു വിമർശകനായിരുന്നുവെന്ന് സുപ്രസിദ്ധമാണല്ലോ. അന്യൂനങ്ങളെന്നു വിചാരിക്കപ്പെട്ടിരുന്ന ഭഗവദ്ഗീത മുതലായ ഉപദേശങ്ങളെപ്പോലും വിമർശിക്കുവാനുള്ള അധീരതയും സങ്കോചവും മററും ഞങ്ങൾ ശിഷ്യന്മാരിലുണ്ടായിരുന്നതു് ആ ഇളംപ്രായത്തിൽ നീക്കംചെയ്തതു അദ്ദേഹമാണ്. നന്ത്യാർവീടന് ചട്ടമ്പിസ്വാമി തിരുവടികളെപ്പററി അളവററ ഭക്തിയും ബഹുമാനവുമുണ്ടായിരുന്നു. ചുളുചുളെ എന്നു് ഒരു വണ്ടിക്കാളയെ വണ്ടിക്കാരൻ അടിച്ചപ്പോൾ അടികൊണ്ടതുപോലെ അരികേ പൊയ്ക്കൊണ്ടിരുന്ന സിദ്ധൻ തൻെറ തുടത്തുതപോൽ. ഇതു തിരുവടികളെപ്പററിയാണ് പരമേശ്വരൻ പിള്ളസാർ പറഞ്ഞതെന്നു തോന്നുന്നു. ഏതായാലും ഏതു ജീവജാലത്തിനുണ്ടാകുന്ന സുഖദുഃഖങ്ങളും സ്വന്തം അനുഭവമായിത്തീരത്തക്കവണ്ണമുള്ള "സർവ്വഭൂതാത്മത്വം" തിരുവടികൾക്കുണ്ടായിരുന്നതായിട്ടാണ് പറയപ്പെടുന്നതു്. നമ്മൾ സാധാരണ സഹൃദയത്വത്തെപ്പററി പറയാറുണ്ടല്ലോ. എന്നാൽ ബ്രഹ്മമായിത്തീർന്ന മഹാവ്യക്തികൾക്കുണ്ടാകുന്ന കവിഞ്ഞ തോതിലുള്ള ഒരുതരം സഹൃദയത്വമാണ് ഈ സർവ്വഭൂതാത്മത്വം. തിരുവടികൾ ബുദ്ധികൊണ്ടു് ബുദ്ധിമണ്ഡലപരിമിതികളെയും കടന്നു വർത്തിച്ചിരുന്നു. പണപ്പിരിവു നടത്താഞ്ഞതിലും ആളുകളെ വിളിച്ചു കൂട്ടംകൂട്ടാഞ്ഞതിലുമൊക്കെ രാഷ്ട്രീയസാമൂഹ്യസാമ്പത്തികമണ്ഡലങ്ങളിൽ കിടന്നു പാടുപെടുന്നവർ സ്വാമിയെ ചിലപ്പോൾ കുററപ്പെടുത്തുമായിരിക്കാം. പക്ഷേ അതെല്ലാം നടത്തേണ്ടവർ നടത്തേണ്ടപ്പോൾ നടത്തിക്കൊള്ളുമെന്നും സ്വാമികളുടെ ജോലി അതല്ലെന്നും സ്വാമികൾക്കു ബോധമുണ്ടായിരുന്നു. മനുഷ്യാത്മാവിൽ സൽപ്രചോദനത്തിനു പര്യാപ്തമായ ഒരു ജീവിതം സ്വാമികൾ നയിച്ചിരുന്നുവെന്നു തീർച്ച.

ലോകത്തിൻെറ വിവിധഭാഗങ്ങളിലായി വിവിധകാലങ്ങളിൽ വിവിധവർഗ്ഗങ്ങളിൽ മഹാത്മാക്കൾ ജനിക്കയും മനുഷ്യരാശിയെ പ്രചോദിപ്പിക്കയും ചെയ്തിട്ടുണ്ടു്. മഹാത്മാക്കളുടെ ആത്മപ്രഭാവത്തിൽ ആശ്ചര്യസ്തിമിതരായിത്തീർന്ന സാധാരണന്മാർ തങ്ങളുടെ ദേശത്തോ വർഗ്ഗത്തിലോ കാലത്തോമാത്രം ജീവിച്ചിരുന്ന ഏതെങ്കിലും ഒരു മഹാത്മാവിനെമാത്രം മഹാത്മാവെന്നു കരുതുകയും മററുള്ള മഹാത്മാക്കളെ താരതമ്യപ്പെടുത്തുകയും അധഃകരിക്കുകയും ചെയ്യുന്ന ഒരു പതിവുണ്ടു്. എന്നാൽ ചട്ടമ്പിസ്വാമിതിരുവടികൾ ഏതു വർഗ്ഗത്തിൽ ജനിച്ചുവോ ആ വർഗ്ഗത്തിൽപെട്ടവർ ഇങ്ങിനെയുള്ള സങ്കുചിതത്വങ്ങളൊന്നും ലജ്ജാകരമായ വിധത്തിൽ പ്രദർശിപ്പിക്കരുതെന്നു ലേഖനകർത്താവിനു് ഒരു ആഗ്രഹമുണ്ടു്. അതുപോലെ മഹാത്മാക്കളുടെ ആത്മപ്രഭാവത്തിനെ കേന്ദ്രമാക്കിക്കൊണ്ടു് സാമൂഹ്യശക്തി ഉൽപ്പാദിപ്പിച്ചു ലോകത്തിൽ അക്രമവും മർദ്ദനവും ചൂഷണവും നടത്തിയിട്ടുള്ളതിൻെറ ചരിത്രമാണ് വളരെയുള്ളതു്. ഇൻഡ്യയിലെ മഹാത്മാക്കൾ, മഹാത്മാക്കളെ മനുഷ്യർ എങ്ങിനെ ചൂഷണംചെയ്യുമെന്നു മനസ്സിലാക്കിയിരുന്നവരാണ്. ആകയാൽ നിവൃത്തിയുള്ളിടത്തോളം അവർ ചൂഷണത്തിനും പരോപദ്രവത്തിനും ഇടകൊടുത്തിട്ടില്ല. കേരളത്തിൽ ജനിച്ച ഭാരതത്തിലെ ഒരു വലിയസന്ന്യാസി കാറൽമാർക്സിൻെറ ശിഷ്യനാണെന്നു സമർത്ഥിക്കാൻ ശ്രമിക്കുന്ന ഭ്രാന്തന്മാരുള്ള നാടാണ് ഇവിടം. ആകയാൽ നാം എല്ലാ കാര്യത്തിലും അതാതിൻെറ വകുപ്പനുസരിച്ചുതന്നെ പ്രവർത്തിക്കേണ്ടിയിരിക്കുന്നു. ലോകത്തിലേയും ഭാരതത്തിലേയും മഹാസന്ന്യാസിമാരുടേയും സിദ്ധന്മാരുടേയും പരമ്പരയിൽപെട്ട ഒരു മഹാത്മാവാണ് ചട്ടമ്പിസ്വാമിതിരുവടികൾ എന്നുവേണം കേരളീയർ കരുതാൻ. യഥാർത്ഥ സന്ന്യാസിമാരു

ടെപേരിൽ ദൂഷണങ്ങൾ നടത്തുന്നതു അവരുടെ ആത്മാക്കൾക്കു വേദനാജനകമാണ്. ആകയാൽ ദൂഷണബുദ്ധികൂടാതെയും താരതമ്യനിരൂപണങ്ങൾ കൂടാതെയും കേരളീയർ ചട്ടമ്പിസ്വാമിതിരുവടികളെ സ്മരിക്കേണ്ട കർത്തവ്യം നിർവ്വഹിക്കുമാറാകട്ടെ. തിരുവടികൾ ബ്രഹ്മഭൂതനും സർവ്വകലാവല്ലഭനുമായിരുന്നു. തിരുവടികളെ സ്മരിക്കുന്നവർക്കു ത്യാഗബുദ്ധിയും സാമർത്ഥ്യവും വർദ്ധിക്കും.

---

"ഒരു വസ്തു സത്തോ അസത്തോ എന്നാരായുമ്പോൾ, ആ വസ്തുവിന്റെ ഒരു ഭാഗം മറ്റൊരു ഭാഗത്തോടു ചേരുന്നതായി കണ്ടു എന്നുവച്ചു് സത്താണെന്നു് നിശ്ചയിക്കുന്നതു് ഒരു വിധത്തിലും ശരിയായിട്ടുള്ളതല്ല. അങ്ങനെ നിശ്ചയിക്കുക എന്നുവച്ചാൽ മരുമരീചികാപ്രവാഹത്തിന്റെ അലകളും, ഒന്നു മറ്റൊന്നിനോടുചേർന്നു കാണുന്നതുകൊണ്ടു് അതിനെയും സത്താണെന്നു നിശ്ചയിക്കാമെന്നുവരും. ഇപ്രകാരം ലോകത്തിന്റെ ഒരുഭാഗം മറ്റൊരുഭാഗത്തോടു ചേരുന്നതായി കണ്ടു എന്നു വച്ചു് ജ്ഞാനികൾ ലോകത്തെ സത്താണെന്നു പറയുകയില്ല."

ശ്രീചട്ടമ്പിസ്വാമികൾ.

# ശ്രീ ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുസ്വാമികളും

പണ്ഡിതമഹോപാദ്ധ്യായശിരോമണി

**കെ. ബാലരാമപ്പണിക്കർ**

[പ്രൗഢപണ്ഡിതനും ചിന്തകനുമായ ലേഖകൻ ശ്രീനാരായണഗുരുസ്വാമികളുടെ ജീവചരിത്രകാരൻകൂടിയാണ്. ചട്ടമ്പിസ്വാമികളും നാരായണഗുരുസ്വാമികളുമായുള്ള ഗുരുശിഷ്യബന്ധത്തെ സംബന്ധിച്ച് അനിഷേധ്യങ്ങളായ പ്രാമാണികരേഖകൾ ഉദ്ധരിച്ചുകൊണ്ടു നടത്തുന്ന വാദം പ്രസ്തുത പ്രശ്നത്തിന് ഒരു അവസാനതീരുമാനംതന്നെ ഉണ്ടാക്കിയിട്ടുണ്ടെന്നു പറയാം.]

പ്രസാ:

വിലമതിക്കത്തക്ക ബഹുമുഖങ്ങളായ നേട്ടങ്ങൾവഴി ഇന്നു വിശ്രുതചരിതരായി വിജയിക്കുന്ന രണ്ടു കേരളീയമഹാസമുദായങ്ങളെ സമുദ്ധരിക്കുവാനും സംയോജിപ്പിക്കുവാനുമായി തിരുവവതാരം ചെയ്തരുളിയ മഹാത്മാക്കളാണ് ശ്രീ ചട്ടമ്പിസ്വാമികളും ശ്രീ നാരായണഗുരുസ്വാമികളും. കേരളീയസമുദായങ്ങൾക്കെന്നല്ല ഭാരതീയസമുദായങ്ങൾക്കുമാത്രമല്ല മനുഷ്യസമുദായത്തിന് ഒന്നാകെ അനുഗ്രാഹകമാംവണ്ണം അവിച്ഛിന്നഗതിപൂണ്ടു പുരോഗമിക്കുന്നവയാണ് തദ്ധർമ്മങ്ങൾ എങ്കിലും അവയുടെ പ്രഥമഫലങ്ങളാണ് ഈ രണ്ടു സമുദായങ്ങളുടേയും ഭൗതികവും ആദ്ധ്യാത്മികവുമായ മണ്ഡലങ്ങളിൽ ഇന്നു നാം കാണുന്ന ഔന്നത്യവും വികാസവുമെന്നതിൽ തർക്കമില്ല. ശ്രീ ചട്ടമ്പിസ്വാമികളുടെ ജീവിതത്തിലും ഗ്രന്ഥങ്ങളിലും സൂക്ഷ്മരൂപത്തിലും ശ്രീനാരായണഗുരുസ്വാമികളുടെ ജീവിതത്തിലും ഗ്രന്ഥങ്ങളിലും സുവികസിതഭാവത്തിലും പ്രകടീകൃതങ്ങളായ വിശിഷ്ടാദർശങ്ങൾ ഭാരതീയ ഭരണഘടനാപ്രമാണത്തിന്റേയും സർവ്വരാഷ്ട്രസാംസ്കാരികസംഘടനയുടേയും ആധാരശിലയായിപ്പോലും പരിണമിച്ചിട്ടുണ്ട്. അതുകൊണ്ട് ശ്രീചട്ടമ്പിസ്വാമികളുടെ ശതവാർഷികം കൊണ്ടാടുന്ന ഈ വേളയിൽ ആ രണ്ടു മഹാത്മാക്കളുടേയും ജീവിതാദർശങ്ങളെ സാമാന്യമായും പരസ്പരബന്ധത്തെ വിശേഷിച്ചും സ്പർശിക്കുന്ന ഒരു അവലോകനം അഭികാമ്യമായിരിക്കുമെന്നതിൽ പക്ഷാന്തരത്തിന് ഇടയില്ലല്ലോ.

ജാതിഭേദവും മതദ്വേഷവുംനിമിത്തം ഇന്നും മനുഷ്യസമുദായം ഭൂമുഖത്ത് ഒട്ടാകെ കഷ്ടതയിൽപ്പെട്ട് ഉഴലുകയാണ്. ലോകാരംഭംമുതൽ മനുഷ്യൻ അനുഭവിച്ചിട്ടുള്ള യാതനകൾക്ക് എല്ലാററിനും കാരണം ഈ ഭേദബുദ്ധികളാണെന്നതിലും സംശയമില്ല. ഭാരതഭൂമിയെ പാരതന്ത്ര്യത്തിൽ ആപതിപ്പിച്ചതു് ഈ ജാതിഭേദവും മതദ്വേഷവും ജനിപ്പിച്ച അനൈകമത്യമായിരുന്നുവെന്നതും പരക്കെ സമ്മതിക്കപ്പെട്ടിട്ടുള്ള ഒരു പരമാർത്ഥമാണ്. ഭ്രാന്താലയമെന്ന് അപഹസിക്കപ്പെടത്തക്കവണ്ണം ഈ ഭേദഭാവനകളും തജ്ജന്യങ്ങളായ അനാചാരങ്ങളും കേരളത്തിൽ ഉഗ്രതയെ പ്രാപിച്ചിരുന്ന ഒരു കാലഘട്ടവുമുണ്ടായിരുന്നു.

ഈ അവസരത്തിലാണ് ശ്രീ ചട്ടമ്പിസ്വാമികളും ശ്രീ നാരായണഗുരുസ്വാമികളും പ്രവൎത്തനമാൎഗ്ഗത്തിൽ എത്തിയതു്. "ജാതിഭേദം മതദ്വേഷമേതുമില്ലാതെ സർവരും സോദരത്വേനവാഴുന്ന" ഒരു ലോകമാണ് ആ മഹാത്മാക്കളുടെ ലക്ഷ്യം. കേരളത്തിലും ഭാരതത്തിലും ലോകത്തിൽ മുഴുവനും ആ ആദൎശം സ്വീകരിക്കപ്പെട്ടാൽമാത്രമേ സാൎവ്വത്രികമായ യോഗക്ഷേമസമ്പത്തി സിദ്ധമാകൂ എന്നും അവർ സിദ്ധാന്തിച്ചു. അതിന്നായി സന്നികൃഷ്ടമായ പരിതഃസ്ഥിതിയെയാണ് ആ ദീൎഘദൎശികൾ ഉപയോഗിച്ചതു്. കേരളീയമഹാസമുദായങ്ങളായ നായന്മാരും ഈഴവരും ഉണൎന്നു് ഉയൎന്നുകഴിഞ്ഞാൽ സഹജങ്ങളായ സാധൎമ്മ്യങ്ങളെ പുരസ്കരിച്ചു് അവർ അന്യോന്യം ലയിച്ചു് ഒരു സമുദായമായിത്തീരുമെന്നു പ്രതീക്ഷിക്കപ്പെട്ടു. നായന്മാരും ഈഴവരും ഒന്നായിത്തീരുന്ന ആ സുമുഹൂൎത്തത്തിൽ അവൎക്കു മുകളിലും താഴെയുമായി നില്ക്കുന്നവരും മററു അവാന്തരഭേദങ്ങളും ആ മഹാജനസമുദായത്തിൽ ലയിച്ചുപോകുമെന്നതിൽ സംശയമില്ല. അങ്ങിനെ ജാതിയില്ലാത്ത ഒരു ഏകീകൃതഹിന്ദുജനത കേരളത്തിൽ രൂപംകൊണ്ടാൽ ആ രൂപവത്കരണത്തിനു സഹായിച്ച സംസ്കാരം മതദ്വേഷത്തെ ഉന്മഥിക്കുമെന്നതും തൎക്കമററ സംഗതിയാണ്. ജാതിഭേദവും മതദ്വേഷവും അററ ആ കേരളീയ സംസ്കാരത്തിൻെറ പ്രവാഹത്തിൽ ഭാരതം ക്രമത്തിൽ ആമജ്ജനം ചെയ്തുപോകുമെന്നു ശ്രീശങ്കരചരിതം തെളിയിക്കുന്നുണ്ടു്. ഭാരതത്തിൽ പരന്നുകിടക്കുന്ന പ്രകാശം ലോകത്തെ മുഴുവൻ അന്ധകാരമകററി രക്ഷിക്കുമെന്നതിലും സംശയിക്കേണ്ടതില്ല. ബുദ്ധൻെറയും ബുദ്ധഭാരതത്തിൻെറയും ചിന്താഗതിയാണ് ഇന്നു ലോകത്തു നിലനില്ക്കുന്ന സുപരിഷ്കൃതങ്ങളായ എല്ലാ മനുഷ്യഭാവനകളുടെയും മാതാവെന്നു നിഷ്പക്ഷമതികളായ ചരിത്രകാരന്മാർ തെളിയിച്ചിട്ടുണ്ടു്. ഇങ്ങനെ ലോകത്തിനു മുഴുവനും സുസ്ഥിതിയും ശാന്തിസമാധാനങ്ങളും അരുളുവാൻപോരുന്നമാൎഗ്ഗങ്ങൾ ആരചിച്ച ആ മഹാത്മാക്കളെ നമുക്കു ലോകഗുരുക്കന്മാരായിത്തന്നെ എണ്ണാവുന്നതാണ്.

കേരളത്തിലെയും ഭാരതത്തിലെയും ജാതിവ്യവസ്ഥകൾക്കും തന്മൂലമുള്ള ആപത്തുകൾക്കും കാരണം ബ്രാഹ്മണാധിപത്യം പുരണ്ട വൎണ്ണസമ്പ്രദായമായിരുന്നു— ആണ് എന്നതു് മറക്കാനും മറയ്ക്കാനും ആകാത്ത ഒരു സത്യമാണ്. രാജ്യം വിദേശാധിപത്യത്തിലാണ്ടുപോയെങ്കിലും ആ ആധിപത്യത്തിൻെറ വിഘടനാപരങ്ങളായ നയതന്ത്രങ്ങളേയും അവിടവിടെ അവശേഷിച്ചിരുന്ന നാട്ടുരാജാക്കന്മാരേയും ആലംബമാക്കിനിന്നുകൊണ്ടു ബ്രാഹ്മണർ സ്വവൎഗ്ഗമേധാവിത്വം സംരക്ഷിച്ചുപോന്നിരുന്നു. ഈ മേധാവിത്വം സ്ഥാപിക്കുവാനുള്ള അടരിൽ തൂലികയാണ് അധികമായി ഉപയോഗിക്കപ്പെട്ടിട്ടുള്ളതു്. അവരിൽ കൈക്കൊണ്ടിരുന്ന മററു ഉപാധികളുടെ കരാളസ്വരൂപം ബുദ്ധമതഗ്രന്ഥങ്ങളിൽ വൎണ്ണിക്കപ്പെട്ടിട്ടുണ്ടു്. ശ്രുതികളും സ്മൃതികളും ഇതിഹാസങ്ങളും പുരാണങ്ങളും കാവ്യങ്ങളുമെല്ലാം ഈ ഉദ്ദേശ്യസാദ്ധ്യത്തിനായി സ്വരൂപഭേദംപൂണ്ടു നിലകൊണ്ടു. സാഹിത്യംവഴി പ്രയോഗിക്കപ്പെട്ട ഈ വിഷം ഹിന്ദുജനതയുടെ മസ്തിഷ്കശക്തിയെ ബാധിച്ചു, വിവേകത്തിനുതന്നെ നാശം വരുത്തിക്കളഞ്ഞു. പ്രയോക്താക്കളേയും ഈ ദോഷം തിരിഞ്ഞു ബാധിക്കാതിരുന്നിട്ടില്ല. ഈ മാരകശക്തിയെ നശിപ്പിച്ചു സനാതനധൎമ്മത്തെ ഉദ്ധരിക്കുവാൻ കഴിഞ്ഞ ദശാബ്ദങ്ങളിൽ ഭാരതത്തിൻെറ പല ഭാഗങ്ങളിലും ശക്തിയേറിയ പ്രവൎത്തനങ്ങൾ നടന്നിട്ടുണ്ടു്. എന്നാൽ കേരളത്തിൽ സംഭവിച്ച പരിവൎത്തനങ്ങൾക്കുള്ളതുപോലെയുള്ള അടുക്കും മുറയും ദോഷങ്ങളെ നിശ്ശേഷം നിൎമ്മാജ്ജനം ചെയ്യാനുള്ള കഴിവും അവയ്ക്കുണ്ടായിട്ടില്ല. സഹ്യാദ്രിക്കു് ഇങ്ങേവശത്തും അങ്ങേവശത്തുമുള്ള അബ്രാഹ്മണഹിന്ദുക്കളുടെ ഇന്ന

ത്തെ നിലപാടുകളുടേയും ആചാരവിചാരങ്ങളുടേയും ഭേദം ആ വസ്തുത തെളിയിക്കുന്നുണ്ട്.

കേരളത്തിൽ ഹിന്ദുമതത്തിലെ ചാതുർവ്വർണ്ണ്യവ്യവസ്ഥയുടെ അകത്തും പുറത്തും നിന്നു മത്സരമേററ രണ്ടു സമുദായങ്ങളാണ് നായന്മാരും ഈഴവരും. ആ മത്സരപ്രകാരങ്ങൾ വേരററുപോയിട്ടില്ലെങ്കിലും അവയുടെ പൂർവ്വകാലചരിത്രം ഇന്നത്തെ തലമുറയ്ക്കു് ഒരു കെട്ടുകഥയായി തോന്നത്തക്കവണ്ണം അതിനു മാററം സംഭവിച്ചിട്ടുണ്ട്. തൊട്ടുകൂടായ്മ, തീണ്ടിക്കൂടായ്മ മുതലായ അനാചാരങ്ങളിൽപ്പെട്ട ഈഴവർ മുതലായ വർഗ്ഗക്കാരുടെ വളർച്ചതന്നെ വളരെക്കാലത്തേയ്ക്കു് പ്രതിബന്ധിക്കപ്പെട്ടിരുന്ന വഴിയേനടക്കുവാനും വിദ്യാഭ്യാസം ചെയ്യുവാനും സാധിക്കാത്ത ആ ഭയങ്കരസ്ഥിതിയെപ്പററി ഓർക്കുമ്പോൾ നടുക്കം തോന്നുന്നുണ്ട്. എന്നാൽ നായന്മാരുടെ സ്ഥിതിക്ക് ഈവട്ടങ്ങളായ അധഃപതനങ്ങൾ സംഭവിച്ചിരുന്നില്ല. വർണ്ണബാധയിൽപ്പെട്ട് അവരുടെ പൂർവ്വികമഹത്വങ്ങൾ നഷ്ടപ്പെട്ടുപോയെങ്കിലും രാജാക്കന്മാരോടും ബ്രാഹ്മണരോടുമുള്ള ബന്ധംകൊണ്ടു പല മേന്മകളും അവർക്ക് പുലർത്തിപ്പോരുവാൻ കഴിഞ്ഞു. കേരളത്തിലെ ബ്രാഹ്മണർ ചാതുർവ്വർണ്ണ്യത്തിൻേറയും സ്വവർഗ്ഗമേധാവിത്വത്തിൻേറയും പുറംകോട്ടയായിട്ടാണു നായന്മാരെ ഉപയോഗിച്ചതു്. ഈ മേധാവിത്വത്തിനും വ്യവസ്ഥിതിക്കും മാററംവരാതെ നായന്മാർക്കോ, നായന്മാർക്കുമാററംവരാതെ ഈഴവർ മുതലായ മററു വർഗ്ഗക്കാർക്കോ സാംസ്കാരികമായ ഉന്നതി വരികയില്ലെന്നു ശ്രീ ചട്ടമ്പി സ്വാമികൾ കണ്ടു. ലോകാനുഗ്രഹതത്പരനായ ആ മഹാത്മാവു് അരയും തലയും മുറുക്കി അടക്കളത്തിലേക്കിറങ്ങി. തൂലികായുധംമൂലം വന്നുചേന്ന വിപത്തിനെ പരിഹരിക്കുവാൻ അവിടുന്നു തൂലികായുധം തന്നെ പ്രയോഗിച്ചു. "പ്രാചീനമലയാളം" "വേദാധികാരനിരൂപണം" എന്നു രണ്ടു മഹാഗ്രന്ഥങ്ങൾ വിരചിതങ്ങളായി. കേരളത്തേയും ചാതുർവ്വർണ്ണ്യത്തേയും കുറിച്ചു കെട്ടിച്ചമയ്ക്കപ്പെട്ടിരുന്ന ദുർവ്യാഖ്യാനങ്ങൾ ഒന്നോടെ ചുവടിളക്കി നിലംപതിപ്പിച്ചു. നായന്മാർ വർണ്ണശൃംഖല പൊട്ടിച്ചു ദൂരെ എറിഞ്ഞു. അവർ കേരളത്തിൻെറ ജന്മാവകാശികളും സംസ്കാരാവകാശികളുമൊന്നാമത്തെ ജനത എന്നനില സ്വീകരിച്ചു. അതിഗംഭീരമായ ഒരു വ്യതിയാനമാണ് ഇതെന്നതിൽ സംശയമില്ല. പ്രാചീനമലയാളം എന്ന ഗ്രന്ഥത്തിൻെറ നൂററിപ്പത്തുണ്ടാംപേജിൽ സ്വാമികൾതന്നെ ഗ്രന്ഥരചനോദ്ദേശ്യം വെളിവാക്കിയിട്ടുണ്ട്.

"ചതുർവ്വിധവിഭാഗത്തെ അടിസ്ഥാന' മാക്കിക്കൊണ്ടാണ് മലയാളി നായർവർഗ്ഗത്തിൽ ശൂദ്രശബ്ദാരോപണം ചെയ്തിട്ടുള്ളതു്. ഈ ആരോപണം അവർക്ക് വലുതായ നാശത്തെ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. ഇതുകാരണം ജനസമൂഹത്തിനു അതിമൂഢത, ധനനാശം, അലസത, ദാരിദ്ര്യം, മിത്രദ്രോഹം, കുടുംബകലഹം, സ്വജനദ്വേഷം, അപമര്യാദ, ദുരാചാരം, ഭൃത്യവൃത്തി, ധർമ്മഭ്രംശം, കർമ്മലോപം, അനാസ്തിക്യം ഇതുകൾ വർദ്ധിച്ചു നിലനിന്നു് ആകെപ്പാടെ ഇവർ ദുരിതരൂപികളായി പരജനപരിഹാസത്തിനും ഇഹലോകപരലോകങ്ങളിൽ നരകാനുഭൂതിക്കും പാത്രീഭവിച്ചുകൊണ്ടിരിക്കുന്നു. ഈ ആപത്തിൽനിന്നും രക്ഷപ്പെടണമെങ്കിൽ ഒന്നാമതായിട്ടു സകല ദോഷങ്ങൾക്കും ബീജമായ ഈ ദുർവ്യവസ്ഥയിൽ നിന്നും ഒഴിയണം. അപ്രകാരം ഒഴിയണമെങ്കിൽ ജനസമൂഹത്തിൽ വളരെക്കാലമായി വേരുറച്ചുകിടക്കുന്ന തെററിദ്ധാരണ നിശ്ശേഷം നശിക്കണം. അങ്ങനെ നശിക്കണമെങ്കിൽ ഋഷീശ്വരന്മാരാൽ സ്മൃതിമൂലം ഏപ്പെടുത്തപ്പെട്ട ശരിയായ രീതികളേയും കെട്ടതലിനെ വർദ്ധിപ്പിച്ചു മയക്കിക്കൊണ്ടിരിക്കുന്ന ദുർവ്യവസ്ഥാരീതികളേയും ശരിയായിത്തന്നെ മുഴുവനും അറിയണം.

ആയതു കഴിച്ചെങ്കിലേ മററുള്ള ഔഷധങ്ങൾ ഫലിക്കൂ—"

മുൻചൊന്നവിധം കെട്ടതലിനെ വർദ്ധിപ്പിച്ചു സമുദായത്തെ മയക്കിക്കൊണ്ടിരിക്കുന്ന ദുർവ്യവസ്ഥാരീതികളെ നശിപ്പിക്കുവാനും ഋഷീശ്വരന്മാർ ഏർപ്പെടുത്തിയിട്ടുള്ള ശരിയായ രീതികളെ ഗ്രഹിപ്പിക്കുവാനും പിന്നേയും ശ്രീ ചട്ടമ്പിസ്വാമികൾ തുടർന്നുതന്നെ പരിശ്രമിച്ചുകൊണ്ടിരുന്നു. "അദ്വൈതചിന്താപദ്ധതി" "ജന്തുകാരുണ്യനിരൂപണം" "ചിദാകാശലയം" "അദ്വൈതപഞ്ജരം" "സർവ്വമതസാമരസ്യം" "ആദിഭാഷ" മുതലായ ഗ്രന്ഥങ്ങൾ ഈ ഉദ്ദേശ്യനിർവ്വഹണത്തിന്നായി രചിക്കപ്പെട്ടിട്ടുള്ളവയാണ്. പ്രാചീനമലയാളത്തിൽ "നായർസമുദായ"ത്തെ പ്രത്യേകം പരാമർശിച്ചിട്ടുണ്ടെങ്കിലും മററു ഗ്രന്ഥങ്ങൾ എല്ലാംതന്നെ അദ്വിജന്മാരായ ഹിന്ദുജനതയ്ക്കു പൊതുവിൽ യോഗക്ഷേമം ഉണ്ടാകുമാറാണ് രചിക്കപ്പെട്ടിട്ടുള്ളതു്. ഹിന്ദുമതത്തെ നിന്ദിച്ചുകൊണ്ടു ഹിന്ദുമതസ്ഥരെ പരിവർത്തനം ചെയ്തുവന്ന ക്രിസ്തുമതത്തേയും സ്വാമികൾ എതിർത്തിട്ടുണ്ടു്. ആ എതിർപ്പാണു ക്രിസ്തുമതഖണ്ഡനമെന്ന പേരിൽ ഒരു പുസ്തകമായി രൂപംകൊണ്ടതു്.

ഇങ്ങനെ ബ്രാഹ്മണമേധാവിത്വം പൂണ്ട ചാതുർവ്വർണ്ണ്യവ്യവസ്ഥയുടെ നെട്ടംകോട്ട ശിഥിലമായ അവസരത്തിലാണ് അരുവിപ്പുറത്തു തപോനിഷ്ഠനായിരുന്ന ശ്രീനാരായണഗുരുസ്വാമികൾ രംഗപ്രവേശംചെയ്തതു്.

"മനുഷ്യാണാം മനുഷ്യത്വം
ജാതിർഗ്ഗോത്വം ഗവാം യഥാ;
ന ബ്രാഹ്മണാദിരസ്യൈവം
ഹാ തത്ത്വം വേത്തി കോപി ന"

എന്നായിരുന്നു ശ്രീനാരായണഗുരുസ്വാമികളുടെ സിദ്ധാന്തം.

"പുണർന്നുപെറുമെല്ലാമൊരിനമാം പുണരാത്തതു്
ഇനമല്ലിനമാമിങ്ങൊരിണയാണൊന്നോർത്തു കാണ്മതും."

"ഇനമാണെന്നടൽതാൻതന്നെ-
യിനമേതെന്നുചൊൽകയാൽ
ഇനമേതെന്നു കേൾക്കില്ല
നിനവും കണ്ണുമുള്ളവർ."

"പേരൂരു,തൊഴിലിമ്മൂന്നും
പോരുമാമതു കേൾക്കുക.
ആരുനീയെന്നു കേൾക്കേണ്ട
നേരുമെ തന്നെ ചൊൽകയാൽ"

എന്നിങ്ങനെ സ്വസിദ്ധാന്തസ്ഥാപനം ചെയ്ത ശ്രീനാരായണഗുരുവിനെ എതിർക്കുവാൻ ആരും സമർത്ഥരായില്ല, സന്നദ്ധരായുമില്ല. എതിർപ്പു സവർണ്ണപക്ഷത്തുനിന്നുമായിരുന്നു വരേണ്ടതു്. കേരളീയസവർണ്ണശക്തിയുടെ ശക്തികേന്ദ്രമായ നായർസമുദായംതന്നെ ഒരുമട്ടിൽ ജാതിധ്വംസകരായി പരിവർത്തനംചെയ്യപ്പെട്ടിരുന്നതിനാൽ അവർ ഏറിയകൂറും ശ്രീനാരായണസിദ്ധാന്തത്തെ അംഗീകരിക്കുകയാണു ചെയ്തതു്. ഈഴവർ മുതലായവർക്കു് അതിനുശേഷവും അല്പാല്പം എതിരുകൾ ജാതിയുടെ പേരിൽ നായന്മാരിൽനിന്നു ഉണ്ടായതായി വിരുദ്ധവാദികൾക്കു എടുത്തുകാണിക്കുവാൻ കഴിഞ്ഞു എന്നു വരുമെങ്കിലും ശ്രീനാരായണഗുരുവിനെ നായർസമുദായമോ അതിലെ ഒരു വ്യക്തിയെങ്കിലുമോ എതിർത്തതായി പറയുവാൻ കഴിയുന്നതല്ല. നേരേമറിച്ചു് നായന്മാരിൽ അനേകംപേർ ശ്രീനാരായണഗുരുവിന്റെ ശിഷ്യത്വം സ്വീകരിക്കുകയും ഗുരുവിന്റെ ആദർശത്തെ നടപ്പിൽ വരുത്തുവാൻ അക്ഷീണം പരിശ്രമിക്കുകയും ചെയ്തുവരുന്നുണ്ടു്. ഈ ഒരു നില കൈവരുത്തിയതു് ശ്രീ ചട്ടമ്പിസ്വാമികൾതന്നെയായിരുന്നു. അതേ, കേരളത്തിൽ ഇത്ര വേഗം ശ്രീനാരായണസിദ്ധാന്തങ്ങൾക്കു പ്രചാരം വരുത്തുവാൻ ഈഴവരോടും ജാതികൃതങ്ങളായ അവശതകൾ അനുഭവിക്കുന്ന മററു സമുദായക്കാരോടുമൊപ്പം നായന്മാരും സന്നദ്ധരാകുവാൻ കാരണം ശ്രീ ചട്ടമ്പിസ്വാമികളായിരുന്നു എന്നതിൽ എനിക്കു് ലേശവും സംശയം തോന്നുന്നില്ല.

ശ്രീനാരായണസിദ്ധാന്തങ്ങൾ അവിടെ അവസാനിക്കുന്നില്ല. ഗുരുസ്വാമികൾ അരുവിപ്പുറം മുതലായ അനേകം ക്ഷേത്രങ്ങൾ സ്ഥാപിക്കുകയും സ്ഥാപിപ്പിക്കുകയും ചെയ്തശേഷം അവിടെ എല്ലാവർക്കും ഭേദബുദ്ധിയില്ലാതെ കടന്നു ആരാധിക്കുവാൻ അവസരംനൽകി. അരുവിപ്പുറത്തും വക്കലയിലും ആലുവായിലും പാഠശാലകളും മഠങ്ങളും ഏർപ്പെടുത്തി അവിടെ സംസ്കൃതഭാഷയും വേദാദികളും പഠിക്കുവാനും പഠിപ്പിക്കുവാനും സൗകര്യം ഉണ്ടാക്കി. ഈ പ്രവൎത്തനങ്ങളിൽനിന്നും മാറെറാലിക്കൊണ്ട ആശയം "വേദങ്ങൾ പഠിക്കുക, പഠിപ്പിക്കുക, ക്ഷേത്രങ്ങളിൽ പ്രതിഷ്ഠയും പൂജാദികളും നടത്തുക, നടത്തിക്കുക എന്നിങ്ങനെ ഒരു ഹിന്ദുമതസ്ഥനുള്ള എല്ലാ അധികാരാവകാശങ്ങളും ഹിന്ദുമതം വിശ്വസിക്കുന്ന ഏതൊരാൾക്കും ഉണ്ടായിരിക്കണം" എന്നായിരുന്നു. ക്ഷേത്രപ്രവേശനം കിട്ടിയിട്ട് പതിനാറു വർഷവും, ഇൻഡ്യയ്ക്കു സ്വാതന്ത്ര്യം കിട്ടിയിട്ടു നാലു വർഷവും കഴിഞ്ഞിട്ടും ഈ ആശയം പൂൎണ്ണമായി നടപ്പിൽവന്നിട്ടില്ലെങ്കിലും സാൎവ്വത്രികമായ അംഗീകാരം അതിനു സംസിദ്ധമായിട്ടുണ്ട് എന്നു നമുക്ക് നിസ്സന്ദേഹം പറയാം. ശ്രീനാരായണസന്ദേശം അവിടെയും അവസാനിക്കുന്നില്ല. ദുഃഖനിമഗ്നരായ ലോകരെ ഒന്നാകെ അഭിമുഖീകരിച്ചുകൊണ്ട് ആ ഗംഭീരനിനദം പിന്നെയും ഉയരുകയാണ്—"ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന് ഒരു യോനി ഒരാകാരം ഒരുഭേദവുമില്ലിതിൽ" എന്ന്. ആയിരമായിരം വിഭാഗങ്ങളിലും ഉപവിഭാഗങ്ങളിലുംപെട്ടു നട്ടംതിരിയുന്ന ബ്രാഹ്മണനും അബ്രാഹ്മണനും ഹിന്ദുവിനും അഹിന്ദുവിനും ഭാരതീയനും അഭാരതീയനും ഒരുപോലെ ആശ്വാസമരുളുവാൻപോരുന്ന ഈ സാൎവ്വലൌകികസൗഭ്രാത്രമന്ത്രത്തിൻെറ പീഠികകളാണ് "വേദാധികാരനിരൂപണം" "സൎവ്വമതസാമരസ്യം" മുതലായ ശ്രീ ചട്ടമ്പിസ്വാമികളുടെ കൃതികളെന്നാണ് എൻെറ പക്ഷം.

ശ്രീ ചട്ടമ്പിസ്വാമികളുടേയും ശ്രീനാരായണഗുരുസ്വാമികളുടേയും ആദൎശങ്ങളേയും ആശയവിശേഷങ്ങളേയും നാം ഇവിടെ സാമാന്യമായി പരാമൎശിച്ചുകഴിഞ്ഞു. അടുത്തതായി ആ മഹാത്മാക്കൾക്ക് ഉണ്ടായിരുന്ന പരസ്പരബന്ധത്തെപ്പററി ചിന്തിക്കാം.

"നാനാശാസ്ത്രകലാവിശേഷവിലസദ്വിജ്ഞാനവിഖ്യാതിഭാക്..."

പ്രത്യഗ്രശങ്കരൻ
പരമഭട്ടാരകവിദ്യാധിരാജൻ
സവദൎശനതന്ത്രസ്വതന്ത്രൻ
കേരളവിജ്ഞാനസൂൎയ്യൻ
വിജ്ഞാനാംഭോനിധി
സകലകലാവല്ലഭൻ
യതിരാട്
നിഗമമൂൎത്തി
യതിപുംഗവൻ
വിശൈ്വകവന്ദ്യൻ
യോഗീശ്വരൻ

എന്നിങ്ങനെ ബഹുജനോപസ്തുതനായിരുന്ന ശ്രീ ചട്ടമ്പിസ്വാമികൾ കൊല്ലവർഷം ആയിരത്തിഇരുപത്തിൻെ പതാമാണ്ടു് തിരുവനന്തപുരം നഗരത്തിനു വടക്കുവശമുള്ള കൊല്ലൂർ ഗ്രാമത്തിൽ ജനിച്ചു. ആയിരത്തിതൊണ്ണൂററിയൊൻപതാമാണ്ടു് കരുനാഗപ്പള്ളിൽ പന്മനവച്ച്, 70 വഷങ്ങൾ ജീവിച്ചിരുന്നശേഷം അവിടുന്ന് മഹാസമാധിപ്രാപിച്ചു.

"ആരായുകിലന്ധതമൊഴിച്ചാദിമഹസ്സിൽ
നേരാംവഴികാട്ടും ഗുരുവല്ലോ പരദൈവം;
ആരാധ്യനതോൎത്തീടുകിൽ ഞങ്ങൾക്കവിടുന്നാം......"

"നമോ ഭഗവതേ നിത്യ-
ശുദ്ധമുക്തമഹാത്മനേ
നാരായണയതീന്ദ്രായ
തസ്മൈ ശ്രീ ഗുരവേ നമഃ"

"കാണാംപൊരുളൈക്കരുതാളുമൈയ്യോരുളൈക്കരുതി പ്പേണംപെരിയർ പെരിയാറനെപ്പെയർപാററവരാം നാണകുരു—"

എന്നിങ്ങനെ ജനങ്ങളാൽ സംസ്തുതനായ ശ്രീ നാരായണഗുരുസ്വാമികൾ കൊല്ലവർഷം ആയിരത്തിമുപ്പത്തിരണ്ടിൽ തിരുവനന്തപുരംനഗരത്തിനടുത്തുള്ള ചെമ്പഴന്തി ഗ്രാമത്തിൽ ജനിച്ചു. അവിടുന്നു് 72 വർഷങ്ങൾ ജീവിച്ചിരുന്നശേഷം ആയിരത്തിയൊരുന്നൂററിനാലിൽ വക്കല ശിവഗിരിമഠത്തിൽവെച്ചു് മഹാസമാധി അടഞ്ഞു. ശ്രീനാരായണഗുരുസ്വാമികളേക്കാൾ മൂന്നു വർഷം മുമ്പേ ജന്മമാന്ന ശ്രീ ചട്ടമ്പിസ്വാമികൾ അഞ്ചുവർഷം മുമ്പു സമാധിപ്രാപിച്ചെങ്കിലും ഏതാണ്ടു സമാനായുസ്സുകളായ ആ മഹാത്മാക്കൾ അറുപത്തിയേഴ് വർഷം ഈ കേരളക്കരയിൽ ഒരുമിച്ചു ജീവിച്ചിരുന്നുവെന്നു കാണുന്നു. ഈ കാലഘട്ടത്തിൽ അവക്തമ്മിൽ എന്തെങ്കിലും വേഴ്ച ഉണ്ടായിട്ടുണ്ടോ, ഉണ്ടായെങ്കിൽ ആ വേഴ്ചയുടെ സ്വരൂപം എന്തായിരുന്നു?എന്നു പരിചിന്തിക്കേണ്ടതായിട്ടുണ്ടു്.

ആയിരത്തിഅൻപത്തിഏഴാമാണ്ടാണു് ശ്രീനാരായണഗുരുസ്വാമികൾ വിദ്യാഭ്യാസം കഴിഞ്ഞു വാരണപ്പള്ളിയിൽ നിന്നും മടങ്ങി സ്വഗൃഹത്തിൽഎത്തിയതു്. അന്നു ഗുരുസ്വാമികൾക്കു് ഇരുപത്തിഅഞ്ചുവയസ്സു കഴിഞ്ഞിരുന്നു. രണ്ടുമൂന്നു വർഷം അദ്ദേഹം കടയ്ക്കാവൂർ, അഞ്ചുതെങ്ങു മുതലായ സ്ഥലങ്ങളിൽ അദ്ധ്യാപകനായിരുന്നിട്ടുണ്ടു്. ഇരുപത്തിഎട്ടാമത്തെ വയസ്സിലാണു് അദ്ദേഹത്തെ മാതാപിതാക്കൾ ഒരു വിവാഹബന്ധത്തിലേപ്പെടുത്തുവാൻ ശ്രമംനടത്തിയതു്. ഈ അവസരത്തിൽ ഗുരുസ്വാമികൾ പ്രവ്രജ്യ സ്വീകരിച്ചു് ഗൃഹത്തേയും ബന്ധുക്കളേയും ഉപേക്ഷിച്ചു പുറത്തുപോന്നു. ആദ്ധ്യാത്മികതൃഷ്ണയുടെ ശാന്തിക്കായി സഞ്ചരിച്ച ശ്രീനാരായണഗുരുസ്വാമികൾ ആദ്യമായി കണ്ടുമുട്ടിയതു് ആതേ മാർഗ്ഗത്തിൽതന്നെ നേരത്തെ സഞ്ചാരം തുടങ്ങിയ ശ്രീചട്ടമ്പിസ്വാമികളെ ആയിരുന്നു എന്നു് എല്ലാ ജീവചരിത്രകാരന്മാരും സമ്മതിക്കുന്നു. അന്നു് ശ്രീചട്ടമ്പിസ്വാമികൾക്കു മുപ്പത്തിഒന്നുവയസ്സു് ഉണ്ടായിരുന്നു എന്നു മാത്രമല്ല, പല ആത്മജ്ഞാനികളുടെ ഉപദേശവും അനുഗ്രഹവും സിദ്ധിച്ച ഒരു കൃതാർത്ഥൻകൂടിആയിരുന്നു അവിടുന്നു് എന്നു് കാണുന്നുണ്ടു്. ഈ വേഴ്ച മൂന്നുവർഷം അതായതു് ആയിരത്തിയറുപത്തിമൂന്നിൽ അരുവിപ്പുറം ക്ഷേത്രപ്രതിഷ്ഠ നടക്കുന്നതിനുമുമ്പുവരെ അവിഛിന്നമായി നിലനിന്നിരുന്നു. "അടവീമയമരുവിപ്പുറം ഞങ്ങളൊന്നിച്ചുടനംചെയ്തിരുന്ന കാലത്തു കണ്ടതല്ലേ" എന്നു ശ്രീചട്ടമ്പിസ്വാമികൾ സരസകവി മൂലൂരിനോടു പ്രസ്താവിച്ചതായി അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നു. ഈ മൂന്നു വർഷങ്ങൾ തത്ത്വോപദേശഗ്രഹണത്തിനും യോഗപരിശീലനത്തിനും തപോവൃത്തിക്കുമായിട്ടാണു് ശ്രീനാരായണഗുരുസ്വാമികൾ ചെലവാക്കിയിട്ടുള്ളതെന്നും ചരിത്രകാരന്മാർ സമ്മതിച്ചിട്ടുള്ള വസ്തുതയാണു്. എന്നാൽ അക്കാലത്തെ സന്തതസഹചാരിയായിരുന്ന ശ്രീചട്ടമ്പിസ്വാമികളോടുള്ള അദ്ദേഹത്തിന്റെ ബന്ധം എന്തായിരുന്നു എന്നു് ഇനിയും വിശദീകരിക്കേണ്ടതായിട്ടിരിക്കുന്നു.

പരിവ്രജ്യ സ്വീകരിച്ചു് ആത്മതത്ത്വാന്വേഷകനായി പുറപ്പെട്ട സ്വതേ വിനീതനും ജിജ്ഞാസുവുമായ ശ്രീനാരായണഗുരുസ്വാമികൾ അതേ മാർഗ്ഗത്തിൽ കൃതപ്രതിഷ്ഠനും തന്നേക്കാൾ അഞ്ചുവയസ്സു മൂപ്പുള്ള ആളുമായ ശ്രീചട്ടമ്പിസ്വാമികളെ എങ്ങിനെ സ്വീകരിച്ചു എന്ന കാര്യത്തിൽ ഈ നാട്ടിലെ—കേരളത്തിലെ സാമാന്യജനങ്ങൾക്കു യാതൊരു സന്ദേഹവുമില്ല. അവരെല്ലാം ശ്രീചട്ടമ്പിസ്വാമികളെ ശ്രീനാരായണഗുരുസ്വാമികളുടെ ഗുരുവായിട്ടുതന്നെയാണു് അറിയുന്നതു്. എന്നാൽ ചില ചരിത്രകാരന്മാരും അവരെ പിൻതുടരുന്ന



ശ്രീ നിഷ്കളാനന്ദസ്വാമികൾ
(ശ്രീ ചട്ടമ്പിസ്വാമികളുടെ ഒരു ഭക്തനായ ഈ സ്വാമികൾ
പുന്നക്കുളത്താശ്രമത്തിൽ  വിശ്രമിക്കുന്നു)

മററു് ഏതാനും ചിലരും ഇതിൽ വിരുദ്ധാഭിപ്രായക്കാരായിട്ടാണു് കാണപ്പെടുന്നതു്. ശ്രീനാരായണഗുരുസ്വാമികളെ ആത്മജ്ഞാനിയും യോഗിയുമായ തൈക്കാട്ടു് അയ്യാവിന്റെ അടുക്കലേയ്ക്കു കൂട്ടിക്കൊണ്ടു പോകുകയും ഉപദിഷ്ടങ്ങളായ യോഗമുറകളെ ചട്ടമ്പിസ്വാമികൾ അയ്യാവിന്റെ പൂർവ്വശിഷ്യനെന്നുള്ള നിലയിൽ ശ്രീനാരായണഗുരുസ്വാമികൾക്കു് വിശദീകരിച്ചുകൊടുക്കുകയും മാത്രമേ ചെയ്തിട്ടുള്ളു എന്നാണു് അവരുടെ പക്ഷം. പക്ഷേ ഈ വിശദീകരണങ്ങളിൽതന്നെ ശ്രീചട്ടമ്പിസ്വാമികളും ശ്രീനാരായണന്റെ ഗുരുവായിരുന്നു എന്നു തെളിയുന്നുണ്ടു്. "കോ ഗുരുരധിഗതതത്വഃ ശിഷ്യഹിതായോദ്യതഃ സതതം" എന്ന ശങ്കരമതപ്രകാരമുള്ള ഗുരുലക്ഷണം ശ്രീചട്ടമ്പിസ്വാമിയിൽ പ്രകടമാകുന്നുണ്ടു്. മുപ്പത്തിഒന്നുവയസ്സു കഴിഞ്ഞിരുന്ന ശ്രീചട്ടമ്പിസ്വാമികൾ അന്നു് അധിഗതതത്വനായിരുന്നു എന്നു് അദ്ദേഹത്തിന്റെ ജീവചരിത്രകാരന്മാർ ഒരുപോലെ രേഖപ്പെടുത്തിയിട്ടുമുണ്ടു്. അയ്യാവിന്റെ അടുക്കലേക്കു കൂട്ടിക്കൊണ്ടുപോകുക, ഉപദിഷ്ടങ്ങളായ യോഗമുറകളെ വിശദീകരിച്ചുകൊടുക്കുക മുതലായവ ശ്രീനാരായണഗുരുവിനു് അക്കാലത്തു് അത്യന്തം അനുഗ്രഹകരങ്ങളും ഇഷ്ടങ്ങളുമായിരുന്നിരിക്കുമെന്നതിലും സംശയിക്കാനില്ല. ഇങ്ങനെ ഉപദേശപരനായിരുന്നു സഹായിച്ച ശ്രീചട്ടമ്പിസ്വാമികളെ ശ്രീനാരായണഗുരുസ്വാമികളുടെ ഗുരുവെന്നല്ലാതെ പിന്നെ എന്തു പേരിലാണു് വ്യവഹരിക്കേണ്ടതു് എന്നു് എനിക്കു മനസ്സിലാകുന്നില്ല.

ശ്രീനാരായണഗുരുതന്നെ സ്വന്തം വാക്യങ്ങളിൽ ശ്രീചട്ടമ്പിസ്വാമികളുമായി അവിടത്തേക്കുള്ള ബന്ധമെന്തെന്നു സ്പഷ്ടമാക്കിയിട്ടുണ്ടു്. "നവമഞ്ജരി" എന്ന ആദ്യകാലകൃതിയിൽ,

> "ശിഷ്ടനാമ ഗുരോരാജ്ഞാം
> കരോമി ശിരസാ വഹൻ.
> നവമഞ്ജരികാം ശുദ്ധീ-
> കർത്തുമർഹന്തി കോവിദാഃ"

എന്നിങ്ങനെ ശ്രീചട്ടമ്പിസ്വാമികളെ ശിഷ്ടനാമഗുരുശബ്ദംകൊണ്ടുതന്നെ സാദരം പരാമർശിച്ചിരിക്കുന്നു. അതുപോലെതന്നെ ശ്രീചട്ടമ്പിസ്വാമികളുടെ മഹാസമാധിപ്രമാണിച്ചു് ശ്രീനാരായണഗുരു എഴുതിയ ശ്ലോകങ്ങളിലും "സദ്ഗുരു"ശബ്ദപ്രയോഗം ഉണ്ടു്. ശ്രീചട്ടമ്പിസ്വാമികൾ തന്റെ ഗുരുവായിരുന്നെങ്കിൽ "മദ്ഗുരു" എന്നു പ്രയോഗിക്കാതെ "സദ്ഗുരു" എന്നു് എന്തുകൊണ്ടു പ്രയോഗിച്ചു എന്നു ചിലർ ചോദിക്കുന്നു. സദ്ഗുരുപദത്തിനു് ഉത്തമനായ ഗുരു എന്നും സജ്ജനങ്ങളുടെ ഗുരുവെന്നും അർത്ഥം പറയാം. ഉത്തമനായ ഗുരുവെന്ന അർത്ഥത്തിൽ ആരുടെ സദ്ഗുരുവെന്നു ചോദ്യമുദിച്ചാൽ പ്രത്യേകമൊന്നു നിർദ്ദേശിക്കപ്പെടാത്തതിനാൽ വക്താവിന്റെ സദ്ഗുരു എന്നുതന്നെ വന്നുചേരും. അതായതു് എനിക്കു് അനേകം ഗുരുക്കന്മാരുണ്ടു്; അവരിൽ ഉത്തമനായ ഗുരുവാണു് ശ്രീചട്ടമ്പിസ്വാമികൾ എന്നു് അദ്ദേഹം വിവക്ഷിച്ചിരിക്കുന്നതായി സിദ്ധിക്കും. സദ്ഗുരുപദത്തിനു് സജ്ജനങ്ങളുടെ ഗുരുവെന്നു് അർത്ഥം നൽകുന്നപക്ഷം ആ സദ്ഗുരുവിനെ ഗുരുവായി ആദരിക്കാത്തവർ വിവേകികളിൽ ആരെങ്കിലുമുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. വിശേഷിച്ചും ആ ശ്ലോകങ്ങളിൽകാണുന്ന "സർവ്വജ്ഞൻ" "മഹാപ്രഭു" എന്നീ പദപ്രയോഗങ്ങൾ ശ്രീനാരായണഗുരുവിനു് ശ്രീചട്ടമ്പിസ്വാമികളുടെ നേരേയുള്ള അനന്യസാധാരണമായ ആദരാതിശയത്തേയാണു് സൂചിപ്പിക്കുന്നതു്. ശ്രീബുദ്ധനേയും ശ്രീശങ്കരനേയും ഒഴിച്ചാൽ സർവ്വജ്ഞപദംകൊണ്ടു് ഉപശ്ലോകിക്കപ്പെടാവുന്ന യോഗ്യന്മാരെ ചരിത്രം അറിയുന്നില്ല. സത്യവാക്കായ ഭഗവാൻ ശ്രീനാരായണഗുരുദേവൻ പറയുന്നു വിദ്യാധിരാജപരമഭട്ടാരക ശ്രീചട്ടമ്പിസ്വാമികൾ സർവ്വജ്ഞനാണെന്നു്. ചരിത്രത്തിനു മൂന്നാമ

തൊരു സർവ്വജ്ഞനെ അങ്ഗീകരിക്കാതിരിക്കുവാൻ ഇനി സാദ്ധ്യമല്ല. ഇങ്ങനെ സ്വദൃഷ്ടിയിൽ സർവ്വജ്ഞനും മഹാപ്രഭുവും സദ്ഗുരുവുമായ ആ മഹാനെ ശ്രീനാരായണഗുരു സ്വഗുരുവായിത്തന്നെ കരുതി ആരാധിച്ചിരിക്കണമെന്നു കരുതുന്നതിൽ ഒരു പിശകും ഞാൻ കാണുന്നില്ല.

ശ്രീ ചട്ടമ്പിസ്വാമികളും ശ്രീ നാരായണഗുരുസ്വാമികളെ സ്വന്തം ശിഷ്യനായി ഗണിച്ചിരുന്നു എന്നതിനു രേഖകൾ ഉണ്ട്. ആയിരത്തിതൊണ്ണൂററിരണ്ടാമാണ്ട് ശ്രീ നീലകണ്ഠതീർത്ഥസ്വാമികൾ പ്രസിദ്ധീകരിച്ച "ദേവാർച്ചാപദ്ധതി" എന്ന ഗ്രന്ഥത്തിന് ശ്രീ ചട്ടമ്പിസ്വാമികൾ ഒരു ഉപോദ്ഘാതം എഴുതിയിട്ടുണ്ട്. അതിൽ "യോഗജ്ഞാനപാരംഗമതയ്ക്കു — യോഗജ്ഞാനപ്രമേയങ്ങളെ സംപ്രദായരീത്യാ ഗ്രഹിക്കുകയും പരിശീലിക്കുകയും ചെയ്ത് ആരൂഢപദത്തിലെത്തുന്നതിനു അനേക സംവത്സരക്കാലം എന്നോടുകൂടി വസിച്ചിട്ടുള്ള എന്റെ പ്രഥമശിഷ്യൻ നാണുഗുരു" എന്നു പ്രസ്താവിച്ചിരിക്കുന്നു. അതുപോലെ ആയിരത്തി എൺപത്തിഎട്ടിൽ ശ്രീ ചട്ടമ്പിസ്വാമികൾ ശ്രീ ബ്രഹ്മാനന്ദസ്വാമികളുടെ ശിഷ്യന്മാക്കു അയച്ച ഒരു കത്തിലും "ഞാനും മുൻപു് യോഗജ്ഞാനവിഷയത്തിൽ എന്റെ ശിഷ്യനായിരുന്ന നാണുഗുരുസ്വാമിയും" എന്നു പ്രസ്താവിച്ചിട്ടുണ്ട്. ശ്രീനാരായണഗുരു ജീവിച്ചിരുന്ന കാലത്തു അവിടത്തെ സർവ്വജ്ഞനും സദ്ഗുരുവുമായ ശിശുനാമഗുരു ചെയ്ത പ്രസ്താവങ്ങൾ തികച്ചും വസ്തുസ്ഥിതികഥനങ്ങളായിരുന്നുവെന്നേ വിവേകികൾക്കു ഗ്രഹിക്കുവാൻ കഴിയൂ.

ശ്രീ ചട്ടമ്പിസ്വാമികൾ മഹാസമാധി അടഞ്ഞ കാലത്തു് അവിടത്തെ ഗൃഹസ്ഥശിഷ്യന്മാരിൽ അഗ്രേസരനും അന്ത്യകാലശുശ്രൂഷ നടത്തി അവിടത്തെ പ്രത്യേകാനുഗ്രഹത്തിനു പാത്രമാകുവാൻ ഭാഗ്യം സിദ്ധിച്ച സുകൃതിമണിയുമായ ശ്രീ: കുമ്പളത്തു ശങ്കുപ്പിള്ള അവർകൾ ഒരു സമാധിസ്മാരകഗ്രന്ഥം പരസ്യം ചെയ്തിട്ടുണ്ട്. അക്കാലത്തു ശ്രീനാരായണഗുരുസ്വാമികൾ സശരീരനായി വത്തിച്ചിരുന്നു എന്ന കഥ പ്രത്യേകം സ്മരണീയമാണു്. പ്രസ്തുത ഗ്രന്ഥത്തിൽ കേരളത്തിലെ പേരുകേട്ട കവികളുടേയും നേതാക്കന്മാരുടേയും ശ്ലോകങ്ങൾ ചേർത്തിട്ടുണ്ട്. അവരിൽ പലരും ശ്രീ ചട്ടമ്പിസ്വാമികളെ ശ്രീനാരായണഗുരുവിന്റെ ഗുരുവായി വർണ്ണിച്ചുകാണുന്നു.

"കാണുംപൊരുളൈക്കരുത്തിലുളൈമെപ്പൊരുളൈക്കരുതി
പ്പേണുംപെരിയർ പരിയറെനപ്പേയർപെററവരാം
നാണകുരുവിൻകരുനായർഞാനികൾനായകപ്പേർ
പൂണംതിലകർഞ്ഞ് തഞ്ഞനിയർഇവർപൂതലത്തെ."

(ടി. ലക്ഷ്മണൻപിള്ള ബി. എ.)

"ഏതിൽനിന്നരിതിരിയെന്നുകയ്ക്കൊണ്ടു രാമേ
ഭീരാരാംപ്രജകളെ നേർവഴികാട്ടീ ഭവാൻ
ആ മഹാമണിദീപമക്ഷികൾക്കലക്ഷ്യമാം
ധാമത്തിലൂടെച്ചേർന്നല്ലോ ശ്രീനാരായണസ്വാമിൻ"

(വള്ളത്തോൾ)

"ശ്രീനാരായണഗുരുസ്വാമിയും ഗുരുവാക്കി
മാനിച്ചമഹാഭാഗ്യംതികഞ്ഞ ദിവ്യഗാത്രം."

(മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ)

"സംപ്രാപ്യ സമ്പദുപപന്നകപോതവാപി-
ദേശം സശങ്കരപദാങ്കപവിത്രഭൂമൗ
സന്മാദ്ധ്യ വാസ ബഹുശിഷ്യഗണാവൃത ശ്രീ-
നാരായണാഖ്യഗുരുമുഖ്യനിഷേവ്യപാദഃ".

(ആറന്മുള നാരായണപിള്ളവൈദ്യൻ)

"ശ്രീനാരായണഗുരു ശിഷ്യ
ഗണയതിവരശിഷ്യമുഖ്യനത പാദം
പരമസമാധിഗതം ശ്രീ
ശിശുനാമകയോഗിനം സദാ നൗമി".

(മഹാവൈദ്യൻ എസ്. രവിവർമ്മതമ്പാൻ

"പാരാളുംഭാസ്സു നാരായണവരഗുരുവി-
ഷ്ടാദ്യശിഷ്യാഗ്രഗണ്യ-
നാരാം ദീപങ്ങളിൽ ചേർത്തിരുളിനികരമൊഴി-
ച്ചാദിമൂലസ്വതായാം
പാരാത്തൈക്യം ഗമിച്ചുള്ളൊരു ഗുരുവരനാം-
ഭാനുമാനെസ്മരിച്ചി-
ട്ടാലോകജ്ഞാനൈകമൂലക്കെട്ടതി സഹജരേ!
തെല്ലു നീക്കാൻ ശ്രമിക്കാം".

(കെ. പി. ശാസ്ത്രികൾ, ചേർത്തല)

"പണ്ഡിതതീർത്ഥസ്വാമി, ശാന്തനാംനാണുഗുരു,
പ്രാസംഗികാഗ്രേസരൻ പരമഹംസസ്വാമി
ഇങ്ങനെമുഖ്യശിഷ്യ വിശ്രുതത്രിവേണിയെ
ഇങ്ങവതരിപ്പിച്ച'തതെത്രമഹാഗിരി."

(ടി. ആർ. അനന്തക്കുറുപ്പ്)

ഇവരിൽ സരസകവി മൂലൂർ എസ്സ്. പത്മനാഭപ്പണിക്കരവർകളുടെ പ്രസ്താവം പ്രത്യേകം ശ്രദ്ധേയമായിട്ടുണ്ട്. ശ്രീനാരായണഗുരുസ്വാമികളോടുചേർന്നുനിന്ന് അവിടത്തെ ആദർശങ്ങളെ അവലംബമാക്കി വെച്ചുകൊണ്ട് സാഹിത്യംവഴി സമുദായസേവനംചെയ്തിരുന്ന ഒരു മഹാനായിരുന്നു സരസകവി മൂലൂർ. അദ്ദേഹത്തിന്റെ പരിചയപരിധിയിൽ ശ്രീനാരായണചരിതം സവിശേഷം പ്രകാശിതമായിരുന്നില്ല എന്നു വരുന്നതല്ല. "ശ്രീനാരായണഗുരുവും ഗുരുവാക്കി മാനിച്ച മഹാഭാഗ്യം തികഞ്ഞ ദിവ്യഗാത്രം" എന്നിങ്ങനെ ശ്രീ ചട്ടമ്പിസ്വാമികളെക്കുറിച്ചു സരസകവി ചെയ്തിരിക്കുന്നപരാമർശം രോമാഞ്ചജനകമായിട്ടുണ്ട്. അതുപോലെ സുപ്രസിദ്ധ കവിയും പണ്ഡിതനും സുജനാനന്ദിനിപത്രാധിപരുമായ പരവൂർ കേശവനാശാൻ എഴുതിയ ശ്രീനാരായണപരമഹംസചരിതത്തിൽ,

"ഷണ്മുഖപാദം ഭജിച്ചനന്തപുരത്തമന്നോരു
ഷണ്മുഖദാസാഹ്വയനായ യോഗിയെക്കണ്ടു
സ്വാശയംതാക്കതികളുംചൊല്ലി യാഗമജ്ഞരോടുചേർന്നു
യോഗവിദ്യാഭ്യാസവുംചെയ്തുമന്നദ്ദേഹം"

എന്നു കാണുന്നു. ഇവിടെ ഷൺമുഖദാസപദംകൊണ്ടു ശ്രീചട്ടമ്പിസ്വാമികളാണു പരാമൃഷ്ടനായിരിക്കുന്നുവെന്ന കഥ പ്രത്യേകം ഓർക്കേണ്ടതുണ്ട്. ശ്രീനാരായണഗുരുസ്വാമിചരിതം എന്ന ശിവേലിക്കര എൻ കുഞ്ഞുരാമൻവൈദ്യന്റെ കൃതിയിലും ഇതുപോലൊരു പ്രസ്താവം കാണുന്നു.

"ഷണ്മുഖദാസനെന്ന മഹാനിർമ്മലനാം യോഗീശ്വരൻ
ചെമ്മേയനന്തപുരത്തു സർവ്വസമ്മതനായ്മന്നാൻ
യോഗതന്ത്രത്തിൽ സമർത്ഥനായയോഗിയാമദ്ദേഹത്തോടു
ലോകഗുരുസ്വാമിയക്കാലത്തു യോഗാഭ്യാസംപഠിച്ചു"

ശ്രീ ചട്ടമ്പിസ്വാമികൾക്കും ശ്രീനാരായണഗുരുസ്വാമികൾക്കും തമ്മിലുള്ള ഗുരുശിഷ്യബന്ധത്തെപ്പററി ശ്രീനാരായണഗുരുവിന്റെ ശിഷ്യപ്രമുഖരെന്നു എണ്ണാവുന്ന ഡാക്ടർ നടരാജനും സഹോദരൻപത്രാധിപർ ശ്രീ. അയ്യപ്പനും രസകരങ്ങളായ വിമർശനങ്ങൾ നടത്തിയിട്ടുണ്ട്. ഡാക്ടർ നടരാജൻ കഴിഞ്ഞകൊല്ലം പരസ്യംചെയ്ത "The Word of the Guru" എന്ന ഗ്രന്ഥത്തിൽ 258, 259, 260 എന്നീ പേജുകളിൽ അഞ്ചു ഖണ്ഡികകളിലായി പരസ്യം ചെയ്തിരിക്കുന്ന വിമർശനത്തിൽ ശ്രീ ചട്ടമ്പിസ്വാമികൾ ശ്രീ നാരായണഗുരുവിന്റെ ഗുരുവാണെന്ന വാദത്തെ പിൻതാങ്ങിയിട്ടുണ്ടെന്നു മാത്രമല്ല ഗുരുസ്വാമികളോടുതന്നെ ചോദിച്ചു സംശയനിവൃത്തി വരുത്തിയിട്ടുണ്ടെന്നു പറഞ്ഞിരിക്കുന്നു. ശ്രീ ചട്ടമ്പിസ്വാമിയെ ശ്രീ നാരായണഗുരുവിന്റെ വിദ്യാഗുരുക്കന്മാരിൽ ഒരാളായി സ്വീകരിക്കതന്നെ വേണമെന്ന് പ്രസ്താവിച്ചുകൊണ്ടാണ് അദ്ദേഹം ആ പ്രകരണം ഉപസംഹരിച്ചിരിക്കുന്നതു്. അതുപോലെ ശ്രീനാരായണഗുരുവുമായി ദീർഘകാലപരിചയവും വേഴ്ചയുമുണ്ടായിരുന്ന ശ്രീ അയ്യപ്പനും 1953 മേയ്മാസം 23-ാംതീയതി സഹോദരൻ വാരികയിൽ എഴുതിയിരുന്ന ഒരു കുറിപ്പിൽ ചട്ടമ്പിസ്വാമി ശ്രീനാരായണഗുരുവിന്റെ ഗുരുവായിരുന്നു എന്നു ചെറുപ്പകാലത്തു ഞങ്ങൾ കേട്ടിരുന്നു എന്നും ചരിത്രരേഖകൾ ഉള്ളതുകൊണ്ട് ആ ധാരണ തീരെ അടിസ്ഥാനരഹിതമെന്നു തള്ളുവാൻ സാധിക്കുകയില്ല എന്നും ഖണ്ഡിതമായി പ്രസ്താവിച്ചിരിക്കുന്നു

ഇങ്ങനെ വിശ്വസനീയങ്ങളായ പ്രമാണങ്ങൾകൊണ്ടു് സുസ്ഥാപിതമായിരിക്കുന്ന ഒരു വസ്തുതയാണ് ശ്രീ ചട്ടമ്പിസ്വാമികൾ ശ്രീനാരായണഗുരുസ്വാമികളുടെ ഗുരുവാണെന്നതു്. ഈ വസ്തുസ്ഥിതി ഈ നാട്ടുകാർക്ക് പൊതുവിൽ പ്രയോജനകരവും അഭിമാനകരവുമായിരിക്കെ ഇതിനെ അന്യഥാകരിക്കുവാൻ ചിലർ പരിശ്രമിക്കുന്ന

തിന്റെ പൊരുൾ എന്താണെന്നു മനസ്സിലാകുന്നില്ല.

ഈ ഗുരുശിഷ്യബന്ധത്തെപ്പററി ഇനിയും ചില പൂർവ്വപക്ഷങ്ങൾ ഉണ്ട്. "അവിടുത്തെ ഗുരു ആരാണ്?" എന്ന ചോദ്യത്തിന് "ദേവന്മാരും മനുഷ്യരും" എന്നാണ് ശ്രീനാരായണഗുരു ഒരിക്കൽ ഉത്തരം പറഞ്ഞതു്. അതുപോലെ അദ്ദേഹം ഒരു ഗുരുവിൽനിന്ന് ദീക്ഷാനാമമോ, സന്ന്യാസമോ സ്വീകരിച്ചിട്ടില്ല. നാരായണൻ എന്ന പേരുതന്നെ അദ്ദേഹത്തിന്റെ അച്ഛനമ്മമാർ നൽകിയതാണ്. ഇങ്ങനെ ആ വാദഗതി നീണ്ടുപോകുന്നുണ്ട്. ഈ പൂർവ്വപക്ഷങ്ങളിൽ പലതും പ്രകൃതത്തിന് അനുകൂലങ്ങളാണ്. ദേവപ്രകൃതികളും, മനുഷ്യപ്രകൃതികളുമായ പല മഹാന്മാരിൽനിന്നും പലതും ഗ്രഹിച്ചശേഷമാണ് ശ്രീനാരായണഗുരു പൂർണ്ണത പ്രാപിച്ചതു് എന്നതിൽ സംശയമില്ല. ചെമ്പഴന്തിമൂത്തപിള്ള ആകുന്ന പ്രാഥമികവിദ്യാഭ്യാസഗുരു, സംസ്കൃതത്തിൽ പ്രാഥമികപാഠങ്ങൾ പഠിപ്പിച്ച സ്വന്തം മാതുലൻ, സംസ്കൃതത്തിൽ ഉന്നതപാഠങ്ങൾപഠിപ്പിച്ച കുമ്മംപള്ളിൽ രാമൻ പിള്ള ആശാൻ, ഹഠയോഗമാർഗ്ഗോപദേഷ്ടാവായ തൈക്കാട്ടയ്യാവു് എന്നിങ്ങനെ ശ്രീ ചട്ടമ്പിസ്വാമികളെ കൂടാതെതന്നെ പലരും അദ്ദേഹത്തിന്റെ ഗുരുക്കന്മാരായിട്ടുണ്ട്. അരുവിപ്പുറത്തുവച്ചു ശ്രീ സുബ്രഹ്മണ്യൻ പ്രത്യക്ഷനായി ശ്രീ നാരായണഗുരുവിന് ബ്രഹ്മതത്ത്വോപദേശം ചെയ്തുവെന്നും കുളത്തൂർവച്ചു ഗുണംകുടിമസ്ഥാൻ എന്ന സിദ്ധനും, കുന്നംപാറവച്ചു അശ്വത്ഥാമാവും ദർശനം നൽകി അനുഗ്രഹിച്ചിട്ടുണ്ടെന്നും, അദ്ദേഹത്തിന്റെ ഭക്തന്മാർ പറയുന്നു. ഇതെല്ലാം വാസ്തവമാണെങ്കിൽ മനുഷ്യരും, ദേവന്മാരുമാണ് എന്റെ ഗുരുക്കന്മാരെന്ന ശ്രീ നാരായണവചനം അയഥാർത്ഥമാകുന്നില്ല. പക്ഷെ, ഇതുകൊണ്ടൊന്നും ശ്രീ ചട്ടമ്പിസ്വാമികൾ ശ്രീ നാരായണഗുരുവിന്റെ ഗുരുവല്ലെന്നു വരുന്നതല്ല.

വിദ്യാഗുരു, ദീക്ഷാഗുരു എന്നു് ഗുരുക്കന്മാർ രണ്ടുവിധത്തിലാണ്. അതതു വിദ്യകൾ പഠിപ്പിക്കുന്നവരെ വിദ്യാഗുരുക്കന്മാർ എന്നും കാവി, കമണ്ഡലു, മുണ്ഡനം മുതലായ സന്ന്യാസലക്ഷണങ്ങൾ ധരിപ്പിച്ച് പേരും മാററിയിട്ട് ബ്രഹ്മതത്ത്വോപദേശംചെയ്തു സന്ന്യാസം കൊടുക്കുന്ന ഗുരുവിനെ ദീക്ഷാഗുരുവെന്നും പറയുന്നു. ഒരാൾക്ക് ഒന്നോ, പത്തോ വിദ്യാഗുരുക്കന്മാർ ഉണ്ടാകാം. എന്നാൽ ദീക്ഷാഗുരു ഒരാൾക്ക് ഉണ്ടായാലും ഒന്നിലധികം ഒരിക്കലും ഉണ്ടാകുന്നതല്ല. ശ്രീനാരായണഗുരു ആരിൽനിന്നും കാവിയും, കമണ്ഡലുവും, ദീക്ഷാനാമവും ഏററു സന്ന്യാസം സ്വീകരിച്ചിട്ടില്ലാത്തതിനാൽ അദ്ദേഹത്തിന് ഒരു ദീക്ഷാഗുരു ഉണ്ടായിരുന്നില്ല എന്നു ജീവചരിത്രങ്ങളിൽനിന്നും മനസ്സിലാക്കുവാൻ കഴിയും. ഒരു സന്ന്യാസിയോടു് "അങ്ങയുടെ ഗുരു ആരാണ്?" എന്ന ചോദ്യംകൊണ്ടു്, ചോദ്യകർത്താവു് അറിയാനാഗ്രഹിക്കുന്നതു് ആ സന്ന്യാസിയുടെ ദീക്ഷാഗുരു ആരാണെന്നാണ്. ശ്രീനാരായണഗുരുവിനോടു് ഗുരുവിനെപ്പററി ചോദിച്ച ആളിന്റേയും ഇംഗിതം അതായിരിക്കും. എന്നാൽ സ്വതേ ദീക്ഷാഗുരുവില്ലാത്ത ശ്രീനാരായണഗുരുവിനു മനുഷ്യപ്രകൃതികളും ദേവപ്രകൃതികളും ആയ വിദ്യാഗുരുക്കന്മാരെപ്പററിമാത്രമേ പറയാനുണ്ടായിരുന്നുള്ളു. അതുകൊണ്ടു് ദേവന്മാരും മനുഷ്യരും ആണ് എന്റെ ഗുരുക്കന്മാർ എന്ന ഗുരുസ്വാമികളുടെ മറുപടി ഏററവും സമഞ്ജസമായിട്ടുണ്ട്.

ശ്രീചട്ടമ്പിസ്വാമികൾ ശ്രീനാരായണഗുരുവിന്റെ ഗുരുവാണെങ്കിൽ അദ്ദേഹം ദീക്ഷാഗുരുവോ, വിദ്യാഗുരുവോ എന്നൊരു ചോദ്യമുണ്ടാകാം. മുൻചൊന്നവിധം ശ്രീനാരായണഗുരുവിന് ദീക്ഷാഗുരുവില്ലാത്തതിനാൽ ശ്രീചട്ടമ്പിസ്വാമികൾ അദ്ദേഹത്തിന്റെ ദീക്ഷാഗുരുവല്ലെന്നതു് സ്പഷ്ടമാണ്. പിന്നെ കിട്ടുന്നതു ശ്രീചട്ടമ്പി

സ്വാമികൾ ശ്രീനാരായണഗുരുവിന്റെ വിദ്യാഗുരു എന്നത്രേ. യോഗജ്ഞാനവിഷയത്തിൽ എന്റെ ശിഷ്യനായിരുന്ന നാണഗുരുസ്വാമി എന്നും "യോഗജ്ഞാനപാരംഗമതയ്ക്ക്—യോഗജ്ഞാനപ്രമേയങ്ങളെ സമ്പ്രദായരീത്യാ ഗ്രഹിക്കുകയും, പരിശീലിക്കുകയും ചെയ്ത് ആരൂഢപദത്തിലെത്തുന്നതിന്ന്—അനേകസംവത്സരക്കാലം എന്നോടുകൂടി വസിച്ചിട്ടുള്ള എന്റെ പ്രഥമശിഷ്യൻ നാണഗുരു" എന്നുമുള്ള ശ്രീചട്ടമ്പിസ്വാമികളുടെ പ്രസ്താവനയിൽത്തന്നെ ഒരു പ്രത്യേക വിദ്യാവിഭാഗത്തിന്റെ അദ്ധ്യയനത്തേയും, അദ്ധ്യാപനത്തേയും ചൂണ്ടിക്കാണിച്ചിരിക്കുന്നതുകൊണ്ടും, നാണ എന്ന സാംസ്കാരികസംജ്ഞതന്നെ ഉപയോഗപ്പെടുത്തിയിരിക്കുന്നതുകൊണ്ടും ഇതു വ്യക്തമാകുന്നുണ്ട്. എന്നാൽ ശ്രീനാരായണഗുരുവിന്റെ അതിപാവനവും ലോകാനുഗ്രഹപരവും സർവ്വസമാരാദ്ധ്യവുമായ സ്വരൂപവ്യാപ്തിക്ക് സാഹായ്യവും സഹയോഗവും ഉപദേശവും നൽകി അനുഗ്രഹിച്ച ശ്രീചട്ടമ്പിസ്വാമികളെ അദ്ദേഹത്തിന്റെ വിദ്യാഗുരുക്കന്മാരിൽ പ്രമുഖനായിത്തന്നെ കണക്കാക്കേണ്ടതാണ്.

ആശയസമത്വമാണ് ഗുരുശിഷ്യബന്ധത്തിന്റെ മർമ്മം. അതുപോലെ സമാനാശയത്തിന്റെ തുടർച്ചയാണ് ഗുരുശിഷ്യപരമ്പര. വ്യക്തിനിഷ്ഠങ്ങളായ മഹത്വങ്ങൾ എന്തെല്ലാമായാലും ലോകാനുഗ്രഹപരങ്ങളും തത്ത്വാധിഷ്ഠിതങ്ങളുമായ സദാശയങ്ങളുടെ പ്രയോക്താവ് എന്ന നിലയിലാണല്ലോ ശ്രീനാരായണഗുരുദേവൻ സമാരാധിക്കപ്പെടുന്നത്. ഈ വിശിഷ്ടാശയങ്ങളുടെ പ്രഥമാവതരണം നമുക്ക് ശ്രീ ചട്ടമ്പിസ്വാമികളിൽ ദർശിക്കാവുന്നതാണ്. ശ്രീ ചട്ടമ്പിസ്വാമികളുടെ ഗ്രന്ഥങ്ങളിൽ ചിലതിൽ നായന്മാരെ പ്രത്യേകം പരാമർശിച്ചിട്ടുണ്ടെന്നും, ശ്രീ നാരായണഗുരുവിന്റെ ഗ്രന്ഥങ്ങളിലും, വചനങ്ങളിലും മനുഷ്യസമുദായത്തെ അല്ലാതെ ഒരു വർഗ്ഗത്തെ പ്രത്യേകം ഉന്നയിച്ചിട്ടില്ലെന്നും ഒരു വ്യത്യാസം ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ട്. എന്നാൽ പൗരോഹിത്യമേധാവിത്വം തകർത്ത് ജനതയെ ഉദ്ധരിക്കുകയും ഏകീകരിക്കുകയും ചെയ്യുക എന്ന മൗലികമായ ലക്ഷ്യത്തിൽ യാതൊരു വ്യത്യാസവും കാണാത്തതിനാൽ ശ്രീ ചട്ടമ്പിസ്വാമികളും, ശ്രീ നാരായണഗുരുവും സമാനാശയക്കാർ എന്നുതന്നെ കരുതേണ്ടതാണ്. അതുകൊണ്ട് ഒരു വിശിഷ്ടാശയത്തിന്റെ പ്രഥമപ്രയോക്താവായ ശ്രീ ചട്ടമ്പിസ്വാമികളെ ഗുരുവായും, അതിനു ഭാഷ്യംനല്കി ലോകാനുഗ്രഹപരമാംവണ്ണം അതിനെ സംസ്ഥാപനം ചെയ്ത ശ്രീനാരായണഗുരുസ്വാമികളെ ഇവിടെ ശിഷ്യനായും കരുതുന്നതിൽ അല്പംപോലും ഔചിത്യഭംഗം കാണുന്നില്ല.

ലോകോത്തരന്മാരായ രണ്ടു മഹാത്മാക്കളെ ഗുരുക്കന്മാരായി ലഭിച്ച ആധുനിക കേരളീയർ ഭാഗ്യവാന്മാരാണ്. ആ ഗുരുജനങ്ങളുടെ ആശയങ്ങൾ നടപ്പിൽ വരുത്തുന്നതിലാണ് അവരുടെ സൗഭാഗ്യം പ്രതിഷ്ഠിതമായിരിക്കുന്നത്. ശ്രീ ചട്ടമ്പിസ്വാമികളെ ആരാധിക്കാത്ത ശ്രീനാരായണഭക്തരും, ശ്രീനാരായണഗുരുസ്വാമികളെ ആരാധിക്കാത്ത ശ്രീ ചട്ടമ്പിസ്വാമിഭക്തരും യഥാർത്ഥത്തിൽ ഭക്തിയുള്ളവരല്ല. അത്രത്തോളം പരസ്പരസംശ്ലിഷ്ടങ്ങളാണ് ആ മഹാന്മാരുടെ ജീവിതവും ആദർശങ്ങളും. ജാതിമതഭേദങ്ങൾ തീണ്ടാത്ത ഒരു ഏകീകൃതജനതയായിരുന്നു ആ മഹാത്മാക്കളുടെ ലക്ഷ്യം. അവരുടെ ആരാധകവൃന്ദം ഈ രഹസ്യവും ഈ ലക്ഷ്യവും മനസ്സിലാക്കി പ്രവർത്തിക്കുമെന്നുതന്നെ നമുക്ക് പ്രത്യാശിക്കാം.

# ശ്രീ വിദ്യാധിരാജാഷ്ടകം

മഠത്തിൽ എൻ. ശങ്കുപ്പിള്ള

1

വേദാഗമാദ്യഖിലതത്ത്വമറിഞ്ഞു, ശാസ്ത്ര-
വാദങ്ങളിൽ സുജനഹൃത്തിലെഴുംവികല്പം
ഛേദിച്ചു, ബോധമുളവാക്കി, യഹന്തയെന്യേ
മോദിച്ചുകൊണ്ടൊരുയതീശ്വരനുല്ലസിച്ചു.

2

ശ്രീശങ്കരന്റെ നിശിതപ്രതിഭാപ്രഭാവം,
അശ്ശാക്യസിംഹകരുണാകുലമന്തരംഗം,
വാചസ്പതിക്കടയവാഗ്വിഭവം, വപുസ്സിൽ
വാസിഷ്ഠമാംകലയുമൊത്തവിടേയ്ക്കുചേർന്നു.

3

വിദ്വൽക്കവിപ്രഭുസുവൈദികതാർക്കികാഗ്ര്യ
സദ്യോഗിവിശ്രുതകലാധിപഭക്തവൃന്ദം
"വിദ്യാധിരാജ"വരസാർത്ഥകനാമമാളും
അദ്ദേശികന്റെ സവിധത്തെയലങ്കരിച്ചു.

4

തൻസന്നിധാനമണയുന്ന ജനത്തിനെല്ലാം
ആസ്വാദനീയവിഭവങ്ങളിണക്കിമേന്മേൽ
സൽസാരപൂർണ്ണവചനാമൃതസദ്യനല്കും
ആ സ്വാമിസന്നിധിയിലാർക്കു മനംകുളിർക്കാ?

5

ഭക്തോപഗമ്യനവിടുന്നി,ഹ കുമ്പളത്തു
ഭക്താഗ്രിമൻസുകൃതിശങ്കരനാമധേയൻ
ഭക്ത്യാതുടർന്നു പരിചര്യകളാൽ തെളിഞ്ഞു
സക്ത്യാ തദീയഭവനോത്തമമാർന്നുവീണ്ടും.

6

ഐശ്വര്യശാലിഗുരുവര്യസപര്യനീണാൾ
വിശ്വാസഭക്തിവിനയാന്വിതമാചരിപ്പാൻ
ആശങ്കരാഖ്യനുലഭിച്ചൊരുഭാഗധേയം
വിശ്വാതിശായിതകലർന്നതിലെന്തു ചിത്രം?

7

ആശാനുകൂലമിവനും ചിലനാൾ ഗുരൂപ-
ദേശം ശ്രവിപ്പതിനു സംഗതിയാർന്നിരുന്നു
കാശാവദാതരുചികോമളമൂർത്തിയെന്നും
ഈശാന്തഹൃത്തിലൊഴിയാതെവിളങ്ങിടട്ടെ

8

ആ വന്ദ്യമാമുനി, ബുധാഗ്രണി 'കുമ്പളത്തു
കാവിൽ' സമാധിയിൽലയിച്ചുലസിച്ചിടുന്നു
ശൈവപ്രഭാവമെഴുമമ്മഹിതാശ്രമത്തിൽ
മേവും മഹസ്സഖിലമംഗളമേകിടട്ടെ!

# "വ്യാസനും ശങ്കരനും

അഥവാ

# മൂലവും ഭാഷ്യവും"

## ബോധേശ്വരൻ

[ശ്രീചട്ടമ്പിസ്വാമികളെ പരാമർശിച്ചുകൊണ്ടു് ശ്രീനാരായണൻ ഉച്ചരിച്ച അർത്ഥഗർഭമായ വചനങ്ങളുടെ തലക്കെട്ടിനുകീഴിൽ, കേരളത്തിന്റെ അഭിമാനസ്തംഭങ്ങളായ ആ രണ്ടു ആദ്ധ്യാത്മികപുരുഷന്മാരുടെയും പാവന സാഹചര്യം തന്നിൽ ഉളവാക്കിയ വികാരങ്ങളേയും വിചാരങ്ങളേയും ആവേശജനകമായ ഭാഷയിൽ ശ്രീ. ബോധേശ്വരൻ വെളിപ്പെടുത്തുന്നു.

"ആധുനികകേരളത്തിന്റെ ധാർമ്മികചിന്തകൾക്കും പരിവർത്തനങ്ങൾക്കുമായി കാടുവെട്ടിത്തെളിച്ചവരുടേയും, വിത്തിട്ടവരുടേയും കൂട്ടത്തിൽ ഏററവും ബലിഷ്ഠങ്ങളായ കൈകൾ ചട്ടമ്പിസ്വാമികൾക്കുള്ളതായിരുന്നു. എങ്കിലും നാടു് അദ്ദേഹത്തെ അറിഞ്ഞില്ല; സ്വസമുദായം അദ്ദേഹത്തെ പ്രയോജനപ്പെടുത്തിയില്ല"—എത്ര വ്യസനകരമായ ഒരു പരമാർത്ഥം!]

പ്രസാ:

### I

ബുദ്ധിജീവികൾ എന്നൊരു പദം മലയാളസാഹിത്യത്തിൽ ഈയിടെ സ്ഥലം പിടിച്ചുകഴിഞ്ഞിട്ടുണ്ടു്. Intellectuals, എന്ന ആംഗലപദത്തിന്റെ ആശയാവിഷ്കരണമായിട്ടാണു് അങ്ങനെ പ്രയോഗിച്ചു കാണുന്നതു്. അതു മതിയായാലും ഇല്ലെങ്കിലും അതിനു പ്രതിഷ്ഠ സിദ്ധിച്ചതുപോലെ തോന്നുന്നു. ബുദ്ധിപരമായി ജീവിക്കുന്നവരായാലും ബുദ്ധികൊണ്ടുപജീവിക്കുന്നവരായാലും ബുദ്ധിവ്യാപാരമണ്ഡലങ്ങളിൽ കൂടുതൽ പ്രാഗത്ഭ്യമുള്ളവർ എന്നുമാത്രമേ ആ പദപ്രയോഗംകൊണ്ടു് അർത്ഥമാക്കുവാനുള്ളു. എന്നാൽ ബുദ്ധിജീവികൾ എന്നു പറയുന്ന ഒരുതരം ജീവികൾക്കു ബുദ്ധിയുണ്ടെന്നുള്ളതിൽകവിഞ്ഞു് ഇങ്ങിനെയൊരു മുദ്രയടിക്കത്തക്കവിധം കാര്യങ്ങളൊന്നുമില്ലെന്നു നമ്മെ ധരിപ്പിക്കുവാൻപോന്ന ഒരു ജീവിതവിശേഷത്തിലേക്കു് ഒന്നെത്തിനോക്കുവാൻ നാമിന്നു നിർബ്ബന്ധിതരായിത്തീർന്നിരിക്കുകയാണു്. അതിനാൽ കേരളത്തിന്റെ ബുദ്ധിമണ്ഡലത്തിൽ ഉദിച്ചുയർന്നണഞ്ഞുപോയ ഒരു താരത്തെപ്പററിയുള്ള സ്വാനുഭവസ്മരണകളിൽ ബദ്ധാഞ്ജലിയായി പ്രവേശിച്ചുകൊള്ളട്ടെ!

സാഹിത്യരംഗങ്ങളിലായാലും, ശാസ്ത്രരംഗങ്ങളിലായാലും ഒററയായും കൂട്ടമായും നീങ്ങിക്കൊണ്ടിരിക്കുന്ന മനുഷ്യഭേദങ്ങളെ നാം സാധാരണയായി കണ്ടുവരുന്നുണ്ടു്. അവരെയൊന്നു സൂക്ഷിച്ചുനോക്കുന്നവർക്കു്, വല്ല കാലഘട്ടങ്ങളുടേയും ശിഖരങ്ങൾക്കു പിന്നിൽനിന്നുകൊണ്ടു് ആരൊക്കെയോ എറിഞ്ഞുകൊടുത്തിരിക്കുന്ന കയറുകളിൽ തങ്ങിനിന്നു്, സാനുപ്രദേശങ്ങളിൽ അങ്ങുമിങ്ങും മേഞ്ഞുനടക്കുന്നതായി കാണാം. അതേ ഘട്ടങ്ങളിൽതന്നെ ആവക ശിഖര

ങ്ങളുടെ ഉന്നതതലങ്ങളിലേക്ക്, സമതലങ്ങളിലെന്നപോലെ നിരായാസസഞ്ചാരികളായ ചില ജീവിതവിശേഷങ്ങളേയും അപൂർവ്വമായിക്കണ്ടെത്താവുന്നതാണ്. സ്വതന്ത്രചിന്ത, സ്വതന്ത്രജീവിതം, മുക്തൻ, മുക്താവസ്ഥ എന്നീ പ്രതിഭാസങ്ങളെല്ലാം അത്തരം മനുഷ്യജീവികളുടെ വിചാരവീചിയിൽനിന്നും നമ്മുടെ അതിർത്തികളിൽവന്നു തട്ടുന്ന അലകൾ മാത്രമായിരിക്കും! എന്തായാലും ബുദ്ധിജീവിയെന്ന പദം അതിന്റെ സാർത്ഥതാസമ്പൂർത്തീകരണത്തിനായി ഒരു തീർത്ഥാടനം നടത്തുകയാണെങ്കിൽ, ശ്രീചട്ടമ്പിസ്വാമികളുടെ പാദരേണുക്കളിൽ അതിന്റെ മനോജ്ഞമായ മാതൃകകണ്ടു സംതൃപ്തിയടയേണ്ടിവരും.

ആധുനികമലയാളത്തിന്റെ ബുദ്ധിപരമായ സമ്പത്തുകളെല്ലാം ഒരുമിച്ചുകൂട്ടിവെച്ചിരിക്കുന്ന ഒരു മഹാസ്ഥാപനത്തിന്റെ നാമധേയംമാത്രമാണ് ഇവിടെ കുറിച്ചുപോയിരിക്കുന്നതു്. അവിടത്തെപ്പററി കൂടുതലറിവാനും ആ മഹനീയപരിസരങ്ങളിൽ പ്രവേശിക്കുവാനും നമുക്കും നമ്മുടെ പരമ്പരകൾക്കും അവകാശവും ആവശ്യവുമുണ്ടല്ലൊ? കണ്ടും കേട്ടും അറിഞ്ഞും അല്പകാലത്തേക്കെങ്കിലും സമ്പർക്കം പുലർത്തിയും കഴിഞ്ഞുപോന്ന ഒരുവന്റെ ചാരിതാർത്ഥ്യത്തോടെ ആ മഹനീയസ്ഥാപനത്തിനു ചുററും ഒന്നുകൂടി വലംവച്ചുകൊള്ളട്ടെ.

കാശിയിൽ പോയിട്ടുവരുമ്പോൾ ഒരു പാത്രം ഗംഗാജലംകൂടി കൊണ്ടുവരാറുള്ളതുപോലെ, കാണാനും അറിയാനും സംഗതിയായിട്ടില്ലാത്തവർക്കും പരമ്പരകൾക്കുമായി ഞാനെന്റെ ഇക്കൊച്ചുപാത്രത്തിലേററുവെച്ചിരിക്കുന്ന വിശുദ്ധസുന്ദരമായ ആ പ്രതിഭാനിർഝരിയുടെ സ്മരണാമൃതബിന്ദുക്കളിൽ ചിലതു ഇവിടെ പകർന്നുകൊള്ളുകയാണ്.

"വ്യാസനും ശങ്കരനും കൂടിച്ചേർന്നാൽ നമ്മുടെ സ്വാമിയായി—മൂലവും ഭാഷ്യവും കൂടിച്ചേർന്നതാണല്ലോ!" ഭാരതത്തിലെ ഏതൊരു തത്വാന്വേഷിയേയും അമ്പരപ്പിക്കുന്ന ഈ ആശയങ്ങൾ അന്നൊരു പ്രഭാതത്തിൽ ശ്രീനാരായണഗുരുവിന്റെ മുഖപത്മത്തിൽനിന്നും നിർഗ്ഗളിച്ചതാണ്.

"സ്വാമിക്കറിയാൻ പാടില്ലാത്തതൊന്നുമില്ലായിരുന്നല്ലൊ. അവിടുന്നെല്ലാമറിഞ്ഞിരുന്നു!" ഇത്യാദി പലവുരു പല സന്ദർഭങ്ങളിലായി അതിമഹത്തായ ഒരു സ്മരണമണ്ഡലത്തിന്റെ ഗഹനതലങ്ങളിൽ നിന്നുകൊണ്ടു് അഭിനവകേരളത്തിന്റെ അഭിമാനസ്തംഭമായ ആ മഹാചാര്യൻ ശ്രീ ചട്ടമ്പിസ്വാമിയെപ്പററി ചെയ്തുപോന്നിരുന്ന അനുസ്മരണകളും ആ സന്ദർഭങ്ങളിലെല്ലാം അദ്ദേഹം പ്രസ്പഷ്ടമാക്കിയിരുന്ന വിനയാദരങ്ങളുമാണ് ആ തീർത്ഥപാദാന്വേഷണത്തിനു എന്നിൽ ആദ്യമായൊരാവേശമുളവാക്കിയതു്.

അതിനു മുമ്പിലും സ്വാമിയെപ്പററി പലരും പറഞ്ഞു ഞാൻ കേട്ടിട്ടുണ്ടായിരുന്നു. വിശിഷ്യ നെയ്യാററിൻകര, തിരുവനന്തപുരം എന്നീ ദിക്കുകളിൽ ശ്രീ ചട്ടമ്പിസ്വാമിയെ കണ്ടവരും പരിചയിച്ചവരുമായി പലരും ഉണ്ടായിരുന്നിരിക്കുമല്ലൊ? താലൂക്കുചജനാവുകളിലെ കീഴ്സിൽബന്തികളിൽനിന്നും രാജ്യത്തിന്റെ സാമ്പത്തികനിലയെപ്പററിയും ചില ഡ്രിൽമാസ്റ്റരന്മാരിൽനിന്നു് ശിവജി, വേലുത്തമ്പി, നെപ്പോളിയൻ എന്നിവരെപ്പററിയും ശരിക്കു മനസ്സിലാക്കിയിട്ടുള്ള ഭാഗ്യവാന്മാരുടെ കൂട്ടത്തിൽ ശ്രീ ചട്ടമ്പിസ്വാമിയെപ്പററി വേണ്ടതെല്ലാം ധരിച്ചുകൊണ്ടുതന്നെയാണു ഞാനും നടന്നിരുന്നതു്. പക്ഷേ ആ ബാല്യകാലജിജ്ഞാസകൾ എന്നെ സംതൃപ്തനാക്കാതെ മുന്നോട്ടു പായിച്ചുകൊണ്ടിരുന്നു. ആ കാലഘട്ടത്തിലായിരുന്നു ശ്രീനാരായണഗുരുസ്വാമിയെ ഞാൻ സമീപിച്ചതു്.

നമ്മുടെ നാട്ടിലെ ജലമാർഗ്ഗങ്ങളിൽ നിത്യവും ഗതാഗതം ചെയ്തുകൊണ്ടിരിക്കുന്ന



വാഴൂർ ശ്രീ വിദ്യാധിരാജവിലാസം ഹൈസ്കൂൾ (വിദ്യാർത്ഥികളും അദ്ധ്യാപകരും)

പരസഹസ്രം വഞ്ചികൾക്കു് വഴികാട്ടുവാനയത്തിയിരിക്കുന്ന ഒരു വിളക്കുമാടംപോലെ ഞാനദ്ദേഹത്തെ കണ്ടു! തത്വാന്വേഷികളായ ഈ ജീവിതയാത്രക്കാക്കു കരുണാശീതളമായ പ്രഭാകന്ദളം പരത്തിക്കൊണ്ടിരുന്ന ഒരു നെയ്‌വിളക്കു്, നെയ്യാററിൻകര അരുവിപ്പുറത്തുനിന്നും തുടച്ചെടുത്തു കത്തിച്ചുകൊണ്ടുപോയ ആ നിലവിളക്കു്, ഒരു ചുഴലിക്കാററിനും ഉൗതിക്കെടുത്തുവാനാവാത്ത അചഞ്ചലതയിൽ ശിവഗിരിക്കുന്നിൻെറ മുകൾപരപ്പിൽ കത്തിയെരിഞ്ഞുകൊണ്ടിരുന്നതിൽ എൻെറ ദൃഷ്ടികൾ പതിഞ്ഞു. ആ മനോഹരശിഖരത്തിൽ നിലയുറപ്പിച്ചുകൊണ്ടു് അവിടെ തെളിഞ്ഞുനിന്ന ദീപനാളത്തിൻെറ പ്രഭാപ്രസരങ്ങളിൽക്കൂടിയാണു് അത്യുന്നതമായ ആ മലയാദ്രിശിഖരത്തെ ഈയുള്ളവൻ നോക്കിയറിഞ്ഞതു്! അതിൻെറ ചുവട്ടിലേക്കോടിപ്പോകുവാൻ പിന്നീടധികനാളുകൾ വേണ്ടി വന്നില്ല. പക്ഷെ അതിൻെറ സാനുപ്രദേശങ്ങളിലെത്തിയതേയുള്ളു; എൻെറ കണ്ണുകൾ മഞ്ചിപ്പോയി, എൻെറ കാലുകൾക്കു് കെല്പില്ലാതായി, ഞാൻ നിന്നനിലയ്ക്കു നിന്നു സാഷ്ടാംഗപ്രണാമമാചരിച്ചു എൻെറ മുമ്പിൽ വന്നതോ—സസ്യഭുക്കായ ഒരു സിംഹത്തിൻെറ പ്രതീതി എന്നിൽ ജനിപ്പിച്ചുകൊണ്ടുള്ള ഒരു മൂത്തിവിശേഷമായിരുന്നു—ശ്രീ ചട്ടമ്പിസ്വാമി!

ഞാൻ പരിചയിച്ചിട്ടുള്ള ഹൃദയാലുവായ ശ്രീ നാരായണഗുരുസ്വാമിയോ മററുള്ള മഹത്തുക്കളോ—ഭക്തന്മാരോ പണ്ഡിതന്മാരോ ഒന്നും വീക്ഷിക്കുന്ന രീതിയിലൊ സമീപിക്കുന്ന മാർഗ്ഗത്തിലൊ അല്ല ശ്രീ ചട്ടമ്പിസ്വാമി കാര്യങ്ങൾ കൈകാര്യം ചെയ്തു പോന്നിരുന്നതു്. അഗമ്യമായ ശാസ്ത്രശിഖരങ്ങളിൽ നിലയുറപ്പിച്ചും ഒരു പണ്ഡിതവലയത്താൽ ആവൃതനായും നിന്നുകൊണ്ടു് വിനോദഭാവത്തിൽ എല്ലാം നോക്കിക്കാണുന്ന ഒരു പ്രകൃതവിശേഷം അവിടെ എപ്പോഴും ദശിക്കാമായിരുന്നു. ആ അപൂവ്വസിദ്ധൻെറ പാദത്തിൽ ഞാൻ സാഷ്ടാംഗപ്രണാമം ചെയ്തപ്പോൾ അവിടെനിന്നും ഉതിർന്നുവീണ ആശിർവാദങ്ങൾ ഇങ്ങനെയായിരുന്നു: "അല്ലെ, ഇതെന്താണു്, എല്ലാം കൂടി ഒടിച്ചുമടക്കി ഇവിടെ കൊണ്ടിടണതു്, മതി മതി ഒക്കെ വാരിയെടുത്തുകൊണ്ടെഴിക്കു്." സാധാരണ കേൾക്കാറുള്ള ആശംസാവചനങ്ങളും ശക്തവാക്കുകളുമൊന്നും അവിടെനിന്നും വമിക്കാറില്ല. വാത്സല്യം കാട്ടേണ്ടിവരുന്ന ഘട്ടങ്ങളിൽ ആ പഴയ തെക്കൻനായരുടെ ശൈലിയിൽ ഒന്നോ രണ്ടോ വാക്കുകൾ പുറത്തേക്കു വന്നെന്നുമാകാം! അതാണു പരമാത്ഥമെങ്കിലും ജീവകാരുണ്യം നിറച്ചുവെച്ചിരുന്ന ആ ഇരുമ്പുപെട്ടി എപ്പോഴും തുറന്നാണിട്ടിരുന്നതെന്നു കാണുവാൻ ആക്കും വൈഷമ്യം നേരിട്ടിട്ടുള്ളതായി തോന്നുന്നില്ല. ഈയുള്ളവനുമായി പരിചയപ്പെട്ട രീതി ഇന്നും ബുദ്ധിപരമായ ഒരു ചുഴലിക്കാററായി എൻെറ ഓർമ്മയിൽ നില്ക്കുന്നു. പണ്ഡിതാഗ്രണിയും സഹൃദയനുമായ ശ്രീ തീത്ഥപാദസ്വാമിയും തത്തുല്യനായ പന്നിശ്ശേരിൽ ശ്രീ നാണുപിള്ളയും മററു ചില സുഹൃത്തുക്കളും അടുത്തു നില്പുണ്ടായിരുന്നു. നെയ്യാററിൻകരനിന്നും വന്നിരിക്കയാണെന്നും കുടുംബമിന്നതാണെന്നും മററും എന്നെ സംബന്ധിച്ചുള്ള വിവരങ്ങൾ എന്നിൽനിന്നും ശ്രീ തീത്ഥപാദസ്വാമിയിൽനിന്നും അറിഞ്ഞശേഷം ആ നൈസർഗ്ഗികനയ്യായികൻ ആകെക്കൂടി ഇങ്ങനെ സമാഹരിച്ചു. ആ കൈ ഒന്നു ചൂണ്ടിക്കൊണ്ടു് "ഇതു വല്ല വായവീയ അണുക്കളിൽ കൂടെയോ മറേറാ സഞ്ചരിച്ചുകൊണ്ടിരുന്ന കാലത്തു ഇതിൻെറ ക്ഷേത്രത്തിനെ ഞാനെടുത്തുകൊണ്ടു നടന്നിട്ടുണ്ടു്." എൻെറ മാതാവിനെയും ശിശുവാത്സല്യത്തോടുകൂടി താലോലിച്ചിട്ടുള്ള ആ നീണ്ട കൈകളിലൊന്നു എൻെറ ശിരസ്സിനു മുകളിൽ നീട്ടിയ മറെറാരു ദിനത്തേയും ഞാൻ മറക്കാതെ സൂക്ഷിക്കട്ടെ!

സാധാരണയായി ഒരു മഹൽജീവിതത്തെപ്പററി മനസ്സിലാക്കുക എന്നുവെച്ചാൽ ഒരു നദീപ്രവാഹത്തിൽ ഇറങ്ങിനിൽക്കുക എന്നുള്ളൊരനുഭവംപോലെയാണ്. ആ ഒഴുക്കിൽചാടി മുങ്ങിയാലല്ലാതെ അതിൻെറ പൂർണ്ണമായ ഒരനുഭൂതിയുണ്ടാവാൻ ഒക്കുന്നതല്ല. ആഴത്തിലിറങ്ങാതെ നിൽക്കുന്നവർക്കുമാത്രം ഒഴുക്കിൽപ്പെടാതെ രക്ഷപ്പെട്ടുകയുംചെയ്യാം. അതിനാൽ മുട്ടോളം മാത്രമുള്ള ഒരു കടവു നോക്കിപ്പിടിച്ചുകൊണ്ടു വേണം ഈ മഹാസരിത്തിനെപ്പററി ഒരു പ്രബന്ധം ചമയ്ക്കുവാൻ!

ശ്രീ ചട്ടമ്പിസ്വാമിയുടെ എനിക്കു വ്യക്തമായ ജീവിതവശങ്ങളെ ഇങ്ങനെ സംഗ്രഹിക്കാം. ഗുരുശിഷ്യബന്ധങ്ങളോ സമുദായവഴക്കുകളോ നാട്ടിൽകാണുന്ന ലാഭനഷ്ടവ്യവഹാരങ്ങളൊ ഒന്നുമല്ല ആ അന്തരീക്ഷത്തെ അല്പമെങ്കിലും ചലിപ്പിച്ചിരുന്നതു്. ഭാഷ്യകാരനായ ആചാര്യപാദരും, പാണിനിയും, പതഞ്ജലിയും, കണാദനും, കപിലനും, ഗൗതമനും എന്നതുപോലെ അപ്പർസുന്ദര,മാണിക്യവാചകന്മാരും തായ്മാനവരും, പട്ടണത്താരുമൊക്കെ അവിടത്തെ സ്മരണമണ്ഡലത്തിലെ നിത്യതാരങ്ങളാണ്.

## II

നമ്മൾ സാധാരണ ചെയ്യാറുള്ളതുപോലെ നമ്മുടെ ജനനായകന്മാരെപ്പററിയോ അവരുടെ ചെയ്തികളെപ്പററിയോ അത്ര കാര്യമായി ഉരിയാടാറില്ലാ. കപിലസിദ്ധാന്തത്തിലെ സേശ്വരനിരീശ്വരഭേദവും ബാദരായണൻെറ അപ്രമേയത്വവും പാണിനിയുടെ പ്രാഗത്ഭ്യവും ശങ്കരഭഗവൽപാദരുടെ അപാരതയും ഹർഷൻെറയും അപ്പയ്യാദീക്ഷിതരുടെയും ശൈലീഭേദങ്ങളും വിദ്യാരണ്യൻെറയും ആനന്ദഗിരിയുടെയും മതഭേദങ്ങളുമൊക്കെയാണ് അവിടത്തെ നിത്യസാധാരണമായ നിരൂപണ വിഷയങ്ങൾ! ക്യാൻറും, സ്പെൻസറും, ഷോഫൻഹറുമൊക്കെ പട്ടണത്താരും ജ്ഞാനസംബന്ധരും ഭർത്തൃഹരിയുംപോലെ അവിടത്തേ അറിവിൽപെട്ടവരും അടുപ്പമുള്ളവരുമാണ്. ചിലപ്പോൾ തമിഴ്‌വിജ്ഞാനവിഷയങ്ങളുടെ പഴയ മൂലകളിൽ തപ്പിനോക്കി വൈദ്യവിഷയമായും തത്വജ്ഞാനപരമായും ശരീരശാസ്ത്രസംബന്ധമായും തൻെറ അഗാധമായ ഓർമ്മയിൽനിന്നും ചില പൊട്ടും പൊടിയും തിരഞ്ഞെടുത്തു പുറത്തേക്കു തൂവുന്നതുകാണാം. അതിൽനിന്നൊക്കെ ഭൂഗർഭത്തിൽ മറഞ്ഞുപോയ ചില കലവറകളുടെ സൂചനാപത്രങ്ങൾ വ്യക്തമാകാറുണ്ടു്. പ്രാചീനകേരളവും, നായരും നമ്പൂരിയും വെള്ളാളനും മാത്രമല്ല വ്യാകരണങ്ങളുടേയും ഭാഷകളുടേയും ഉത്ഭവ ചരിതങ്ങളും വിവിധവിജ്ഞാനശാഖകളിൽകൂടി പരിശോധിച്ചെടുത്തു പറഞ്ഞുകൊണ്ടിരിക്കുന്ന ശീലം അവിടത്തേക്കവശേഷിച്ചിരുന്ന വാസനാവിശേഷങ്ങളെ ദ്യോതിപ്പിച്ചുകൊണ്ടിരുന്നു. ഈവക സംഭാഷണഘട്ടങ്ങളിലെല്ലാം തൻെറ പഴയ സുഹൃത്തുക്കളും പരിചയസീമയിൽപെട്ട വ്യക്തികളും സ്ഥലങ്ങളും സംഭവങ്ങളുമൊക്കെ വാത്സല്യപൂർണ്ണമായ ഒരു തഴുകലേററുകൊണ്ടു നീങ്ങിപ്പോകുന്നതും കാണാം. തുടർന്നുള്ള, ബുദ്ധിയുടെ കൊള്ളിയാൻവെട്ടലുകളോ വിനോദരസസമ്പൂർണ്ണങ്ങളും വിജ്ഞാനരസാനുഭൂതിപ്രദങ്ങളുമായിരിക്കും. എന്തിനേറെപ്പറയുന്നു, ഈ അറിവുകളും അനുഭവങ്ങളുമൊക്കെ അരഞൊടിക്കുള്ളിൽ ഒരേ കാഗ്രതയുടെ ആഴത്തിലേക്കു വലിച്ചെറിഞ്ഞിട്ടു് താളവും തലയാട്ടവുമായി മാറുന്ന ഒരു വ്യക്തിയെപ്പററി ഭാവനചെയ്യുവാനൊക്കുമെങ്കിൽമാത്രമെ ശ്രീചട്ടമ്പിസ്വാമിയുടെ സ്വരൂപഗ്രഹണം സാദ്ധ്യമായി എന്നു കരുതാവൂ. ആരെങ്കിലും ഒന്നു പാടുക എന്നുകൂടി ആയാലോ പാൽപായസമെട്ടുകുമ്പോൾ, കുട്ടികൾക്കുള്ള ഒരു സന്തോഷവും അവിടത്തെ മുഖത്തു കളിയാടിത്തുടങ്ങും. അദ്ദേഹം ശ്രീവിവേകാനന്ദസ്വാമി

യുടെ സംഗീതമാധുര്യം അനുസ്മരിക്കുന്നതു് ഇങ്ങിനെ ആയിരുന്നു. "അയ്യോ, അതെന്തൊരുകണ്ഠം! ആ തങ്കക്കുടമൊന്നു വാ തുറന്നാലോ സർവ്വപ്രപഞ്ചവും അതിൽ ലയിച്ചുപോകുമെന്നു തോന്നിപ്പോകും! ഗന്ധർവന്മാരെയും അതിശയിപ്പിക്കും! (അവർതമ്മിലുണ്ടായ എറണാകുളം സമാഗമം സൂചിപ്പിക്കപ്പെടുന്നു) ഈവിധമെല്ലാം, തന്റെ മുമ്പിൽ കൂടി ശ്രദ്ധയോടും അതില്ലാതെയും കടന്നുപൊയ്ക്കൊണ്ടിരുന്ന എല്ലാവിധ പ്രേക്ഷകരോടും സർവ്വദാ ഇടപെട്ടുകൊണ്ടിരുന്ന ആ വൃദ്ധൻ ഭാരതീയസംസ്കാരത്തിൽ കെട്ടിയുയർത്തിയ കേരളത്തിന്റെ അഭിമാനസൗധമാണു്. അതിന്റെ നിഗൂഢതയിലേക്കുള്ള പ്രവേശനദ്വാരം അഥവാ അതിന്റെ പ്രതീതിയായിരിക്കാം ആ തലയാട്ടത്തിൽ കാണുവാനുള്ളതു്.

സ്വാമിയുമായി സമ്പർക്കം പുലർത്തിയിരുന്ന ആ കാലങ്ങളിലേക്കു കടന്നുചെല്ലുമ്പോൾ രസകരമായ പല കാര്യങ്ങളും സ്മരണയിലെത്തുന്നു. അതിൽ ചിലതെങ്കിലും ഇവിടെക്കുറിക്കാതെ ഗത്യന്തരമില്ല. അക്കാലങ്ങളിലാണു് ഓച്ചിറപ്പടനിലത്തു് മതപ്രസംഗപ്പടയണികൾ വർദ്ധിച്ചുവന്നതു്. വൈക്കംസത്യാഗ്രഹത്തിനു മുമ്പിലാണെങ്കിലും, കാൺഗ്രസ്സിന്റെ പ്രവർത്തനപരിപാടികൾ നാട്ടിലെങ്ങും ആരംഭിച്ചു കഴിഞ്ഞിരുന്നു പരേതനായ ചിറേടത്തു ശ്രീ. ശങ്കുപ്പിള്ളയും ഇന്നും അതേപ്രവൃത്തികളിൽ പെട്ടിരിക്കുന്ന ശ്രീ. പാണ്ഡവത്തു ശങ്കരപ്പിള്ളയും മററു ചില അനുയായികളുമൊത്തു് ഓച്ചിറപ്പടക്കളത്തിൽ പ്രചരണയോഗങ്ങളാരംഭിച്ചിരിക്കയാണു്. താഴത്തോട്ടത്തു താമസിക്കുന്ന സ്വാമിയുടെ ചെവികളിൽ അതെല്ലാം ചെന്നലയ്ക്കുന്നുണ്ടു്. എന്തായാലും ഗാന്ധിയും ഖദറും അദ്ദേഹത്തിന്റെ വിനോദഭാവനയ്ക്കു വിഷയമായിക്കഴിഞ്ഞു! "കാന്തിയും, കതിരുമൊന്നാണു്, അതു രണ്ടല്ല" എന്നു തുടങ്ങി അഹിംസാവാദത്തിലുള്ള ആനന്ദാനുഭൂതിയോടും കൂടിയ അഭിപ്രായങ്ങൾവരെ അതങ്ങിനെ കടന്നുപൊയ്ക്കൊണ്ടിരുന്നു.

അക്കാലത്താണു് വിഗ്രഹാരാധനാവിരോധികൾ ചിലേടങ്ങളിലെല്ലാം അവരുടെ പ്രവർത്തനങ്ങൾക്കു് അല്പം ഊർജ്ജിതം കൂട്ടിയതുപോലെ കണ്ടതു്. അവരെ നേരിടുന്നതിനു് കരുവാ കൃഷ്ണനാശാനും പന്നിശ്ശേരിയും, പ്രാക്കുളത്തേക്കു നിയുക്തരായതും എന്നൊ പടനിലത്തേക്കു പറഞ്ഞയച്ചതും അവിടത്തെ, വിനോദപരമായ പരിപാടികൾതന്നെ ആയിരുന്നിരിക്കണം; സാഹിത്യപഞ്ചാനനൻ ശ്രീ. പി. കെ. നാരായണപിള്ളയുടെ അദ്ധ്യക്ഷതയിൽ കൊല്ലത്തുവെച്ചുനടന്ന ഒരു നായർസമ്മേളനമാണു്—അടുത്തുണ്ടായ മറെറാരു സംഭവം.

ഭാഗവ്യവസ്ഥമുതലായ കാര്യങ്ങൾ നായർസമുദായത്തെ ഉൽക്കടമായി ചൂട്ടുപിടിപ്പിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടമാണതു്. സമുദായസംഘടനയും മതാചാര്യനും ആദ്ധ്യാത്മികനേതൃത്വവും മററും വിഭാവനചെയ്തുകൊണ്ടുള്ള ഒരുവിഭാഗത്തിന്റെ ആവേശങ്ങളും, മതേതരരാഷ്ട്രസ്രഷ്ടാക്കളുടെ പിതാമഹന്മാരായ ആചാര്യപുംഗവന്മാരുടെ നിശിതവിമർശങ്ങളും വക്കീലാപ്പീസ്സുകളും അദ്ധ്യാപകലോകങ്ങളുമായ അതതുവിതലങ്ങളിലെല്ലാം ശബ്ദായമാനമായ ഒരന്തരീക്ഷം സൃഷ്ടിച്ചുകൊണ്ടിരുന്നു. ഇതിനൊക്കെയ്ക്കുംപുറമെ, വിവാഹകർമ്മം, ശവദാഹം, സഞ്ചയനം, ശ്രാദ്ധം തുടങ്ങിയ അനിവാര്യകാര്യങ്ങളിൽ ഏകീകൃതമായ ആചാരപരിഷ്കാരങ്ങൾ സമുദായമൊട്ടുക്കുണ്ടാകണമെന്നുള്ള ഒരാഗ്രഹം സാധാരണ കാര്യവിവരമുള്ള എല്ലാപേരുടേയും ചിന്തയെ ചൂടുപിടിപ്പിക്കുന്നുണ്ടായിരുന്നു. കുറേ നൂററാണ്ടുകൾക്കിപ്പുറം പട്ടാളത്തിന്റെ നായകന്മാർക്കും അവരുടെ സായിപ്പന്മാർക്കുമല്ലാതെ മറെറാരു സ്വാമിമാർക്കും ഒരു നിയന്ത്രണത്തിലും ഒരു ചിട്ടയിലും നിറുത്തുവാൻ കഴിഞ്ഞിട്ടില്ലാത്ത നായർസമുദായത്തെ

ശ്രീ ചട്ടമ്പിസ്വാമികളെപ്പോലെയും അദ്ദേഹത്തിന്റെ അന്തേവാസികളെപ്പോലെയും അതിന്റെ ആഴത്തിലും പരപ്പിലും അവധാനത്തോടെ നോക്കിക്കാണുവാൻ മററാക്കും അത്ര കഴിവുണ്ടായിരുന്നതായി അറിയുന്നില്ല. എങ്കിലും അവർ നിസ്സഹായരായി നോക്കിനില്ക്കുന്നതെന്താണെന്ന് എനിക്കു പലപ്പോഴും തോന്നിപ്പോയിട്ടുണ്ട്. നായർ സമുദായം!—നാട്ടിലുള്ള താല്പര്യവൈരുദ്ധ്യങ്ങളുടെ ഒരു സംഘട്ടനരംഗം! പക്ഷെ രാഷ്ട്രീയമായും സാമ്പത്തികമായും ബാഹ്യമായി കാണുന്ന ഈ വൈപരീത്യങ്ങളുടെ അടിത്തറയിൽ മലയാളത്തിന്റെ അന്തസ്സത്തങ്ങളെല്ലാം ഊറിവന്നടിയുന്ന ഒരു മഹാപ്രവാഹത്തെയാണ് അവിടെ കാണുവാനുള്ളത്. ദക്ഷിണഭാരതത്തെ ശിഥിലമാക്കിയതും ശല്യപ്പെടുത്തിക്കൊണ്ടിരുന്നതുമായ ശൈവവൈഷ്ണവചിന്താഭേദങ്ങൾ ഈ നാട്ടിൽ രൂഢമൂലമായിരുന്ന യോഗ,വേദാന്തസംസ്കാരങ്ങളിൽ ശാന്തിയടഞ്ഞുപോയിരിക്കുന്നു എന്നും അങ്ങിനെ ഒരു സന്ദേശംതന്നെ നമുക്കു നല്കുവാനുണ്ടായിരുന്നു എന്നും ശ്രീ ചട്ടമ്പിസ്വാമിയുടെ പരിസരങ്ങളിൽനിന്നും എനിക്കു മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടുണ്ട്. സ്വാമിതിരുവടികളുടെ ഒരു ശിഷ്യൻതന്നെ ആയിരുന്ന ശ്രീ തീർത്ഥപാദസ്വാമികളിൽനിന്നാണ് സമുദായത്തെ കണ്ടറിവാനുള്ള ആഗ്രഹംപോലുമെന്നിൽ ജനിച്ചതെന്ന് കൃതജ്ഞതാപൂർവ്വം സ്മരിച്ചുകൊള്ളുന്നു. നായർസമുദായത്തിന് ഒരാദ്ധ്യാത്മികാചാര്യന്റെ ആവശ്യമുണ്ടെന്നും ആചാരങ്ങളിൽ ഐകരൂപ്യമാവശ്യമാണെന്നുമുള്ള അഭിപ്രായങ്ങൾക്ക് പ്രാബല്യമുള്ള ഒരു കാലഘട്ടമായിരുന്നു അത്. സാഹിത്യപഞ്ചാനനന്റെ അദ്ധ്യക്ഷതയിൽ നടക്കുന്ന കൊല്ലം സമ്മേളനം അതിനാലും കൂടുതൽ ശ്രദ്ധാർഹമായിത്തീർന്നു. ആ സമ്മേളനത്തിൽ പങ്കുകൊള്ളുവാൻ സജ്ജനായി നിന്ന എന്നോടായി ശ്രീചട്ടമ്പിസ്വാമി ഇങ്ങിനെ ആരംഭിച്ചു—"നമ്മുടെ നായന്മാരുടെ സഭയ്ക്കു പോകുന്നുണ്ടോ? കൊള്ളാം പോകണം. പോകുന്നുണ്ടെങ്കിൽ ഒരു കാര്യം പ്രധാനമായി ഓർമ്മിച്ചോളണം പന്തലുണ്ടായിരിക്കുമല്ലൊ—അതിന്റെ അകത്തുകയറി ഇരുന്നുകളയരുത്. പന്തലിന്റെ തൂണിലെവിടെയെങ്കിലും പിടിച്ചോണ്ടു നിന്നോളണം! നായന്മാരാണ്, പ്രമേയങ്ങളും വാദപ്രതിവാദങ്ങളും വരും. അഭിപ്രായഭിന്നതകളുണ്ടാകുമ്പോൾ ചിലപ്പോൾ തൂണുപിഴുതുമിടവരും. തൂണുപിഴുതു തുടങ്ങുമ്പോൾ വെളിയിൽ ചാടിക്കളയണം. അതൊക്കെ സൂക്ഷിച്ചുവേണം! പിന്നെ ഒരു കാര്യംകൂടി അവരെ ആരെയെങ്കിലും അറിയിച്ചേക്കണം. ഈ ഗുരുവിന്റെ കാര്യത്തിൽ ഈ വയസ്സനെ ഇട്ടു കുത്തരുതെന്ന്! അതിനൊക്കെപ്പോററിയവർ വേറെയുണ്ട്." ഒരു സമുദായഗുരുവിന്റെ നിയമനകാര്യത്തിൽ ബദ്ധശ്രദ്ധമായിരുന്ന അന്നത്തെ പത്രാഭിപ്രായങ്ങൾ, ഇങ്ങനെയൊരു പ്രത്യാഘാതമാണ് സ്വാമിയിലുളവാക്കിയതെന്ന് വിശിഷ്യ വ്യക്തമാക്കേണ്ടതില്ലല്ലോ?

എന്തായാലും താമരയിലയിൽ ജലമെന്നപോലെ യാതൊന്നിലും പിരളാതെ നിന്ന വേദാന്തസംസ്കാരത്തിന്റെ ആമൂർത്തീകരണം മേൽപ്രസ്താവിച്ചതുപോലുള്ള ഒരു പ്രമേയത്തെ ആസ്പദമാക്കി ഞാൻ ചെയ്ത ഒരു പ്രാർത്ഥനയിൽനിന്നും സമർത്ഥമായി ഒഴിഞ്ഞുമാറിക്കളഞ്ഞ മറെറാരു സംഭവവും ഈ ഘട്ടത്തിൽ അനുസ്മരണീയമായിരിക്കുന്നു. സ്വാമിമാത്രമായവശേഷിച്ച ഒരപൂർവ്വഘട്ടത്തിൽ നിറഞ്ഞ കണ്ണുകളോടുകൂടി അദ്ദേഹത്തെ സമീപിച്ച് ഞാനിങ്ങനെയൊരു നിവേദനം നടത്തി: "സ്വാമി ഇനി ഈ വാർദ്ധക്യകാലത്ത് അങ്ങുമിങ്ങും സഞ്ചരിക്കാതെ ഒരിടത്തിരിക്കണം. നമ്മുടെ വർഗ്ഗവും ഹിന്ദുക്കൾ പൊതുവേയും ഇതിലും പരിതാപകരമായ ഒരു നിലയിലെത്താതിരിക്കണമെങ്കിൽ സ്വാമി തിരുവനന്തപുരത്തോ മറേറതെങ്കിലുമൊരു സ്ഥലത്തോ

സ്ഥിരമായി ഇരുന്നേ മതിയാവു. തീൎത്ഥപാദസ്വാമിയും ഞാനും സ്വാമിയുടെ നിൎദ്ദേശങ്ങൾ അനുസരിച്ചു് വേണ്ടതെല്ലാം പ്രവൎത്തിച്ചുകൊള്ളാം സംഘടനാപരമായ പ്രവൃത്തികൾ ഉടനടി ആരംഭിച്ചില്ലെങ്കിൽ ഇനി ഒരിക്കലും നടക്കുവാൻ പോകുന്നില്ല." ഒരു വിവരവുമില്ലാത്ത ഒരു ചെറുപ്പക്കാരന്റെ കണ്ണീർകണ്ടു് കുറച്ചൊന്നു കുഴങ്ങിയെങ്കിലും നായന്മാരുടെയും ഹിന്ദുക്കളുടെയും കാൎയ്യത്തിൽ ഹിമാലയംപോലെ അറിവും അനുഭവങ്ങളുമുള്ള ആ മഹാൻ അവന്റെ ചെവികൾക്കുമാത്രമായി ഇങ്ങനെ പറഞ്ഞു: "എനിക്കു് ഈ അടുത്ത ചിങ്ങമാസത്തിൽ ഒരു കെരവപ്പിഴയൊണ്ടെന്നു് നമ്മുടെ പരമഹംസൻ പറഞ്ഞു. പരമഹംസൻ നല്ലൊരു ജ്യോത്സ്യനാണു്. പറഞ്ഞാൽ സാധാരണ തെറ്റാറില്ല. അതുകഴിയട്ടെ. വേണ്ടതാലോചിക്കാം." (പരമഹംസൻ എന്നു പറഞ്ഞതു് വാഴൂരാശ്രമസ്ഥാപകനായ തീൎത്ഥപാദരെയാണു്) ഈ സമാഗമത്തിനുശേഷം സ്മരണീയമായ ഒരു സന്ദൎഭംകൂടിമാത്രമെ ആ മഹാത്മാവുമായി സമ്പൎക്കത്തിലേൎപ്പെടാൻ എനിക്കു ലഭിച്ചിട്ടുള്ളു.

## III

ഈ രാജ്യത്തെ ക്രിസ്തുമതപ്രചാരണം, സ്വാമിയിലുണ്ടാക്കിയിട്ടുള്ള പ്രത്യാഘാതങ്ങളെന്താണെന്നറിയണമെന്നുള്ളവർ ക്രിസ്തുമതച്ഛേദനം, എന്ന കൃതി ഒന്നുവായിച്ചിരിക്കേണ്ടതാണു്. ഭാരതത്തിന്റെ സംസ്കാരത്തേയും തദ്വാരാ ഭാരതത്തേയും സംരക്ഷിക്കണമെന്നുള്ളവൎക്കു് ഈ രാജ്യത്തു് വിദേശീയമതങ്ങളെ അടിച്ചേല്പിക്കുവാൻചെയ്യുന്ന പ്രവൎത്തനങ്ങളിൽ സമചിത്തതയോടെ കഴിഞ്ഞുപോകുവാനൊക്കുന്നതല്ലല്ലോ! സ്വാമിയുടെ ചെറുപ്പകാലത്തു് ഷൺമുഖദാസൻ, എന്ന നാമധേയത്തിൽ അറിയപ്പെട്ടിരുന്ന ഒരുകാലത്തു് രചിക്കപ്പെട്ട ഈ കൃതി (ക്രിസ്തുമതച്ഛേദനം) ഭാരതീയദാൎശനികന്മാരുടെ വീക്ഷണകോടിയിൽകൂടി ഒരു മതപ്രമാണത്തെ സമീപിക്കുന്ന സമ്പ്രദായത്തിൽപെട്ടതാണു്. എന്നാൽ കരുവാ കൃഷ്ണനാശാൻ, കാളിയാങ്കൻ തുടങ്ങിയ ശിഷ്യസത്തമന്മാർ ആ വഴിക്കുള്ള മതഖണ്ഡനപ്രവൎത്തനങ്ങൾ ഏറ്റെടുത്തു് ഉഗ്രതരമാക്കി ചെയ്തിരുന്നു എന്നു് എനിക്കു് മനസ്സിലാക്കാൻ സംഗതിയായിട്ടുണ്ടു്. വെളിയിൽനിന്നുള്ള യാതൊരുൽബോധനങ്ങളും ലഭിക്കാനില്ലാതിരുന്ന ഒരു കാലഘട്ടത്തിൽ ഹിന്ദുക്കൾക്കു വേണ്ടതെന്താണെന്നു കാണുവാൻ സ്വാമികൾക്കുണ്ടായിരുന്ന കഴിവുകളെ വേണ്ടവർ വേണ്ടതരത്തിൽ കണ്ടറിഞ്ഞിരുന്നില്ലാ എന്നുള്ളതു് വിശിഷ്യ പ്രസ്താവിക്കണമെന്നില്ലല്ലൊ. പുരോഹിതന്മാരുടെ നിയന്ത്രണത്തിൽതന്നെ സംഘടിച്ച മറ്റുള്ള സമുദായങ്ങളെ ജയിച്ചു് മുന്നോട്ടു കയറിക്കൊണ്ടിരിക്കുന്ന ക്രിസ്ത്യാനികളിൽനിന്നു് കണ്ടുപഠിച്ച പാഠങ്ങൾ അതുപോലെ സ്വസമുദായങ്ങളിൽ പകൎത്തി രക്ഷപ്പെടാമെന്നു കരുതുന്നതും ശരിയാണെന്നു് സ്വാമിക്കഭിപ്രായമുണ്ടായിരുന്നില്ല. ഉദ്യോഗങ്ങൾ ലഭിക്കുന്ന വിഷയത്തിലോ, പ്രമോഷൻ കാൎയ്യത്തിലോ, ജനപ്രാതിനിധ്യകാൎയ്യത്തിലോ തടസ്സങ്ങളും പരാജയങ്ങളും സംഭവിക്കുമ്പോൾ, ആ കാലയളവിൽമാത്രം ചില വ്യക്തികളിലും കഷ്ടിച്ചു് സമുദായവിഭാഗങ്ങളിലും ഇളകിവരാറുള്ള സമുദായബോധവും, മതഭക്തിയും, സംഘടനാപരമായ ഐക്യവും മറ്റുമൊക്കെ ആരോഗ്യകരമായ ഒരു സാമുദായികനിലയെയല്ല ചൂണ്ടിക്കാണിക്കുന്നതെന്നു് ബുദ്ധിയുള്ളവരെല്ലാം അന്നും മനസ്സിലാക്കിയിട്ടുള്ളതായിത്തെളിഞ്ഞിട്ടുണ്ടു്.

ഹിന്ദുക്കൾക്കു് പുരോഹിതന്മാരും മതാചാൎയ്യന്മാരും ക്രിസ്ത്യാനികളെപ്പോലെ ഒരേക്കൂട്ടരല്ലെന്നും ക്ഷുരകന്മാൎക്കുള്ളതിൽ കവിഞ്ഞ വലിയ മേന്മയൊന്നും ഹൈന്ദവ പുരോഹിതന്മാൎക്കു നല്കിയിട്ടില്ലെന്നും ഉള്ള വസ്തുതകൾ മറന്നിട്ടു് എല്ലാംകൂടി ഒരു തട്ടി

ലാക്കി അവഗണിച്ചേക്കാമെന്ന കരുതുന്ന പ്രാമാണികന്മാരുടെ മദ്ധ്യേ സ്വാമിയെപ്പോലുള്ളവർ ശരിയായവിധത്തിൽ ധരിക്കപ്പെട്ടിരുന്നില്ലെങ്കിൽ അതിലും അത്ഭുതപ്പെടുവാനില്ലല്ലോ! ഹൈന്ദവപാരമ്പര്യങ്ങൾക്ക യോജിച്ച വിധത്തിലേ ഹിന്ദുക്കൾ സംഘടിക്കുകയൊള്ളുവെന്നും അങ്ങിനെ മതിയാകുമെന്നും മനസ്സിലാക്കിയിട്ടുള്ള അപൂർവ്വം ചില വ്യക്തികളെങ്കിലും സ്വാമിയുടെ അഭിപ്രായങ്ങൾ യഥാകാലം ആരാഞ്ഞുവന്നതായും കണ്ടിട്ടുണ്ട്. ക്രിസ്തീയപുരോഹിതന്മാർക്ക സ്വസമുദായത്തിലുള്ള സ്വാധീനബലത്തിൽ ഒട്ടും കുറവല്ലാത്ത സ്വാധീനബലവും അന്തസ്സുമാണു് സർക്കാർ ലാവണക്കാർക്കും, വക്കീലന്മാർക്കും പൊതുവെ നായർസമുദായത്തിലും മററും ഉണ്ടായിരുന്നതു്. എങ്കിലും സമുദായത്തെ യോജിപ്പിച്ചുനിറുത്തി ഒരു ലക്ഷ്യത്തിലേക്ക കൊണ്ടുപോകുവാനുള്ള ഐകമത്യതാല്പര്യങ്ങളൊ ആവക മനോഭാവങ്ങളൊ ക്രിസ്തീയപുരോഹിതന്മാർക്കുള്ളതുപോലെ സ്വകാര്യപരമമായ ജീവിതങ്ങളിൽ ഉണ്ടാകാവുന്നതല്ലല്ലൊ? പൊതുവെ എന്താണു വേണ്ടതെന്നും എങ്ങോട്ടാണു പോകേണ്ടതെന്നും അറിയാൻ പാടില്ലാതെ അങ്ങിനെ നീങ്ങിക്കൊണ്ടിരുന്ന ഒരു ജനസമൂഹത്തിനു സ്വാമിയെപ്പോലുള്ളവരുടെ സേവനങ്ങൾ അതിൻെറ പൂർണ്ണമായ അളവിൽ ലഭിക്കുവാനിടവന്നില്ലെങ്കിൽ അതിലും അതിശയിക്കുവാനില്ല. ഈവക വിഷയങ്ങളിലെല്ലാം ഏററവും പുരോഗമനോന്മുഖവും തികച്ചും വിപ്ലവാത്മകവും, എന്നാൽ സമുദായത്തെ ആന്തരികമായ അതിൻെറ ദേശീയസംസ്കാരത്തിൽനിന്നും അടിയിളക്കാതെ സമ്പൂർണ്ണമായി സൂക്ഷിക്കുന്നതും നിയന്ത്രിക്കുന്നതുമായ ശ്രീ ചട്ടമ്പിസ്വാമിയുടെ അഭിപ്രായങ്ങളും ഉപദേശങ്ങളും നിരൂപണങ്ങളുമെല്ലാം വാലും തുമ്പുമൊന്നുമില്ലാതെ വല്ല വഴിക്കുംചാടി ആത്മഹത്യാപരമായ ആവേശങ്ങൾ ഉളവാക്കാനും നാട്ടിനാകെ വിപത്തുണ്ടാക്കുവാനും ഒരു സമുദായവിഭാഗത്തിനും ഇടവരാതിരിക്കണമെന്നുകരുതി ചെയ്തിട്ടുള്ളതായിരുന്നു. പഠിക്കാനും അറിയാനുംവേണ്ടി ഉഴിഞ്ഞുവെയ്ക്കുന്ന ഒരു ജീവിതവും ജീവനെ ഉടലുമായി ബന്ധിപ്പിച്ചിടാൻവേണ്ടിമാത്രമായുള്ള ആഹാരാദിജീവിതസൗകര്യങ്ങളും ഒത്തിണക്കിക്കൊണ്ടുപോന്ന മഠങ്ങളും, ആശ്രമങ്ങളും, സാധുക്കളുമൊക്കെ ഭാരതം ഭാരതീയർക്ക നഷ്ടമായപ്പോൾ നഷ്ടപ്പെട്ടുപോയ ആശയങ്ങളാണെന്നു് സ്വാമി നമ്മെ ധരിപ്പിച്ചുതന്നു.

## IV

എന്തായാലും ഈ രാജ്യത്തും പുറത്തുമുള്ള നിരവധി പണ്ഡിതന്മാരും ശ്രീ നാരായണഗുരുവിനെപ്പോലെയുള്ള മഹത്തുക്കളും ഒരു സർവ്വജ്ഞനായിത്തന്നെ കരുതിപ്പോന്ന നമ്മുടെ ശ്രീചട്ടമ്പിസ്വാമി ഈവക സിദ്ധികളെല്ലാം എങ്ങിനെ സംഭരിച്ചു എന്നുള്ളതാണു് നമുക്കിനി അന്വേഷണവിഷയമാക്കേണ്ടിയിരിക്കുന്നതു്. അവിടുന്നു് ഈയുള്ളവനോടു പറഞ്ഞിട്ടുള്ള ആത്മകഥാകഥനത്തിൽപോലും അനവദ്യസുന്ദരങ്ങളും അത്യത്ഭുതകരങ്ങളുമായ നിരവധി കാലഘട്ടങ്ങളെ കുറിക്കുന്ന ഒരു ജീവിതത്തിൽക്കൂടിയാണു് അദ്ദേഹത്തിനു കടന്നുപോരാനുണ്ടായിരുന്നതെന്നു സൂചിപ്പിച്ചിട്ടുണ്ടു്. നെയ്യാററിൻകര രജിസ്റ്റർകച്ചേരിയിൽ തൻെറ ജ്യേഷ്ഠനുമൊന്നിച്ചു എഴുത്തുപണിയിൽ ഏർപ്പെട്ടിരുന്ന ഒരു കാലവും, തകരയിലയിലെ ജീവകങ്ങളല്ലാതെ മററൊരുപോഷണവുമില്ലാതിരുന്ന ആ ബാല്യകാലവും നിരപരാധിയായ ഒരു ശിശുവിൽ നിന്നും കേട്ടറിഞ്ഞതുപോലുള്ള സ്മരണ എന്നിൽ ഇന്നും നിലനിന്നുപോരുന്നുണ്ടു്. പട്ടിണിയും പരിവട്ടവുമായി നടന്ന അന്നത്തെ ആ ബാലൻ ഇത്ര വലിയൊരു ഗ്രന്ഥപ്പുരക്കുടി ആയതെങ്ങിനെയെന്നു് ആർക്കും കണ്ടുപിടിക്കാനൊക്കുമെന്നുതോന്നുന്നില്ല. ഈ മഹാപുരുഷൻ അന്ത്യകാലംവരെ ഒരു നിസ്വനായിരിക്കാൻ കാണിച്ച

അതിസമത്ഥമായ കൗശലങ്ങളുടെ രമണീയകഥകൾ വാദ്ധക്യകാലത്തെ ആ നമ്മ സംഭാഷണങ്ങളിൽ ചിലപ്പോൾ വെളിപ്പെടാറുണ്ട്. ഒരിക്കൽ ഇങ്ങനെ തുടങ്ങി. "ഞാനൊരു പത്തുപതിനെട്ടുവഷം റവ്വിടെക്കിടക്കണമെന്നൊ എന്തു കഴിക്കണമെന്നൊ എന്തുടുക്കണമെന്നൊ ഒന്നും വിചാരമില്ലാതെ ഒരു ഭ്രാന്തനെപ്പോലെ നടക്കുകയായിരുന്ന അക്കാലങ്ങളിൽ ഈ ജീവനെ ഉടലുമായി ബന്ധിപ്പിച്ചിട്ടവനാണ് ആ പണിക്കരു്,—പണിക്കരെ അറിയൂല്ലെ? അവനിതുപോലെയൊക്കെ തന്നെ ഗുസ്തിയും മൊറയുമൊക്കെയാണ്. അവനെങ്ങല്ലൊ രണ്ടുനാലുദിവസത്തിലൊരിക്കലെങ്കിലും എവിടെനിന്നെങ്കിലും ഒരുപിടിച്ചോറൊ മറെറന്തെങ്കിലും തിന്നാനുള്ളതൊ കൊണ്ടുവന്നുതരും. കാലിൽ പിടിച്ചുനിറുത്തിയെങ്കിലും, വാ തുറപ്പിച്ചു് അകത്തേക്കുകടത്തും. അങ്ങിനെയാണ് എൻെറ ജീവനെ ഈ ഉടലുമായി ബന്ധിപ്പിച്ചിട്ടതു്. ഞാനെവിടെപ്പോയാലും രണ്ടുമൂന്ന നാഴികവട്ടത്തിനുള്ളിൽ അവനും കാണും. (ഞങ്ങളുടെ കാലടികൾ പതിച്ചിട്ടില്ലാത്ത മണ്ണു് മിക്കവാറും ദക്ഷിണ ഇൻഡ്യയിൽ ഒരിടത്തും കാണുകയില്ലാ എന്നു് ശ്രീ നാണുഗുരുസ്വാമികൾ പറഞ്ഞിട്ടുള്ളതു് ഈ ഘട്ടത്തിൽ സ്മരിക്കുന്നു. എന്നാൽ അതു വേറൊരു കാലഘട്ടത്തെയാണല്ലൊ കുറിക്കുന്നതു്) "അവനും ആ വസ്തുവെല്ലാം ഞാനെഴുതിക്കൊടുത്തു. പത്തോ ന്തറോ ഏക്കറുണ്ടായിരുന്നിരിക്കണം. നമ്മുടെ സായിപ്പെ, കല്ലുവീട്ടിലെ അറിയുമല്ലൊ? * അവരാരൊക്കെയോക്രൂടി പതിപ്പിച്ചുതന്നതാണ്. വയസ്സുകാലത്തു പട്ടിണികിടന്നു ചാകണ്ടാ എന്നുകരുതി എൻെറ പേക്ക് പതിപ്പിച്ചു തന്നതാണ്. അതെല്ലാംക്രൂടി ഞാൻ പണിക്കക്ക് കൊടുത്തു. അവൻ കുഞ്ഞുകുട്ടിപരാധീനക്കാരനാണ്.

പാവം." ഇങ്ങിനെ ഭൂദാനയജ്ഞവും പൂത്തിയാക്കിക്കൊണ്ടു് ഉടുത്തിരുന്ന വസ്ത്രംമാത്രമായി അന്ത്യനിമിഷംവരെക്കഴിഞ്ഞ ആ സന്ധിരഹിതനായആത്മാരാമൻ ജീവാനുകമ്പയുടെ ഒരവതാരമായിരുന്നു എന്നുള്ളതിന്നു് നിരവധി കഥകളുണ്ടു്.

എന്നാൽ എനിക്കു് നേരിട്ടനുഭവമുള്ള ഒരു ചെറിയ സംഭവം ഇവിടെ കുറിച്ചുകൊള്ളുന്നു. കരുനാഗപ്പള്ളിയിൽ താഴത്തോട്ടത്തുകുടുംബത്തിലെ ഒരു മുറിയിൽ ഒരു ചെറിയ സോഫയിൽ സ്വാമി വിശ്രമിക്കയായിരുന്നു ഉച്ചസമയംകഴിഞ്ഞു എന്നാണെൻെറ ഓമ്മ. പതിവുപോലുള്ള തലയാട്ടം ഇല്ലാതിരുന്നതുകൊണ്ടു് ഉറക്കമായിരിക്കുമെന്നു ഞാൻ വിചാരിച്ചു. സ്വാമിയുടെ തലയ്ക്കുമുകളിൽ തട്ടിലോ കഴക്കോലിലോ വലകെട്ടുവാൻ ഒരു ചിലന്തി ചാടുന്നുണ്ടായിരുന്നു. വലകൾ ചിലതൊക്കെ കാണുന്നുമുണ്ടു്. നിശ്ശബ്ദമായി ശ്വാസവുമടക്കിക്കൊണ്ടു് കയ്യിലിരുന്ന വിശറിയുമായി ഒരു ശുചീകരണപരിപാടിക്കു ഞാനാരംഭിച്ചു. അപ്പോൾ കാണാം കണ്ണുതുറന്നു് താടിയും തടവിക്കൊണ്ടു് "നില്ലുനില്ലു് —അല്ലെ! ഇതെന്തൊരക്രമമാണ്—ഇവിടെ വന്നിട്ടെത്രദിവസമായി." ഉത്തരം പറയിക്കാൻ എൻെറ മുഖത്തേയ്ക്കു ദൃഷ്ടികളുറപ്പിച്ചു. ഞാനല്പം ഇളിഭ്യതയോടെയാണെങ്കിലും വിനോദമാണെന്നുകരുതിയങ്ങിനെ നിന്നു. വീണ്ടും, 'എത്രദിവസമായി ഇവിടെ വന്നിട്ടു്' എന്നാവത്തിച്ചു. 'അല്പദിവസങ്ങളെ ആയൊള്ളു' എന്നു് ഞാൻ വിനീതമായിപ്പറഞ്ഞു. "എന്നിട്ടു് ഇവരെയിറക്കിക്കളയാമെന്നു വിചാരിച്ചോ? കുഞ്ഞുകുട്ടിപരാധീനങ്ങളോടുംക്രൂടി എത്രയോ കാലമായി ഇവിടെ താമസിക്കുന്നവരെ നശിപ്പിക്കാമെന്നും കുടിയിറക്കാമെന്നുംകരുതിയൊ? അക്രമം. കൈബലമുള്ളവക്കു് എന്തുമാകാമെന്നു്; അല്ലെ?" ഞാൻ സ്തബ്ധനായി

* കല്ലുവീട്ടിൽ ഗോവിന്ദപ്പിള്ളഎഞ്ചിനീയരെയാണ് ഇവിടെ സൂചിപ്പിച്ചിട്ടുള്ളതു്.

നിന്നുപോയി. അഹിംസാവാദത്തിന്റെ അതിരുകടന്ന ഈ നില, അത്യാവശ്യത്തിനു കുറച്ചൊക്കെ കൊള്ളാമെന്നുള്ള എന്റെ തത്വജ്ഞാനവുമായി, തികച്ചും ഭിന്നമാണെന്നെനിക്കു ബോദ്ധ്യം വന്നു. "നാമൊന്നിനേയും ഉപദ്രവിക്കേണ്ട—അതിനൊന്നിനും നമുക്കവകാശമില്ല." എന്ന ആര്‍ഷമൂലമന്ത്രത്തോടുകൂടി ആ രംഗം അങ്ങിനെ അവസാനിച്ചു.

## V

സ്വാമിയുടെ ശരിയായ—അന്യാദൃശമായ—ഒരു നിലയെഎടുത്തുകാട്ടുന്ന മറെറാരു രംഗംകൂടി ജിജ്ഞാസുക്കൾക്കായി ഇവിടെ രേഖപ്പെടുത്തേണ്ടിയിരിക്കുന്നു. സദ്ഗുണോപാസനയെപ്പററിയും സാധനകളെപ്പററിയും എന്നോടുമാത്രമായി ചിലതു് സംസാരിക്കുവാനുള്ള ഒരു ഘട്ടം വന്നുചേര്‍ന്നു. ശ്രീനാരായണഗുരുസ്വാമിയുടെ ഗുരു ചട്ടമ്പിസ്വാമിതന്നെ ആയിരുന്നോ എന്നു് ചിലരിക്കുകളിലുണ്ടായ സംശയം എന്നെയും പിടികൂടാതിരുന്നില്ല. എന്നാൽ അതിനു് പരിഹാരമുണ്ടാക്കുവാന്‍ പററിയൊരവസരമെന്നുകരുതി ഞാനിങ്ങനെ ചോദിച്ചു. "നാണുഗുരുസ്വാമിക്കു് സ്വാമി ആ മന്ത്രമാണോ ഉപദേശിച്ചതു്?" എന്തായാലും ഒഴിഞ്ഞുമാറാന്‍ കഴിയാത്ത ഒരു ഘട്ടത്തിലുണ്ടായ അത്യേകാന്തമായ ആ പിടിയിലും അദ്ദേഹം വഴങ്ങിത്തന്നില്ല. അതിസമര്‍ത്ഥമായി ഒഴിഞ്ഞുമാറിയ ആ രീതിയെപ്പററിയെത്രകണ്ടാലോചിക്കേണ്ടിവന്നു എന്നും എത്ര മനഃക്ലേശം അതിനാല്‍ ഉണ്ടാകേണ്ടിവന്നുവെന്നും എനിക്കുമാത്രമേ അറിഞ്ഞുകൂടു! സ്വാമിയോടുള്ള എന്റെ ആ അന്വേഷണം എത്ര വിനീതമായിരുന്നു എന്നുള്ളതു് ഇന്നത്തെപ്പോലെ ഞാനോര്‍ക്കുന്നുണ്ടെങ്കിലും അതു് ഒരു നിരോധിതമേഖലയാണെന്നും അങ്ങോട്ടു കടന്നുനോക്കിയതു് ശരിയല്ലെന്നും എനിക്കു ബോദ്ധ്യമാകുവാനിടവന്നു. പിന്നീടു് സംഗതവിഷയത്തിലേയ്ക്കു് അല്പമൊക്കെ ഞങ്ങളുടെ സംഭാഷണം നീങ്ങുകയും ചെയ്തു.

ശിഷ്യനില്‍നിന്നു് ഗുരു ആരാണെന്നറിയാമെന്നല്ലാതെ ഗുരുവില്‍നിന്നു് എന്റെ ശിഷ്യന്‍ ഇന്നാരാണെന്നറിയുന്ന ഒരു പാരമ്പര്യം നമുക്കുണ്ടായിരുന്നില്ല. സാംസ്കാരികമായി ഗൗരവതരമായ പ്രശ്നങ്ങൾ ഉൾക്കൊള്ളുന്ന ഈവക കാര്യങ്ങളില്‍ ചരിത്രപരമായ ഔല്‍സുക്യമെങ്കിലും സാധാരണന്മാര്‍ക്കുകൂടി ഉണ്ടാകാമെന്നുള്ളതും അവയെല്ലാക്കെ യഥാവിധി പരിഹാരം കണ്ടെത്തേണ്ടതുമാണു്. ശ്രീനാരായണഗുരുസ്വാമി ശ്രീചട്ടമ്പിസ്വാമിയെപ്പററി എന്നോടു സംസാരിച്ചിട്ടുള്ളതായി ഇതിനുമുമ്പില്‍ വ്യക്തമാക്കിയിട്ടുണ്ടു്. ജനിച്ചിട്ടുള്ള മറെറാരു മനുഷ്യവ്യക്തിയെപ്പററിയും ഇത്ര ബഹുമാനസൂചകമായി പറഞ്ഞിട്ടില്ലാ എന്നുള്ളതും ഞാനോര്‍ക്കുന്നുണ്ടു്. എന്നാല്‍ ശ്രീചട്ടമ്പിസ്വാമി എന്റെ ഗുരുവാണെന്നോ അദ്ദേഹം എന്നെ ഇന്നഇന്ന വിദ്യകളില്‍ അഭ്യസിപ്പിച്ചിട്ടുണ്ടെന്നോ ശ്രീനാരായണഗുരുസ്വാമി ഒരിക്കലും എന്നോടു പറഞ്ഞിട്ടില്ല. ഞാനതിനാല്‍ അങ്ങോട്ടു കയറി ചോദിച്ചിട്ടുമില്ലായിരുന്നു. അതേഘട്ടത്തില്‍ തൈക്കാട്ടയ്യാവു് എന്നു് പ്രസിദ്ധിയാര്‍ജ്ജിച്ചിട്ടുള്ള തിരുവനന്തപുരം റെസിഡന്‍സിആഫീസില്‍ ഒരു കീഴ്സില്‍ബന്തിയായിരുന്നിട്ടുള്ള ഒരു പാണ്ടിക്കാരനില്‍നിന്നും യോഗമാര്‍ഗ്ഗങ്ങളില്‍ ഒരു വിദ്യയഭ്യസിച്ചിട്ടുള്ളതായും അതില്‍ ശ്രീചട്ടമ്പിസ്വാമിയുംകൂടി ഉണ്ടായിരുന്നതായും ശ്രീനാണുഗുരുസ്വാമിയില്‍നിന്നും ഞാന്‍ ധരിച്ചിട്ടുണ്ടു്. ഒരു സംഭാഷണഘട്ടത്തില്‍ ശ്രീചട്ടമ്പിസ്വാമി അക്കാര്യം എടുത്തുപറഞ്ഞിട്ടുള്ളതായും ഓര്‍ക്കുന്നു.

ഗുരു എന്നും ശിഷ്യനെന്നും സാധാരണന്മാര്‍ എളുപ്പത്തില്‍ സംസാരിച്ചുതീര്‍ക്കുന്ന വിഷയങ്ങൾ പ്രയാസമേറിയ നീണ്ട കാലങ്ങളേയും പ്രശ്നങ്ങളേയും ഉൾക്കൊള്ളു



ആറയൂർ ആശ്രമം—ഭജനമണ്ഡപം



ആറയൂർ ആശ്രമം
(പ്രധാനമണ്ഡപവും അങ്കണവും)

നാവയാണല്ലൊ? ഭാരതത്തിന്റെ ചിന്താവൈവിദ്ധ്യങ്ങളിലും ആൎഷപാരമ്പര്യങ്ങളിലുമൊക്കെ അന്വേഷിച്ചിട്ടുള്ളവൎക്കുമാത്രം അവ പ്രസക്തങ്ങളായുമിരിക്കും. ഇഷ്ടദേവതാപരമായ ഈശ്വരാരാധനാക്രമംതൊട്ട് ബ്രഹ്മതത്വോപദേശംവരെയുള്ള പരിപാടികളിൽ ഒന്നോ ഒന്നിലധികമോ ഗുരുക്കന്മാരുണ്ടാകാമെന്നുള്ളതും സാധാരണയാണ്. ഖേചരീമുദ്രയെന്ന ഒരു യോഗസാധനയാണ് ഈ രണ്ടാചാര്യന്മാരും തൈക്കാട്ടയ്യാവിൽനിന്നു സ്വീകരിച്ചിട്ടുള്ളതായി അവർതന്നെ പറഞ്ഞറിഞ്ഞിട്ടുള്ളതിനാലും യോഗവിഷയമായ ഇവരുടെ പരിചയം അതിനെയൊക്കെയതിലംഘിച്ചിട്ടുണ്ടെന്ന് അക്കാര്യങ്ങളെപ്പററിയന്വേഷിച്ചിട്ടുള്ളവൎക്കൊക്കെ ബോദ്ധ്യമായിട്ടുള്ളതിനാലും യോഗമാർഗ്ഗത്തിൽപോലും ഈ രണ്ടു മഹത്തുക്കൾക്കും വേറെ ആചാര്യന്മാർ ഉണ്ടായിരുന്നു എന്നുള്ളതിൽ ആൎക്കും ഒരു ശങ്കയ്ക്കും അവകാശമില്ല? യോഗവിഷയത്തിൽ ശ്രീ ചട്ടമ്പിസ്വാമിക്കുണ്ടായിരുന്ന പാണ്ഡിത്യവും അനുഭവജ്ഞാനവും അനന്യസുലഭമായിരുന്നു എന്നൂഹിക്കുവാനുള്ള സാഹചര്യങ്ങളും നിരവധിയാണ്. അതൊക്കെയാണെങ്കിലും ശ്രീ നാരായണഗുരുസ്വാമിക്ക് സഗുണോപാസനതൊട്ട് (ശ്രവണ,മനന,നിദിദ്ധ്യാസങ്ങൾവഴി) ബ്രഹ്മതത്വോപദേശംവരെ സഹായകമായിനിന്ന മഹാത്മാവാരാണെന്നുള്ള കാര്യമാണ് അവ്യക്തമായിരിക്കുന്നത്. ശ്രീ നാരായണഗുരുസ്വാമിയുടെ ചില കുറിപ്പുകളിൽനിന്നും സ്മരണകളിൽനിന്നുമൊക്കെ ഈ സംശയം ദൂരീകരിക്കപ്പെടുന്നുണ്ടെങ്കിലും, സംശയകരമായ ഒരന്തരീക്ഷമുണ്ടായതെങ്ങനെയെന്നും, അതിന് യഥാവിധി പരിഹാരമുണ്ടാക്കാത്തതെന്തെന്നും അക്കാലങ്ങളിൽ ശ്രീ നാരായണഗുരുസ്വാമിയൊടടുത്തിട്ടുള്ളവൎക്കും സ്വാമി പറഞ്ഞിട്ടുള്ളവൎക്കുംമാത്രം അറിയാമായിരിക്കും. ചില സമുദായനേതാക്കന്മാരുടെ അനിഷ്ടങ്ങളെ ഭയന്നു് ശ്രീ നാരായണഗുരുസ്വാമി ആ വിഷയത്തിൽ മൗനം ഭജിച്ചതാണെന്നു ഒരുക്കൂട്ടർ വിചാരിക്കുന്നതായി എനിക്കു മനസ്സിലായിട്ടുണ്ട്. ശ്രീനാരായണധൎമ്മപരിപാലനയോഗം സ്ഥാപിച്ച് സമുദായഗുരുവായി അംഗീകരിച്ചശേഷം അധികകാലതാമസം ഒന്നും വരുത്താതെ ആ സംഘടനയുമായി തനിക്കിനിമേൽ യാതൊരു ബന്ധവുമില്ലെന്നും മററും എഴുതി വാക്കിൽനിന്നും പ്രവൃത്തിയിൽനിന്നുംകൂടി ബന്ധംവിടർത്തുന്ന ഒരു പ്രസ്താവന പ്രസിദ്ധീകരിക്കുവാൻതക്കവണ്ണം തന്റെ ആദൎശങ്ങളിലുറപ്പും ജീവിതത്തിൽ ചില പരിപാടികളുമുണ്ടായിരുന്ന ശ്രീ നാണുഗുരുസ്വാമിക്കും അങ്ങനെ ഒരു നിസ്സഹായത വന്നുചേൎന്നു എന്നു ധരിക്കുവാൻ സ്വാമിയെ അറിഞ്ഞിട്ടുള്ളവരാരും ഒരുങ്ങുമെന്നു തോന്നുന്നില്ല.

ഹിന്ദുമതവിശ്വാസപ്രകാരമുള്ള ഗുരുശിഷ്യബന്ധങ്ങളിലൊന്നിലും അദ്ദേഹം വിശ്വാസമില്ലാത്തവനായി ഒരു യുക്തിവാദിയായി, പുരോഗമിച്ചതുകൊണ്ടാണ് ഇക്കാര്യത്തിൽ അനാസ്ഥനായിക്കണ്ടതെന്നാണെങ്കിൽ അതൊരു തികഞ്ഞ അസത്യവും രാജ്യത്തിന്റെയും സംസ്കാരത്തിന്റെയും വൈരികൾ കരുതിക്കൂട്ടിച്ചെയ്യുന്ന ഒരു ദുഷ്പ്രചരണവുമാണ്. ശ്രീനാരായണഗുരു, ഗുരുശിഷ്യബന്ധത്തിലും, മന്ത്രോപദേശത്തിലും സാധനകളിലും പ്രതിഷ്ഠയിലും ആരാധനയിലുമൊക്കെ അന്ത്യനിമിഷംവരെ ഒരു വിശ്വാസിയായിരുന്നു എന്നുള്ളതിന് ഞാനും ഒരു സാക്ഷിയാണെന്നുള്ളത് അസന്ദിഗ്ദ്ധമായി പ്രസ്താവിച്ചുകൊള്ളുന്നു. പക്ഷെ ഇതിലൊക്കെയും സ്വതന്ത്രമായ ഒരുരീതിയാണ് അദ്ദേഹം അംഗീകരിച്ചിരുന്നത്. അതിനാൽ അടിസ്ഥാനതത്വങ്ങളിൽ ഒരു മാൎഗ്ഗഭേദവും വരുത്താതെ ജീവിച്ച ആ മഹാശയനെപ്പററി അറിവുള്ളവരാരും ഒരു വഴിയിൽക്കൂടിയും സംശയിക്കുന്നില്ല. എന്തായാലും ഈ ഗുരുശിഷ്യബന്ധവാദത്തിൽ ഒരു മാൎഗ്ഗമേ ശരണമായി ഞാൻ

കരുതുന്നൊള്ളൂ. ഇക്കാര്യം അവരെ രണ്ടു പേരെയും സംബന്ധിക്കുന്നതും വ്യക്തികാര്യവും സമുദായബന്ധമില്ലാത്തതുമായതിനാൽ സാധാരണന്മാർ ഇതിൽ തലയിട്ടിട്ടു കാര്യമില്ലെന്നുള്ളതാണ്. ശിഷ്യനിൽനിന്നും ഗുരുവിനെപ്പററിയറിയുകയെന്നുള്ളതല്ലാതെ ഗുരുവോ ഗുരുവിൻെറ കുറെ അനുഭാവികളെന്നു ഭാവിക്കുന്നവരോ ഒന്നും ആവക പ്രചരണങ്ങൾ നടത്തുന്നതു ശരിയല്ലെന്നും എനിക്കുതോന്നുന്നുണ്ട്. ഗുരുശിഷ്യപരമ്പരാഗതമായ ഒരു സംസ്കാരമല്ല കേവലം അന്തഃസാരശൂന്യമായ ഒരു വിദൂഷകസംസ്കാരമാണ് തന്മൂലം സമുദായമദ്ധ്യേ വളൎന്നു തഴച്ചുപോകാനിടയുള്ളതു്.

## VI

ആദ്ധ്യാത്മികവിഷയങ്ങളിൽ ഭാരതീയമായ അഭിലാഷങ്ങളും അറിവുകളുമെന്തായിരുന്നു എന്നന്വേഷിക്കുന്നവൎക്ക്, ശ്രീ ചട്ടമ്പിസ്വാമി കാലങ്ങളുടെ പിന്നിലേക്ക് തിരിഞ്ഞുനോക്കാൻ സഹായിക്കുന്ന ഏററവും വ്യക്തമായ ഒരു ചൂണ്ടുപലകയായിരുന്നു എന്നുള്ളതു് ഒന്നുകൂടി എടുത്തുപറഞ്ഞുകൊള്ളട്ടെ! ബ്രിട്ടീഷ് ആധിപത്യം നിലനിന്നിരുന്ന 1757-ാം 1947-ാം മദ്ധ്യേയുള്ള കാലങ്ങളിൽ ഭാരതീയജനതയ്ക്കു അവരുടെ സംസ്കാരത്തേയും മഹത്തായ രാഷ്ട്രത്തേയും ചൂണ്ടിക്കാണിച്ചുകൊടുത്ത നിരവധി മഹാന്മാർ ഉണ്ടായിട്ടുണ്ട്. അക്കൂട്ടത്തിൽ റാംമോഹൻറായിയും സ്വാമി ദയാനന്ദസരസ്വതിയും രാമകൃഷ്ണവിവേകാനന്ദന്മാരും, നമ്മുടെ സാംസ്കാരികചരിത്രത്തിൻെറ അവിഭാജ്യഘടകങ്ങളായിത്തീൎന്നു എങ്കിലും, പ്രാദേശികമായ അതിൎത്തികൾക്കുള്ളിൽ കഴിഞ്ഞുപോന്നിരുന്ന മലയാളികളായ ഈ രണ്ടു മഹാവ്യക്തികളും അവരിൽനിന്നു് അല്പവും മാററു കുറവുള്ളവരായിരുന്നില്ല.

ഒരു താത്വജ്ഞാനി (Philosophical, anarchist) ആയിരുന്ന ശ്രീചട്ടമ്പിസ്വാമി ഇവരിൽനിന്നൊക്കെ വ്യത്യസ്തമായ ഒരു വ്യക്തിവിശേഷമായിരുന്നു. മനുഷ്യൻ ഈ പ്രപഞ്ചത്തിൻെറ അപരിമേയതയിൽ തനിക്കുള്ള സ്ഥാനമെന്തെന്നന്വേഷിക്കുവാൻ തുടങ്ങുന്ന ഒരു പ്രഭാതംതൊട്ടല്ലാതെ ഈവക ജീവിതവിശേഷങ്ങളെപ്പററി ശരിയായ ഒരന്വേഷണം നടത്തുവാൻ ഔൽസുക്യമുണ്ടാകുന്നതല്ലല്ലോ? കണ്ണും ചെവിയും വഴിയായി സിദ്ധിക്കുന്ന അറിവുകൾ വിവേചിച്ചെടുക്കുന്നവനാണ് മനുഷ്യൻ. നാവിലും മൂക്കിലും ത്വക്കിലുംകൂടി ഗ്രഹിച്ച വിവരങ്ങൾകൂടി ആയാൽ അറിവിൻെറ പൂൎണ്ണതയുമായി. ഈ അഞ്ചു വലിയ വഴികളിലൂടെ വന്നുകയറുന്നതും അന്നന്നുള്ള കുടലിൻെറ സ്ഥിതിപോലെ സ്വീകരിക്കുന്നതുമായ അനുഭൂതികളുടെ ആകെത്തുകയായ നമ്മുടെ അറിവും വിജ്ഞാനവും ശാസ്ത്രങ്ങളുമൊക്കെ അങ്ങനെ കാലദേശാവസ്ഥകളുടെ പിടിയിൽക്കിടക്കുന്ന കാര്യങ്ങളാണെന്നു സാമാന്യമായി ചിന്തിക്കാൻ കഴിവുള്ളവൎക്കും ബോദ്ധ്യമാകുന്നതാണ്. എന്നാൽ പഞ്ചേന്ദ്രിയങ്ങൾവഴി നമ്മുടെ ബുദ്ധിയിൽ പ്രതിഫലിക്കുന്ന നാമരൂപസഹസ്രങ്ങളുടെ പിടിയിൽനിന്നും മനസ്സിനെ മാററിനിറുത്താനൊക്കുമോയെന്നും അതൊക്കുകയാണെങ്കിൽ നമ്മുടെ അറിവിൻെറയും നമ്മുടെയും അവസ്ഥ എന്താണെന്നും, ഇതുവരെ സിദ്ധിച്ചിരുന്ന അറിവുകളുടേയും അനുഭവങ്ങളുടേയും യാഥാൎത്ഥ്യമെന്താണെന്നും, അങ്ങിനെ ആ വഴിക്കുപോകുന്ന അന്തൎമ്മുഖമായ ഒരന്വേഷണപഥം നമ്മുടെ പൂൎവ്വികന്മാർ വെട്ടിത്തെളിച്ചിട്ടുണ്ട്. യോഗമെന്നും ജ്ഞാനമെന്നും സാധാരണയായിപ്പറഞ്ഞുവരാറുള്ള ആ മാൎഗ്ഗങ്ങളിൽക്കൂടി സഞ്ചരിച്ചിട്ടുള്ളവർ, മനുഷ്യമനസ്സിൻെറ സങ്കല്പവികല്പകമായ പിടിയിൽനിന്നും മോചിക്കാമെന്നും അതിനുശേഷം സിദ്ധിക്കുന്ന അറിവുകളും

അനുഭവങ്ങളുമാണു് നമ്മെ യഥാൎത്ഥത്തിൽ പുരോഗമിപ്പിക്കുന്നവയെന്നും പറയുന്നു. അങ്ങനെയുള്ള ഏകാന്തമായ വഴികളിൽ സഞ്ചരിച്ചു് അറിവും ആനന്ദവും കരസ്ഥമാക്കിയ ചില ജീവിതവിശേഷങ്ങൾ നമ്മുടെ മലയാളത്തും ചില കാലങ്ങളിൽ വന്നു സംഭവിക്കാറുണ്ടു്. അതിലൊന്നായിരിക്കാം ശ്രീചട്ടമ്പിസ്വാമിയെന്നു ഞാൻ പറയുമ്പോൾ അദ്ദേഹത്തെയല്ല—അദ്ദേഹം നില്ക്കുന്ന സ്ഥാനത്തെയാണു് ചൂണ്ടിക്കാട്ടിയതെന്നു് ഞാൻ വിചാരിക്കുന്നു. ബുദ്ധിയെ ഈ നാമരൂപപ്രപഞ്ചങ്ങളിൽനിന്നെല്ലാം പിൻവലിച്ചു പഞ്ചേന്ദ്രിയവൃത്തികളെ നോക്കിനിൽക്കുന്ന ഒരു സാക്ഷിമാത്രമായി—വെള്ളമെല്ലാം തേകിക്കളഞ്ഞ ഒരു കുളംപോലെ—നിറങ്ങളെല്ലാം തുടച്ചുമാററിയ സ്ഫടികംപോലെ—അറിവിൽപ്പെട്ട കാൎയ്യങ്ങളെല്ലാം തേകിക്കളഞ്ഞിട്ടു്, അറിവുമാത്രമായി—ബോധമാത്രമായി—അവശേഷിക്കുന്ന ഒരനുഭൂതിയെപ്പററി ഭാവനചെയ്യുവാൻ കഴിവുള്ളവൎക്കു് നമ്മുടെ സ്വാമിയെപ്പററി മനസ്സിലായെന്നു വരാം.

വെറും സാധാരണമായ ഒരു വീക്ഷണരീതിയിൽക്കൂടി അദ്ദേഹത്തെ സമീപിക്കാനാഗ്രഹമുള്ളവൎക്കു് യാതൊരു വിശപ്പുകളുടേയും വിളിയിൽക്കൂടിയും ഒടുങ്ങിപ്പോകാത്ത ഒരു ജ്ഞാനതൃഷ്ണയുടെ വിജയഭേരി അവിടെപ്പൊങ്ങിക്കേൾക്കാം! ആധുനികകേരളത്തിന്റെ ധാൎമ്മികചിന്തകൾക്കും പരിവൎത്തനങ്ങൾക്കുമായി കാട്ടുവെട്ടിത്തെളിച്ചവരുടേയും വിത്തിട്ടവരുടേയുംകൂട്ടത്തിൽ ഏററവും ബലിഷ്ഠങ്ങളായ കൈകൾ അവിടത്തേക്കുള്ളതായിരുന്നു. എങ്കിലും നാടദ്ദേഹത്തെ അറിഞ്ഞില്ല; സ്വസമുദായം, അദ്ദേഹത്തെ പ്രയോജനപ്പെടുത്തിയില്ല."

ദീൎഘമായ ബോട്ടുയാത്രകഴിഞ്ഞു് കരയ്ക്കിറങ്ങുമ്പോൾ ഒരാട്ടം എല്ലാവൎക്കും അനുഭവമുള്ളതാണല്ലോ? നാമരൂപാദിപ്രപഞ്ചബോധത്തിലൂടെയുള്ള ആ ബോട്ടുയാത്രകഴിഞ്ഞു്, ബോധമാത്രമായ കരയ്ക്കിറങ്ങി നടക്കുമ്പോളുള്ള ആന്ദോളനമാണു് ആ വൃദ്ധന്റെ തലയാട്ടത്തിൽ നമുക്കു ദൎശിക്കുവാനുള്ളതു്. ആ വഴിയിലേക്കും ആ കരയിലേക്കുംനോക്കി നമുക്കു് ആനന്ദാശ്രുക്കൾ പൊഴിക്കാം!!!



ജീവന്മുക്തപദത്തിലെത്തിയഭവാനെൻപോറ്റുമെൻപൂജയേ-
റേധ്യംമന്ദമുരച്ചി "തങ്ങോരുഭിക്ഷക്കാരനെന്നു കാണുന്നു ഞാൻ
കൈവല്യത്തിനുമൊത്തതപ്പണിദൃഢം, ഞാനും തരാമല്പ"മെ-
ന്നാവിൎമ്മോദമിവന്നുനൽകിപലതും സിദ്ധോപദേശംശുഭം.

മഹാവൈദ്യൻ രവിവൎമ്മത്തമ്പാൻ, ശാൎക്കരക്കോവിലകം.

# കൺമുമ്പിൽ കാണുന്ന ചട്ടമ്പിസ്വാമിതിരുവടികൾ

## ചിത്രമെഴുത്തു് കെ. എം. വർഗ്ഗീസ്

[പ്രസിദ്ധ തൂലികാകാരനായ ശ്രീ. ചിത്രമെഴുത്തു വർഗ്ഗീസ്, സ്വാമികളെക്കുറിച്ചുള്ള ശ്രദ്ധേയമായ ഈ ലേഖനത്തിൽ കൺമുമ്പിൽകണ്ട വ്യക്തിപരങ്ങളായ കാര്യങ്ങളേയും കവിഞ്ഞു് അവിടുന്നു് കേരളത്തിലെ സാമൂഹികനിലയിൽ വരുത്തിയ വിപ്ലവകരമായ പരിവർത്തനപരിപാടികളെ ഒരു സമകാലിക ദൃക്സാക്ഷിയുടെ നിലയിൽ പ്രതിപാദിച്ചിരിക്കുന്നു ]

പ്രസാ:

**ആ**യിരത്തെണ്ണൂറ്റിനാലിലാണെന്നു തോന്നുന്നു കോഴിക്കോട്ടു് സാമൂതിരി മാനവിക്രമൻ ഏട്ടൻതമ്പുരാൻ തിരുമനസ്സിലെ അതിഥിയായി കോവിലകത്തെത്തി താമസിച്ചിരുന്ന വടക്കെ ഇന്ത്യാക്കാരനായ ഒരു സിദ്ധയോഗി, ജരാക്രാന്തമായ സ്വശരീരം പരിത്യജിച്ചു് പരകായപ്രവേശം ചെയ്താൽകൊള്ളാമെന്നുള്ള സ്വാഭിലാഷം സാമൂതിരിരാജാവിനെ അറിയിക്കയും അന്നൊരു ദിവസം നാലുമണിയടുപ്പിച്ചു് കോഴിക്കോട്ടു് മുസ്ലീംദേവാലയശവക്കോട്ടയിൽ സംസ്കരിക്കപ്പെട്ട സുമുഖനും ബലിഷ്ഠഗാത്രനുമായ ഒരു മുസ്ലീംയുവാവിൻെറ ശരീരത്തിൽ "കൂടുവിട്ടു് കൂടുമാറുവാൻ" തീരുമാനിക്കയും ചെയ്തു. അർദ്ധരാത്രിയടുപ്പിച്ചു് സിദ്ധയോഗിജിജ്ഞാസാകുതുകിയായ സാമൂതിരിയേയും കൂട്ടിക്കൊണ്ടു് ഒരു മൺവെട്ടിയുമായി ശവക്കോട്ടയിൽ പ്രവേശിച്ചു് മങ്ങിയ നിലാവെളിച്ചത്തിൽ പുതുക്കുഴി കണ്ടുപിടിച്ചു് കുഴിമാടംതോണ്ടി ശവശരീരം കരയ്ക്കുകയററി ആ നഗ്നശരീരത്തിൻെറ ഓരോ അംഗങ്ങളിലും സ്വാവയവങ്ങൾ പതിപ്പിച്ചു് നിശ്ചലനായിക്കിടന്നു. അങ്ങനെയൊരു സമാധി. അല്പനിമിഷത്തിനുള്ളിൽ മുകളിൽ കമഴ്ന്നുകിടക്കുന്ന യോഗിയുടെ ശരീരം നിർജ്ജീവമായിത്തീരുകയും മുസ്ലിംയുവാവിൻെറ കൈകാലുകൾ ചലിച്ചുതുടങ്ങുകയും ചെയ്യുന്നതുകണ്ടു സംഭീതനായ സാമൂതിരി അപ്പോൾത്തന്നെ കോവിലകത്തേക്കു് പാഞ്ഞു. പ്രഭാതമായതോടുകൂടി ആ മുസ്ലിംയുവാവു് (സിദ്ധയോഗി) നേരെ കോവിലകത്തെത്തി സാമൂതിരിയെക്കണ്ടു് തൻെറ പഴയശരീരം കുഴിമാടത്തിൽത്തന്നെ മറവുചെയ്യുവെന്നും തനിക്കു് ഇനിയും അവിടെ താമസിപ്പാൻ നിവൃത്തിയില്ലാത്തതിനാൽ സ്ഥലംവിടുന്നുവെന്നും അറിയിച്ചിട്ടു് എവിടേക്കോ പുറപ്പെട്ടുപോയി. മാനവിക്രമൻ ഏട്ടൻതിരുമേനി ആയിരയ്ക്കു് സ്വാനുഭവത്തെ മുൻനിറുത്തി പേർവെച്ചു് മലയാളമനോരമയിൽ പ്രസിദ്ധപ്പെടുത്തിയ പ്രസ്തുത വൃത്താന്തം വായിച്ചതുമുതൽ കാഷായവസ്ത്രധാരികളും ജടാവൽക്കലധാരികളുമായ സന്ന്യാസികളേയും യോഗിവര്യന്മാരേയും കണ്ടുമുട്ടുവാനും അവരുമായി പരിചയപ്പെടുവാനും അവരുടെ അന്തശ്ശക്തികളുടെ അത്ഭുതനിഗൂഢത

കൾ, അവയ്ക്കറിയാവുന്ന ദിവ്യൗഷധങ്ങൾ, എന്നിതൊക്കെമനസ്സിലാക്കുവാനും എന്തെന്നില്ലാത്ത ഒരു അഭിനിവേശം എന്നിൽ അങ്കുരിച്ചു. കേവലം ചെമ്പുതുട്ട് ഉള്ളം കൈയിൽവെച്ച് ഒരു പച്ചിലകശക്കി നീരൊഴിച്ച് ഭസ്മമാക്കിക്കാണിച്ച ഒരു യോഗിയുടെ രസതന്ത്രവൈദഗ്ദ്ധ്യം എന്നെ അത്ഭുതവിവശനാക്കി. ഇതിനെത്തുടർന്ന് രാമായണ ഭാരതാദി ഗ്രന്ഥങ്ങളിൽ എനിക്കു പലപ്പോഴും കണ്ടുമുട്ടുവാൻ കഴിഞ്ഞിട്ടുള്ള നാരദൻ, വ്യാസൻ, വസിഷ്ഠൻ, വാല്മീകി, പതഞ്ജലി തുടങ്ങിയുള്ള മഹർഷിസത്തമന്മാരുടെ സൂക്ഷ്മശരീരച്ഛായകൾ ഒരു ദിവ്യപ്രഭാവത്തോടുകൂടി എന്റെ ഭാവനാവേദിയിൽ നിഴലിപ്പാനും തുടങ്ങി. മനുഷ്യബുദ്ധിക്ക് അതീതമായ അത്ഭുതസിദ്ധികൾ സ്വായത്തമാക്കീട്ടുള്ള ത്രികാലവിജ്ഞന്മാരും സത്വഗുണോൽക്കർഷത്താൽ ജ്യോതിർമയികളുമായ അത്തരം ദിവ്യപുരുഷന്മാരുടെ ശാരീരികദൃശ്യമാതൃകകൾ കാണ്മാനുള്ള അഭിവാഞ്ഛയാൽ വഴിയിൽ കണ്ടുമുട്ടീട്ടുള്ള പല സന്യാസികളേയും അതിഥികളായി വീട്ടിൽ കൂട്ടിക്കൊണ്ടുവന്നിട്ടുമുണ്ട്. പക്ഷേ അവരിൽ ആരിലുംതന്നെ ആന്തരികമായ അതിമഹത്വം കാണ്മാൻ എനിക്കു കഴിഞ്ഞിരുന്നില്ല. ശ്രീനാരായണഗുരുവിനെ സംബന്ധിച്ച് പല കഥകളും മധ്യതിരുവിതാംകൂറിൽ പ്രചരിച്ചിരുന്ന ഒരു കാലമായിരുന്നു. 1087-ൽ ആയിരിക്കണം നാണുഗുരുസ്വാമി കാർത്തികപ്പള്ളിയിലെ ഒരു പ്രബല ഈഴവതറവാടായ തേവലശ്ശേരിയിൽ എത്തിയിട്ടുണ്ടെന്നുകേട്ട് ഞാനും എന്റെ ഒരു മാന്യസ്നേഹിതനായ മുട്ടത്ത് ആലുംമൂട്ടിൽ തെരുവിപ്പറമ്പിൽ ശ്രീ: എ. കെ. ഗോവിന്ദൻചാന്നാരുംകൂടി അവിടെ എത്തി സ്വാമിയെ സന്ദർശിച്ചു. സ്വാമിയുടെ വാത്സല്യഭാജനവും ശിഷ്യനുമായ ഗോവിന്ദൻചാന്നാർ എന്നെ സ്വാമിക്ക് പരിചയപ്പെടുത്തിയതോടുകൂടി അദ്ദേഹം എന്റെ തൊഴിലിനെ സംബന്ധിച്ചും സാഹിത്യാഭിരുചിയെ സംബന്ധിച്ചും ചിലതെല്ലാം ചോദിക്കയുണ്ടായി. അദ്ദേഹത്തിന്റെ സംഭാഷണരീതി അധികവും ചോദ്യരൂപത്തിലായിരുന്നു. സ്വാമിയുടെ മൃദുഭാഷണവും വീണാനാദതുല്യമായ കണ്ഠശബ്ദവും എന്നെ അതിയായി ആനന്ദിപ്പിച്ചു. അല്പനേരത്തെ മൗനത്തിനു ശേഷം സ്വാമി യേശുക്രിസ്തുവിനേയും ക്രിസ്തുമതത്തേയുംപററി എന്നോടു ചിലതെല്ലാം ചോദിക്കുകയും ഞാൻ ഏററവും ചുരുങ്ങിയ വാക്കുകളിൽ വിനയപൂർവം മറുപടി പറയുകയും ചെയ്തു. എന്നാൽ അദ്ദേഹം ബൈബിൾ ഒട്ടുംതന്നെ വായിച്ചിട്ടില്ലെന്ന് എനിക്കു സന്ദേഹം തോന്നുകയാൽ ആദരസമന്വിതമായ, ഒരു ഇടയിട്ട മൗനംകൊണ്ട് ഞാൻ സംഭാഷണത്തിൽനിന്ന് സാവധാനം പിൻവലിഞ്ഞു. ബ്രഹ്മചര്യാവ്രതത്തിന്റെ തേജഃപ്രസരം അദ്ദേഹത്തിന്റെ മുഖകമലത്തിൽ എനിക്ക് വ്യക്തമായി കാണാമായിരുന്നെങ്കിലും എന്റെ മനോവേദിയിൽ സദാ നിറകതിർ വീശി നിലകൊണ്ടിരുന്ന അതീതാത്മാക്കളായ പുരാതന മഹർഷിപ്രവരന്മാരുടെ ആകാരഭാവങ്ങൾ സ്വാമിയിൽ ദർശിപ്പാൻ എനിക്ക് കഴിഞ്ഞില്ല. അതിൽ പിന്നീട്, സർവസംഗപരിത്യാഗികളെന്നും, അവധൂതവര്യന്മാരെന്നും പുകഴ്ന്നിരുന്ന പല സന്യാസിപ്രമുഖന്മാരെയും ഞാൻ സമീപിക്കയുണ്ടായിട്ടുണ്ടെങ്കിലും അവർക്കാർക്കുംതന്നെ സത്വഗുണപരിശുദ്ധമായ ഒരു വ്യക്തിമുദ്ര എന്നിൽ പതിക്കുവാൻ കഴിഞ്ഞുവെന്ന് തോന്നുന്നില്ല.

ഇങ്ങനെയിരിക്കെയാണ് 1096-ൽ മാവേലിക്കര തഹശീൽമജിസ്ട്രേട്ട് ശ്രീ. വി. ആണ്ടിപ്പിള്ള ബി. എ-യുടെ അനുഗ്രഹവിശേഷത്താൽ വേദവേദാംഗപാരംഗതനും സർവകലാകുശലനും നിഖിലനിഗ്രന്ഥശാസ്ത്രമർമ്മഗ്രാഹിയുമായ ബ്രഹ്മശ്രീ ബാലഭട്ടാര ചട്ടമ്പിസ്വാമികളെ എനിക്കു പരിചയപ്പെടുവാൻ ഭാഗ്യമുണ്ടായതു്. ആ

കാലത്തു് സ്വാമികൾ കരുനാഗപ്പള്ളിയിൽനിന്നു് ചില അവസരങ്ങളിൽ ശ്രീ: ആണ്ടിപ്പിള്ളയുടെ വസതിയിലെത്തി അദ്ദേഹത്തിന്റെ ആതിഥ്യം കൈക്കൊണ്ടു് അല്പദിവസം താമസിച്ചു മടങ്ങുമായിരുന്നു. കണ്ടിയൂർ ക്ഷേത്രക്കുളത്തിന്റെ വടക്കേക്കരയ്ക്കുള്ള റെറപ്പുരയ്ക്കൽ എന്ന ഗൃഹത്തിലായിരുന്നു ശ്രീ: ആണ്ടിപ്പിള്ള ആയിടയ്ക്കു് താമസിച്ചിരുന്നതു്. ഭക്തോത്തംസകവി മേല്പത്തൂർ നാരായണഭട്ടതിരിപ്പാട്ടിലെ നാരായണീയം മലയാളത്തിൽ പദാനുപദ തർജ്ജമചെയ്യുന്നതിൽ ശ്രീ. ആണ്ടിപ്പിള്ള അക്കാലത്തു് ദൃഢവ്യാപൃതനായിരുന്നു. വൈകുന്നേരം കുളിയും സ്വാമിദർശനവും കഴിഞ്ഞു് ശ്രീ: ആണ്ടിപ്പിള്ള ഗൃഹത്തിലെത്തിയാൽ രാത്രിപത്തുമണിവരെയ്ക്കും അവിടെ ഒരു ചെറിയ സാഹിത്യസദസ്സുതന്നെ ആയിരിക്കും. ശ്രീ: ആണ്ടിപ്പിള്ളയെ കൂടാതെ പ്രസിദ്ധകവിയായ വറിക്കോലിൽ കേശവനുണ്ണിത്താനും സംസ്കൃതവിദ്വാനായ തലവടി എ. കൃഷ്ണപിള്ളശാസ്ത്രിയും ഈ എഴുത്തുകാരനുമായിരുന്നു സദസ്സിലെ മുഖ്യ അംഗങ്ങൾ. ചിലപ്പോൾ വക്കീൽ ശ്രീ: കെ. ഗോപാലക്കുറുപ്പും കൂടിയെന്നവരും. കോയിക്കൽ ശ്രീ: ജി. കൃഷ്ണപിള്ളയും ഇടയ്ക്കിടയ്ക്കു് ശ്രീ: ആണ്ടിപ്പിള്ളയെ സന്ദർശിച്ചു സാഹിത്യചർച്ചകൾ നടത്തുമായിരുന്നു.

ക്ഷേത്രത്തിൽനിന്നു കൊണ്ടുവരുന്ന ചന്ദനവും പ്രസാദവും യഥായുക്തം വിതരണംചെയ്തുകഴിഞ്ഞാൽ ശ്രീ: ആണ്ടിപ്പിള്ള പതിവനുസരിച്ചു് ഭാഗവതഗ്രന്ഥത്തിൽനിന്നു് അതതു ദിവസത്തേക്കുള്ള ഭാഗം ആലാപനംചെയ്തു തുടങ്ങും. ആനന്ദഭൈരവി എനിക്കു പ്രിയംകരമായ ഒരു രാഗമായതിനാൽ മിക്കദിവസവും ആനന്ദഭൈരവിരാഗത്തിലായിരുന്നു ആ സംഗീതകലാരാധകൻ ഭാഗവതഭാഗങ്ങൾ ആലാപിച്ചിരുന്നതു്. പാരായണം കഴിഞ്ഞാലുടൻ കുമാരനാശാന്റെയും ആയിടയ്ക്കു് കവനകൗമുദിയിൽ എഴുതിക്കൊണ്ടിരുന്ന വള്ളത്തോളിന്റെയും കവിതകൾ വായിക്കുമായിരുന്നു. മഹാകവി കുമാരനാശാന്റെ കവിതാഹൃദയത്തെ ഇത്രയധികം ഉള്ളഴിഞ്ഞു മാനിച്ചിട്ടുള്ള ഒരു കേരളീയൻ ശ്രീ: ആണ്ടിപ്പിള്ളയെപ്പോലെ മറ്റൊരാളില്ലെന്നാണു് അന്നും ഇന്നും എന്റെ ദൃഢവിശ്വാസം. സാഹിത്യരസാസ്വാദനപരിപാടി കഴിഞ്ഞാൽ അന്നന്നു് പ്രഭാതത്തിൽ തർജ്ജമചെയ്തിട്ടുള്ള നാരായണീയശ്ലോകങ്ങളുടെ പാരായണമാണു്. മൂലഗ്രന്ഥകാരൻ ഓരോ ശ്ലോകങ്ങളിലും ഉള്ളടക്കീട്ടുള്ള വേദാന്തതത്വരഹസ്യങ്ങൾ തർജ്ജമയിൽ എത്രമാത്രം പ്രതിഫലിച്ചിട്ടുണ്ടെന്നുള്ളവിഷയത്തിൽ പൂർവാചാര്യപ്രണീതമായ വേദാന്തകഥകളും ശങ്കരാചാര്യപ്രഭൃതികളുടെ ഭാഷ്യങ്ങളും പദസംബന്ധിയായ ധാത്വർത്ഥങ്ങളും വിവരിച്ചു പരിഭാഷകഹൃദയം ശ്രീ. ആണ്ടിപ്പിള്ള അപ്പൊഴപ്പോൾ വെളിപ്പെടുത്തുകയും ഇടയ്ക്കിടയ്ക്കു് ഞങ്ങളുടെ സംതൃപ്തി ആരായുകയും ചെയ്യുമായിരുന്നു. ചിലപ്പോൾ ഈ സഹൃദയസദസ്സ് രാത്രി പതിനൊന്നുമണിവരെ നീണ്ടുനില്ക്കുമായിരുന്നു.

ഒരു ദിവസം ഞാൻ അല്പം നേരത്തെയാണു് റെറപ്പുരയ്ക്കലെത്തിയതു്. വരാന്തയിൽ പ്രവേശിച്ചപ്പോൾ അകത്തു അനന്യസാധാരണമായ മധുരമന്ദസ്വരത്തിൽ നാരായണീയം മൂലത്തിലെ ചില ശ്ലോകങ്ങൾ ആരോ ആലാപിക്കുന്നതായി കേട്ടു. ഗാംഭീര്യമാണെങ്കിൽ അതു മാത്രമല്ല, ലാളിത്യമാണെങ്കിൽ അതു മാത്രമല്ല, മാധുര്യമാണെങ്കിൽ അതു മാത്രമല്ല, അവരോഹണത്തിന്റെ അഗാധതലത്തിൽനിന്നും വീണാനിക്വാണമധുരിമയോടുകൂടി അതിമൃദുവായി അലയടിച്ചു ആരോഹണത്തിന്റെ മഹാമേരുവിലേക്കു ഉയർന്നുയർന്നുപോകുന്ന സാക്ഷാൽ കോകിലകണ്ഠാമൃതനിർഝരിയാണു് എനിക്കു അനുഭവപ്പെട്ടതു്. ആലാപനംതന്നെയും വിവിധരാഗകല്പകളിലൂടെ അങ്ങനെ മധുരമധുരമായി പ്രവ

ഹിച്ചുകൊണ്ടേയിരുന്നു. അകത്തു് നില വിളക്കിൽ കത്തിയിരുന്ന ദീപശിഖകൾ പോലും നിശ്ചലമായിരുന്നു. വരാന്തയി ലെ കാൽപ്പെരുമാററംകേട്ടു് ശ്രീ. ആണ്ടി പ്പിള്ള വെളിയിലേക്കു നോക്കിയപ്പോൾ എന്നെയാണു് കണ്ടതു്. അദ്ദേഹത്തിന്റെ കണ്ണുകളിൽനിന്നു് ഭക്തിപ്രകർഷത്താൽ ആനന്ദാശ്രുക്കൾ താനേ ഒഴുകുന്നതു് എനി ക്കു് കാണാമായിരുന്നു. വസ്ത്രാഞ്ചലം കൊണ്ടു കണ്ണുതുടച്ചിട്ടു് ശ്രീ. ആണ്ടിപ്പിള്ള എന്നോടായി ഇങ്ങനെ ചോദിച്ചു:—"ചട്ട മ്പിസ്വാമിതിരുവടി അകത്തുണ്ടു്. കേട്ടി ട്ടുണ്ടോ."

"കേട്ടിട്ടുണ്ടു്; മാത്രമല്ല, പ്രാചീന മലയാളത്തിന്റെ കർത്താവായ ആ ചരിത്ര പണ്ഡിതൻ എഴുതീട്ടുള്ള പലതും ഞാൻ വായിച്ചിട്ടുണ്ടു്. അദ്ദേഹത്തെ ഒരുനോക്കു് കാണണമെന്നു് ഞാൻ പലപ്രാവശ്യം ആഗ്രഹിച്ചിട്ടുള്ളതുമാണു്. അദ്ദേഹം ആയിരിക്കുമോ അകത്തു് ആലാപിക്കു ന്നതു്."

"അതേ. പുറത്തേക്കു് ഇപ്പോൾ വരും."

അല്പം കഴിഞ്ഞു് ചട്ടമ്പിസ്വാമികൾ മുന്നിലും ശ്രീ. ആണ്ടിപ്പിള്ളയും കൃഷ്ണപിള്ള ശാസ്ത്രിയും പിന്നിലുമായി വരാന്തയിലേക്കു് പ്രവേശിച്ചു. ദേവത്വവും മനുഷ്യത്വവും കേവലം അര ഇഞ്ചു് മാത്രം വ്യത്യാസപ്പെ ട്ടതാണെന്നു് പറയുന്നതു് വാസ്തവമാണെ ങ്കിൽ മനുഷ്യത്വം ഏതാണ്ടു് അതിന്റെ പരിപൂർണ്ണതയിലെത്തിച്ചേർന്ന ഒരു ആർഷ പ്രഭാവമാണു് എന്റെ കൺമുന്നിൽ പ്രാദു ർഭവിച്ചതു്. ആറരയടി ഉയരത്തിൽ ആകാ ശംമുട്ടെ ഞെളിഞ്ഞുയർന്നു് നെട്ടായംകൊണ്ട ഒരു നെട്ടകായൻ. എഴുപതെഴുപത്തഞ്ചി ന്റെ പ്രായം കവിഞ്ഞിട്ടും അദ്ദേഹ ത്തിന്റെ മുഖത്താവട്ടെ ശരീരത്തിലാവട്ടെ ജരയുടെ ഒരു ഛായപോലും കാണ്മാനുണ്ടാ യിരുന്നില്ല. നിറം നല്ല വെണ്മകലർന്ന ഇള ഞ്ചുവപ്പു്. വിസ്തൃതമായ മൂർദ്ധാവിൽ അല്പമൊരു കഷണ്ടിമാത്രം തെളിയിച്ചു കൊണ്ടു് ഉന്നതവിശാലമായ നെററിയുടെ ഇരുപാർശ്വങ്ങളിലേക്കും, പിമ്പിലേക്കും അലസമായി ചുരുണ്ടു് നരണ്ടു് പാൽപ്പത പോലെ വെളുവെളുത്തു് തോൾകവിഞ്ഞു് ചിതറിക്കിടക്കുന്ന ധവളസുന്ദരമായ വെൺ ചാമരമുടിയും; അധരപുടത്തെ അഗാധ ത്തിൽ ആഴ്ത്തിമറയ്ക്കുമാറു് മീതെ പൊതി ഞ്ഞുരുണ്ടു്, പൊന്തിനരച്ചു്, തിരച്ചു് വിരി ഞ്ഞു്, വിജൃംഭിച്ചു് കണ്ഠത്തെയല്ല, മാറിട ത്തെയല്ല, നാഭിദേശത്തെത്തന്നെയും അതി ലംഘിച്ചു്, ഇടതൂർന്നു് കുഴഞ്ഞൊഴുകിയിരി ക്കുന്ന രജതപരിശുഭ്രമായ നീളമേറിയ താടിമീശയും; മുട്ടിന്നുതാഴെ അതിമൃദുവായ വെൺപട്ടുരോമങ്ങൾ ചുററും പതുപതു ത്തു് പരന്നു് കുരുങ്ങി നിരപ്പെ മോതിരവള യങ്ങൾ പിണച്ചു് നിഴൽചാർത്തിനില്ക്കുന്ന നെട്ടകൻ കൈത്തണ്ടുകളും; മേലോട്ടു് അഗ്രം എഴുന്നു് വളഞ്ഞു് വളർന്നു് നെററി യിലേക്കു് കുതിച്ചുകയറി കൊഴുത്തു് തെഴു ത്തു് നില്ക്കുന്ന ഇടനരച്ച പുരികക്കൊടി കളും; ചുളിതീണ്ടാത്ത മൈക്കൺപോളക ൾക്കുള്ളിൽ നശ്വരതയുടെ നേരെയുള്ള ഒരു മുക്താസ്ത്രംപോലെ വിരാഗതയുടെ ആഗ്നേ യവും അതിശീതളവും അതികൃപാർദ്രവു മായ സാർവഭൗമതത്വത്തോടുകൂടി അത്യുജ്ജ്വല മായി മിന്നിത്തിളങ്ങുന്ന നേത്രമണികളും; വീതിയേററു് വിരിവാർന്നു് തടിക്കോളൊത്തു് പരന്നുരുത്ത ഉരുക്കുനെഞ്ചും; ഒക്കെപ്പാടെകൂടി അവാച്യമായ, മഹത്തായ നിഗ്രഹശക്തി കൾ സംഭരിച്ചിട്ടുള്ള ഒരു ചൈതന്യഭണ്ഡാ ഗാരമാണു് ആ അസാധാരണപുരുഷൻ എന്നു് ആർക്കും പ്രതീതി ഉദിപ്പിക്കുമായി രുന്നു. അതിപരിശുദ്ധമായ നിതാന്ത ബ്രഹ്മചര്യയുടെ നിഗ്രഹനിർദ്ധതയെ നിർ ല്ലോഭം വ്യഞ്ജിപ്പിക്കുന്നതായ അദ്ദേഹ ത്തിന്റെ സാത്വികതേജസ്സു് പരിസരങ്ങ ളിലെങ്ങും അനിർവ്വചനീയമായ ഒരു വികാരപ്രവാഹത്തെ അലതല്ലിച്ചിരുന്നു. ചരാചരങ്ങളൊന്നാകെ അദ്ദേഹത്തിന്റെ

ഏതു് ആജ്ഞകളേയും ശിരസാവഹിപ്പാൻ സന്നദ്ധമായിരിക്കുന്നുവെന്നു തോന്നുമാറു് രാജയോഗസംസിദ്ധമായ ഒരു ചിൽപ്രകാശം—ഒരു ചിന്മഹിമാവു്—ആ അവധൂതൻെറ മുഖമണ്ഡലത്തിൽ പ്രഭാപ്രസരം ചെയ്യുന്നതായി എനിക്കു് കാണാമായിരുന്നു. ബ്രഹ്മചര്യവ്രതത്തിൻെറ കഠോരതീവ്രതയിൽമാത്രം ബഹിഃസ്ഫുരണം ചെയ്യുന്നതായി, അകമെയും പുറമെയുമുള്ള ചാരിത്രപവിത്രതയുടെ പ്രകാശധോരണിയെ വിളംബരപ്പെടുത്തുന്ന ഒരു ശോണകാന്തി—വഴനത്തളിരിൻെറ നനുമിനുപ്പുപോലെയുള്ള ഒരു പാടലച്ഛവി—അദ്ദേഹത്തിൻെറ നാസാപുടപക്ഷങ്ങളുടെ ഇരുവശത്തുമായി ഒഴുകിപ്പരന്നിരുന്നു.

ഞാൻ ആ മഹാപുരുഷനെ തലകുനിച്ചു് വന്ദിച്ചു് പിൻവാങ്ങുമ്പോഴെയ്ക്കു് ശ്രീ. ആണ്ടിപ്പിള്ള സാഹിത്യഭാഷയിൽ സ്വാമിക്കു് എന്നെ പരിചയപ്പെടുത്തിക്കഴിഞ്ഞു. പരിചയപ്പെടുത്തിയ മഹാനുഭാവൻെറ വാത്സല്യാതിരേകംകൊണ്ടോ, പരിചയപ്പെട്ട പരമഹംസൻെറ പരിപാകമസൃണതയാലോ എന്നെ സ്വാമിക്കു് വളരെ പിടിച്ചുവെന്നു് അപ്പോൾതന്നെ ഞാൻ ബോധിച്ചു. സ്വാമി ഒരു ചാരുകസേരയിലും ഞങ്ങൾ വരാന്തയിലും ഇരുപ്പുറപ്പിച്ചു. ആദ്യമായി ചിത്രമെഴുത്തു വിഷയമായി എൻെറ പ്രയത്നങ്ങളെ സംബന്ധിച്ചു് ചിലതെല്ലാം ചോദിച്ചശേഷം എൻെറ അഭിവന്ദ്യഗുരുദേവനായ ചിത്രമെഴുത്തു് ശ്രീ. പി. മുകുന്ദൻതമ്പിയുടെ ചിത്രകലാമാധുര്യത്തിൻെറ രഹസ്യത്തെപ്പററി സ്വാമി വിമർശനം തുടങ്ങി. ദക്ഷിണേന്ത്യയിലെന്നല്ല ഇന്ത്യ ഒട്ടുക്കുമുള്ള യാതൊരു ചിത്രകാരനും ഇതേവരെയ്ക്കു് അനുകരിപ്പാൻ സാധിച്ചിട്ടില്ലാത്തവിധം ഈശ്വരപരമായ ദേവചിത്രനിർമ്മാണത്തിൽ ശ്രീ. മുകുന്ദൻതമ്പി അയത്നേന സാധിക്കുന്ന ആദ്ധ്യാത്മിക ചൈതന്യസ്ഫുരണത്തിൻെറയും ഛായാചിത്രലേഖനത്തിൽ പ്രകാശിപ്പിച്ചുകാണുന്ന അനന്യതത്തിൻെറയും ചിത്രമെഴുത്തു കോയിത്തമ്പുരാൻ തിരുമനസ്സിലെ കാലശേഷം ഇന്ത്യയിലെ യാതൊരു ചിത്രകാരനും ഇതേവരെയ്ക്കും പിടികിട്ടിയിട്ടില്ലാത്തവിധം അത്യധികം ദേവവരപ്രസാദത്തോടുകൂടി പ്രയോഗിച്ചുപോരുന്നതായ വർണ്ണവിന്യാസവിലയമാധുര്യത്തിൻെറയും മർമ്മങ്ങൾ എന്തൊക്കെയാണെന്നു പറയാമോ എന്നു് എന്നോടു സ്വാമി ചോദിച്ചു. "ചിത്രമെഴുത്തിൻെറ നിലത്തെഴുത്തുപോലും ഞാൻ ഇനിയും പഠിച്ചിട്ടില്ല സ്വാമി" എന്നു ഞാൻ അത്യന്തം വിനയപൂർവം മറുപടിപറഞ്ഞു. ഇതിനെത്തുടർന്നു ശ്രീ: മുകുന്ദൻതമ്പി എഴുതീട്ടുള്ള പല ദേവചിത്രങ്ങളേയും തിരുവിതാംകൂറിലും വെളിയിലും പലേ പബ്ളിക്കുസ്ഥാപനങ്ങളിലും അദ്ദേഹം എഴുതിവച്ചിട്ടുള്ള ഛായാചിത്രങ്ങളേയും സംബന്ധിച്ചു് അവയുടെ അനന്യസാധാരണമായ വർണ്ണവിന്യാസവൈചിത്ര്യ, ഭാവരസം, ചൈതന്യവിശേഷം എന്നിവയെ മുൻനിറുത്തി കുറച്ചുനേരം സ്വാമി വളരെ പാണ്ഡിത്യത്തോടുകൂടി സംസാരിക്കയുണ്ടായി. ഇത്രയുംകഴിഞ്ഞു ചിത്രമെഴുത്തു കോയിത്തമ്പുരാൻെറയും ബങ്കാളി ചിത്രകാരന്മാരുടെയും ചിത്രകലാരീതിയെ സംബന്ധിച്ചു സ്വാമി തുടരുകയായി. ബങ്കാളിചിത്രകല, പേർഷ്യൻചിത്രകലയുടെയും അജന്താഗുഹചിത്രങ്ങളുടെയും ഒരു മിശ്രസന്താനം മാത്രമാണെന്നും, എന്നാൽ കേരളീയചിത്രകല ഇതിൽനിന്നു് വളരെ വിഭിന്നമായ ഒന്നാണെന്നും രവിവർമ്മാരീതി, കേരളീയരീതിയോടു് ഇണങ്ങിച്ചേർന്നനിലയിൽ അത്യന്തം മഹത്തമവും മാധുര്യപൂർണ്ണവും സംസ്കാരസമ്പുഷ്ടവുമാണെന്നും സ്വാമി പ്രസ്താവിച്ചു. പക്ഷേ, രവിവർമ്മാപ്രസ്ഥാനത്തെ മാനിക്കുകയും അതിൻെറ കലാവൈശിഷ്ട്യം ലോകസമക്ഷം പ്രകീർത്തിപ്പാൻ "മോഡേൺ റിവ്യൂ"വിനെപ്പോലെയുള്ള മാസികകളും പ

ത്രങ്ങളും വിമർശകന്മാരും നമുക്കുണ്ടാവാതിരിക്കയും ചെയ്യുന്നേടത്തോളം നമ്മുടെ നേട്ടം ക്രമേണ അധഃപതിച്ച് പോകുമെന്നും സ്വാമി ചൂണ്ടിക്കാണിച്ചു. ചട്ടമ്പിസ്വാമി തിരുവടികൾ ചിത്രകലയിൽ അസാധാരണപാണ്ഡിത്യം സമ്പാദിച്ചിട്ടുള്ള ഒരു കലാകുശലനും ചിത്രകലാനിരൂപകനുമാണെന്നുള്ള കഥ ഞാൻ അപ്പോഴാണ് മനസ്സിലാക്കുക.

ഇത്രയുമായപ്പോഴേക്ക് ശ്രീ: വരിക്കോലിൽ കേശവനുണ്ണിത്താനും വന്നുചേൻ്റു. ശ്രീ:ആണ്ടിപ്പിള്ള ഉണ്ണിത്താനെയും സ്വാമികൾക്ക് പരിചയപ്പെടുത്തി. "സ്വാമി, ഇവർ രണ്ടുപേരും ഒരിക്കലും പിരിയാത്ത അശ്വിനീദേവതകളാണ്. ഒരാൾ ചിത്രകാരനും ഗദ്യകവിയും മറേറയാൾ മാടമ്പിയും പദ്യകവിയും. രണ്ടാളും ഇവിടത്തെ സാഹിത്യസദസ്സിലെ നിത്യന്മാരാണ്. രണ്ടുപേരും പേരെടുത്തവരുമാണ്." ഞാനും ശ്രീ: ഉണ്ണിത്താനും സ്വാമിയുടെ സന്നിധിയിൽ നാണിച്ചു ചൂളി വായ് പൊത്തി. ഇത്രയും കഴിഞ്ഞശേഷം ശ്രീ: ഉണ്ണിത്താൻ ആയിടയ്ക്ക് ആത്മപോഷിണിമാസികയിൽ എഴുതിയിരുന്ന "ഇന്ത്യയുടെ ഒരു രാത്രി" എന്ന കവിത ശ്രീ: ആണ്ടിപ്പിള്ളതന്നെ സ്വാമിയെ വായിച്ചുകേൾപ്പിച്ചു. സ്വാമി വളരെയധികം സന്തോഷിച്ച് "വളരെ നന്നായിട്ടുണ്ട്. ഉന്നതാശയമുള്ള ഒന്നാന്തരമൊരു കവിതയാണ്. തുടരെ എഴുതുവാൻ ഉത്സാഹിക്കണം" എന്ന് ഉണ്ണിത്താനെ പ്രോത്സാഹിപ്പിച്ചു.

അന്നും പതിവനുസരിച്ചു നാരായണീയം തജ്ജമ പാരായണം ചെയ്കയുണ്ടായി. തജ്ജമയ്ക്ക് ആധാരമായ ഏതാനും മൂലശ്ലോകങ്ങൾക്ക സ്വാമി മൂന്നും നാലും അതിലധികവും അത്ഥം നിഷ്പ്രയാസം പറഞ്ഞു തുടങ്ങിയപ്പോൾ എൻെറ സമീപത്തിരുന്ന ശാസ്ത്രി അത്ഭുതഗ്രസ്തനായി മിഴിച്ചുപോയി. ഓരോ അത്ഥകല്പനങ്ങൾക്കും ആശയങ്ങൾക്കും സമത്ഥനം നൽകുവാനായി പ്രാചീനാചാര്യന്മാരുടെ അപൂവ്വഗ്രന്ഥങ്ങളിൽനിന്നു സ്വാമി നിരവധി പ്രമാണങ്ങൾ തുടരെത്തുടരെ ഉദ്ധരിച്ചു വ്യാഖ്യാനിച്ചു തുടങ്ങിയപ്പോൾ ആ പണ്ഡിതകേസരിയുടെ മുമ്പിൽ ഞങ്ങൾ ഓരോരുത്തരും കേവലം മനുഷ്യകീടങ്ങൾമാത്രമാണെന്നു എല്ലാവക്കുംതന്നെ പ്രതീതിയുണ്ടായി. അത്യഗാധവും അജയ്യവുമായ പാണ്ഡിത്യപ്രഭാവം എന്നാൽ എന്താണെന്ന് അല്പജ്ഞനായ എനിക്ക് അന്നാണു വാസ്തവത്തിൽ ഗ്രഹിപ്പാൻ ഇടയായതു്. ഇടയ്ക്കിടയ്ക്കു സ്വാമി ഓരോ പദങ്ങളേയും ഓരോ അക്ഷരങ്ങളേയും ഓരോ സ്വരങ്ങളേയും ചച്ച്ചെയ്കയുണ്ടായി. ഓരോ അക്ഷരങ്ങൾക്കും ആധാരചക്രത്തിൽ എവിടെയൊക്കെയാണു സ്ഥാനമെന്നും ഓരോ അക്ഷരങ്ങളുടെയും രൂപവും ഭാവവും ഗന്ധവും രുചിയും ശക്തിയും എന്തൊക്കെയാണെന്നും സ്വാമികൾ യോഗശാസ്ത്രം മന്ത്രശാസ്ത്രം വ്യാകരണം എന്നിവയെ പ്രമാണീകരിച്ചു ചിലതു പറഞ്ഞുതുടങ്ങിയപ്പോൾ മലയാളഭാഷയുടെ അക്ഷരമാലപോലും ഇനിയും ഞങ്ങൾ പഠിച്ചിട്ടില്ലല്ലോ എന്നു ഞങ്ങൾക്ക് ഓരോരുത്തക്കും തോന്നിപ്പോയി.

അടുത്ത ദിവസം ഞാൻ നേരത്തേതന്നെ ഒറെറപ്പുരയ്ക്കലെത്തി. ആയിടയ്ക്ക് ഞാൻ 'ആത്മപോഷിണി' മാസികയിൽ എഴുതിയിരുന്ന "സുഖസ്വപ്നാമൃതം" എന്ന ഗദ്യകവിതക്കുടെ സ്വാമിയെ കാണിപ്പാനായി കൊണ്ടുപോയിരുന്നു. എൻെറ അപേക്ഷാനുസരണം ശ്രീ: ആണ്ടിപ്പിള്ളതന്നെ അതിൽ ഏതാനുംഭാഗം സ്വാമികളെ വായിച്ചുകേൾപ്പിക്കുകയും സ്വാമി സന്തോഷപരവശനായി ആശീർവാദരൂപേണ ചിലതു മൊഴിയുകയും ചെയ്തു. അന്നത്തെ നാരായണീയംതജ്ജമയുടെ പാരായണംകഴിഞ്ഞു

ഞാനും ഉണ്ണിത്താനും ശ്രീ: ഗോപാലക്കുറുപ്പവർകളിലുംകൂടി മടങ്ങുവാൻ ഭാവിക്കവെ ഞാൻ ആ അവധൂതശിഖാമണിയുടെ പാദപത്മങ്ങളിൽ സാഷ്ടാംഗപ്രണാമം ചെയ്കയും എഴുന്നേററശേഷം ചട്ടമ്പിസ്വാമി തിരുവടികൾ അവിടുത്തെ തൃക്കൈകൾ രണ്ടും എന്റെ ശിരസ്സിൽവെച്ച് എന്നെ ദീർഘമായി അനുഗ്രഹിക്കയുംചെയ്തു ജീവിതത്തിൽ എന്നെ സംബന്ധിച്ചെടത്തോളം ഒരിക്കലും മറക്കുവാൻ കഴിയാത്ത ഒരു രംഗമായിരുന്നു അതു്. അവിടുന്നു് എന്നെ അനുഗ്രഹിക്കുമ്പോൾ എന്റെ മൂർദ്ധാവിൽ വെൺമേഘപടലം ചാർത്തിയതായ സ്വാമികളുടെ നീണ്ടു് നിബദ്ധീശമായ താടിമീശ ഒന്നാകെ എന്റെ ഹൃദയമണ്ഡലത്തിൽ രജതദീപ്തി വർഷിക്കുന്നതായി തോന്നി.

അടുത്ത ദിവസവും ഞാൻ പതിവുപോലെ ഒററപ്പുരയ്ക്കലെത്തി. എന്നെ കണ്ടപ്പോൾ ശ്രീ: ആണ്ടിപ്പിള്ള ഇങ്ങനെ പറഞ്ഞു:—"മി: വർഗ്ഗീസു് ഉച്ചയ്ക്കു വന്നിരുന്നുവെങ്കിൽ ഒരു വിശേഷം കാണാമായിരുന്നു. സ്വാമി ഉറുമ്പുകളെയെല്ലാം വിളിച്ചു വരുത്തി. അവ അദ്ദേഹത്തിന്റെ കാൽമുട്ടിനു കീഴായി, പാദം മുഴുവൻ പൊതിഞ്ഞു പററി വളരെനേരം നിശ്ചലമായി വിശ്രമിച്ചു ഒരു അത്ഭുതകാഴ്ച. സ്വാമി ഇറങ്ങിപ്പൊയ്ക്കൊള്ളുവാൻ അനുവദിച്ചതോടെ അവയെല്ലാം ശാന്തമായി താഴത്തിറങ്ങി ഇഴഞ്ഞുപോയി.

അല്പം കഴിഞ്ഞപ്പോൾ നാലുകെട്ടിലെ ഉഷ്ണംനിമിത്തം കാറേററു് വിശ്രമിക്കുന്നതിനായി സ്വാമി വരാന്തയിലേയ്ക്കുവന്നു് ചാരുകസേരയിൽ കിടന്നു. സാമാന്യമായ കുശലപ്രശ്നങ്ങളുടെശേഷം ഉറുമ്പുകളുടെ കഥയെപ്പററി ഞാൻ ചിലതു ചോദിച്ചു തുടങ്ങി.

"സ്വാമി, ഈ ഉറുമ്പുകളെല്ലാം എങ്ങനെയാണു് നമ്മുടെ വിചാരം അറിയുക. നാം ആവശ്യപ്പെടുമ്പോൾ അവ എങ്ങനെയാണു് നമ്മുടെ അടുക്കൽ ഒന്നായി വന്നുചേരുക?"

"അതൊരു നിസ്സാരസംഗതിയാണു്. നാം അവയെ സ്നേഹിക്കുന്നുണ്ടെന്നു് ബോധപ്പെട്ടാൽ അവയും നമ്മെ സ്നേഹപൂർവം ആശ്ലേഷിക്കും. അത്രതന്നെ. സ്നേഹത്തിന്റെ ശക്തി അത്യധികം വ്യാപകമാണു്."

"പക്ഷേ അവ നമ്മുടെ വിചാരം എങ്ങനെയാണു് ഗ്രഹിക്കുക. അവയ്ക്കു് അതിനു് ശക്തിയുണ്ടോ?"

"ഉണ്ടു്; അവ നമ്മിൽനിന്നു് ഭിന്നമല്ല. അവയുടെ മനസ്സും നമ്മുടെ മനസ്സും അഭിന്നമാണു്. പ്രപഞ്ചമൊന്നാകെ ഒരൊററ മനസ്സാണു്. മനസ്സിനും മനസ്സിനും ഇടയ്ക്കു് ശൂന്യാന്തരീക്ഷമില്ല."

അതിഗഹനമായ ഈ വിഷയത്തെ സംബന്ധിച്ചു് കൂടുതലായി പലതും അറിഞ്ഞാൽകൊള്ളാമെന്നു് എനിക്കു് ആഗ്രഹമുണ്ടായിരുന്നുവെങ്കിലും പലർ നില്ക്കവെ സ്വാമികളുടെ സന്നിധിയിൽ എന്തെങ്കിലും അബദ്ധം എഴുന്നെള്ളിച്ചു് ഇളിഭ്യനാവരുതെന്നു് കരുതി ഞാൻ മൗനം അവലംബിക്കതന്നെ ചെയ്തു.

ചട്ടമ്പിസ്വാമികളുടെ സമകാലികന്മാരായ രണ്ടു മഹാത്മാക്കളായിരുന്നു സ്വാമി സദാനന്ദനും, സ്വാമി ശ്രീനാരായണനും. രാഷ്ട്രീയനയതന്ത്രകൗശലങ്ങളിൽ സദാനന്ദസ്വാമി തികച്ചും നിഷ്ണാതനായിരുന്നുവെങ്കിൽ ചട്ടമ്പിസ്വാമികൾ ആവക വിഷയങ്ങളിൽ കേവലം ഉദാസീനനായിരുന്നു. സദാനന്ദസ്വാമി പ്രചണ്ഡതാർക്കികനായിരുന്നുവെങ്കിൽ ചട്ടമ്പിസ്വാമികൾ പ്രശാന്തതാർക്കികനും മിതഭാഷകനുമായിരുന്നു. പാണ്ഡിത്യപ്രഭാവത്തിൽ സ്വാമി സദാനന്ദൻ അധൃഷ്യനായിരുന്നുവെങ്കിൽ ബഹുമുഖങ്ങളും അതിനിഗൂഢങ്ങളുമായ നിരവധി ശാസ്ത്രങ്ങളിലും അവയുടെ പ്രയോഗത്തിലും ചട്ടമ്പിസ്വാമി അടിയു

റച്ച പണ്ഡിതാഗ്രണിയായിരുന്നു. ഭാവനയിൽ ഒതുങ്ങാത്ത ബ്രഹ്മംമുതൽ ഇങ്ങേയററം ചിററെറുമ്പുവരെയ്ക്കുള്ള ഏതുവിഷയങ്ങളെക്കുറിച്ചും അത്യഗാധമായ വൈജ്ഞാനികപാരമ്യതയോടുകൂടി യുക്തിശാസ്ത്രരീത്യാ പ്രതിപാദിച്ചു സമർത്ഥിക്കുമെന്നല്ലാതെ അദ്ദേഹം വാദത്തിനുവേണ്ടി വാദിക്കുമായിരുന്നില്ല. പ്രാചീനന്മാരായ ആചാര്യർഷികളുടെ അഭിപ്രായങ്ങളെ ആദരിച്ചു് നിസ്സാരധാതുക്കളിൽനിന്നു് വിലയേറിയ വിശിഷ്ടലോഹങ്ങളും, നിമ്മരണതയ്ക്കു് ഉപയുക്തമായ നവീന മൃതസഞ്ജീവിനിയും കണ്ടുപിടിക്കുവാൻ സദാനന്ദസ്വാമി ബഹുകാലം ഗവേഷണപര്യവേക്ഷണങ്ങൾ തുടരെ നടത്തിപ്പോന്നു. ഏതോവിധത്തിൽ പാകപ്പെടുത്തിയ കടുക്കാ ഉള്ളംകൈയിൽ അമർത്തിപ്പിടിച്ചുകൊണ്ടു് ചൂടുവെള്ളംമാത്രം കുടിച്ചു വയറിളക്കുന്ന ഒരു പുതിയ പ്രയോഗം സദാനന്ദസ്വാമി ഒരിക്കൽ കണ്ടുപിടിക്കുകയുണ്ടായി. കായകല്പപ്രയോഗങ്ങളിലുള്ള അടിയുറച്ച വിശ്വാസംമൂലം താൻ നിമ്മരണത സമ്പാദിച്ചിട്ടുണ്ടെന്നു് സദാനന്ദസ്വാമി പലപ്പോഴും അഭിമാനിക്കുമായിരുന്നു. ചട്ടമ്പിസ്വാമികളുടെ യോഗസിദ്ധി, തികഞ്ഞ ബ്രഹ്മചര്യവ്രതത്താൽ പരിവേഷ്ടിതമായ സുദീർഘപരിശീലനത്തിന്റെയും, നിരന്തരാനുഭൂതിയുടേയും ഫലമായിരുന്നുവെങ്കിൽ, സദാനന്ദസ്വാമികളുടെ ഹഠയോഗചര്യകളിൽ, ബലാദാകൃഷ്ടതയും കുറച്ചൊരു യാന്ത്രികത്വവും കലന്നിരുന്നുവെന്നു പറയേണ്ടതാണു്. സദാനന്ദസ്വാമി രാജ്യതന്ത്രങ്ങളിലും സാമുദായികവിപ്ലവങ്ങളിലും സമുദായപരിഷ്കരണസംരംഭങ്ങളിലും നിഗ്രഢമായി തലയിട്ടു ധനസമ്പത്തിക്കും സ്ഥാപനങ്ങൾക്കും, നവീനകണ്ടുപിടിത്തങ്ങൾക്കും സമുദായപരമാധ്യക്ഷപദപ്രാപ്തിക്കും പ്രസിദ്ധിക്കും പ്രചാരത്തിനുംവേണ്ടി പരിക്ലേശിച്ചപ്പോൾ ചട്ടമ്പിസ്വാമികൾ ലേശംപോലും ഉൽക്കണ്ഠയും കൂടാതെ നിസ്സംഗനായി ഒരു ലക്ഷ്യസ്ഥാനത്തേയ്ക്കു് മന്ദംമന്ദം ചരിക്കുകമാത്രമായിരുന്നു.

കേരളത്തിലെ ജാതിവ്യത്യാസത്തെ അസ്തമിപ്പിച്ചു് ഉച്ചനീചത്വമില്ലാത്തതായി ഏകമരീഭാവത്തോടുകൂടിയ ഒരു നവീന ഹിന്ദുസമുദായമണ്ഡലം കെട്ടിപ്പടുക്കണമെന്നുള്ളതായിരുന്നു സ്വാമികളുടെ ഒരു പരമലക്ഷ്യം. നൂററാണ്ടുനൂററാണ്ടുകളായി ജാത്യാചാരശൃംഖലകളുടെ കനംവർദ്ധിപ്പിച്ചു്, മനുഷ്യത്വത്തിൽനിന്നു് ആട്ടിപ്പായിക്കുന്നതായ ഉച്ചനീചത്വബോധത്തിനു് സദാ എണ്ണയിട്ടുകൊണ്ടു് ഉൽകൃഷ്ടനെന്നും അപകൃഷ്ടനെന്നും, ഉത്തമനെന്നും ചണ്ഡാലനെന്നും സ്വതന്ത്രനെന്നും ദാസനെന്നും ശുദ്ധനെന്നും അശുദ്ധനെന്നും, തൊട്ടുകൂടാത്തവനെന്നും തീണ്ടിക്കൂടാത്തവനെന്നുമുള്ള ചിന്താഗതികളെ അനുനിമിഷം പരിപോഷിപ്പിച്ചു് അവയെ സന്തതിപരമ്പരകളിലേയ്ക്കു് അടിച്ചുകയററി രാജദണ്ഡിന്റെയും സാമുദായികശിക്ഷകളുടെയും അധികാരചാലനത്തിൽ സ്ഥായിത്വംനൽകി പുലർത്തിപ്പോന്ന ശ്രുതിസ്മൃതികളേയും സവർണ്ണാചാരദുർഗ്ഗങ്ങളേയും തട്ടിത്തകർക്കുവാനായി ചട്ടമ്പിസ്വാമികൾ ഏകനായി മുന്നിട്ടിറങ്ങി. അദ്ദേഹത്തിന്റെ ജനനത്തിനുമുമ്പു് ഈവക ശ്രുതിസ്മൃതികളുടെയും ഉച്ചനീചത്വങ്ങളുടെയും, ചരിത്രപരവും അദ്ധ്യാത്മപരവും ദേശീയവുമായ അധികാരാവകാശങ്ങളുടെ നേരെ ശബ്ദം ഉയർത്തുവാൻ ഒരു മനുഷ്യജീവിയും ഒരു മണ്ണാംകട്ടയും കേരളഭൂമിയിൽ ഉദയം ചെയ്തിരുന്നില്ല. സംസ്കൃതത്തിൽ എഴുതപ്പെട്ടിട്ടുള്ളതെല്ലാം വേദോക്തങ്ങളും പ്രാമാണികഗ്രന്ഥങ്ങളുമാണെന്നും അവയെല്ലാം അക്ഷരാപ്രതി അനുഷ്ഠേയമാണെന്നുമുള്ള മാമൂലിന്റെനേരെ—എതിർക്കവയ്യാത്ത വൈദികമഹാപ്രഭുത്വത്തിന്റെ നേരെ—ആണത്തത്തോടും, പാണ്ഡിത്യത്തോടുംകൂടി തലയുയർത്തി സമരകാഹളം മുഴക്കിയ ധീരസേനാനി അദ്ദേഹം മാത്രമായിരുന്നു. ദ്രാവിഡരായ നാഗവംശജരെ, സവർണ്ണമത

ത്തിലെ ശൂദ്രരും ബ്രാഹ്മണരുടെ പാദദാസന്മാരുമായി അഷ്ടഗന്ധമിട്ടുറപ്പിച്ച് മുദ്രവെച്ചിരുന്ന കള്ളപ്രമാണങ്ങളുടെ കാരാഗൃഹഭിത്തികളെത്തന്നെ ആദ്യമായി ഇടിച്ചുനിരത്തുവാൻ, കരുത്തുനിറഞ്ഞ ഉരുക്കുമുഷ്ടികൾ ഒന്നാമതായി നീട്ടിയ ധീരവീരൻ അദ്ദേഹം മാത്രമായിരുന്നു. നമ്പൂരിക്കും, ക്ഷത്രിയന്നും നായർസ്ത്രീയിൽ ജനിച്ച സ്വന്തം സന്താനങ്ങളെ സ്പർശിക്കുന്നതുപോലും നിന്ദ്യവും അശുദ്ധവുമാണെന്ന് അധികാരപൂർവം വിളംബരംചെയ്തിരുന്ന ശ്രുതിസ്മൃതികളെ തച്ചുടയ്ക്കാതെ ഈ കേരളഭൂമിയിൽ അധോവർണ്ണങ്ങൾക്കും, അവാന്തരവർഗ്ഗങ്ങൾക്കും രക്ഷനേടുവാൻ സാധ്യമല്ലെന്ന് ആദ്യമായി ദീർഘദർശനംചെയ്ത മർമ്മഗ്രാഹിയും അദ്ദേഹമായിരുന്നു. ഉൽകൃഷ്ടസവർണ്ണത്വത്തിൻെറ ഉന്നതദുർഗ്ഗത്തിൽ ചെങ്കോലേന്തി വാണിരുന്ന ബ്രാഹ്മണവൈദികമേധാവിത്വം എന്നേക്കുമായിത്തകരണമെങ്കിൽ ശ്രുതിസ്മൃതികളുടെ കഴുത്തിൽത്തന്നെവേണം ആദ്യമായി കഠാരിതറയ്ക്കേണ്ടതെന്നു സൂക്ഷ്മഗ്രാഹിയായ സ്വാമി, കണ്ടുവെച്ചു. അങ്ങനെ ബ്രാഹ്മണമേധാവിത്വത്തേയും ബ്രാഹ്മണവൈദികപ്രഭുത്വത്തേയും ചുററിപ്പററി വളർന്നുവന്ന പുലവാലായ്മകളുടെ ക്ലിപ്തതകളെ അദ്ദേഹം തട്ടിമറിച്ചു. അതേത്തുടർന്ന് "കുണ്ടടതിന്നുക" "കരിനാക്കെട്ടിക്കടയുക" എന്നുവരെയുമുള്ള നികൃഷ്ടങ്ങളും നാറിപ്പുഴുത്തതുമായ ആചാരപരമ്പരകളെ തകിടംമറിക്കുവാനായി ചട്ടമ്പിസ്വാമിതിരുവടികൾ ഏകനായി സമരരംഗത്തു പ്രവേശിച്ചതോടെ, തിരുവിതാംകൂറിൽ അതു് നമ്പൂരി-നായർ യുദ്ധമായി ചെപ്പെട്ടു. ഈ ചെപ്പാടിനിടയ്ക്കായിരുന്നു ബ്രാഹ്മണരുടെ വൈദികപ്രഭുത്വത്തേയും ആചാരനിയന്ത്രണാധികാരത്തേയും നുരന്തുറായി ശകലീകരിക്കുന്നതായ സ്വാമിയുടെ തീവ്രവാദങ്ങൾ "പ്രാചീനമലയാള"കൃതിയുടെ ഒന്നാം വാല്യമായി പുറത്തിറങ്ങിയതു്. നായന്മാർ പുലവാലായ്മ ലംഘിച്ച് അമ്പലങ്ങളിൽ കടന്നു ക്ഷേത്രം അശുദ്ധമാക്കുന്നു; പ്രതിഷ്ഠാവിഗ്രഹങ്ങളുടെ ചൈതന്യം നശിക്കുന്നു എന്നിങ്ങനെയുള്ള ആരോപണങ്ങൾ നമ്പൂരിമനകളിൽനിന്നുയന്ന് കൊട്ടാരത്തിൽ പ്രതിധ്വനിച്ചു. ജാതിമതാചാരസംരക്ഷകനായ ശ്രീമൂലംതിരുനാൾമഹാരാജാവു് ഈ ആരോപണങ്ങളെപ്പററി ശ്രദ്ധമായി അന്വേഷിക്കുന്നുണ്ടായിരുന്നു. ഇത്രയുമായതോടെ നമ്പൂതിരിമനകളിൽ നായന്മാർ ദാസവൃത്തിക്കു് ചെല്ലാതെയായി. നായർസ്ത്രീകളെക്കൂടാതെ അന്തർജ്ജനങ്ങൾക്കു് വെളിക്കിറങ്ങി സഞ്ചരിപ്പാൻ നിവാഹമില്ലെന്നായി. വലിയ വലിയ നമ്പൂതിരിമനകൾ മേയുവാൻ ആളില്ലെന്നായി. നായന്മാരുടെ ശ്രാദ്ധകർമ്മങ്ങളിൽ വൈദികകർമ്മികളായിരുന്ന "ഇളയതി"നെ നായന്മാർ തിരസ്കരിക്കയായി. ചന്ദനവും പൂവും പ്രസാദവും പുറത്തേക്കു് എറിഞ്ഞുകൊടുക്കുന്ന രീതിമാററി അവ തങ്ങളുടെ കൈയിൽത്തന്നെ തരേണമെന്നു് നായന്മാർ കേഠിവാദിക്കയായി. നായർ, നമ്പൂതിരിയുടെ ചാതുർവർണ്ണ്യക്രമത്തിൽ അടിച്ചേടുക്കപ്പെട്ട വെങ്കലനാണയമല്ലെന്നു്—പാദജനായശൂദ്രനല്ലെന്നു്—ഓരോ നമ്പൂരിബ്രാഹ്മണൻെറയും മുഖത്തു നോക്കിപ്പറവാൻ നായരുടെ രക്തം തിളയ്ക്കുകയായി. അങ്ങനെ നൂററാണ്ടുകാലമായി സംസ്കൃതഭാഷയിൽ എഴുതിവെച്ച കള്ളപ്രമാണങ്ങളും വൈദികപ്രഭുത്വവും നായരുടെ കഴുത്തിൽ കയററിവെച്ചിരുന്ന ആ നിന്ദ്യവും നികൃഷ്ടവുമായ ഇരുമ്പുനുകം എന്നേക്കുമായി കുതററി ദൂരെത്തെറിപ്പിക്കുവാൻ ചട്ടമ്പിസ്വാമികളുടെ ആശയതല്ലജങ്ങളും ന്യായവാദവും കുഗ്രാമങ്ങളിലെ സാധാരണ "ശൂദ്ര"രുടെ സിരാചക്രത്തിൽ പോലും ആണത്തം അടിച്ചുകയററി. അമത്തപ്പെട്ടതും നീറിക്കത്തുന്നതുമായ "നായ"ന്മാരുടെ ഈ ശീതസമരത്തെ എതിക്കുവാൻ ധനപ്രബലന്മാരായ ഏതാനും ചില നമ്പൂരിമാരുടെ പിൻബലത്തോടു കൂടി ചങ്ങനാശ്ശേരിയിൽനിന്നു "ദ്വിജരാ

ജൻ" ഹരിപ്പാട്ടുനിന്നു "പരശുരാമൻ" വേറൊരു സ്ഥലത്തുനിന്നു "ഭാഗ്യോദയം" മറ്റൊരു സ്ഥലത്തുനിന്നു "ജന്മി" എന്നിങ്ങനെ ചില പത്രങ്ങൾ രംഗപ്രവേശം ചെയ്തു. നായന്മാർ ചാതുർവ്വർണ്യത്തിൽ ഉൾപ്പെട്ട ശൂദ്രരും, നമ്പൂരിമാരുടെ പാദദാസന്മാരുമാണെന്നുംമററും പ്രച്ഛന്നനാമധാരികളായ പല ലേഖകന്മാരും പലതും എഴുതി മിട്ടക്കുകാട്ടി. ഈ ശകാരവാദങ്ങൾ ചില സ്ഥലങ്ങളിൽ ചില സംഘട്ടനങ്ങൾക്കും ക്രിമിനൽകേസുകൾക്കും കാരണമായിത്തീൎന്നു. പക്ഷെ നായന്മാർ ശ്രുതിസ്മൃതികളിലെ ശൂദ്രരോ, മാമൂൽ ആചാരങ്ങൾക്ക കീഴ്പ്പെട്ടിരിപ്പാൻ ബാദ്ധ്യസ്ഥരോ അല്ലെന്നുള്ള സ്വാമിയുടെ ന്യായവാദങ്ങളെ സമീപിപ്പാൻപോലും അവൎക്ക കഴിവുണ്ടായില്ല. എന്നല്ല, നമ്പൂതിരിസമുദായത്തിൽ ഇന്നു ബ്രാഹ്മണരായിക്കഴിഞ്ഞുകൂടുന്ന ചില പ്രമുഖകുടുംബങ്ങൾതന്നെയും ചില കാലങ്ങളിൽ ചില രാജാക്കന്മാർ ആഢ്യത്വം നൽകി ഉൽകൃഷ്ടപ്പെടുത്തിയ നായന്മാർ മാത്രമാണെന്നും സ്വാമികൾ പല ദേശചരിത്രങ്ങൾ വഴിക്കുവഴിയെ ഉദ്ധരിച്ച് സമത്ഥിക്കയുണ്ടായി. ഇതോടുകൂടി മാമൂലാചാരപാലനത്തിൽ അതിന്റെ പ്രധാന ഊന്നുതൂണുകളായി നിലകൊണ്ടിരുന്ന പുലവാലായ്മകൾക്കും ഗണ്യമായ വ്യത്യാസം സംഭവിച്ചു. പല സ്ഥലത്തും നായന്മാരുടെ പുലവാലായ്മകളുടെ നീളം നമ്പൂരിമാരുടെ പുലവാലായ്മകൾക്കൊപ്പം വെട്ടിച്ചുരുക്കി. അങ്ങനെ വെട്ടിച്ചുരുക്കിയ നിലയിൽ പല ക്ഷേത്രങ്ങളിലും നായന്മാർ സധൈര്യം പ്രവേശിച്ചു.

ബ്രാഹ്മണവൈദികപ്രഭുത്വത്തിന്റെയും ശ്രുതിസ്മൃതികളുടെ വ്യാപകശക്തിയുടെയും പ്രഭാവവും പ്രതാപവും ഇതോടുകൂടി നിശ്ശേഷമായി അസ്തമിച്ചുവെന്നുതന്നെ പറയാം. ഇതിനുംപുറമെ സ്വാമികളുടെ ആശയങ്ങളും ന്യായവാദങ്ങളും നായർസമുദായത്തിലെ അധഃസ്ഥിതരായി കരുതപ്പെട്ടിരുന്ന പല അവാന്തരവിഭാഗങ്ങൾക്കും ഉച്ചനീചത്വത്തെ ചവിട്ടിത്തള്ളുവാൻ പ്രേരകമായും ഭവിച്ചു. ഈ നിലയിൽ അത്ര്യന്മാരായി കഴിഞ്ഞുകൂടിയിരുന്ന അണ്ടി, തൊണ്ടി, വണ്ടി, കുണ്ടി, വാലാച്ചി, കോലാച്ചി, കഴുവാലാച്ചി, കല്ലറ, പെരിയാൻ, ആററുവഴി, തോട്ടുവഴി, ചക്കാല, മുക്കോലൻ, കൂട്ടനൻ, വേളുരാൻ, മണവാളൻ, മണിഗ്രാമം, ഇടച്ചേരി എന്നിത്യാദി നിരവധി അവാന്തരവൎഗ്ഗങ്ങൾ തങ്ങൾ നായർസമുദായത്തിലെ അംഗങ്ങൾതന്നെയാണെന്നും ആത്മാഭിമാനത്തിൽ തങ്ങൾ ആൎക്കുതന്നെയും പിമ്പിലല്ലെന്നും പിമ്പിൽനില്ക്കേണ്ടവരല്ലെന്നും പിമ്പിൽനില്ക്കുന്നതല്ലെന്നും വീറുകൊണ്ടു നായർസമുദായത്തിൽതന്നെ തലയുയൎത്തിപ്പിടിച്ചു. അവാന്തരവിഭാഗങ്ങളിൽപെട്ട അന്ത്യജന്മാൎക്ക് ഈ യൊരു പരിവൎത്തനം സംഭവിച്ചതു് ചട്ടമ്പിസ്വാമിതിരുവടികൾ മലയാളബ്രാഹ്മണരുടെ വേദാധികാരിത്വത്തിന്റെയും മാമൂലാചാരങ്ങളുടെയും കടയ്ക്കൽ കഠാരിവച്ചശേഷമാണെന്നുള്ള കഥ ആൎക്കുതന്നെയും വിസ്മരിക്കാവുന്നതല്ല. നമ്പൂതിരിമനകളിലെ പുറിയപ്പാട്ടുകൊണ്ടുമാത്രം ആഭിജാത്യവും അന്തസ്സും മൂപ്പിച്ചിരുന്ന ഇല്ലക്കാരന്റെ അടുക്കളയ്ക്കുള്ളിൽ സ്വരൂപക്കാരിക്ക് കാൽകഴുകുകയും, പാത്രം തൊടുകയും പന്തിഭോജനം ചെയ്കയും ചെയ്യാമെന്നതുവരെയ്ക്കുള്ള അവാന്തരവൎഗ്ഗപരിവൎത്തനത്തെപ്പററി ചട്ടമ്പിസ്വാമി ജന്മമെടുക്കുന്നതിനുമുമ്പു് ഒരു കേരളീയഹിന്ദുവിന്നു സ്മരിക്കുകപോലും കഴിവുള്ളതല്ലായിരുന്നു.

ശ്രുതിസ്മൃതികളുടെയും അവയുടെ ഭരണചക്രത്തിരിച്ചിലിൽ പലനുംപോന്നിരുന്ന മററു് ഉപാധികളുടെയും ബാധകശക്തിക്ക് ചട്ടമ്പിസ്വാമി അറുതിവരുത്തിയതു് നായർസമുദായത്തിന്റെഉദ്ധാരണത്തെ മാത്രം കരുതിയായിരുന്നുവോ? അല്ല. പ്രത്യുത, സംസ്കൃതഭാഷയിൽ ആചാരപദ്ധതിക

ളായി പടച്ചുവച്ചിട്ടുള്ള നിരവധി വ്യാജപ്രമാണങ്ങളുടെ കരാളദംഷ്ട്രകൾ അടന്നുപറിഞ്ഞു തകരുന്നതോടുകൂടി, നായന്മാരോടൊപ്പമോ അതിലധികമോ ദുരന്തദുരിതം അനുഭവിക്കുന്ന സമസ്തഹിന്ദുക്കൾക്കും സ്വാതന്ത്ര്യമോക്ഷസമ്പാദനത്തിനു് അവ ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരുവിധത്തിൽ പ്രേരകവും സഹായകവുമായിരിക്കുമെന്നു് ചട്ടമ്പിസ്വാമിക്കു് അറിയാമായിരുന്നു. കുളം വെട്ടുവാനുള്ള സ്ഥലത്തു് കുറ്റിയുടെ ഇല പ്രത്യേകിച്ചു കോരേണ്ട ആവശ്യമില്ലെന്നു് നിശ്ചയമല്ലോ.



## ഒരു ഗാനം

പന്തുവരാടി—ആദി

പല്ലവി

സ്മര രേ! ശ്രീശങ്കരമഖിലസുരേശം (സ്മര രേ)

അനുപല്ലവി

മാ കുരു മാ കുരു മൂഢ ചാപല്യം
ത്യക്ത്വാ സംഗം തത്വാതീതം (സ്മര രേ)

ചരണം

യമിനാം മനപത്മവിരാജിതഹംസം
ധൃതചന്ദ്രോത്തംസം-മാനിന്യാ—
ശോഭിതശുഭസവ്യാംഗം
ഭവതാപവിഭംഗം-ഗിരിജാലോലം
സദാനന്ദമീശം-ചിൽപുരുഷഗഗനനടേശം. (സ്മര രേ)

ശ്രീചട്ടമ്പിസ്വാമികൾ.

# നമോവാകം

ആയിരൂർ

ഭാർഗ്ഗവക്ഷേത്രം ശ്രീമത്ശങ്കരപ്രതിഷ്ഠയാൽ
ഭാഗ്യചൈതന്യധന്യധന്യമായ് തീർന്ന മണ്ണിൽ
അത്തിരുക്കോവിലിങ്കലുഷഃപൂജയ്ക്കു വച്ച-
ഭദ്രദീപമായ്മിന്നും ഭട്ടാരനാഥസ്വാമിൻ!



സർവ്വജ്ഞപീഠോപരി ശോഭിക്കപ്പെട്ടും ഭവ-
ന്നിർവ്വൃതികരോജ്ജ്വലശാന്തമംഗളദീപ്തി
നിർവിവാദമാമഹസ്സന്ദോഹപാരമ്പരി
സർവ്വർക്കും സമുപാസ്യം വിവസ്വൽഭാസ്സെന്നപോൽ.

നിസ്തുലം ഭവദീയയോഗമാർഗ്ഗത്തിൽ ഫണ-
വിസ്തൃതി വിതിർത്താടി കുണ്ഡലി കുതൂഹലാൽ
അത്യരമിന്ദ്രഗോപദീപ്തി വ്യാപിച്ചു ചാരു
സപ്തഭിഃശ്രുതിമീട്ടി പ്രണവസൂത്രത്തൂടെ.

സിദ്ധികൾ, അമരകളയയ്ക്കുമപ്സരസ്സിൻ-
മുഗ്ദ്ധഭാവങ്ങൾ കടന്നങ്ങയെസ്സൽക്കരിച്ചു,
ലജ്ജിതകളായ് യോഗസിദ്ധികൾ, ശുകന്നുമി-
ന്നിപ്പൊഴങ്ങെയുമേല്പിച്ചീടിനരീഢങ്ങളാൽ.

ശുദ്ധാന്തഃകരണനാമങ്ങുപോയ് ജീവന്മുക്ത-
വിദ്യയെ വെളിവാക്കും നിഷ്കാമയജ്ഞത്തിങ്കൽ
വിദ്യാദേവിയാൾ വരിവസ്യപൂണ്ടുത്ബുദ്ധയായ്
വിദ്യാധിരാജപീഠമൊരുക്കിയെന്നു കേൾപ്പൂ.

ബ്രഹ്മവിത്തമ, ഭവന്മാഹാത്മ്യതരംഗിണി
നിർമ്മലതീർത്ഥപാദസേവിതം സംശോഭിതം
ജന്മഭൂ ശുദ്ധമാക്കിയിന്നിതാ ഭവദീയ-
ജന്മർക്ഷശതവർഷം ഘോഷിപ്പൂ ഹർഷോദ്ധർഷം.

---

# ഗുരുശിഷ്യബന്ധത്തെപ്പറ്റി

ഡാ: കെ. ജി. ഗോപാലപിള്ള

[ശ്രീചട്ടമ്പിസ്വാമികളേയും ശ്രീനാരായണഗുരുസ്വാമികളേയും ഏററവും അടുത്തറിയാൻ കഴിഞ്ഞിട്ടുള്ള ഒരു ആദ്ധ്യാത്മികചിന്തകനായിരുന്ന പരേതനായ ആയുർവേദഡയറക്ടർ ഡാ: കെ. ജി. ഗോപാലപിള്ള. നേരിട്ടുള്ള അറിവുകൾ വച്ചുകൊണ്ട് പ്രാമാണികമായി എഴുതിയിട്ടുള്ള ഈ ലേഖനത്തിൽ ഗോപാലപിള്ള, ശ്രീചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവുമായുള്ള ഗുരുശിഷ്യബന്ധത്തിൻെറ ചരിത്രം നിപുണമായ രീതിയിൽ വിവരിച്ചിരിക്കുന്നു.]

പ്രസാ:

ശ്രീനാരായണഗുരുവിൻെറ ജനനസ്ഥലം എൻെറ പിതൃഭവനത്തിനു വളരെ അടുത്താണു്. എൻെറ പിതാവു് ചെമ്പഴന്തിപ്പിള്ളമാരിൽ പ്രമുഖനായ ഒരാളാണു്. അദ്ദേഹം 1097 അവസാനത്തിലാണു് മരിച്ചതു്. അദ്ദേഹം ജീവിച്ചിരുന്നകാലത്തു ശ്രീചട്ടമ്പിസ്വാമിതിരുവടികളും ശ്രീനാരായണഗുരുവും പലപ്പോഴും അവിടെവന്നു് അദ്ദേഹമൊരുമിച്ചു താമസിക്കുക പതിവായിരുന്നു. ചെറുപ്പകാലംമുതല്ക്കേതന്നെ വേദാന്തശാസ്ത്രങ്ങളിൽ നല്ല നൈപുണ്യമുള്ള എൻെറ പിതാവിനു്, ഈ മഹാശയന്മാരോടുള്ള സംസർഗ്ഗം അത്യന്തം ആഹ്ലാദകരമായിരുന്നു. രണ്ടു പ്രമുഖസമുദായങ്ങളിൽപ്പെട്ട ഈ രണ്ടു മഹാന്മാരേയും കൂട്ടിയിണക്കുന്നതിൽ അദ്ദേഹത്തിനുള്ള താല്പര്യവും ഒന്നുവേറെതന്നെ ആയിരുന്നു. അദ്ദേഹത്തിനും അദ്ദേഹത്തിൻെറ കുടുംബത്തിൽപെട്ട ജ്യേഷ്ഠസഹോദരന്മാക്കും ശ്രീനാരായണഗുരുവിൻെറ ജനനനിമേഷംമുതലുള്ള കഥ നടന്നരീതിയിൽതന്നെ അറിയാവുന്നവരാണു്. ശ്രീനാരായണഗുരുവിൻെറ ജനനസമയം, അദ്ദേഹത്തിൻെറ അച്ഛൻ മാടനാശാൻ ഉടൻതന്നെ വന്നറിയിച്ചതു് എൻെറ പിതാവിൻെറ ഒരു ജ്യേഷ്ഠസഹോദരനും ഒരു വിദ്വാനുമായ കണ്ണങ്കര അധികാരി എന്നു പ്രസിദ്ധനായ ഒരാളോടായിരുന്നു. അദ്ദേഹം ഉടൻതന്നെ കുട്ടിയുടെ ജാതകം ഗണിച്ചുനോക്കി "മാടാ, ഈ കുട്ടി നിനക്കുതകുകയില്ല. ഇവനൊരു മഹാസന്ന്യാസിയായിട്ടു് ഇവിടംവിട്ടു പോകും" എന്നു് അദ്ദേഹം മാടനാശാനോടു് പറഞ്ഞയയ്ക്കുകയും ചെയ്തു. അനന്തരം ശ്രീനാരായണഗുരുവിനെ "എഴുത്തിനിരുത്തിയതും അദ്ദേഹംതന്നെയാണു്. ശ്രീനാരായണഗുരുവും പ്രപഞ്ചവൈരാഗ്യവും ക്രമേണ ഒത്തുവളന്നു. ഒടുവിൽ ഒരു കാരണഗുരുവിനെ പ്രാപിച്ചേരീതു എന്നുള്ള ആഗ്രഹം അദ്ദേഹത്തെ നീററിത്തുടങ്ങി. അന്നു് ആത്മാന്വേഷണവിഷയത്തിൽ കാരണഗുരുവായിരിക്കുവാൻ യോഗ്യതയുള്ള ഒരൊററയാളുണ്ടെങ്കിൽ അതു ചട്ടമ്പിസ്വാമിതൃപ്പാദങ്ങൾ മാത്രമായിരുന്നു. ശ്രീനാരായണഗുരു അദ്ദേഹത്തെ ഒരുനോട്ടം കാണ്മാൻ കൊതിച്ചുനടന്ന കാലമാണതു്.

ആയിടയ്ക്കു് എൻെറ പിതാവിൻെറ മറെറാരു ജ്യേഷ്ഠസഹോദരനായ കൊടിപ്പറമ്പിൽ നാരായണപിള്ള എന്ന ആളിനോടൊരുമിച്ചു് ചട്ടമ്പിസ്വാമിതിരുവടികൾ

വാമനപുരത്തേയ്ക്കുള്ള യാത്രയിൽ ചെമ്പഴന്തിയിൽ അണിയൂർക്ഷേത്രത്തിൽവന്നു് കുറേനേരം വിശ്രമിച്ചു. ഈ വിവരം ശ്രീനാണുഗുരു എങ്ങിനെയോ അറിഞ്ഞു് അവിടെ എത്തി. അക്കാലത്തു് ആ ക്ഷേത്രസമീപത്തെങ്ങും ഈഴവർക്കു ചെല്ലാൻ പാടില്ല. തന്നിമിത്തം സ്വാമിപാദങ്ങളെ സമീപിക്കുന്നവിഷയത്തിൽ ശ്രീനാണുഗുരുവിനു സൗകര്യപ്പെടാതെ സങ്കടപ്പെട്ടു് വളരെ അകലത്തു നില്ക്കുകയായിരുന്നു. ഈ സങ്കടം എന്റെ പിതൃസഹോദരനായ നാരായണപിള്ളയവർകളറിഞ്ഞു ചട്ടമ്പിസ്വാമിതിരുവടികളെശ്രീനാണുഗുരുവിന്റെ സമീപത്തു കൂട്ടിക്കൊണ്ടുപോയി അദ്ദേഹത്തെ പരിചയപ്പെടുത്തി. ഇപ്രകാരമാണു് ശ്രീനാരായണഗുരുവിന്റെ പ്രഥമ ഗുരുദർശനം.

ഇതിനുശേഷം (1) ശ്രീനാരായണഗുരു ചട്ടമ്പിസ്വാമിതിരുവടികളോടൊരുമിച്ചു് വാമനപുരത്തു താമസിച്ചതും, (2) സ്വാമിപാദങ്ങളിൽനിന്നു് യോഗമുറകൾ വഴിയെ അഭ്യസിച്ചതും, (3) മൂർത്ത്യുപാസനയിൽ മനസ്സുറച്ചു മറുകര താണ്ടുന്നതിനു ബാലസുബ്രഹ്മണ്യമന്ത്രം സ്വാമിതിരുവടികൾ ശ്രീനാണുഗുരുവിനുപദേശിച്ചതും, (4) ശ്രീനാണുഗുരു അതു സാധനം ചെയ്തതും, (5) അതിനുശേഷം മഹാവാക്യാനുസാരേണ സ്വാമിപാദങ്ങൾ ശ്രീനാണുഗുരുവിനു് ജ്ഞാനോപദേശംചെയ്തതും, (6) അതിന്റെ മനനനിദിദ്ധ്യാസനങ്ങൾ നെയ്യാററിൻകരെ അരുവിപ്പുറത്തുവച്ചു് സ്വാമിപാദങ്ങൾതന്നെ ശ്രീനാണുഗുരുവിനെക്കൊണ്ടു ചെയ്യിപ്പിച്ചതും, (7) കാരണ്ഗുരുവിനെ പരമശിവനായി സങ്കല്പിച്ചു്, ജ്ഞാനോപദേശാർത്ഥം ചട്ടമ്പിസ്വാമിതിരുവടികൾ ഇരുന്നരുളിയ ആ സ്ഥാനത്തു് ശ്രീനാണുഗുരു ഒരു ശിവപ്രതിഷ്ഠ കഴിച്ചതും ഈയുള്ളവക്കൊക്കെ നല്ലവണ്ണം അറിയാവുന്ന സംഗതികളാണു്. ഇതെല്ലാം 90-ാമാണ്ടിനുമുൻപു നടന്നിട്ടുള്ളതുമാണു്.

കാര്യങ്ങൾ ഇങ്ങനെയിരിക്കെ 90-ാമാണ്ടിനുശേഷം പെട്ടെന്നു് ഈ ഗുരുത്വപ്രതിഷ്ഠ എങ്ങനെ നശിപ്പിച്ചുവെന്നുള്ളതു് ആക്കും ആലോചനയ്ക്കു വിഷയമാണു്. എന്നാൽ 90-ാമാണ്ടിനു്, അതായതു് പുതിയ ചരിത്രസൃഷ്ടിക്കുശേഷവും ശ്രീനാരായണഗുരുവിൽ ആ ഗുരുത്വവും നശിച്ചില്ല. ചട്ടമ്പിസ്വാമിതിരുവടികളിൽ ആ ശിഷ്യവാത്സല്യവും നശിച്ചില്ല. ഇതിനും ഞാനൊരു ദൃക്സാക്ഷിയാണു്.

90-നും 96-നും മദ്ധ്യേ ഏകദേശം അഞ്ചു സംവത്സരത്തോളംകാലം ഞാൻ കൽക്കട്ടയിൽ പഠിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഞാൻ പഠിത്തംകഴിഞ്ഞു് 95 അവസാനത്തോടുകൂടി കൽക്കട്ടയിൽനിന്നും തിരിച്ചു. ചട്ടമ്പിസ്വാമിതിരുവടികളുടെ കല്പനയനുസരിച്ചു് ഞാൻ ഇരിഞ്ഞാലക്കുട വഴിയാണു വന്നതു്. ശിഷ്യവാത്സല്യംനിമിത്തം എന്റെ വരവുപ്രതീക്ഷിച്ചു് സ്വാമിതിരുവടികൾ ഇരിഞ്ഞാലക്കുടെ തന്നെയുണ്ടായിരുന്നു. രണ്ടുപേരുമൊരുമിച്ചു വരുന്നവഴി എറണാകുളം, പറവൂർ മുതലായ സ്ഥലങ്ങളിൽ താമസിച്ചു് തിരുവനന്തപുരത്തു വന്നെത്തി. മുൻകൂട്ടി ഏർപ്പാടുചെയ്തിരുന്നതനുസരിച്ചു് ഞാനും സ്വാമിതിരുവടികളും തയ്ക്കാട്ടു ശാസ്താംകോവിലിനു സമീപമുള്ള ഒരു കെട്ടിടത്തിൽ താമസമുറപ്പിച്ചു. പൂർവ്വപുണ്യം ഹേതുവായിട്ടു് എനിക്കുകിട്ടിയ സൗകര്യവും സാമീപ്യവും ഒട്ടും കളയാതെ വേദാന്തശാസ്ത്രപരിശീലനത്തിനുതന്നെ ഞാനതുപയോഗിച്ചുവന്നു. അങ്ങനെയിരിക്കെ ഒരുദിവസം ശ്രീനാരായണഗുരുസ്വാമികൾ ശ്രീകണ്ഠേശ്വരം ഭജനമഠത്തിൽവന്നു് എന്നെ കാണണമെന്നാവശ്യപ്പെട്ടു് തയ്ക്കാട്ടു് എന്റെ വാസസ്ഥലത്തൊരാളയച്ചു. ഞാൻ ഉടൻതന്നെ ഭജനമഠത്തിലെത്തി നാണുഗുരുസ്വാമികളെക്കണ്ടു—താഴെപ്പറയുംവിധം ഞങ്ങൾതമ്മിലൊരു സംഭാഷണം നടന്നു.

സ്വാമികൾ—ചട്ടമ്പിസ്വാമികൾ അവിടെത്തന്നെയുണ്ടല്ലോ സുഖംതന്നെല്ലോ?

ഞാൻ—ഉണ്ട്. സുഖംതന്നെ.

സ്വാമികൾ—നാം അദ്ദേഹത്തെ കണ്ടിട്ടു വളരെനാളായി, ഒന്നു കണ്ടുകൂടെയോ?

ഞാൻ—അവിടേയ്ക്കു നേരിട്ടങ്ങോട്ടുതന്നെ വരാമായിരുന്നു. കാണുന്നതിൽ അവിടെ യാതൊരസൗകര്യവുമില്ല.

സ്വാമികൾ—അവിടുന്ന് പലതും നമ്മെ സംബന്ധിച്ചു തെററിദ്ധരിച്ചിട്ടുള്ളതായി നാം കേട്ടു. ശരിയാണോ?

ഞാൻ—ഒരിക്കലും സ്വാമിതിരുവടികൾക്ക് അവിടുത്തെക്കുറിച്ചു ഒരു തെററിദ്ധാരണയുള്ളതായിട്ട് എനിക്കു തോന്നിയിട്ടില്ല. ഒരിക്കൽ ശങ്കരൻതമ്പി അവർകളുടെ നിർബന്ധപ്രകാരം ഞാനും സ്വാമിതിരുവടികളുംകൂടി, അദ്ദേഹത്തെ കാണ്മാൻ പോയിരുന്നു. സംഭാഷണമദ്ധ്യേ ചട്ടമ്പിസ്വാമികൾ അവിടുത്തെ ഗുരുവല്ലെന്നും മററും ആയിടെ ഏതോ പത്രത്തിൽ കണ്ടതായി അദ്ദേഹം സ്വാമികളോടു പറഞ്ഞു. അതിനുത്തരമായിട്ട് "നാണു അതു പറയുകയില്ല. തീക്കട്ടയിൽ എറുമ്പരിക്കുമോ" എന്നാണ് സ്വാമിതിരുവടികൾ മറുപടി പറഞ്ഞതു്. അവിടുന്നു തെററിദ്ധാരണയെന്നു പറഞ്ഞതു് ഇതുസംബന്ധിച്ചായിരിക്കുമെന്നൂഹിച്ചാണ് ഈ നടന്ന സംഭവമറിയിച്ചതു്.

സ്വാമികൾ—അതെ. അതുതന്നെ നാം പറഞ്ഞതും.

ഞാൻ—അതിന്റെ പരമാർത്ഥമൊന്നറിവാൻ എനിക്കും വളരെ ആഗ്രഹമുണ്ട്.

സ്വാമികൾ—അച്ഛനെ അച്ഛനല്ലെന്ന് ആരെങ്കിലും പറയുമോ?

ഇത്രയും സംഭാഷണം നടന്നപ്പോൾ ഞാൻ ഏർപ്പാടുചെയ്തയച്ചിരുന്ന വണ്ടി കൊണ്ടുവന്നു. ഞാനും നാണുഗുരുസ്വാമികളും ആ വണ്ടിയിൽകേറി തയ്ക്കാട്ട് എന്റെ താമസസ്ഥലത്തേക്കുവന്നു. നാണുഗുരുസ്വാമികൾ ചട്ടമ്പിസ്വാമികൾ കിടക്കുന്ന മുറിയുടെ വരാന്തയിൽനിന്നു. ഞാൻ അകത്തുചെന്ന് സ്വാമികളോടു വിവരമറിയിച്ചു.

"നാണുവോ—എവിടെ—എവിടെ" എന്നുപറഞ്ഞ് സ്വാമിപാദങ്ങൾ കിടന്നിരുന്ന ഒരു കയറുവരിഞ്ഞ കട്ടിലിൽനിന്നും ചാടിയെഴുന്നേററു വരാന്തയിലേക്കുവന്നു. സ്വാമിതിരുവടികളെ കണ്ടമാത്രയിൽ ശ്രീനാരായണഗുരുസ്വാമികൾ സാഷ്ടാംഗം നിലംപതിച്ച്, ചട്ടമ്പിസ്വാമിപാദങ്ങളിൽ തല മുട്ടിച്ചുകഴിഞ്ഞു. "ഛീ-ഛീ അയ്യോ അവിടെയൊക്കെ പൊടിയല്ല്യോ" എന്നു സ്വാമിപാദങ്ങൾ പറയുകയും പിടിച്ചെഴുന്നേല്പിക്കുന്ന മാതിരിയിൽ രണ്ടു കൈകളും ശ്രീനാണുഗുരുവിന്റെ ശിരസ്സിൽവച്ച് എന്തോ മന്ത്രിക്കുകയുംചെയ്തു. ഉടൻതന്നെ ശ്രീനാണുഗുരുസ്വാമികളും എഴുന്നേററു. ഈ ഒരു ഘട്ടം ഇപ്പോഴത്തെ ശിഷ്യന്മാരും ഗുരുക്കന്മാരും കാണേണ്ടതുതന്നെ. രണ്ടുപേരുടേയും മുഖകമലങ്ങൾ ചുമന്നു കണ്ണുകൾ നിറഞ്ഞു. അടുത്തുനിന്നിരുന്ന ഞാനും സന്തോഷാശ്രുപൂർണ്ണങ്ങളായ എന്റെ കണ്ണുകൾ അറിയാതെ തുടച്ചുപോയി. നാണുഗുരുസ്വാമികൾ അന്നവിടെ താമസിച്ച് അടുത്തദിവസം പേട്ടയിലേക്കുപോയി. അദ്ദേഹം പോയതിനുശേഷം ഞങ്ങൾതമ്മിൽനടന്ന സംഭാഷണം സ്വാമിതിരുവടികളെ അറിവിച്ചു. ആ അവസരത്തിൽ അണിയൂർക്ഷേത്രംമുതൽ തുടങ്ങി നാണുഗുരുസ്വാമികളെ സംബന്ധിച്ച സകല കഥകളും അവിടുന്നു പറഞ്ഞും ഞാൻ കേട്ടു.

തയ്ക്കാട്ടു അയ്യാസ്വാമികളെ കാണ്മാൻ രണ്ടുപേരുംകൂടി പോയിരുന്നതു ശരിതന്നെ.

അദ്ദേഹം രസവാദത്തിൽ (ചെമ്പു മുതലായ ലോഹങ്ങളെ സ്വർണ്ണമാക്കുന്നതിൽ) വളരെ ഭ്രമമുള്ള ആളായിരുന്നു. ഇവർ ചെല്ലുമ്പോഴെല്ലാം മഹാദാനപുരത്തുചെന്നു കറുത്ത പൂവുള്ള കയ്യോന്നിയുംമററും കൊണ്ടുവരണമെന്നു പറഞ്ഞയയ്ക്കുക പതിവായിരുന്നു. ഈ ബുദ്ധിമുട്ടു സഹിക്കാൻ വയ്യാതായപ്പോൾ രണ്ടുപേരുംകൂടി കല്ലുവീട്ടിൽനിന്നും ഒരു പവൻ സമ്പാദിച്ചു. അടുത്തദിവസം അയ്യാസ്വാമിയെ കണ്ടപ്പോൾ അദ്ദേഹം വീണ്ടും പഴയപാട്ടു തുടങ്ങി. "ആ മരുന്നു എന്തിനാണു സ്വാമി, സ്വർണ്ണമുണ്ടാക്കാനല്ലേ" എന്നു ചട്ടമ്പിസ്വാമികൾ ചോദിച്ചു. അതിനുതന്നെന്നു് അദ്ദേഹം മറുപടിപറഞ്ഞപ്പോൾ, ആ ബുദ്ധിമുട്ടു വേണ്ട. സ്വർണ്ണംതന്നെ തന്നേക്കാമെന്നും പറഞ്ഞു് ആ പവൻ അയ്യാസ്വാമിയുടെ മുൻപിൽവച്ചിട്ടു് അവർ പോരുകയും ചെയ്തു. പിന്നെ അവിടെ പോയിട്ടില്ല. ഇപ്രകാരമൊരു കഥയാണു് അയ്യാസ്വാമികളെസംബന്ധിച്ചു ചട്ടമ്പിസ്വാമികളിൽനിന്നും നാണുഗുരുസ്വാമികളിൽനിന്നും ഞാൻ മനസ്സിലാക്കിയിട്ടുള്ളതു്. അതു പരമാർത്ഥവുമാണു്.

ഇതുകൂടാതെ ചട്ടമ്പിസ്വാമിതിരുവടികളുടെ പരമസമാധിയെസംബന്ധിച്ചു് ശ്രീനാരായണഗുരുസ്വാമികൾ രചിച്ചിട്ടുള്ള പദ്യങ്ങൾ ചേർക്കുന്നു.

സർവ്വജ്ഞോ ഋഷിരുത്ക്രാന്തഃ
സദ്ഗുരുഃ ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ

ലീലയാ കാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്വം വപുഃ സമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ

ഇതിലെ സർവ്വജ്ഞ, ഋഷി, സദ്ഗുരു, പരിപൂർണ്ണകലാനിധി, മഹാപ്രഭു മുതലായ ശബ്ദപ്രയോഗങ്ങൾ വെറും നേരംപോക്കല്ല. തന്റെ ഗുരുവിനെ പരമേശ്വരനായിട്ടുതന്നെ കണ്ടു വർണ്ണിക്കുന്ന ഒരു വർണ്ണനയാണിതു്. ഇതിൽനിന്നും ചട്ടമ്പിസ്വാമിതിരുവടികളെ ശ്രീനാരായണഗുരുസ്വാമികൾ ഏതുരീതിയിൽ ധ്യാനിച്ചിരുന്നു എന്നുള്ളതു വ്യക്തമാണു്. ഈ പദ്യങ്ങളുടെ വ്യാഖ്യാനം ഞാൻ ശ്രീനാരായണഗുരുമുഖത്തിൽനിന്നുതന്നെ ഗ്രഹിച്ചിട്ടുണ്ടു്.

ഒരു സംഗതികൂടി എടുത്തു പറഞ്ഞുകൊള്ളട്ടെ. തയ്ക്കാട്ടു് അയ്യാവു് സമാധിയായതു് ചട്ടമ്പിസ്വാമിതിരുവടികളും നാണുഗുരുസ്വാമികളും ജീവിച്ചിരുന്ന കാലത്താണു്. ഇവരിലാരെങ്കിലും ഒരു ചരമപദ്യം അയ്യാസ്വാമിയുടെ സമാധിസംബന്ധിച്ചെഴുതിയിട്ടുണ്ടോ? എന്തു കാരണത്താൽ എഴുതിയില്ല? അദ്ദേഹം ഇവരിൽ ആരുടേയും ഗുരുവല്ലാത്തതുകൊണ്ടു് മാത്രമാണെന്നേ ഇതിനു സമാധാനമുള്ളൂ.

ചട്ടമ്പിസ്വാമിതിരുവടികൾ ശ്രീനാരായണഗുരുവിന്റെ കാരണഗുരുവാണെന്നുള്ളതിനു് എന്റെ അറിവിൽപ്പെട്ടിട്ടുള്ള സംഗതികളിൽ ഏററവും ചുരുങ്ങിയ ഒരു ഭാഗംമാത്രമേ ഞാൻ ഇതിൽ ചേർത്തിട്ടുള്ളൂ.

ശ്രീനാരായണഗുരുസ്വാമികളുടെ ജന്മദിനം, സമാധിദിനം മുതലായവസംബന്ധിച്ചുള്ള അനേകം ആഘോഷയോഗങ്ങളിൽ ഞാനും പങ്കുകൊണ്ടിട്ടുണ്ടു്. അപ്രകാരമുള്ള ഒന്നുരണ്ടു യോഗങ്ങളിൽ ഞാൻതന്നെ ആദ്ധ്യക്ഷംവഹിച്ചയവസരത്തിൽ മേൽപറഞ്ഞ സംഗതികൾ വ്യക്തമാക്കുകയുംചെയ്തിട്ടുണ്ടു്.

# എന്റെ ഈശ്വരദർശനം

## മഹാവൈദ്യൻ ശാക്തേയക്കോവിലകത്ത് രവിവർമ്മൻതമ്പാൻ

സംസാരാംബുധിസംഭ്രാന്തശിഷ്യഖണ്ഡായിതഃ പദം
നീതോഹം ഭവതോ ഭവ്യമതം ശാധി മാം വിഭോ!
നമോവാകം ഭവേ തത്രഭവതേ ഭവ തേ സതേ
ശ്രീഭട്ടാരകയോഗീന്ദ്രഗുരവേ ഗുരവേ സദാ.

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ ഈവിധം സ്മരിച്ചു വന്ദിച്ചുകൊണ്ടാണ് ഞാൻ എന്റെ ദിനകൃത്യങ്ങളിൽ മിക്കവാറും ഇടപെടാറുള്ളത്. അതിനു കാരണം അദ്ദേഹം എന്റെ ഒരു വന്ദ്യഗുരുവായി പ്രശോഭിച്ച് എന്റെ ആത്മീയോന്നതിക്കു മാർഗ്ഗദർശനം ചെയ്തു എന്നുള്ളതാണ്. വൈദ്യവിഷയകമായും അദ്ദേഹം എനിക്കു വേണ്ട പ്രചോദനങ്ങൾ നല്കുകയും ചില ദിവ്യൗഷധങ്ങൾ ഉപദേശിച്ചുതരികയും ചെയ്ത് എന്നെ സവിശേഷം അനുഗ്രഹിച്ചിട്ടുണ്ട്. അങ്ങിനെ എനിക്കു സർവ്വഥാ സംപൂജ്യമാനനായി വിളങ്ങിയിരുന്ന ആ പുണ്യമൂർത്തിയുടെ ശതവത്സരദിനത്തിൽ ഇപ്രകാരമൊരനുസ്മരണം കൊണ്ടെങ്കിലും അദ്ദേഹത്തെ അർച്ചനചെയ്യാതിരിക്കുന്നത് ഉചിതമല്ലല്ലോ.

ഭാരതമാതാവിന്റെ ഈ വിശിഷ്ടസന്താനം എന്റെ ആവാസസ്ഥാനത്തിനടുത്തുള്ള ശ്രീവർദ്ധനത്തുഗൃഹത്തിൽ ഒരിക്കൽ എഴുന്നരുളി വിശ്രമിക്കുമ്പോളാണ് ആ മഹത്സന്ദർശനത്തിനു എനിക്കു ഭാഗ്യമുണ്ടായത്. സ്വാമിതിരുവടികളുടെ അനുഗ്രഹലാഭമിച്ഛിച്ചു പല മാന്യന്മാരും അന്നവിടെ സന്നിഹിതരായിരുന്നു. ഞാനൊരു വൈദ്യനും കവിയുമാണെന്ന് അവരിലൊരാൾ എന്നെ അദ്ദേഹത്തിനു പരിചയപ്പെടുത്തി. തുടർന്നു വൈദ്യസംബന്ധമായി പലതും എന്നോടു സംസാരിക്കയും സന്ദേഹങ്ങൾ നിവർത്തിച്ചുതരികയും ചെയ്തുകൊണ്ടിരുന്നു. അങ്ങിനെ കുറേനേരം കഴിഞ്ഞു ഞാനും സ്വാമിയും മാത്രമായപ്പോൾ, എന്നെ ഏററവും അലട്ടിക്കൊണ്ടിരുന്ന ഒരു സംഗതി ഞാനദ്ദേഹത്തോടുണർത്തിച്ചു.

ഞാൻ:—ഒരേകരനന്തശക്തിയുടെ വിലാസമാണ് കാണപ്പെടുന്നതെല്ലാമെന്നബോധം എനിക്കുണ്ടെങ്കിലും പലേ ക്ഷേത്രങ്ങളിലും പോയി ഭജിച്ചുവരുന്ന ഞാൻ കണ്ണടച്ചു ധ്യാനിക്കുമ്പോൾ ആ വിഗ്രഹങ്ങളേ ഉള്ളിൽ പ്രത്യക്ഷപ്പെടുന്നുള്ളു. എന്റെ വിശ്വാസത്തിന്നനുരൂപമായ ആ ഏക ദൈവത്തെ എനിക്കിതുവരെ കാണാൻ കഴിഞ്ഞിട്ടില്ല. അതു സാധിച്ചുതന്നു അവിടുന്നെന്നെ അനുഗ്രഹിക്കുമാറാകണം.

സ്വാമി:—ഞാൻ കാണിച്ചുതരാം. കാണിച്ചുതരാനു എന്നേക്കൊണ്ടു കഴിയു. അതാ നില്ക്കുന്നു എന്നു ചൂണ്ടിക്കാണിക്കാം. കാണുന്നതു നിങ്ങൾതന്നെവേണം.

ഞാൻ:—അവിടത്തെ അനുഗ്രഹമുണ്ടെങ്കിൽ കാണാൻ സാധിക്കുമെന്നുതന്നെയാണു എന്റെ വിശ്വാസം.

സ്വാമി:—ആട്ടെ, നിങ്ങളൊരു കവിയാണല്ലോ. ഭൂലോകത്തെപ്പററി കുറേ ശ്ലോകമെഴുതു.

ഞാൻ:—ശ്ലോകമെഴുതാം. അത്ര നന്നായിരിക്കയില്ല.

സ്വാമി:—എത്ര എഴുതാം.

ഞാൻ:—ധാരാളമെഴുതാം.

സ്വാമി:—ആങ്ഹാ! ശരി, എഴുതിക്കിട്ടിയതായി വകവച്ചിരിക്കുന്നു. ഇനി വെള്ളത്തെപ്പററി ധാരാളം ശ്ലോകമെഴുതു, പ്രകൃതം വിട്ടെഴുതരുതു്.

ഞാൻ:—ഇതിനെപ്പററി മററതിനെപ്പോലെ അധികമെഴുതാൻ സാദ്ധ്യമല്ല. കുറച്ചെഴുതാം.

സ്വാമി:—എന്തൊക്കെ എഴുതും?

ഞാൻ:—വെള്ളമൊരു ദ്രവസാധനമാണു്. അതിനു മണമില്ല. ധവളനിറം, മധുരരസം, ബുലുബുലുശബ്ദം, ശീതളസ്പർശം ഇങ്ങനെ നാലുഗുണങ്ങളുണ്ടു്. ചൂടുപിടിപ്പിക്കുമ്പോൾ ആവിയാകയും തണുപ്പിക്കുമ്പോൾ കട്ടിയാവുകയും ചെയ്യും. എന്നൊക്കെ കുറെ എഴുതാം.

സ്വാമി:—എഴുതിക്കിട്ടിയതായി വകവച്ചിരിക്കുന്നു. അഗ്നിയെപ്പററി എഴുതു.

ഞാൻ:—അതിനെക്കുറിച്ചു ഇതിലും കുറച്ചെഴുതാനേ നിവൃത്തിയുള്ളു.

സ്വാമി:—എങ്ങിനെ?

ഞാൻ:—കട്ടിയുള്ള രണ്ടു സാധനങ്ങൾ തമ്മിൽ ബലമായി മുട്ടുമ്പോൾ ഇതുണ്ടാകുന്നു. പ്രകാശമാണു് ഇതിന്റെ രൂപം. ഭുഗുഭുഗുശബ്ദവും ഉഷ്ണസ്പർശവുംകൂടി ഇതിനുണ്ടു്. ഗന്ധവും രസവുമില്ല. എന്നൊക്കെച്ചിലതെല്ലാം.

സ്വാമി:—അതും കിട്ടിയതായി വകവച്ചു. വായുവിനെപ്പററി എഴുതു.

ഞാൻ:—അതിൽ ഇതിലും കുറയും.

സ്വാമി:—കേൾക്കട്ടെ.

ഞാൻ:—ശബ്ദവും സ്പർശവുമാണിതിന്റെ ഗുണങ്ങൾ. രൂപരസഗന്ധങ്ങളിതിനില്ല. ശീതോഷ്ണഭാവങ്ങളില്ല. എന്നൊക്കെപ്പറയാം.

സ്വാമി:—ഇനി ആകാശത്തെപ്പററിയാകട്ടെ.

ഞാൻ:—അതിൽ ഒരു ശ്ലോകത്തിനുപോലും വകകാണാതെ കുഴങ്ങുന്നു. മാററൊലിരൂപമായ ശബ്ദമല്ലാതെ അതിനൊരു ഗുണവുമില്ല.

സ്വാമി:—നല്ല കവിതക്കാരൻ! എന്താണിതിനു കാരണമെന്നു മനസ്സിലായോ? ഏററവും നേമ്മയുള്ള വസ്തുവിലാണു് സ്ഥൂലവസ്തുക്കളെല്ലാം സ്ഥിതിചെയ്യുന്നതു്. കണ്ണടച്ചുകൊണ്ടിരുന്നു ധ്യാനിച്ചു ഈ കണ്ടതെല്ലാംകൂടി പൊതുവേ ഉള്ളിൽ കാണാമോ എന്നു നോക്കൂ. കാണാവുന്നിടത്തോളം കാണുക.

ഞാൻ:—(അല്പം ധ്യാനത്തിലിരുന്നിട്ടു്) കണ്ണടച്ചുകൊണ്ടു നോക്കി—കണ്ടു.

സ്വാമി:—ഈ മഹാകാശത്തോടുകൂടി അദ്ധ്യാത്മാകാശത്തിൽ എല്ലാം കണ്ടു അല്ലേ? അപ്പോൾ ആ ആകാശം ഈ ആകാശത്തേക്കാൾ നേമ്മയായിരിക്കണം. അതിനേക്കാൾ നേമ്മയായ വിധത്തിൽ ആ ഏക ദൈവം എങ്ങും നിറഞ്ഞുനില്ക്കുന്നു, കണ്ടുകൊൾക.

ഇങ്ങിനെ ആ മഹാത്മാവു എന്റെ ആഗ്രഹപൂർത്തി വരുത്തിത്തന്നു. എങ്ങും നിറഞ്ഞു, അണീയസ്സായി വിശ്വവിധാരിയായി വാങ്മനസ്സുകൾക്കഗോചരമായി സർവ്വത്തെയും ഭരിക്കുന്നതായ ആ ഏകദൈവത്തിൽ എന്റെ മനസ്സുപ്രതിഷ്ഠിതമായി. ഇങ്ങിനെ എന്റെ സർവ്വശ്രേയസ്സുകൾക്കും നിദാനഭൂതനായ അദ്ദേഹം പിന്നെയും രണ്ടുമൂന്നു തവണ എനിക്കു ദർശനം തരികയും ഒരിക്കൽ എന്റെ ഗേഹം തൃപ്പാദസ്പർശംകൊണ്ടു പരിപാവനമാക്കുകയും ചെയ്തിട്ടുണ്ടു്.

യതിരാജ! തേ ശതശരളിനത്തിലീ-
ഹിതപൂജചെയ്തു കഴൽകൂപ്പുമെന്നിലും
പതിവായ് വിശുദ്ധകൃപചേർത്തു മേല്ക്കുമേൽ
ഗതിനല്കി രക്ഷയരുളേണമേ ഗുരോ!

# സ്മരണാഞ്ജലി

(കേക)

## വാഴപ്പിള്ളേത്തു കെ. കൊച്ചുരാമൻപിള്ള

*[സ്വാമികളുടെ ജീവിതചരിത്രവുമായി ബന്ധമുള്ള കവി; തന്റെ സ്മരണകൾ മധുരശബ്ദങ്ങളിൽ പകർത്തി അർപ്പിക്കുന്നു.] പ്രസം:*

മർത്ത്യന്റെ മനോജ്ഞമാം സങ്കല്പമെല്ലാംതന്നെ
നിത്യവും തകരുന്നു!, മാറുന്നു ചിന്താഗതി,

ആദർശമനേകമുണ്ടു;സ്ഥിത്വമവയ്ക്കുണ്ടോ?
ഹാ! തുലയുന്നിതോരോന്നോരോന്നായനുദിനം.

വീരശോണിതം തളിച്ചുറപ്പിൽ പണിതീർത്ത
ഭൂരിസാമ്രാജ്യാധാരശിലകളിളകിപ്പോയ്!

ഉന്നതഗൗരവാഭിമാനചിഹ്നങ്ങളായി
മിന്നിയ ചെങ്കോലുകൾ തെറിച്ചുവീണുവല്ലോ!

പണ്ടത്തെക്കവിണി, വാൾ, അമ്പെല്ലാം ക്ഷണാൽ മഹീ-
മണ്ഡലം സംഹരിക്കു‘മാറ്റംബാംബാ’യിമാറി!

സമ്പൽശാസ്ത്രവും ന്യായശാസ്ത്രവും ജനരാശി-
ക്കമ്പരപ്പേറുംവിധമടവേ മാറിപ്പോയി!

അപ്രതിരോധ്യകാലചക്രത്തിൻ ഭ്രമണത്താ-
ലിപ്രപഞ്ചത്തിനെന്തുമാറ്റവും വന്നിടട്ടെ!

എന്നാലു;മെന്നാളിലുമേതുമേ മാറ്റംപെടാ-
തൊന്നുണ്ടു മനുഷ്യന്നു മാനസരഹസ്യമായ്

പക്ഷങ്ങൾമുളയ്ക്കാത്ത പക്ഷിക്കുഞ്ഞുങ്ങൾ തള്ള-
പ്പക്ഷിയെയെന്നപോലെ, വിശപ്പാൽ വിവശനാം

പൈതലമ്മയെപ്പോലെ, ദൂരസ്ഥനാം കാന്തനെ-
സ്സതിപോലെയും ചിത്തമൊന്നിനെയാരായുന്നു.

മാറ്റമറ്റതാ,യവിച്ഛിന്നമാ,യനന്തമായ്,
ചെറ്റുമേ വ്യവഹാരവിഷയമല്ലാത്തതായ്,

സോമസൂൎയ്യന്മാരൊപ്പമെപ്പൊഴും ശോഭിച്ചു, പൊൻ-
താമരമലരുകൾ കൂമ്പാതെ ലസിപ്പതായ്,

പീയൂഷരസാസ്വാദമാദകഹംസദ്ധ്വനി
മായാത്തമനോഹരമാകുമാ സത്യസ്ഥാനം

പ്രാപിപ്പാനെളുതായ പന്ഥാവുകാട്ടും മണി-
ദീപമാണഖിലക്കുമാചാൎയ്യനസംശയം.

വാസന്തപവനൻ മട്ടാമോദം പാരിനേകി
സംസാരാൎണ്ണവം കടന്നാചാൎയ്യാചാൎയ്യനായി

പേരാന്ന 'ഭട്ടാരക'ഭാനുമാനജ്ഞാനാന്ധ-
കാരം തുരത്തിയിങ്ങു ശോഭിച്ചിരുന്നപാരം.

സൂരീന്ദ്രഹിരമാമട്ടിവ്യൻതൻ "ശതക" സു-
മാരാധനയ്ക്കു ഭാഗ്യമിവനും സിദ്ധിച്ചിതേ!

ഋഷിഭൂവാം കേരളമഹിയിമ്മഹാത്മാവിൻ
പ്രസൂവായന്നുതൊട്ടു നൂറാണ്ടാമിട്ടിനത്തിൽ

പുളകംകൊള്ളാത്തവനാരുവാൻ? തൽസംസ്മൃതി
നിലനിത്തും 'കുമ്പള'മാരാലും ശ്ലാഘ്യനത്രേ.

അല്ലയോ സമാധിസ്ഥ! സൽഗുരോ! ഭവൽപാദ-
പല്ലവങ്ങളിൽ സമൎപ്പിക്കുമീസ്തവസൂനം

ഉള്ളലിഞ്ഞവിടുന്നു കൈക്കൊണ്ടീയഗതിയെ
നല്ലപോലനുഗ്രഹിച്ചീടുവാനൎത്ഥിക്കുന്നേൻ.

ശുഭം.

---

# ആ വിഗ്രഹം

പരമഗുരുപാദരുടെ നാമം ശ്രവണപുടത്തിൽ പതിക്കുന്നമാത്രയിൽ അവിടത്തെ ഒരു ചിത്രം എന്റെ മനസ്സിൽ പതിഞ്ഞുകിടക്കുന്നതു് തെളിഞ്ഞുവരുന്നുണ്ടു്. എന്നാൽ ആ ചിത്രം കേശാദിപാദാന്തം വൎണ്ണിക്കാൻ ഞാനശക്തയാണു്. വിസ്തൃതവും, ഭസ്മലേപിതവുമായ ആ നെററിത്തടം, ശൌര്യം വഴിഞ്ഞൊഴുകുന്ന ആ പുരികക്കൊടി, കരുണാകടാക്ഷവീക്ഷണങ്ങളോടുകൂടിയ നേത്രങ്ങൾ, സൌമ്യമായ മുഖപത്മം, മാറിടംവരെനീണ്ടു് വെള്ളിക്കമ്പികൾ പോലെ കിടക്കുന്നതും മനോഹരവുമായ ശ്മശ്രുക്കൾ, അഗാധാൎത്ഥദ്യോതകവും മധുരവുമായ വാക്പീയൂഷധാരകൾ, വിശാലവും സുദൃഢവുമായ വക്ഷഃസ്ഥലം, ആജാനബാഹുക്കൾ, ശ്രവണാനന്ദകരമായ മന്ദഗീതങ്ങൾ ഇതുകളോടുകൂടിയ ഒരു ചിത്രമാണു് സ്വാമിതിരുവടികളെപ്പററി ചിന്തിക്കുമ്പോളെല്ലാം സജീവമായി എന്റെമുൻപിൽ വന്നുനില്ക്കുന്നതു്.

പടിഞ്ഞാറെ മാരാത്തു് മീനാക്ഷിഅമ്മ.

# ആ സ്മരണയുടെ മുമ്പിൽ

## സദസ്യതിലകൻ, ടി. കെ. വേലുപ്പിള്ള.

ചട്ടമ്പിസ്വാമികളെ ആദ്യം കാണുന്നകാലത്തു് എനിക്കു പന്ത്രണ്ടുവയസ്സേ പ്രായമുണ്ടായിരുന്നുള്ളു. ഇപ്പോൾ അൻപത്തഞ്ചുവർഷം ആയിപ്പോയെങ്കിലും അന്നത്തെ അനുഭവം എന്റെ ഓർമ്മയിൽ വികസിക്കുകതന്നെ ചെയ്യുന്നു. അന്നു് അദ്ദേഹം ദിക്ചഞ്ചാരിയായിരുന്നു. ദിക്സഞ്ചാരിയായ ഷൺമുഖദാസനെന്നു പേരുവച്ചു് ഒരു പുസ്തകം എഴുതി പ്രസിദ്ധീകരിച്ചിട്ടുമുണ്ടു്. ചട്ടമ്പി എന്നല്ലാതെ ഞങ്ങൾക്കാർക്കും അദ്ദേഹത്തിന്റെ പേർ അന്നറിയാമായിരുന്നില്ല. സ്വാമി അക്കാലത്തു കൂടെക്കൂടെ തമ്പാന്തർ നന്ത്യാരുവീട്ടിലും കല്ലുവീട്ടിലും ശിഷ്യന്മാരോടുകൂടി വന്നു താമസിക്കാറുണ്ടായിരുന്നു.

നന്ത്യാരുവീടു് എന്റെ അമ്മാവന്റേതാകയാൽ ഞാൻ പതിവായി അവിടെ പോയിരുന്നു വായിക്കാറുണ്ടായിരുന്നു. വായിക്കുന്നിടത്തു ചട്ടമ്പി വളരെനേരം വന്നിരിക്കും. സഹപാഠികളെപ്പോലെ വത്തമാനം പറയും. സമത്വമായി—പൂർണ്ണസമത്വത്തോടെ പെരുമാറും. തുള്ളച്ചുകയറുന്ന നേരമ്പോക്കു പറയും. മൃദംഗം വായിച്ചു രസിക്കും. ഒന്നും ചെയ്യാത്തപ്പോൾ ഇരിക്കുന്നതിനേക്കാൾ കിടക്കുന്നതാണു് അദ്ദേഹത്തിനു സന്തോഷം. പായും തലയണയും കൂടാതെ വെറും കട്ടിലിൽ മലന്നുകിടന്നു തല അങ്ങോട്ടും ഇങ്ങോട്ടും ഉരുട്ടി വെറുംകൈകൊണ്ടു താളംപിടിക്കുന്നതു പതിവായിരുന്നു.

ഒററമുണ്ടല്ലാതെ ധരിക്കയില്ല. വെളിയിൽ പോകുമ്പോൾ ചിലപ്പോൾ ഒരു തോത്തും കണ്ടുവെന്നുവരാം. കുടപിടിക്കുന്നതു ഞാൻ കണ്ടിട്ടില്ലെന്നുതന്നെ പറയാം. ഞങ്ങൾ എത്രയോദിവസം നന്ത്യാരുവീട്ടിൽ വച്ചു് ഒരുമിച്ചിരുന്നു ഊണുകഴിച്ചിട്ടുണ്ടു്. പരദേശക്കൂട്ടാനൊന്നും അദ്ദേഹത്തിനിഷ്ടമായിരുന്നില്ല. തകരഇലയും മുരിങ്ങഇലയും താളും ഇഷ്ടവുമായിരുന്നു. സാമ്പാറും പുളിശ്ശേരിയും ചിലപ്പോൾ കൂട്ടിയെന്നുവരാം. എന്നാൽ തെക്കൻദിക്കുകളിൽ വയ്ക്കുന്ന തീയലും പുളിങ്കറിയും കൂടാതെ അദ്ദേഹത്തിനു ഊണില്ല. പഴയ മട്ടുകാക്കു് ഏററവും പ്രിയമായ "തവിട്ടുപുളിമുളം" പ്രത്യേകിച്ചും ഇഷ്ടമായിരുന്നു. ഊണു കഴിക്കുമ്പോൾ കുട്ടികളെപ്പോലെ കളിക്കും. ഉപ്പേരിയും മററും എച്ചിലാക്കുംമുമ്പ് അടുത്തിരിക്കുന്നവരുടെ ഇലയിൽ വാരി ഇടും. ചട്ടമ്പിക്കായി ഉദ്ദേശിച്ചുവിളമ്പിയ സാധനങ്ങൾ പലതിനും ഞാനും എന്റെ സമപ്രായക്കാരായ ചിലരും അവകാശികളായിത്തീന്നിട്ടുണ്ടു്.

ഏതാനും സംവത്സരങ്ങൾ കഴിഞ്ഞു ഒരിക്കൽ സ്വാമി പിന്നെയും തമ്പാന്തർതന്നെ താമസിച്ച കാലത്തു വിദ്യാത്ഥികളായ ഞങ്ങൾ നടത്തിയ ഒരു സഭയിൽ അദ്ദേഹം വന്നുചേരാൻ ഇടയായി. ഇംഗ്ലീഷ് പരിജ്ഞാനമുള്ള സഭാവാസികളുടെ ഇടയിൽ പരിഷ്കാരരഹിതനായ ഒരു വയോധികൻ താനേ വന്നു കയറിഇരുന്നതു ആധുനികാശയസമ്പന്നരായ പലക്കും അത്ഭുതത്തിനുകാരണമാക്കി. വയോധികൻ എന്നു പറയാൻ എനിക്കു മടി ഇല്ലാതില്ല. എന്തെന്നാൽ അദ്ദേഹത്തിനു് അന്നുണ്ടായിരുന്നതിനേക്കാൾ എത്രയോ പ്രായം ഇന്നെനിക്കുണ്ടു്.

പ്രസംഗവിഷയം കേരളചരിത്രം സംബന്ധിച്ചതായിരുന്നു ഏതുഭാഷയിൽ സംസാരിച്ചാലും വക്താവിന്റെ മുഖംകണ്ടു് കാര്യം മനസ്സിലാക്കുന്ന ഒരു സിദ്ധി സ്വാമിക്കു അന്നും ഉണ്ടായിരുന്നു. അദ്ധ്യക്ഷന്റെ അനുവാദം വാങ്ങി ആ പണ്ഡിതവര്യൻ പ്രസംഗിച്ചു. കേരളത്തിന്റെ യഥാർത്ഥ ചരിത്രവിശേഷം അന്നാണു ഞങ്ങൾക്കു മനസ്സിലായതു്. അല്പജ്ഞന്മാരായ പാശ്ചാത്യരും പ്രതികൂലബുദ്ധികളായ പാണ്ടിക്കാരും എഴുതിപ്പിടിപ്പിച്ചിട്ടുള്ള അബദ്ധങ്ങൾ വെട്ടിനുറുക്കിക്കളയുന്നതിൽ ആ മഹാൻ പ്രദർശിപ്പിച്ച സാമർത്ഥ്യം സഭാവാസികളെ അത്ഭുതപരവശരാക്കി.

സമത്വവും സാഹോദര്യവും ആ പണ്ഡിതസാർവഭൗമനിൽ മൂർത്തീകരിച്ചിരുന്നു. ജഡ്ജിയോടും ദിവാൻജിയോടും വെളുത്തേടനോടും വഴിതൂപ്പുകാരനോടും, ഒന്നുപോലെയാണു് അദ്ദേഹം പെരുമാറിവന്നതു്. ബ്രഹ്മാണ്ഡംമുഴുവനും അകത്താക്കിയിരുന്ന ദിവ്യപുരുഷന്റെ ദൃഷ്ടിയിൽ നിസ്സാരന്മാരായ മനുഷ്യർതമ്മിലുള്ള വ്യക്തിവ്യത്യാസങ്ങൾ നിഴലിക്കയില്ലല്ലോ. ചട്ടമ്പിക്കു് സകല ചരാചരങ്ങളും ഒന്നുപോലെയായിരുന്നു. അദ്ദേഹം ഏകാകിയായിരിക്കുന്ന സന്ദർഭങ്ങളിൽ കുരുവിയും അണ്ണാനും വന്നു കൂട്ടംകൂടുന്നതു് ഞാൻ കണ്ടിട്ടുണ്ടു്. "നിനക്കിന്നൊന്നും തിന്നാൻ കിട്ടിയില്ലയോടാ" എന്നു ചോദിക്കുന്നതും കേട്ടിട്ടുണ്ടു്.

ഒരു ദിവസം നട്ടുച്ചയ്ക്കു് സാധാരണ മനുഷ്യനായി വർത്തിച്ചിരുന്ന യഥാർത്ഥസ്വാമി പാളയത്തിൽക്കൂടി നടന്നുപോകുകയായിരുന്നു. വഴിമദ്ധ്യേ എന്റെ ഒരു സ്നേഹിതനെ കണ്ടു കൂടെ വിളിച്ചു. ആ ദേഹം ബുദ്ധിമാനും അഹങ്കാരിയും സുപ്രസിദ്ധനായ പത്രാധിപരുമായിരുന്നു. അഹങ്കാരി അനഹങ്കാരിയുടെ മുമ്പിൽ തലകുനിച്ചു് കൂടെപ്പോയി. പോകുംവഴിക്കുകണ്ട പട്ടികളെ എല്ലാം ചട്ടമ്പി കൈനൊടിച്ചു് വിളിച്ചു. നാലഞ്ചുനാഴിക നടന്നു കരകുളത്തെത്തിയപ്പോൾ കൂട്ടത്തിൽ പത്തുമുപ്പതു പട്ടികളായി. ചട്ടമ്പിയും പത്രാധിപരും ആ മഹത്സന്നാഹത്തോടുകൂടി ഒരു വീട്ടിൽ ചെന്നുകയറി, ഞങ്ങൾക്കു ചോറുതരണമെന്നുപറഞ്ഞു. ഇലയിട്ടുവിളമ്പിയപ്പോൾ "ഈ ചങ്ങാതിമാർക്കും ചോറുകൊടുക്കണം" മെന്നായി. "ഇതിനെല്ലാം കൊടുക്കാൻ ചോറില്ലല്ലോ" എന്നു് വീട്ടുകാർ പറഞ്ഞു. "കൊടുത്തേ മതിയാകൂ" എന്നുള്ള നിർബന്ധംകേട്ടു് ഗൃഹനായിക അടുക്കളയിൽ ചെന്നസമയം വേണ്ടതെല്ലാം അവിടെ ഉണ്ടായി എന്നു് നമ്മുടെ പത്രാധിപർ ഉത്തമവിശ്വാസത്തോടെ എന്നോടു പറഞ്ഞിട്ടുണ്ടു്. യുക്തിവാദികൾ ഇക്കഥ വിശ്വസിക്കയില്ലായിരിക്കും. പത്രാധിപരുടെ വൃത്താന്തം കേട്ടപ്പോൾ,
"ശാകം വാ കൃതപാകം തരിക വിശോകം കൃപയാസാകം" എന്ന അപേക്ഷകേട്ടു് പാഞ്ചാലി അക്ഷയപാത്രത്തിന്റെ ഒരററത്തിരുന്ന ചീരയില എടുത്തുകൊടുത്തതു് ശ്രീകൃഷ്ണൻ ഭുജിച്ചപ്പോൾ ദുർവ്വാസാവിനുണ്ടായ ഭുക്തിസുഖം കോട്ടയത്തുതമ്പുരാൻ വർണ്ണിച്ചിട്ടുള്ളതു ഓർമ്മയിൽ വന്നു.

ചട്ടമ്പിസ്വാമിയുടെ സമാധിദിവസം ഒഴിവുകൊടുക്കണമെന്നു നാട്ടുകാർ ഒരിക്കൽ യോഗംകൂടി അയച്ച നിശ്ചയം കയ്യിൽ കിട്ടിയപ്പോൾ അന്നത്തെ ദിവാൻജി ചട്ടമ്പി എന്ന പദത്തിന്റെ അർത്ഥം മനസ്സിലാകാതെയും കാര്യലാഭം ഒന്നും വരാനില്ലെന്നുകണ്ടും ആ അപേക്ഷ നിരസിച്ചു. ചട്ടമ്പി എന്ന പേരു പറയുന്നതുകൊണ്ടു തന്നെ അദ്ദേഹത്തിനു് ആദ്ധ്യാത്മികമായ യോഗ്യതകൾ ഒന്നും ഇല്ലെന്നായിരുന്നുവത്രെ ആ പരദേശികന്റെ ന്യായം. അടുത്തകാലംവരെ തിരുവിതാംകൂറിൽ അദ്ധ്യാപകന്മാരെ ചട്ടമ്പി എന്നാണു പറഞ്ഞുവന്നിരുന്നതു്. ചെറുപ്പത്തിൽ കായികാഭ്യാസത്തിൽ വിദഗ്ദ്ധനായിരുന്നതുകൊ

ണ്ടു് പാണ്ഡിത്യമോ വേദാന്തജ്ഞാനമോ ഇല്ലെന്നു വ്യാഖ്യാനിക്കുന്നതു് തികച്ചും ബാലിശമാണു്. യോഗാഭ്യാസത്തിന്റെ അടിസ്ഥാനംതന്നെ ദേഹശക്തിയാണല്ലോ.

വിവേകാനന്ദസ്വാമികൾ തിരുവിതാംകൂർ സന്ദർശിച്ച അവസരത്തിൽ ചട്ടമ്പിസ്വാമികളുമായി സംഭാഷണങ്ങൾ നടത്തിയെന്നും അക്കൂട്ടത്തിൽ ചിന്മുദ്രയെപ്പററി ഉണ്ടായ പ്രഭാഷണം വിവേകാനന്ദസ്വാമികൾക്കു വളരെ വിജ്ഞാനപ്രദമായിരുന്നുവെന്നും പരസ്യമായ സംഗതികളാണു്. ശ്രീ: നാരായണഗുരുസ്വാമികൾക്കും ചട്ടമ്പിസ്വാമികളോടുണ്ടായിരുന്ന ആദരവു സുപ്രസിദ്ധമാണല്ലോ. ചട്ടമ്പിസ്വാമിയെ കാണാൻ ഗുരുസ്വാമി പലതവണ നന്ത്യാരുവീട്ടിൽ വരുന്നതു ഞാൻ കണ്ടിട്ടുണ്ടു്. ആ രണ്ടു ദിവ്യചൈതന്യങ്ങളെയും ഒരേസമയത്തു കാണ്മാൻ ഭാഗ്യമുണ്ടായി എങ്കിലും ഞാൻ ഒരുമാതിരി തീർത്ഥക്കരപ്പാപിയായതിൽ വളരെ വ്യസനമുണ്ടു്. ബാല്യമായിരുന്നതുകൊണ്ടു ഭക്തിമാർഗ്ഗത്തിലാകട്ടെ അദ്ധ്യാത്മജ്ഞാനത്തിലാകട്ടെ എനിക്കന്നു ശ്രദ്ധ ഉണ്ടായിരുന്നില്ല. പശ്ചാത്താപം കൊണ്ടുമാത്രം ഫലമില്ലല്ലോ.

അതിനാൽ പരമാത്മാവിൽ ലയിച്ചു ലോകത്തെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്ന മഹാത്മാവിനെ ധ്യാനിച്ചു ഉത്തേജകമായ ആ സ്മരണയുടെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചുകൊള്ളുന്നു. ചട്ടമ്പിസ്വാമിയുടെ നാമധേയംവഹിക്കുന്ന പന്മനയുള്ള ആശ്രമം നാൾക്കുനാൾ അഭിവൃദ്ധിയെ പ്രാപിക്കട്ടെ. രാജ്യാഭിമാനിയും, സമർത്ഥനും, വിനീതനുമായ നേതാവിന്റെ മേൽക്കുമേലുള്ള ശ്രമവും നാട്ടുകാരുടെ സഹകരണവും ഉത്തരോത്തരം വിജയിക്കട്ടെ!

---

## തിരുപ്പുകൾ

"മലരണികൊണ്ടപ്പെരുക്കിലും
കമലമുകുളകൊങ്കക്കലുക്കിലും
മധുവിലുപരിയൻപുവരപ്പിലും
മനമിളകാതെ..............

അതിസുകൃതത്തൊണ്ടെടുത്തയോഗികളകതളിരിൽ കണ്ടുറച്ചമാനസതരസുഖനൃത്തം കളിയുമംഘ്രികളരുളേണം.................."

ശ്രീചട്ടമ്പിസ്വാമികൾ.

# വിദ്യാധിരാജപരമഭട്ടാര ശ്രീചട്ടമ്പി-സ്വാമിസൽഗുരുവിജയാനന്ദാശ്രമം

## കിടങ്ങന്നൂർ

### ഒരു ആശ്രമവാസി

ആർഷധർമ്മത്തിൽ അടിയുറച്ച ഭാരതീയസംസ്കാരത്തിന്റെ നിലനിൽപിനു വേണ്ടി ലോകസേവനം അനുഷ്ഠിച്ച സൽഗുരു ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ കാലടികളെ പിന്തുടൎന്നു് വിജയിച്ചരുളുന്ന ഗുരുദേവനാണു് ശ്രീവിജയാനന്ദസ്വാമികൾ. സ്വാമിജിയുടെ സർവ്വപ്രധാനമായ ഉദ്ദേശം ആ മഹൽഗുരുവിന്റെ ആദർശങ്ങളെ നാടെങ്ങും വ്യാപിപ്പിക്കുക എന്നുള്ളതാണു്.

ശ്രീ വിജയാനന്ദസ്വാമികളുടെ പ്രവൎത്തനങ്ങൾ ലോകത്തിനു് ദൃശ്യമാകുവാൻതുടങ്ങിയതു് അദ്ദേഹം തിരുവല്ലാത്താലൂക്കിൽ കവിയൂരിൽ വന്നുചേൎന്നതുമുതലാണു്. ചുരുങ്ങിയ ഒരുകാലം കവിയൂരിലും പരിസരങ്ങളിലുമായി അദ്ദേഹം കഴിച്ചുകൂട്ടി. അതുകൊണ്ടായിരിക്കണം 'കവിയൂർസ്വാമികൾ' എന്ന നാമധേയത്തിൽ അദ്ദേഹം പ്രഖ്യാതനായിത്തീൎന്നിരിക്കുന്നതു്. പൂജ, ഭജന, ദരിദ്രനാരായണപൂജയായ അന്നദാനം ആദിയായ കാൎയ്യങ്ങളിൽ അവിടുന്നു് ഇന്നത്തെപ്പോലെ അന്നും താല്പൎയ്യം പ്രദർശിപ്പിച്ചിരുന്നു. സ്വന്തം ഗുരുദേവന്റെ ആദർശങ്ങളുടെ ശരിപ്പകൎപ്പായ ഈദൃശകൎമ്മപരിപാടികൾകൊണ്ടു് ചൈതന്യനിധിയായ സ്വാമിജിക്കു് അനേകം ഭക്തജനങ്ങളെ ആകർഷിക്കുവാൻ കഴിഞ്ഞു. പല ദിക്കുകളിലും ഉള്ള അനവധി ഭക്തജനങ്ങൾ അദ്ദേഹത്തെ സമീപിച്ചു. അദ്ദേഹത്തിന്റെ ജ്ഞാനോപദേശങ്ങൾ ശ്രവിച്ചു. നാട്ടിന്റെ നാനാഭാഗങ്ങളിലും ഉള്ള അനേകം ഭവനങ്ങളിൽ ഭജനമുറികൾ ഉണ്ടാവുകയും അവിടെയെല്ലാം ശ്രീചട്ടമ്പിസ്വാമിതൃപ്പാദങ്ങളുടെ ഛായാപടങ്ങൾ സ്ഥാപിക്കുകയുംചെയ്തു. ഗുരുവിന്റെ ഹിതം ജീവിതപ്രമാണമായി കരുതിപ്പോരുന്ന സ്വാമികൾ ഭക്തജനങ്ങളെ ധൎമ്മോദ്ധാരണപൗൎണ്ണമിസംഘമായി സംഘടിപ്പിച്ചു. പൗൎണ്ണമിദിവസം വ്രതാനുഷ്ഠാനം, ഉദയാസ്തമയ പാരായണം, പൂജ തുടങ്ങിയ ചടങ്ങുകൾ നിൎവ്വഹിക്കുന്നതിനു് ഓരോ സ്ഥലത്തുമുള്ള പൗൎണ്ണമിസംഘക്കാർ നിർബന്ധിതരാണു്.

സ്വാമികൾ സാധാരണന്മാരുടെദൃഷ്ടിയിൽ ലൗകികങ്ങളായി കാണപ്പെടുന്ന വിദ്യാഭ്യാസം, കൃഷി, പശുപരിപാലനം, നെയ്ത്തു് മുതലായ കലകളിൽ ആദ്ധ്യാത്മികകാൎയ്യങ്ങളിൽ എന്നപോലെ ശ്രദ്ധപതിപ്പിക്കുന്നുണ്ടു്. കിടങ്ങന്നൂർ-കിളിത്രൂർ ഹൈസ്ക്കൂളുകളും, ചെറുകോൽ മിഡിൽസ്കൂളും സ്വാമിജിയുടെവകയായി ഇപ്പോൾ ഉണ്ടു്. കൎമ്മകുശലത അദ്ദേഹത്തിന്റെ ജന്മസിദ്ധമായ ഒരു സ്വഭാവവിശേഷമാണു്. 'കൎമ്മങ്ങളിൽ നിരതനായിരിക്കുക' എന്നാണു് അവിടന്നു് ഉപദേശിക്കുന്നതു്. നിരന്തരപ്രയത്നവും നിരാഡംബരജീവിതവും

കൊണ്ട സാമ്പത്തികമായ സ്വയംപര്യാപ്തതനേടാം എന്നതിനു മാതൃകയായി അദ്ദേഹം ജീവിക്കുന്നു. കുടിൽവ്യവസായത്തെ പോഷിപ്പിക്കുന്നതിലുള്ള താല്പര്യംനിമിത്തം കീക്കൊഴൂർ, ചെറുകോൺ, ചമ്പക്കുളം, കിടങ്ങന്നൂർ, കാട്ടാത്തുറ ആദിയായ സ്ഥലങ്ങളിൽ നെയ്ത്തുശാലകൾ ഉദ്ഘാടനം ചെയ്തിട്ടുള്ളതാണ്. കിടങ്ങന്നൂർ ആശ്രമത്തിനുസമീപം പന്ത്രണ്ട് ഏക്കർ വിസ്തീർണ്ണമുള്ളതും പ്രകൃതിസുന്ദരവുമായ ഒരു കുന്നിൻപുറം (ചാക്കക്കുന്ന്) ഒന്നാന്തരം ഒരു മാതൃകാകൃഷിത്തോട്ടമായി മാറിയിരിക്കുന്നു. ആശ്രമപരിസരം ഉല്ലാസപൂർവ്വം വളരുന്ന ഗോവൃന്ദങ്ങളെക്കൊണ്ട് ഒരു വൃന്ദാവനപ്രതീതിയാണ കാണികൾക്കുളവാക്കുന്നത്. സകലകലാവല്ലഭനായ ശ്രീ സൽഗുരുവിന്റെ അഭിമതം ഗ്രഹിച്ചിട്ടായിരിക്കണം ആദ്ധ്യാത്മികവിഷയങ്ങളോട് ഇതരകലകളെ സംഘടിപ്പിക്കുവാൻ സ്വാമിജി സന്നദ്ധത പ്രദർശിപ്പിക്കുന്നത്.

മുഖ്യമായ പൗർണ്ണമിപൂജ വൃശ്ചികത്തിൽ തൃക്കാർത്തിക, മകരത്തിൽ തൈപ്പൂയം, മേടത്തിൽ ചിത്രാപൗർണ്ണമി എന്നീ പുണ്യദിവസങ്ങളിലാണ്. ചിത്രാപൗർണ്ണമിയാണ് എല്ലാററിലും പ്രധാനം. അന്ന് പൗർണ്ണമിമഹോത്സവത്തോടനുബന്ധിച്ച് മതസമ്മേളനം ഹൈന്ദവസംഘടനയെ ലക്ഷ്യമാക്കിക്കൊണ്ടുള്ള മിശ്രഭോജനം മുതലായ ചടങ്ങുകൾ കാര്യക്ഷമമായി നിർവ്വഹിക്കുന്നുണ്ട്. കവിയൂർ, പത്തനംതിട്ട, ഇരുവള്ളിപ്പറ, കാട്ടാത്തുറ, താഴക്കടി, ഇരവിപേരൂർ, കിളിരൂർ, കോന്നി, കീക്കൊഴൂർ, കൊല്ലംകോട്, ചമ്പക്കുളം, മാവേലിക്കര, ചെറുകോൽ, നെയ്യാററിൻകര, തിരുവനന്തപുരം, ശുചീന്ദ്രം ആദിയായി കേരളത്തിന്റെ നാനാഭാഗങ്ങളിലുമുള്ള അനേകം ഗ്രാമങ്ങളും നഗരങ്ങളും പൗർണ്ണമിപൂജയ്ക്ക് പുണ്യവേദികളാകുന്നതിനും അവിടെയെല്ലാം ഗുരുദേവനായ ശ്രീ ചട്ടമ്പിസ്വാമി തൃപ്പാദങ്ങളെ നിലനിർത്തുന്നതിനും സാധിച്ചിട്ടുണ്ട്.

106 മുതൽ ഒരു വ്യാഴവട്ടക്കാലംകൊണ്ട് തന്റെ ഗുരുവിനുവേണ്ടി കേരളക്കരയിലും വെളിയിലും വേണ്ട പ്രചാരണങ്ങളും പ്രവർത്തനങ്ങളും നടത്തിയശേഷം 119 മുതൽ കിടങ്ങന്നൂർ ആശ്രമത്തിൽ വിജയിച്ചു പോരുകയാണ്. ചിത്രാപൗർണ്ണമി മുതലായ മഹോത്സവങ്ങൾ കിടങ്ങന്നൂർ ആശ്രമത്തിൽവെച്ചു നടത്തിപ്പോരുന്നു.

---

ഏദ്യാംഭപൂണ്ടിതരദുർലഭമാം പദത്തിൽ
പദ്യാടനം പരിചയിച്ച പരാത്മഹംസം
വിദ്യാധിരാജയതി വിദ്രുതമുഴിയാമീ-
യുദ്യാനവാപിയെ വെടിഞ്ഞുയരെപ്പറന്നോ?

മഹാ. വി ഉള്ളൂർ.

# *ശ്രോത്രിയബ്രഹ്മനിഷ്ഠശ്രീതപോവന സ്വാമികളുടെ സന്ദേശം

[ നാല്പതുവർഷത്തിനുമുമ്പ് മലയാളംവിട്ട് ഹിമവാനിൽ കഠിനതപസ്സുചെയ്തു ജീവന്മുക്തി പദംനേടിയ ഒരു മലയാളിസന്ന്യാസിയാണ് ശ്രീതപോവനസ്വാമികൾ. പാലക്കാട്ടടുത്തുള്ള കുലീനവും സമ്പൽസമൃദ്ധവുമായ ഒരു നായർകുടുംബത്തിൽ ജനിച്ചവരും ഇംഗ്ലീഷിലും സംസ്കൃതത്തിലും അനിതരസാധാരണമായ പാണ്ഡിത്യം നേടിയതിന്റെശേഷം അതെല്ലാം ഉപേക്ഷിച്ച് ഹിമവാനിൽ അവിടുന്ന് തപശ്ചര്യയിൽ വർത്തിക്കുകയാണ്. അദ്ദേഹം സംസ്കൃതത്തിൽ അനവധി ഗ്രന്ഥങ്ങളും മലയാളത്തിൽ 'ഹിമഗിരിവിഹാരം' എന്നൊരു ഗ്രന്ഥവും എഴുതിയിട്ടുണ്ട്. ഉത്തരഇൻഡ്യയിലുള്ള പണ്ഡിതന്മാരും പാമരന്മാരും ഒരുപോലെ ഈശ്വരതുല്യം കരുതിപ്പോരുന്ന ഒരു മഹാത്മാവാണ് ഇദ്ദേഹം. ]

പ്രസം:

ഓം

"ഓം നമോ നാരായണായ"

പൂജ്യശ്രീ ചട്ടമ്പിസ്വാമികളുടെ പാഞ്ചഭൗതികമായ ദേഹം പഞ്ചത്വത്തെ പ്രാപിച്ചുപോയെങ്കിലെന്ത്? ആ മഹാൻ എന്നെന്നേയ്ക്കും കെട്ടുപോകാത്ത, കേരളത്തിലെ ഒരു മണിദീപമായി ഇന്നും കേരളത്തിൽ ഉജ്ജ്വലദീപ്തിയോടെ വിളങ്ങുന്നുണ്ട്. ഇരുട്ടത്തുതന്നെ പാടുകയും ആടുകയും ആഘോഷിക്കുകയും ചെയ്തുകൊണ്ട് വലിയ ആനന്ദവും കൃതാർത്ഥതയും അനുഭവിച്ചുകാണുന്ന ഇക്കാലത്ത്, ഉജ്ജ്വലമായി കത്തി പ്രകാശിച്ചുകൊണ്ടിരിക്കുന്ന വിളക്കിന്റെമുമ്പിൽ പാടുകയും ആടുകയും ആഘോഷിക്കുകയും ചെയ്യുന്നതിൽ എത്ര ആനന്ദവും അഭിമാനവും ഗൗരവവും ഉത്സാഹവും ഉന്മേഷവുമൊക്കെ അനുഭൂതമാകുമെന്നു പ്രത്യേകിച്ചു പറയണമോ?

ശ്രീസ്വാമികളെ നേരിട്ടുകാണുവാനുള്ള ഭാഗധേയം ഈ സാധുവിനുണ്ടായിട്ടില്ല. എങ്കിലും ആ യോഗിവര്യന്റെ ആദ്ധ്യാത്മികമായ മാഹാത്മ്യധോരണിയെപ്പറ്റി നാടുതോറും പരന്ന ആ കീർത്തിയെ കേട്ടാനന്ദിക്കുവാൻ ഭാഗ്യമുണ്ടായിട്ടുണ്ട്. "ഉടുക്കുവാനും മേലിടുവാനുമുള്ള രണ്ടുമുണ്ടും ഒരു പഴയകുടയും മാത്രമായിരുന്നു അദ്ദേഹത്തിന്റെസമ്പത്തി" എന്നിങ്ങനെ മാന്യവരനായ ശ്രീമാൻ, എറണാകുളം ടി. കെ. കൃഷ്ണൻമേനോൻ അദ്ദേഹത്തെപ്പറ്റി ഒരിടത്ത് എഴുതിയിരുന്നതിനെ ഞാൻ വായിച്ചതായി ഓർക്കുന്നുണ്ട്. സന്ന്യാസികൾക്ക് ത്യാഗമാണു ഭൂഷണമെന്നു ശാസ്ത്രവും വിദ്വാന്മാരും പൗനഃപുന്യേന പറയുന്നുണ്ട്. ഇക്കാലത്തു ഭക്തന്മാർ വർദ്ധിക്കുന്നതോടുകൂടി സന്ന്യാസികൾ പണക്കാരായിത്തീരുകപതിവാണ്. പണം സ്വാഭാവികമായിത്തന്നെ പ്രവൃത്തിയിലേക്കും, പ്രവൃത്തി നാനാവിധമായ വിക്ഷേപത്തിലേക്കും ദുഷ്ടദുഃഖത്തിലേക്കും, അഥവാ പലപ്പോഴും ബഹിർമ്മുഖതയിലേക്കുതന്നെ, അവരെ നയിക്കുന്നു. എന്നാൽ ഈവക ദുഷ്ടപ്രാരബ്ധ

* ശ്രീ ചട്ടമ്പിസ്വാമികളുടെ ശതവത്സരസ്മാരകഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തെപ്പറ്റി അറിയിച്ചപ്പോൾ ശ്രീ തപോവനസ്വാമികൾ തീർത്ഥപാദസമ്പ്രദായമഠാധിപതിയായ ശ്രീ വിദ്യാനന്ദതീർത്ഥസ്വാമികളുടെ പേർക്ക് അയച്ചുകൊടുത്ത സന്ദേശം.

ങ്ങളും അനർത്ഥങ്ങളും ഒന്നുംകൂടാതെ സ്വധർമ്മമായ ത്യാഗത്തിൽ നിഷ്ഠിതനായി, അസംഗനായി, അപരിഗ്രഹനായി, ഭിക്ഷുകനായി, അതേരൂപത്തിൽ വർത്തിച്ചുകൊണ്ടുതന്നെ ബ്രഹ്മവിദ്യയെ അധികാരികൾക്കായി പ്രചാരം ചെയ്യുക എന്നുള്ള ലോകോപകാരകാര്യത്തേയും അനുഷ്ഠിച്ചിരുന്ന ജീവന്മുക്തനായ അദ്ദേഹം ഒരു ആദർശപരമഹംസനായിരുന്നു എന്നുള്ളതിൽ രണ്ടുപക്ഷമില്ല. ബ്രഹ്മവിദ്യയിൽ അവിച്ഛിന്നമായി ചെയ്യുന്ന നിഷ്ഠതന്നെയാണു് ഒരു പരമഹംസൻ ലോകത്തിന്നു ചെയ്യുന്നതും ചെയ്യേണ്ടതുമായ മുഖ്യമായ ഉപകാരം. മററുള്ള ഉപകാരമെല്ലാം മററുള്ളവർക്കും ചെയ്വാൻ കഴിയുന്നതാണു്.

ഇങ്ങനെ ജ്ഞാനവൈരാഗ്യശേവധിയായി, മഹാമഹിമശാലിയായ ഒരു മഹാപുരുഷന്റെ ജന്മതിഥിയെ ആഘോഷിക്കുന്നതു് എത്ര ഹർഷഹേതു; എത്രമാത്രം ഉചിതം; എത്ര വമ്പിച്ച ഉപകാരകരം; എന്നു വിശേഷിച്ചു വിവരിക്കേണ്ടതില്ല. ആ മഹാത്മാവിന്നു ഈവക ആഘോഷങ്ങളെക്കൊണ്ടു എന്തുവേണം? അദ്ദേഹം ബ്രഹ്മരൂപമായി, നാമരൂപക്രിയാരഹിതമായ സ്വയംപ്രകാശപദത്തിൽ വിജയിക്കുന്നുണ്ടു്. അദ്ദേഹത്തിന്റെ തിഥിയെ—നക്ഷത്രത്തെ—ജനങ്ങൾ ആഘോഷിക്കട്ടെ. അതുവഴിക്കു അദ്ദേഹത്തെ ജനങ്ങൾ അനുസ്മരിക്കട്ടെ. അദ്ദേഹത്താൽ ആചരിതവും പ്രചാരിതവുമായ അദ്ധ്യാത്മജ്ഞാനസരണിയെ ജനങ്ങൾ ശ്രദ്ധാപൂർവം അനുസരിക്കട്ടെ.

ജന്മദിനത്തെ സംബന്ധിച്ച ആഘോഷങ്ങൾക്കു സർവതോമുഖമായ മംഗളത്തെ ആശംസിക്കുന്നു.

എന്നു്, സ്വാമി തപോവനം.

ശ്രീഗംഗോത്തരി,
ഹിമവാൻ
26-7-53.

---

ജന്മമൃത്യുമയദുഃഖവാരിധിം-
ഭേത്തുമേവ ദിശതു മങ്ഗലം സദാ;
യോഗസഞ്ചയധുരന്ധരഃ സ വി-
ദ്യാധിരാജ ഇതി ചാപരാഭിധഃ.

ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ.

# സൽഗുരോ! നമസ്കാരം

ഡാ: ആർ. പി. ചിറേറഴം

സ്മരണാർഹമായോരുജീവിതം ജീവൽപ്രശ്ന-
പരിപാടികൾക്കെന്നുമുത്തരമായീടുന്നു.

ഇവിടിക്കേരളത്തിലേതൊന്നു വേറേ ദിവ്യ
പരമശ്രീവിദ്യാധിരാജനാമാചാര്യൻപോൽ

കുമ്പളത്തതിഥിയായത്തിരുപ്പാദം വാണു
സമ്പ്രീതിസന്ദർശകർക്കരുളീടുന്നകാലം

എൻപുരുപുണ്യമത്തൃച്ചേവടിപാർത്തു താണു
കുമ്പിടാനവസരമരുളീ; കൃതാർത്ഥൻ ഞാൻ

ആജാനുബാഹുക്കളുമാകാരഗാംഭീര്യവു-
മാകവേവളർന്നേറെനീണ്ടോരാ വെൺതാ-
(ടിയും

ആ ശുഭ്രവസ്ത്രാവൃതമേനിയും വിശാലമാം
ഫാലവും സമതാശ്രീവിതറും നേത്രങ്ങളും

ആഗതർക്കഖിലർക്കുമാനന്ദവിജ്ഞാനങ്ങൾ
വാഗമൃതത്താൽ തൂകി രസിക്കും രംഗങ്ങളും

ആരുതാൻമറന്നീട്ടുമൊരുനോക്കൊന്നുക-
(ണ്ടാൽ
പാരിതിലിരമ്പാത്തവിജ്ഞാനപയോധിയേ

ഓത്തുമാറുണ്ടു 'കാർണോർപറയുമ്പോലെ
(നിങ്ങ-
ളേവരുമെല്ലാംചെയ്തുകൊള്ളുക നന്നായ്‌വരും'

ഏവമീരാജ്യപൌരമുഖ്യനാം കുമ്പളത്തിൻ-
ഭാവികണ്ടറിഞ്ഞന്നേസർവ്വജ്ഞൻമഹാമുനി.

ഗാനഗന്ധർവ്വൻവൈദ്യവിദ്യയിൽധന്വന്തരി
യോഗികൾക്കഭിനവവസിഷ്ഠൻ ഭൃഗുരാമൻ

ആനയുംപഞ്ചാസ്യനുമത്തിരുസമക്ഷത്തി-
ലാദരവേലുംരണ്ടുശിഷ്യന്മാർസതീർത്ഥ്യന്മാർ

'കേരളം ഭ്രാന്താലയ'മവിടെക്കാണ്മാനൊരു
മാനവൻമാത്രമുണ്ടു ചട്ടമ്പിത്തിരുവടി

ശ്രീരാമകൃഷ്ണാഗ്രിമശിഷ്യനാം നരേന്ദ്രന്റെ
വാചകാമൃതമിതു; നമ്മളെന്തറിയുന്നോർ!

ആത്മൈക്യം ജീവിതത്തിൽസാധിച്ചു
(സൽസാധനാ-
സാത്മ്യനായ് ജീവന്മുക്തനിലയാർന്നമര-
(നായ്

ആത്മോപദേശമെങ്ങുമരുളി നിർവ്വാണത്തി-
ലാത്മവിശ്രമമാർന്നു സൽഗുരോ! നമസ്കാരം.



# ശ്രീ ചട്ടമ്പിസ്വാമി സ്മാരകം

മന്നത്തു പത്മനാഭൻ

൧൧൨൮ ചിങ്ങം ൧൪-ാംനുയാണ് ശ്രീചട്ടമ്പിസ്വാമികളുടെ നൂറാമത്തെ ജന്മർക്ഷദിവസം. അതിനെ അതിൻെറ മഹിമയ്ക്കനുസരിച്ച് മോടിയിൽ ആഘോഷിക്കാൻ കേരളത്തിലെ ഹിന്ദുജനത തീരുമാനിച്ചതിൽ സന്തോഷിക്കേണ്ടിയിരിക്കുന്നു. ചിങ്ങം ൧൪-ം, ൧൫-ം, ൧൬-ം തീയതികളിലാണ് ശതവത്സരാഘോഷം നടത്താൻ തീരുമാനിച്ചിട്ടുള്ളത്. അതിനു എന്തുകൊണ്ടും പ്രഥമാവകാശമുള്ള പന്മന ആശ്രമംതന്നെ തിരഞ്ഞെടുത്തതു ഏററവും ഔചിത്യപൂർവ്വമുള്ള ഒരു കൃത്യമായി ഞാൻ കരുതുന്നു. ഹിന്ദുജനതയ്ക്ക് ഐഹികാമുഷ്മികങ്ങളായ കാര്യങ്ങളിൽ വേണ്ട പ്രചോദനംനൽകത്തക്കവണ്ണംവേണം ആഘോഷങ്ങൾ നടത്താനെന്നു ഭാരവാഹികൾ തീരുമാനിച്ചിട്ടുള്ളതായി കാണുന്നുണ്ട്. അതിൽ ഏററവും പ്രാധാന്യമുള്ള ഒന്നാണ് ഈ 'സ്മാരകഗ്രന്ഥം'. കേരളത്തിൽ പേരെടുത്ത പണ്ഡിതന്മാരും സാഹിത്യകാരന്മാരുമായ സമിതിഅംഗങ്ങളുടെ മേൽനോട്ടത്തിൽ പുറപ്പെടുന്ന ഈ ഗ്രന്ഥം, ഉദ്ദേശത്തിനു് അനുകൂലമായവിധത്തിൽ, ഏററവും പ്രായോജനപ്രദമായ ഒരു പ്രസിദ്ധീകരണമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

ശ്രീചട്ടമ്പിസ്വാമികൾ ഒരു അമാനുഷനായിരുന്നു എന്നു്, അദ്ദേഹത്തിൻെറ കാലശേഷം കുറേശ്ശകുറേശ്ശയായിട്ടെങ്കിലും, സമുദായം മനസ്സിലാക്കിത്തുടങ്ങി എന്നു കാണുന്നതു് നമ്മെ സംബന്ധിച്ചിടത്തോളം ശുഭസൂചകമാണ്. സ്വാമികൾ ജീവിച്ചിരുന്നകാലത്തു് അദ്ദേഹത്തിൻെറ മാഹാത്മ്യം ഗ്രഹിക്കാനൊ, ഉപദേശം കേൾക്കാനൊ, വേണ്ടവണ്ണം ആദരിക്കാനൊ അധികം ആളുകൾ ഉണ്ടായിരുന്നില്ല. അദ്ദേഹം ജനിച്ച സമുദായത്തിൻെറ പ്രത്യേകസ്വഭാവവും പരിതഃസ്ഥിതികളും അതിനനുകൂലമായിരുന്നു. ആരെയും അപവാദാരോപണങ്ങൾകൊണ്ടു് ഇടിച്ചുതാഴ്ത്തുകയും പുറത്തു തള്ളുകയും ചെയ്യുന്ന ദുർവ്വാസനയെ ജയിച്ച്, മഹാന്മാരിലെങ്കിലും കാണുന്ന നന്മയെ സ്വീകരിച്ചും അവരുടെ ഉപദേശങ്ങൾ കേട്ടും നാം നന്നാകുകയും, നമ്മുടെ ആദരാഭിനന്ദനങ്ങളും പെരുമാററങ്ങളും കൊണ്ടു്, വിശിഷ്ടപുരുഷന്മാരെ ബഹുജനങ്ങളുടെ മുമ്പിൽ അതിവിശിഷ്ടന്മാരാക്കുകയും ചെയ്യുന്ന സ്വഭാവഗുണം നമ്മിൽ ഇനിയും ഉണ്ടാകേണ്ടതായിട്ടാണ് ഇരിക്കുന്നതു്. ലോകം ഒട്ടാകെ നോക്കിയാൽ പോലും ഒരാളുടെ ജീവിതകാലത്തുതന്നെ ആ ആളുടെ മഹിമകളെക്കണ്ടു് ബഹുജനങ്ങൾ ആദരിക്കയും അനുസരിക്കയും ചെയ്ത ദൃഷ്ടാന്തം അപൂർവ്വമായിമാത്രം കാണാനേ സാധിക്കുന്നുള്ളു. ആ സ്ഥിതിക്കു നമ്മുടെ ഈ ചെറുരാജ്യത്തിലെ ചെറുവൃത്തത്തിൽ ഇങ്ങിനെ സംഭവിച്ചതിൽ അത്ഭുതത്തിനവകാശമില്ല.

സ്വാമികളുടെ ജീവിതം പ്രത്യേകനിലയിൽ ഉള്ള ഒന്നായിരുന്നു. അദ്ദേഹത്തിൻെറ സന്ന്യാസവൃത്തി വേഷംകൊണ്ടുപോലും തിരിച്ചറിയണമെന്നു് അദ്ദേഹം അശേഷം ആഗ്രഹിച്ചിരുന്നില്ലെന്നുള്ളതു് സ്പഷ്ടമാണ്. അതുകൊണ്ടു അദ്ദേഹം ഒരു ആശ്ര

മവാസിയാകാനോ ശിഷ്യപരമ്പരകളെ സൃഷ്ടിച്ച് പ്രത്യേകഗുരുകുലമുണ്ടാക്കാനോ ഒരു ങ്ങാഞ്ഞതെന്താണെന്നുള്ള ചോദ്യംപോലും ഉദിക്കുന്നില്ല. എന്നാൽ അദ്ദേഹത്തിന്റെ ഉപദേശംവാങ്ങി വിശിഷ്ടരായിത്തീർന്ന സന്യാസിമാരും ഗൃഹസ്ഥാശ്രമികളും പലരുണ്ടായിട്ടുണ്ട്. അദ്ദേഹത്തിന്റെ മേധാശക്തിയും ചിന്താശീലവും യുക്തിവാദവും ആരെയും അത്ഭുതപ്പെടുത്തുന്നതും ആകർഷിക്കുന്നതുമായിരുന്നു എന്ന് ആരും സമ്മതിക്കും. ഏതു വിഷയത്തെപ്പററിയുള്ള ഏതു ചോദ്യത്തിനും പെട്ടെന്നു തൃപ്തികരമായ ഉത്തരം പറയാൻ സ്വാമികൾക്ക് ഒരു പ്രയാസവുമുണ്ടായിരുന്നില്ല. പ്രപഞ്ചസാരം ഏതിടസ്ഥമെന്നവണ്ണം എവിടെയും എന്തിന്റെ മുമ്പിലും കുനിയാതെ, തല ഉയർത്തിപ്പിടിച്ചുനില്ക്കാനുള്ള തന്റേടം അദ്ദേഹത്തിനു ജന്മസിദ്ധമായിത്തന്നെ ഉണ്ടായിരുന്നു.

ഇത്ര വിശിഷ്ടനായ ഒരു മഹാപുരുഷൻ നമ്മുടെ ഇടയിൽ ഉണ്ടായിട്ട്, വേണ്ടവണ്ണം ഉപയോഗപ്പെടുത്താൻ കഴിയാതെ പോയതു് വലിയ നിർഭാഗ്യമായിപ്പോയി എന്നോർത്തു പശ്ചാത്തപിക്കേണ്ടിയിരിക്കുന്നു. അവസാനനിമിഷത്തിലെങ്കിലും അദ്ദേഹത്തെ അറിഞ്ഞുപാസിക്കാനും അനുഗ്രഹം സമ്പാദിക്കാനും ഭാഗ്യമുണ്ടായ ശ്രീ. കുമ്പളത്തുശങ്കുപ്പിള്ള നമ്മുടെ സമുദായത്തിലെ ഒരു സ്മരണീയപുരുഷനാണ്. അദ്ദേഹത്തിന്റെ ഉചിതകൃത്യംകൊണ്ടു് നമുക്കെല്ലാംതന്നെ അഭിമാനപൂർവം തല ഉയർത്തി നടക്കാൻ സാധിച്ചിട്ടുണ്ട്. ഇനിയും ആരും ഒന്നും ചെയ്തില്ലെങ്കിൽതന്നെയും, സ്വാമികളുടെ ആന്തരോദ്ദേശ്യത്തിനു് അനുസരിച്ചുള്ള ശാന്തമായ അന്തരീക്ഷത്തെ സൃഷ്ടിച്ചുകൊണ്ടു്, അദ്ദേഹത്തിന്റെ ആത്മചൈതന്യപ്രകാശം ഉൾക്കൊള്ളുന്ന 'ശ്രീ ബാലഭട്ടാരകേശരക്ഷേത്രം' പന്മനസ്ഥിതിചെയ്യുന്നിടത്തോളംകാലം സ്വാമികളുടേയും അതിന്റെപിന്നാലെ കുമ്പളത്തു ശങ്കുപ്പിള്ളയുടേയും സ്മരണ ലോകത്തിൽ നിലനില്ക്കുന്നതാണ്. കാലം ചെല്ലുന്തോറും അവിടത്തെ ആരാധകന്മാരുടെ സംഖ്യയും പ്രശസ്തിയും വർദ്ധിക്കുമെന്നുള്ളതു നിസ്തർക്കമാണ്.

ഒരു വ്യക്തിയുടെ ഈ വിശിഷ്ടകൃത്യം കൊണ്ടു്, ബാക്കിയുള്ളവരുടെ കർത്തവ്യം നിറവേറിയതായി കണക്കാക്കുന്നെങ്കിൽ അതു തെററാണെന്നാണ് എന്റെ വിനീതാഭിപ്രായം. ഈ ശതവത്സരാഘോഷം, വിസ്മരിച്ചുകിടക്കുന്ന നമ്മുടെ കർത്തവ്യത്തെ ഓർമ്മപ്പെടുത്താൻ പര്യാപ്തമാകുമെന്നു വിശ്വസിക്കാം. ഇനിയെങ്കിലും നമ്മുടെ കടമ നിർവഹിക്കാൻ നാം സന്നദ്ധരാകേണ്ടതാണ്. എന്താണ് നാം ചെയ്യേണ്ടതു് എന്നു പറയാൻ ഞാൻ ശക്തനല്ല. സ്വാമികളുടെ ആശയഗതി ലോകത്തിനു് ഉപകാരപ്രദമാകുംവിധത്തിൽ നടപ്പിൽവരുത്തുന്നതാണ് നമ്മുടെ കർത്തവ്യം. അതു എന്താണ്, ഏതു വിധത്തിലാണ് വേണ്ടതെന്നു് നിശ്ചയിക്കേണ്ടവർ നിശ്ചയിക്കട്ടെ എന്നു പറയാനേ തൽകാലം സാധിക്കയുള്ളു. സ്മാരകം എന്തുതന്നെ ആയിരുന്നാലും അതിനു പണം അത്യാവശ്യമാണെന്നുള്ളതു രീച്ചയാണ്. അദ്ദേഹത്തിന്റെ സ്മാരകത്തിന്റെപേരിൽ നല്ലൊരു സംഖ്യ സംഭരിക്കാൻ ഭാരവാഹികൾ ഉടൻതന്നെ ഒരുങ്ങേണ്ടതാണ്. ഹിന്ദുക്കൾ സംഘടിതരായിനില്ക്കാനും അവരുടെ ഗുരുജനങ്ങളെ ആദരിക്കാനും തയ്യാറുണ്ടെങ്കിൽ, ആവശ്യമുള്ള ധനശേഖരം ചെയ്യാൻ ഒരു പ്രയാസവുമുണ്ടാകുന്നതല്ല. ചെറിയതോതിൽ കൊടുത്താലും അതു വേഗത്തിൽ വലിയ സംഖ്യയാകുന്നതാണ്. സ്മാരകത്തിന്റെ പ്രയോജനം മരിച്ചവർക്കല്ല, ജീവിച്ചിരിക്കുന്ന നമുക്കാണെന്നും ഓർക്കണം. ബഹുജനങ്ങൾക്ക് ആദരണീയനായി ജീവിക്കാനും അന്യന്മാർക്ക് ഉപകാരം ചെയ്യാനും കഴിയുന്നവനെ അടുത്തതലമുറ പൂജിക്കും എന്നൊരു പാഠ

മാണു് സ്മാരകനിർമ്മാണംകൊണ്ടു സാധിക്കുന്നതു്. അതിനു കൊടുക്കുന്ന സംഭാവന നശിക്കാത്ത ഒരു സമ്പാദ്യമാണെന്നും നാം ധരിക്കണം. ചട്ടമ്പിസ്വാമികളോടു നമുക്കുള്ള ഗുരുഭക്തിയും കടപ്പാടും ഏതുരൂപത്തിലെങ്കിലും പ്രകടിപ്പിക്കാൻ കിട്ടിയ ഈ സന്ദർഭം എല്ലാവരും വേണ്ടവണ്ണം വിനിയോഗിക്കുമെന്നു വിശ്വസിക്കുന്നു.

ശതവത്സരാഘോഷം സുസമ്പൂർണ്ണവിജയത്തിലെത്താനും, സ്വാമികളുടെ നാമധേയം ശാശ്വതീകരിക്കാനും ഇടയാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.



# സമാധിരംഗം

പതിവിലധികം ആളുകൾ 23-ാംനു- വായനശാലയിൽ സ്വാമിദർശനത്തിനു വന്നിരുന്നു. വിളവംകോട്ടു്, തിരുവനന്തപുരം മുതലായ സ്ഥലങ്ങളിൽനിന്നും സ്വാമികളുടെ പഴയ പരിചയക്കാരായ പലരും ആ കൂട്ടത്തിലുണ്ടായിരുന്നു. ആഗതരോടു കുശലപ്രശ്നംചെയ്തു് ഉച്ചയ്ക്കുമുമ്പു് എല്ലാവരേയും യാത്രയാക്കി. അന്നു ഉച്ചയോടുകൂടിവന്ന ഒരു ഗ്രന്ഥ വായനക്കാരനെക്കൊണ്ടു ഗ്രന്ഥം വായിപ്പിക്കുകയും, സ്വാമികൾ അതു വാങ്ങി വായിച്ചുകേൾപ്പിക്കുകയും ചെയ്തു് പതിവിലധികം ഉത്സാഹഭരിതനായി കഴിഞ്ഞുകൂടി. ഉച്ചകഴിഞ്ഞു കമ്പളത്തു ശ്രീമാൻ ശങ്കുപ്പിള്ള അവർകളും ഞാനുംമററും വായനശാലയുടെ മുൻവശത്തുള്ള പന്തലിൽ ഇരിക്കുകയായിരുന്നു. മണി മൂന്നടിക്കുന്ന ശബ്ദം കുറച്ചു മുമ്പായി കേട്ടു. സ്വാമികൾ കിടന്നിരുന്ന മുറിയിൽ വേറെ ആരും ഉണ്ടായിരുന്നില്ല. സ്വാമികൾ എന്തോ വിളിച്ചുപറയുന്നതുകേട്ടു് ഞാൻ അകത്തേയ്ക്കു ചെന്നു. 'പണിക്കരെ വിളിക്കു. എനിക്കു് എഴുന്നേററിരിക്കണം' എന്നരുളുകയാൽ ഞാൻ പെട്ടെന്നു് പണിക്കരെ വിളിച്ചുകൊണ്ടുവന്നു. ഞങ്ങൾ സ്വാമികളെ എഴുന്നേൽപിച്ചിരുത്തി. സ്വാമികൾതന്നെ കാലുകൾ പത്മാസനനിലയിൽ പിണച്ചിരുന്നു. ദൃഷ്ടികൾ ഉർദ്ധ്വഭാഗത്തേയ്ക്കു ഏകാഗ്രമായി നില്ക്കുന്നതു കാണപ്പെട്ടു. അവ ഏകദേശം അരമണിക്കൂറുകൊണ്ടു് സാവധാനം അടഞ്ഞു.

തല്ക്കാലം സ്വാമികൾക്കു് എന്തോ കൂടുതൽ അസുഖമുണ്ടെന്നു് മനസ്സിലാക്കി, പുറത്തുനിന്നവരിൽ ശ്രീമാൻ ശങ്കുപ്പിള്ളഅവർകൾ വാതുക്കൽവന്നു് "എങ്ങനെയിരിക്കുന്നു" എന്നു ഞങ്ങളോടു ചോദിച്ചുകൊണ്ടിരുന്നു. സമാധിയാണെന്നു മനസ്സിലാക്കാൻ കഴിയാഞ്ഞ ഞങ്ങൾ വിശേഷമൊന്നുമില്ലെന്നു് മറുപടിയുംകൊടുത്തു. സ്വാമികൾ നിശ്ചേഷ്ടനായി കാണപ്പെട്ടപ്പോൾ മാത്രമേ സമാധിയാണെന്നുള്ള വിവരം ഞങ്ങൾ ഗ്രഹിച്ചുള്ളു.

തയ്യിൽ കൃഷ്ണപിള്ള.

# ചട്ടമ്പിസ്വാമിതിരുവടികളും പെരുന്നെല്ലിയും

## മഹോപാദ്ധ്യായ, വി. കുഞ്ഞുകൃഷ്ണൻ

[ചട്ടമ്പിസ്വാമികളും പെരുന്നെല്ലിയുമായുണ്ടായിരുന്ന സൌഹൃദബന്ധം സുവിദിതമാണല്ലോ. പെരുന്നെല്ലികുടുംബത്തിലെ ഒരംഗവും, പെരുന്നെല്ലിയുടേയും വെളുത്തേരിയുടേയും ജീവചരിത്രകാരനുമായ ലേഖകൻ, തന്റെ ഗ്രന്ഥത്തിന്റെ രണ്ടാംഭാഗത്തിലേക്ക് തയാറാക്കിയ നോട്ടുകളെ അവലംബമാക്കി, സ്വാമികളും കൃഷ്ണൻവൈദ്യനുമായുള്ള സ്നേഹബന്ധത്തിന്റെ ഒരു മനോഹരചിത്രമാണ് ഈ ലേഖനംമുഖാന്തിരം നൽകുന്നത്. പുരാണങ്ങളിലെ 'നരനാരായണ'ബന്ധത്തെ അനുസ്മരിപ്പിക്കുന്ന ഈ സൌഹൃദാപദാനം ഇന്നത്തെ കലുങ്ങിമറിഞ്ഞ സമുദായാന്തരീക്ഷത്തിന് ഒരു ആദർശദീപമായിരിക്കേണ്ടതാണ്.] പ്രസാ:

പെരുന്നെല്ലിൽ കൃഷ്ണൻവൈദ്യർ തന്റെ 21-ാമത്തെ വയസ്സിൽ സ്വഗൃഹത്തിലെ വിദ്യാലയവും വൈദ്യശാലയുമെല്ലാം പ്രമുഖശിഷ്യന്മാരുടെ നിയന്ത്രണത്തിൽ വിട്ടിട്ട് നെടുമങ്ങാട്ടുപോയിത്താമസിച്ച് അവിടെ തഹസീൽദാരായിരുന്ന കടയം നാണുശാസ്ത്രികളുടെ അടുക്കൽ വ്യാകരണം അഭ്യസിക്കുകയായിരുന്നു. 1059-60 ഈ കൊല്ലങ്ങളിൽ വൈദ്യർ നെടുമങ്ങാട്ടും തിരുവനന്തപുരത്തുമായിക്കഴിഞ്ഞു.

അന്നു നെടുമങ്ങാട്ടു നിർബാധമായി നിലനിന്നുപോന്നിരുന്ന നെട്ട-വൻ-കാട്ടുകളെ പരഭോഗലഹരിയിൽ അരമനകളാക്കിയിരുന്ന യതിരാജന്മാരായ ചട്ടമ്പിസ്വാമിതിരുവടികളും ശ്രീനാരായണനും സ്ഥലത്തുള്ള "അപാരസന്തോഷസമുദ്ര"മായ പെരുന്നെല്ലിയുടെ വസതിയിൽ സന്നിധാനം ചെയ്യാറുണ്ടായിരുന്നു. ടൗണിനല്പം തെക്കുപടിഞ്ഞാറുള്ള അരശുപറമ്പിൽ "പുത്തൻവിള" എന്ന ഭവനമായിരുന്നു ഈ ലോകോത്തരന്മാരുടെ സഹവാസത്താൽ ധന്യമായിട്ടുള്ളതെന്നറിയുന്നു. ഇതിനു സമീപത്തായി വൈദ്യർ വിലയ്ക്കുവാങ്ങിയ സ്ഥലത്തിന് ഇന്നും "പെരുന്നെല്ലിവിള" എന്നു പേരുണ്ട്. ഇക്കാലത്തെ ചില സംഭവങ്ങൾ ശിഷ്യന്മാരിൽനിന്നറിവായിട്ടുണ്ട്. ചട്ടമ്പിസ്വാമിതൃപ്പാദങ്ങളും വൈദ്യരുമായി ഒരുദിവസം വസതിക്കടുത്തുള്ള ഒരു ചോലയിൽ കുളിക്കാൻ പോയി. തൊട്ടാവാടിയും മററും നിറഞ്ഞുകിടന്നിരുന്ന വഴിയിൽ കാലെത്തിവച്ചു നടക്കവേ സ്വാമി ഒരു പാമ്പിന്റെപുറത്ത് ചവുട്ടുകയാൽ അതു കാലിൽ കടിച്ചു. തൃപ്പാദങ്ങൾ വിനോദമായി കാലു വീണ്ടും അതിന്റെ നേരേ നീട്ടുകയും അതു രണ്ടാമതും ചീറിക്കടിക്കുകയുംചെയ്തു. പരിഭ്രമിച്ചോടിച്ചെന്നു സ്വാമിയെ കെട്ടിപ്പിടിച്ചു സഹചരനെ ആശ്വസിപ്പിച്ചിട്ട് സ്വാമി അല്പസമയം പ്രാണായാമം ചെയ്തു. പിന്നീട് ചോലയുടെ മറുചാലിനടുത്തു ചെന്നപ്പോൾ മുറിവായിൽനിന്നും ഇരുണ്ട രക്തക്കട്ടകൾ ഞൊറപ്പഴം

പോലെ നിലത്തുവീണു. വൈദ്യർ അതിനെ കമ്പുകൊണ്ടു നീക്കി മറുചാലിൽ കെട്ടിനിന്ന വെള്ളത്തിലിട്ടപ്പോൾ അവിടെയുണ്ടായിരുന്ന ചെറുമത്സ്യങ്ങൾ തൽക്ഷണം മയങ്ങിമലരുന്നതുകണ്ടു് വിഷം കലന്ന് വെള്ളം ഇറച്ചുമാററുന്നതിൽ രണ്ടുപേരും ഏർപ്പെട്ടുകയുണ്ടായി.

മററൊരവസരത്തിൽ ഒരുദ്യോഗസ്ഥസ്നേഹിതൻെറ ആവശ്യപ്രകാരം സ്ത്രീനിന്ദാപരമായി ഒരു കാവ്യം രചിക്കുന്നകാര്യം പെരുന്നെല്ലി സ്വാമിയോടു പറഞ്ഞു. തുപ്പാദങ്ങൾ ഉടൻതന്നെ കവിത ചൊല്ലിത്തുടങ്ങി. ഓരോ പദ്യവും സ്വാമികൾ പൂർവാദ്ധം ചൊല്ലുമ്പോൾ കൃഷ്ണകവി ഉത്തരാദ്ധം ചൊല്ലി പദ്യം പൂരിപ്പിച്ചുകഴിയും. അങ്ങനെ കവിത പൂർത്തിയാക്കിപ്പകർത്തി ഉദ്യോഗസ്ഥനു കൊടുക്കുകയും പ്രസ്തുത കാവ്യം ചൊല്ലിക്കേട്ട നിമിഷത്തിൽ ഉദ്യോഗസ്ഥഭാര്യ പതുക്കെ അതു കയ്യിലാക്കി കീറി നശിപ്പിച്ചുകളയുകയും ചെയ്തുവത്രേ. കവിശിഷ്യന്മാർ ചൊല്ലിക്കേട്ടിട്ടുള്ള അതിലെ ചില പദ്യങ്ങൾ താഴെച്ചേർക്കുന്നു.

ചട്ടമ്പിസ്വാമികൾ:—

പ്രാണൻ ഭവാനരിയകണ്മണിയും ഭവാനെ-
ന്നാണങ്ങളോടു പലരോടുമഹോ കഥിച്ചു,

പെരുന്നെല്ലി:—

കാണുംധനങ്ങളഖിലം ബത കയ്യിലാക്കും
നാണംകുണുങ്ങികളെയെങ്ങനെ വിശ്വസിക്കും!

ച: സ്വാ:—

കയ്യുംപിണച്ചു കണവനൊടുരങ്ങുമപ്പോൾ
പയ്യെത്തദീയകരമങ്ങനെ മാററിവച്ചു്,

പെരു:—

കയ്യാലതന്നരികിൽ വന്നൊളിബന്ധുവെക്ക-
ണ്ടയ്യോ!രമിപ്പവരെയെങ്ങനെവിശ്വസിക്കും!

ഇതാണു് അതിലെ കവിതാരീതി.

1061-ൽ പെരുന്നെല്ലി വീണ്ടും സ്വഭവനത്തിൽ സ്ഥിരതാമസമായി. ഇക്കാലത്തു പ്രസ്തുത ഭവനം ഒരു ഗുരുകുലമായിരുന്നു. അനേകം ഛാത്രന്മാരുടെ അദ്ധ്യയനകോലാഹലങ്ങളും, സുപ്രസിദ്ധന്മാരായ പല മഹാപണ്ഡിതന്മാരുടേയും ആഗമനം സംബന്ധിച്ചുണ്ടാകുന്ന പ്രത്യേക സംവിധാനങ്ങളും, ചട്ടമ്പിസ്വാമിതിരുവടികളുടേയും, ശ്രീനാരായണഗുരുദേവൻേറയും ഒരുമിച്ചും വെവ്വേറെയുമുണ്ടാകുന്ന ദിവ്യസാന്നിദ്ധ്യവും കൊണ്ടു് ഈ ഭവനം ചൈതന്യസമുജ്ജ്വലമായിക്കഴിഞ്ഞു. ഈ ഘട്ടത്തിൽ പ്രസ്തുത യതീശ്വരന്മാരെ സംബന്ധിക്കുന്ന പല സംഭവങ്ങളും ഇന്നു ഐതിഹ്യമായി പ്രചരിച്ചിട്ടുണ്ടു്. അന്നു പെരുന്നെല്ലിയിലെ ഒരംഗമായിരുന്ന എൻെറ വന്ദ്യമാതാവിൽനിന്നു കേട്ടിട്ടുള്ള കഥകൾ എനിക്കു് അവിശ്വസിക്കുവാൻ കാരണമില്ലല്ലോ. കെട്ടിനകത്തുറങ്ങി ഉണന്നുകഴിയുമ്പോൾ വാതിലുകളും മററും ബന്ധിച്ചിരിക്കുന്ന നിലയിൽ പലപ്പോഴും ശ്രീനാരായണനെ കാണാതായിട്ടുണ്ടത്രേ. മൂർത്തീഭവിച്ച പൂർണ്ണബ്രഹ്മം പോലെ ചട്ടമ്പിസ്വാമികൾ സകല ജീവരാശികളോടും തന്മയനായി വിഹരിച്ച വൃത്താന്തങ്ങൾ പുളകോദ്ഗമംകൂടാതെ ഒരുവനും സ്മരിക്കുവാൻ സാദ്ധ്യമല്ല. ഒരവസരത്തിൽ സ്ത്രീകൾ നെല്ലുകുത്തുന്ന ജോലിയിൽ ഏർപ്പെട്ടിരിക്കുമ്പോൾ സ്വാമികൾ ചെന്നു എല്ലാപേരുടേയും ഉലക്കകൾ വാങ്ങി ശേഖരിച്ചു. എന്നിട്ടു് അത്രയും ഉലക്കകൾകൊണ്ടു് അതിവേഗത്തിൽ നെല്ലുകുത്തിക്കൊടുത്തു് അവരെ സഹായിച്ചിട്ടുണ്ടു്. ഉലക്കകൾ ഓരോന്നായി തെരുതെരെ ആകാശത്തേയ്ക്കു പൊങ്ങുകയും, അവ മുറയ്ക്കു ഉന്നംതെററാതെ ഉരലിൽവന്നു വീഴുകയും, വീണ്ടും മുറയ്ക്കു് ഉയന്നുകൊണ്ടിരിക്കുകയും ചെയ്യുന്ന അത്ഭുതകാഴ്ച—ദിവ്യമായ ആ കരകൗശലം—കണ്ടാനന്ദിച്ച ഭാഗ്യവതികൾക്കു നമസ്കാരം! നെല്ലുകുത്തുന്ന ഈ സ്വാമികൾതന്നെയായിരിക്കും അടുത്ത നിമിഷത്തിൽ മതഖണ്ഡശാസ്ത്രികൾ തുടങ്ങിയ വൈദേശികന്മാരായ പ്രചണ്ഡപണ്ഡിതന്മാരെ കൂട്ടിക്കൊണ്ടുവന്നു വെളുത്തേരിയുമായി കൂട്ടിപ്പിടിപ്പിച്ചു മിക്കവാറും തുല്ലി

ട്ടവിച്ചു വിനോദിക്കുന്നതും പലപ്പോഴും അപ്രത്യക്ഷനായി നിശ്ചലസമാധിയിൽ ലയിക്കുന്നതും.

മറെറാരു സന്ദർഭത്തിൽ നൂതനമായ ഒരു പലഹാരം ഉണ്ടാക്കുന്നവിധം തൃപ്പാദങ്ങൾ പെരുന്നെല്ലിയിലെ അമ്മയോടു പറഞ്ഞു. അവർ സ്വാമി കല്പിച്ചവണ്ണം പലഹാരം നിർമ്മിച്ചു. തൃപ്പാദങ്ങളും വൈദ്യരും അതു പകുതിയോളം ഭക്ഷിച്ചു തൃപ്തരായി. ശേഷിച്ചതു സ്വാമികൾ പൊതിഞ്ഞു കെട്ടിവച്ചു. രാത്രി പത്തുമണി കഴിയേ രണ്ടുപേരും ഉറങ്ങാൻ കിടന്നു. വൈദ്യർ ഉറക്കമായപ്പോൾ സ്വാമികൾ "കൃഷ്ണാ! കൃഷ്ണാ!" എന്നു വിളിച്ചു. ഉണന്നെണീററ വൈദ്യരോടു "നമുക്കല്പം അകലെവരെ ഒന്നു പോകണം" എന്നു പറഞ്ഞു് പൊതിയുമെടുത്തു് അനുഗതനായ വൈദ്യരുമായി പുറപ്പെട്ടു. കവിതകൾ നിർമ്മിച്ചു ചൊല്ലിയും പാട്ടുപാടിയും ഇടയ്ക്കിടെ പലഹാരം ഭക്ഷിച്ചും നട്ടുച്ചർ രാത്രി രണ്ടുപേരും നേമത്തെത്തി. വഴിയരികെ ഒരമ്പലത്തിൽ കയറി ഇരിപ്പായി. സ്വാമികൾ നേരിയ സ്വരത്തിൽ പാടിക്കൊണ്ടിരുന്നു. കൂട്ടുകാരൻ ഉത്തരീയം വിരിച്ചു് തല ചായ്ച്ചുറങ്ങിപ്പോയി. അപ്പോൾ അർദ്ധസ്വപ്നത്തിൽ ഒരു ഘോരസത്വം വന്നിട്ടു് "മാറിപ്പോ" എന്നഭാവത്തിൽ കൈ കാണിച്ചു. ഭയങ്കരമായ ആ കൈയെടുപ്പുകണ്ടു് വൈദ്യർ ഞെട്ടിയുണന്നു നോക്കിയപ്പോൾ അമ്പലത്തിലോട്ടു കുനിച്ച ശിരസ്സുമാററി ആ സത്വം മറയുന്നതു കണ്ടു. തൃപ്പാദങ്ങൾ അട്ടത്തോട്ടാഞ്ഞു "കൃഷ്ണാ! പേടിച്ചോ?" എന്നു ചോദിച്ചു. "ധൈര്യപ്പെടുകയാണു്" എന്നുത്തരം പറഞ്ഞു. അന്നവർ ആ അമ്പലത്തിൽതന്നെ കഴിച്ചുകൂട്ടി. പിറേറദിവസം സ്ഥലവാസികളിൽനിന്നും ആ മൂർത്തിയുടെ ഉപദ്രവത്തെപ്പററി പലതും കേട്ടറിഞ്ഞു. ഒരു ദുർഗ്ഗാക്ഷേത്രത്തിലെ കല്ലുകൾ പൊളിച്ചെടുത്തു് ആ വഴിയമ്പലം കെട്ടിയിട്ടുള്ളതായും അറിഞ്ഞു. സ്ഥലവാസികളുടെ അപേക്ഷാനുസരണം സ്വാമികൾ ചില 'കൊട'കൾ നടത്തിച്ചു് ആ ഉപദ്രവങ്ങൾ നിശ്ശേഷം ഇല്ലാതാക്കിയത്രേ. ഈ സംഭവത്തെപ്പററിയാണു്,

> "നേമത്തുനാമിരുവരും പലനാളംഗമിച്ച
> ക്ഷേമത്തവും കെട്ടതിയും പുതുമത്തടിപ്പും
> ശ്രീമതപമാന്ന"കൊട"യും നടയുംനിനച്ചി-
> ട്ടീമത്തനേററമഴിയുന്നിഴിയുന്നുകണ്ണീർ"

എന്നു സ്വാമികൾക്കുള്ള പദ്യലേഖനത്തിൽ പെരുന്നെല്ലി സ്മരിക്കുന്നതെന്നറിയുന്നു.

ഇക്കാലത്തുതന്നെ നടന്ന വേറൊരു സംഭവം സ്വാമിപാദങ്ങൾ പിന്നീടൊരവസരത്തിൽ പ്രസ്താവിച്ചതു് സരസകവി മൂലൂർ "സംഘമിത്ര" എന്ന മാസികയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. അതിൽ സ്വാമികൾ ഇങ്ങനെ അഭിപ്രായപ്പെട്ടിട്ടുള്ളതായി രേഖപ്പെടുത്തിയിരിക്കുന്നു. "കിട്ടനും കേശവനും എന്റെ രണ്ടു ചിറകുകളായിരുന്നു. ആ രണ്ടു ചിറകുകളും നഷ്ടപ്പെട്ടതിൽ പിന്നെ ഞാൻ കവിവേഷം കെട്ടിപ്പറക്കാറില്ല. കിട്ടനും ഞാനുംകൂടി ഒരിക്കൽ കരമനനിന്നും മുട്ടത്തറവരെ കാൽനടയായി സഞ്ചരിച്ചു. ആ സഞ്ചാരത്തിനിടയിൽ പൂർവാർദ്ധവും ഉത്തരാർദ്ധവും പങ്കെടുത്തു് ഞങ്ങൾ ഒരു ശതകം രചിച്ചു. ഒരാൾ ചൊല്ലിക്കഴിഞ്ഞാൽ ശേഷം മറേറയാൾ ആലോചിക്കാതെ ചൊല്ലിക്കൊള്ളണമെന്നായിരുന്നു ഏർപ്പാടു്. പ്രാസം പ്രയാസലഭ്യമായ 'ഹ'കാരം തന്നെയായിരുന്നു നൂറു പദ്യത്തിനും. പെരുന്നെല്ലിയിൽ ചെന്നപ്പോൾ 100 പദ്യവും തീർന്നു. ആ ശതകം അന്നു് എഴുതിയിട്ടിട്ടുണ്ടായിരുന്നു. മററുള്ളവരുടെ ഔദാസീന്യംകൊണ്ടു ആ റിക്കാർഡു് ഇപ്പോൾ കാണുന്നില്ല. എനിക്കിപ്പോൾ ഓർമ്മയുള്ള ഏതാനും പദ്യങ്ങൾ ചൊല്ലിക്കേൾപ്പിക്കാം" എന്നു പറഞ്ഞു സ്വാമികൾ ചൊല്ലിയ പദ്യങ്ങളിൽ സ്വാമിയുടേയും പെരുന്നെല്ലിയുടേയും പങ്കു വ്യ

ക്തമായി തിരിച്ചറിയാവുന്നതുകൊണ്ടു് അവ കർത്തൃസൂചനയോടുകൂടി താഴെ ചേക്കുന്നു.

സ്വാമി:—

ബഹുശ്രാവകീർണ്ണം ബഹുശോഹി രോധി-
ണ്യഹസ്സിങ്കലും പോവതത്യന്തകഷ്ടം

പെരു:—

സഹിക്കാവതോ ക്രൂരതട്ടത്തു വെട്ടം
വഹിക്കാവതപോകുന്ന ദുഃഖം നിനച്ചാൽ.

പെരു:—

മഹിക്കാവതന്നാകിലും ജാതനായാൽ
സഹിക്കാതെയെന്താണു ചെയ്യുന്നിദാനീം

സ്വാമി:—

വഹിച്ചേനശിക്ഷ കൃതം കർമ്മമേന
മഹിക്കും തപസ്സാൽ ക്ഷണം തത് കുരുഷ്വ

പെരു:—

രഹസ്യം തദപ്യാശു! ചൊൽകേറെരമ്യേ
മഹസ്സിങ്കലേതിൽ മനംചേർത്തിടേണ്ടൂ?

സ്വാമി—

ബഹിശ്ശോഭകളിലും ഭക്തിയോടെപ്പോഴും നീ
ഗുഹസ്യാംഘ്രിപത്മം ഭജിക്കെന്നതേതാൻ

പെരു:—

ഗുഹൻതാൻ കഥംഭൂതനെന്നുള്ളതേതും
മഹാത്മൻ! ന ജാനേ മമ പ്രേമരാശേ!

സ്വാമി:—

മഹച്ഛേദണത്വം ച സർവ്വംകവിത്വം
സുഹൃച്ചിത്തപത്മത്തെടങ്ങുന്നതുംതാൻ

പെരു:—

ഇഹ പ്രോക്തമായെന്നു കേട്ടേനിദാനീം
അഹം തത് കഥം ചെയ്തിടേണ്ടൂ പ്രവീണ!

സ്വാമി:—

അഹം വച്മി കേളു ഹൃഷീകം ച ജിത്വാ
മുഹുശ്ചാന്തരംഗേ ഗുഹംചൈവ വേണമോർപ്പാൻ

സ്വാമികളുടെ സർവ്വതോമുഖമായ അന്യൂനശക്തിയും പെരുന്നെല്ലിയുടെ കവിതാവിഷയകമായ അതുല്യശക്തിയും ഈയൊരു ദൃഷ്ടാന്തത്തിൽനിന്നുതന്നെ നമുക്കു വ്യക്തമായി കാണ്മാൻ കഴിയും. പുരാണങ്ങളിൽ നാം നരനാരായണന്മാരെപ്പററി കേട്ടിട്ടുള്ളതല്ലാതെ അങ്ങനെയുള്ളവർ നമ്മുടെ കൂട്ടത്തിലും സഞ്ചരിച്ചിരുന്നുവെന്നു് എത്ര പേരറിയുന്നു!

1033-ൽ ആയുർവേദത്തിൽ ഉപരിപഠനാർത്ഥം പെരുന്നെല്ലി ഹരിപ്പാട്ടും, മജിസ്ട്രേട്ട നാരായണൻതമ്പിയുമൊന്നിച്ചു സ്വാമി മൂവാററുപുഴയും താമസിച്ചിരുന്നു. ഈ ഘട്ടത്തിൽ ഇരുവരും അന്യോന്യം അയച്ചിട്ടുള്ള ലേഖനങ്ങളിൽ, വേർപാടിൽ വേലിയേററംകൊണ്ട പരസ്പരപ്രേമമാധുരിപ്രവാഹത്തിന്റെ ഉദ്വേലഭാവം തെളിഞ്ഞു കാണാം. സ്വാമിയുടെ വിരഹത്തിൽ പെരുന്നെല്ലിയ്ക്കനുഭവഗോചരമായതു് തള്ളയെ വേർപെട്ട മാൻകുട്ടിയുടെ അവാച്യമായ അഴലത്രേ.

"തത്തിക്കളിച്ചു വളരും തഴമാൻകിശോര-
നത്തള്ള കൈവെടികിലുള്ളഴലോതിടാമോ?"

എന്ന ലേഖനഭാഗം നോക്കുക. കൂടാതെ,

"ഫുല്ലാംബുജപ്പുതുമയെപ്പരദേശിയാക്കും
ചെല്ലത്തിരച്ചിരി ചിതറുന്നിനരമ്മുഖത്തിൽ
കല്ലോലപോലെയിളകും കരുണക്കളിപ്പി-
ത്തെല്ലാസ്വദിത്തിനുമിഴിക്കിനിയാക്കിടേണം"

എന്ന മധുരമധുരമായ പ്രാർത്ഥനയിൽ സ്വാമിയുടെ തിരുമുഖം ഒരുനോക്കു കണ്ടുകൊള്ളാനുള്ള അത്യുൽക്കണ്ഠയും,

"ഉണ്ണാതെകണ്ടിരിക്കാം, മധുനിരപരിചോ-
ടെണ്ണിവയ്ക്കാമൊരിക്കൽ
കണ്ണുംപൂട്ടാതിരിക്കാമിരവുപകലുഞ്ഞാ-
ഞ്ഞുണ്ണിമാരെത്യജിക്കാം
കുന്നോരോന്നായിമറാം ചുവതിയിലൊരു ചു-
മ്മാട്ടമില്ലാതെടുക്കാം
കണ്ണാണേ കൺമണിക്കുപ്പി തിരുകഥകേ-
ക്കാതിരിക്കാൻ വഹിക്കാ."

എന്ന പ്രേമസത്യപ്രതിജ്ഞയും മററും ശ്രീകൃഷ്ണപരമാത്മാവിന്റെ അസാന്നിധ്യത്തിൽ ഗോപികാവിലാപംപോലെ ഹൃദയദ്രാവണമായിരിക്കുന്നു. അതിനു സ്വാമിയുടെ മറുപടിയോ?

"ലോലക്കണ്ണാംസുമത്തിൻ ചെറുമുനയണവോ-
ളംചുളിച്ചൊന്നുനോക്കും
കാലത്തെല്ലാപ്രപഞ്ചങ്ങളുമരനാടിയിൽ
തോന്നിനിന്നങ്ങുമായും"

ക്രൂരകിട്ടാത്തശക്തിക്കടയവളുവളെൻ
ചിത്തരംഗേകളിക്കും
ബാലപ്പെൺ കല്പകപ്പൂങ്കൊടി തവ മനമാം
ദാരുവിൽ ചുററിടട്ടേ"

എന്നു് ആദ്യമായി ആ പ്രേമാരാധകനെ അകമഴിഞ്ഞനുഗ്രഹിക്കുന്നു. അനന്തരം വീതരാഗനിർമ്മലമായ ആ യോഗിഹൃദപ്പൂണത്തിൽ നിഴലിക്കുന്ന പ്രാപഞ്ചിക പ്രതിഭാസം അനന്തരപദ്യങ്ങളിൽ അമൃതായമാനമെന്നേ പറയേണ്ടതുള്ളൂ.

"മാണിക്യമാമലയിൽ മഞ്ജുജലക്കുളത്തിൻ-
കോണിൽക്കുരുത്തുവളരും പെരുകൈതതന്നിൽ
കാണെക്കൊതിക്കവിലസുന്ന സുമത്തെററെല്ലും
കായത്തെയെന്നു കണികാണ്മതിനെന്നുകിട്ടും!"

"കപോതമേ! കല്പകസൂനമേ! ന-
ല്പപാരസന്തോഷസമുദ്രമേ!കേൾ
കൃപാമൃതച്ചാർത്തുതുളുമ്പിടംനി-
ന്നപാംഗമോർത്തിട്ടലിയുന്നചിത്തം"

"കുറെത്താമസിയാതെവന്നു തവമെയ്
കെട്ടിപ്പുണന്നെങ്കിലേ
നീറീടുംമനമാറുകൊള്ളു സതതം
ക്രൂരുള്ള മാറുള്ള ഹേ"

ഇത്യാദിഭാഗങ്ങൾ നോക്കുക. യഥാർത്ഥമായ ജീവേശ്വരഭാവം ഈ ലോകോത്തരന്മാരുടെ നിരതിശയമായ നിർമ്മലപ്രേമത്തിൽ തെളിഞ്ഞുകാണാം.

സ്വാമിതൃപ്പാദങ്ങളും പെരുന്നെല്ലിയും ബാല്യത്തിൽ പേട്ടയിൽ രാമൻപിള്ള ആശാന്റെ ശിഷ്യന്മാരായിരുന്നതിനാൽ സതീർത്ഥ്യബന്ധമുണ്ടെങ്കിലും ജീവിതംകൊണ്ടു് ഇരുവർക്കുമുള്ള ഗുരുശിഷ്യബന്ധം എത്രയും വ്യക്തമാണു്. ഏതു ബന്ധമാണവർ തമ്മിൽ ഇല്ലാതിരുന്നതെന്ന കാര്യത്തിലേ സംശയത്തിനവകാശമുള്ളൂ.

സ്വാമിതൃപ്പാദങ്ങൾക്കു പെരുന്നെല്ലിയോടെന്നപോലെതന്നെ വെളുത്തേരി, ശ്രീനാരായണൻ എന്നിവരുമായും അവർക്കു സ്വാമിയുമായും ഉണ്ടായിരുന്ന ബന്ധവും അസാധാരണവും കേവലം അനിർവാച്യവുമത്രേ. ജാതിവ്യത്യാസത്തിന്റേയും ജാതിയുടുകളിൽ ജാതിവിചാരത്തിന്റേയും കാർക്കശ്യം അഭംഗമായി നിലനിന്നിരുന്ന അക്കാലത്തു് സർവതന്ത്രസ്വതന്ത്രനായ സ്വാമിതിരുവടികൾ ജാതിയുടെ കന്മതിലുകളെ തകർത്തുമാററിക്കൊണ്ടു് പെരുന്നെല്ലി തുടങ്ങിയ ഈഴവഭവനങ്ങളിൽ സ്വഭവനത്തിലെന്നപോലെ സ്വച്ഛന്ദമായി കഴിഞ്ഞുകൂടി. ഇതിനെപ്പററി പേട്ടയിൽ രാമൻപിള്ളആശാൻ ഗുരുവെന്ന നിലയിൽ തനിക്കുള്ള ശാസനാധികാരം ഒരിക്കൽ പരസ്യമായിത്തന്നെ പ്രയോഗിക്കയുണ്ടായി. "കുഞ്ഞനീയിടെ തീനും കുടിയുമെല്ലാം ഈഴക്കുടികളിലാണെ"ന്നു്. അതിനു സ്വാമിയുടെ മറുപടി "ഈ വീട്ടിൽനിന്നു് (രാമൻപിള്ള ആശാന്റെ) ഊണുകഴിച്ചതോടേ എനിക്കു ജാതിയില്ലാതായി" എന്നായിരുന്നല്ലോ. ഈ ചുട്ടമറുപടി നായന്മാരുടെ ഇടയിൽതന്നെയുള്ള അവാന്തരമായ ഉച്ചനീചവിചാരത്തെക്കൂടി കൂട്ടിപ്പിടിച്ചുകൊണ്ടു ജാതിയുടെനേരേ സ്വാമികൾ എറിഞ്ഞ ഒരണുബാംബായിരുന്നുവത്രേ.

ചുരുക്കത്തിൽ കേരളത്തെ 'ഭ്രാന്താലയ'മാക്കിത്തീർത്ത വിനാശകരമായ ജാതിചിന്തയ്ക്കും ജാതിയിൽജാതിവിചാരത്തിനും എതിരായ ഒരു സാമൂഹികപരിഷ്കരണത്തിനു സ്വജീവിതംകൊണ്ടു മാർഗ്ഗദർശനം നൽകിയ മഹർഷിവര്യൻ ഷണ്മുഖദാസ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളായിരുന്നു. സ്വാമികൾ തെളിച്ച മാർഗ്ഗത്തിൽ ശ്രീനാരായണൻ സ്വപ്രവർത്തനങ്ങളാൽ സുദൂരം മുന്നേറുകയാണുണ്ടായതു്. ആകെപ്പാടെ സമത്വവും സ്വാതന്ത്ര്യവും സാഹോദര്യവും പുലരുന്നതും അനതിദൂരവർത്തിയുമായ ഒരൈക്യകേരളത്തിന്റെ അനശ്വരമായ ആധാരസ്തംഭങ്ങളായി നാം കാണുന്നതു് ആധുനികചരിത്രഘട്ടത്തിൽതന്നെ ജീവിച്ച ഈ രണ്ടു യതീശ്വരന്മാരേയുമാണെന്നുള്ളതിൽ സംശയമില്ല. അവരോടൊന്നിച്ചു ത്ഥാനംചെയ്ത അത്ഭുതവീര്യന്മാരായ രണ്ടു

വാങ്മയജ്യോതിസ്സുകൾ—പെരുന്നെല്ലിയും വെളുത്തേരിയും—ഗണനീയരാണ്. ഈ രണ്ടു യതീശ്വരന്മാരും രണ്ടു കവീശ്വരന്മാരും അനന്തശയനനഗരത്തിന്റെ എല്ലുകയൊപ്പിച്ചു നാലുകോണുകളിലായി—വട്ടിയൂർക്കാവിലും, ചെമ്പഴന്തിയിലും, മുട്ടത്തറയും, മണക്കാട്ടും—അവതരിച്ചു അവരൊന്നിച്ചു കേരളക്കരയിൽ വിഹരിച്ചവൃത്താന്തം കേരളീയരുടെആധുനികചരിത്രഘട്ടത്തിലെ ഒരു മഹാശ്ചര്യമെന്നുവേണം പറയുവാൻ.



# കാർട്ടൂണിസ്റ്റ്

ചിത്രംവരയ്ക്കാൻ സ്വാമിക്കു വളരെ സാമർത്ഥ്യമുണ്ട്. അന്ന് ദന്തവേലക്കാരിൽ പ്രധാനിയായ ഒരു നീലകണ്ഠൻആശാരി ഉണ്ടായിരുന്നു. ചിത്രമെഴുത്തു പഠിച്ചതു് അയാളുടെ അടുക്കൽനിന്നാണ്. ഒരാളെ അഞ്ചുതരം വേഷങ്ങളിൽ ഛായാഭേദംവരാതെ സ്വാമികൾ എഴുതിയതു ഞാൻ കണ്ടിട്ടുണ്ട്. വേഷം വിദൂഷകസമ്പ്രദായമാണ്. അതായതു് ഇന്നത്തെ കാർട്ടൂൺ സമ്പ്രദായം.

പേട്ടയിൽ പരമേശ്വരൻ, (മാനേജർ).

പുളിച്ചിമാങ്ങാതിന്നു് മുഖം ചുളിച്ചിരിക്കുന്ന ഒരു സായ്വിന്റെ രൂപം സ്വാമികൾ പെൻസിൽ രേഖകൾകൊണ്ടു വരച്ചതു് ഏതാനുംവർഷം പന്മന ആശ്രമത്തിൽ സൂക്ഷിച്ചിരുന്നു. കുട്ടികളുമായി അടുത്തുകൂടിയാൽ സ്വാമികളുടെ ഒരു വിനോദം, അവരെ രസിപ്പിക്കാനും ചിരിപ്പിക്കാനും പര്യാപ്തമായ ചിത്രങ്ങൾ നിമിഷത്തിനുള്ളിൽ വരച്ചുകാണിച്ചുകൊടുക്കുകയായിരുന്നു. പലതും ഹാസ്യചിത്രങ്ങളുമായിരിക്കും.

പ്രസം:



പ്രകൃതിരമണീയമായ ഒരു പുണ്യഭൂമി.
കിടങ്ങന്നൂർ ആശ്രമത്തിന്ന് അല്പം കിഴക്കു സ്ഥിതിചെയ്യുന്ന "ചാക്കക്കുന്നു്" എന്ന ഈ സ്ഥലത്തിന്ന് കഴിഞ്ഞ സ്വാമിതിരുനാളിൽ "ഓം സൽഗുരു ശ്രീബാലഭട്ടാരാശ്രമം" എന്ന നാമകരണം ചെയ്തിരിക്കുന്നു.



ശ്രീ ബാലഭട്ടാരാശ്രമം
(കിടങ്ങന്നൂർ വഷ്കാലദ്വീപിൽ)

# "സദ്ഗുരുസർവ്വസ്വം"

[ ശ്രീ ചട്ടമ്പിസ്വാമിഗുരുപാദരുടെ മാഹാത്മ്യത്തേയും മഹനീയചരിതത്തേയും അധികരിച്ച്, ആദ്ധ്യാത്മികപ്രവണതയും പ്രതിഭാസമ്പത്തിയും ഒത്തിണങ്ങിയ ശ്രീ. ആറന്മുള നാരായണപിള്ളവൈദ്യൻഅവർകൾ 'സദ്ഗുരുസർവ്വസ്വം' അഥവാ അർഭാഹസ്വാമി ചരണാഭരണം എന്ന ഒരു സംസ്കൃതകാവ്യം രചിച്ചിട്ടുണ്ടെന്നുള്ള വസ്തുത ഇപ്പോൾ ഏതാണ്ട് വിസ്മൃതപ്രായമായിത്തീർന്നിരിക്കുന്നു. ഈ കൃതി ശ്രീ: ജി. രാമൻമേനോൻ എം. ഏ. ഇംഗ്ലീഷിൽ എഴുതിയിട്ടുള്ള ഒരു അവതാരികയോടും ശ്രീ: കൃഷ്ണശാസ്ത്രികൾ സംസ്കൃതത്തിൽ എഴുതിയിട്ടുള്ള ഒരു ടീകയോടുംകൂടി 1910-ാമാണ്ട് കാശിയിലുള്ള ഒരു പ്രസ്സിൽ മുദ്രണംചെയ്ത് പ്രസിദ്ധപ്പെടുത്തിയിരുന്നു. സർഗ്ഗത്രയാത്മകമായ ഈ കാവ്യത്തിലെ പ്രഥമസർഗ്ഗത്തിൽ ഈ മഹാഗുരുവിന്റെ വ്യക്തിപ്രഭാവം, ഭാരതപര്യടനം, ശാസ്ത്രപ്രാവീണ്യം, യോഗാഭ്യാസ പരിപാടി, കല്പസേവ എന്നിങ്ങനെയുള്ള വിഷയങ്ങൾ പ്രതിപാദിച്ചിരിക്കുന്നു. സ്വാമി തിരുവടികൾ ദ്രാവിഡദേശത്തു താമസിക്കുമ്പോൾ ഒരു ആത്മാഭിരാമനായ മഹാസിദ്ധനിൽനിന്നും ഉണ്ടായ ഉപദേശലബ്ധി, അദ്വൈതസിദ്ധി, ശിഷ്യലാഭം, ഗ്രന്ഥരചന, സ്വഗൃഹപരിത്യാഗം, നെടുമങ്ങാട്, കാലടി, കോടനാട്, വൈക്കം, ഏററുമാനൂർ, തിരുവനന്തപുരം എന്നീസ്ഥലങ്ങളിലെ താമസം എന്നിങ്ങനെയുള്ള വസ്തുതകളാണ് രണ്ടാംസർഗ്ഗത്തിലെ വിഷയം. ശ്രീ. നീലകണ്ഠതീർത്ഥപാദർതുടങ്ങിയ ശിഷ്യന്മാരെ പരാമർശിക്കുന്നതാണ് മൂന്നാംസർഗ്ഗം. ഈ വിശിഷ്ടകൃതിയിൽനിന്നും രണ്ടുഭാഗം ഇവിടെ ഒരു ലഘുവിവരണത്തോടുകൂടി പ്രകാശിപ്പിച്ചുകൊള്ളട്ടെ !

പി. കെ. നാരായണപിള്ള. ]

## പ്രശസ്തിഃ

അസ്ത്യാത്മവിദ്യാമൃതതൃപ്തശാലീ-
ബാലാഭിധാനോ ഭഗവാൻ മുനീന്ദ്രഃ
യത്സ്വാമിനോ ഭുവലയപ്രസിദ്ധം
വിഭാതി ചട്ടമ്പ്യപരാഭിധാനം. 1

ഏതുസ്വാമിക്കാണോ ഭുവനപ്രസിദ്ധമായ ചട്ടമ്പി എന്ന അപരനാമധേയമുള്ളത്—ആത്മവിദ്യാതൃപ്തനും, ഭഗവാനും, മുനീന്ദ്രനുമായി, കുഞ്ഞൻ എന്ന പേരോടുകൂടിയ അദ്ദേഹം പരിശോഭിക്കുന്നു.

തപോധനാനാമധുനാതനാനാം
സനാതനാനന്ദഘനാഘനാനാം
സുധീശ്വരാണാം പ്രഥമാഭിധേയോ
യഃ സാധുലോകസ്യ മനോ ധുനോതി. 2

സുധീശ്വരന്മാരും സനാതനമായ ആനന്ദത്തെ വർഷിക്കുന്ന മേഘങ്ങളും അധുനാതനന്മാരുമായ തപോധനന്മാരിൽ പ്രഥമഗണനീയനായ അദ്ദേഹം സജ്ജനങ്ങളുടെ ഹൃദയത്തെ സന്തോഷിപ്പിക്കുന്നു.

അക്ലിഷ്ടകാരുണ്യനിവാസഭൂമിം
സച്ചിത്സുഖാഖണ്ഡരസപ്രമോദം
വേദാന്തിനം യം ശരണം വ്രജന്തഃ
സംസാരവാർദ്ധിം പ്രതരന്തി സന്തഃ 3

അനർഗ്ഗളമായ കാരുണ്യത്തോടും ബ്രഹ്മാസ്വാദംനിമിത്തമുണ്ടാകുന്ന അഖണ്ഡമായ രസാനുഭൂതിയിലുള്ള സന്തോഷത്തോടുംകൂടിയ ആ വേദാന്തിയെ ശരണം പ്രാപിക്കുന്ന സജ്ജനങ്ങൾ സംസാരസാഗരത്തെ നിഷ്പ്രയാസം തരണം ചെയ്യുന്നു.

അന്യാദൃശോ ധന്യതമസ്യ വിദ്വത്-
സന്യാസിനോ വേദമയസ്വരൂപം
വിഭാതി യസ്യാനനപദ്മവാസാ
വാഗീശ്വരീ വിസ്മയനീയവൃത്തിഃ 4

അന്യാദൃശനും ധന്യതമനും വിദ്വാനും സന്യാസിയുമായ അദ്ദേഹത്തിന്റെ മുഖാര

വിന്ദത്തിൽ വേദസ്വരൂപിണിയായ വാഗീശ്വരി വിസ്മയാവഹമായവിധത്തിൽ പ്രശോഭിക്കുന്നു.

പ്രപഞ്ചതത്ത്വപ്രതിപാദകാർത്ഥ-
സമർത്ഥകം സഞ്ചിതധർമ്മസാരം
യതീശ്വരസ്യ സ്വയമേവ വക്ത്രാ-
ദുദഞ്ചതി പ്രശ്രയി യസ്യ വാക്യം. 5

പ്രപഞ്ചതത്ത്വം പ്രകാശിപ്പിക്കുന്ന അർത്ഥത്തെ സ്ഥാപിക്കുന്നതും ധർമ്മസാരം ഉൾക്കൊള്ളുന്നതും വിനയമസൃണവുമായ വാക്കുകൾ ആ യതീശ്വരന്റെ മുഖത്തുനിന്നും സ്വയം ഉദ്ഗളിക്കുന്നു.

പരിസ്ഫുരച്ചിത്രകഥാപവിത്ര-
സ്ഫുടാക്ഷരാ യസ്യ ഗിരാം വിലാസാഃ
സമാന്യതസ്ത്വാനൃപമാവിപാലാൻ
ക്ഷേമായ ചാത്ര പ്രസരന്തി നിത്യം. 6

വിശിഷ്ടങ്ങളായ കഥകളുടെ പ്രതിപാദനംനിമിത്തം ശുദ്ധവും സ്ഫുടവുമായ വർണ്ണങ്ങളോടുകൂടിയ അദ്ദേഹത്തിന്റെ വചോവിലാസം അരചൻ തുടങ്ങി ആട്ടിടയൻ വരെയുള്ളവരുടെ ക്ഷേമത്തിനായി പ്രസരിക്കുന്നു.

അശേഷനിർധൂതസമസ്തമായാ-
വിശേഷവിഭ്രാന്തി വികാരധാരാ
ജയത്യഹോ യസ്യ കടാക്ഷവീക്ഷാ
മോക്ഷാർത്ഥിഭിഃ സന്തതമർത്ഥ്യമാനാ. 7

മായാജന്യമായ വികാരസ്പർശമില്ലാത്തതും മുമുക്ഷുക്കൾ ആഗ്രഹിക്കുന്നതുമായ അദ്ദേഹത്തിന്റെ കടാക്ഷം ജയിക്കുന്നു.

അഖണ്ഡസംവിത്പരമപ്രമോദ-
മഹാർണ്ണവസ്യ സ്വമനോഗതസ്യ
ഫേനപ്രഭാനിർമ്മലവക്ത്രപദ്മ-
പ്രസത്തിരുന്മീലതി യസ്യ നിത്യം. 8

തന്റെ ഉള്ളിൽ തിരതല്ലുന്ന അഖണ്ഡമായ സച്ചിദാനന്ദസമുദ്രത്തിന്റെ നുരയുടെ ഭംഗി തുളുമ്പുന്ന അദ്ദേഹത്തിന്റെ മുഖപ്രസാദം സദാ പ്രകാശിച്ചുകൊണ്ടിരിക്കുന്നു.

പാരംഗതൈർന്നൈഗമവാരിരാശേ-
ർവിശേഷതഃ പണ്ഡിതകേസരീന്ദ്രൈഃ
അപാസ്യദൂരേ വിഷയാഭിലാഷ-
മുപാസ്യതേ യസ്യ പദാരവിന്ദം. 9

വേദവിശാരദന്മാരും വിശേഷിച്ച് പണ്ഡിതകേസരികളും വിഷയാഭിലാഷമുപേക്ഷിച്ചു അദ്ദേഹത്തിന്റെ ചരണാരവിന്ദത്തെ ഭജിക്കുന്നു.

ഭിക്ഷോഃ സുഖേന ഭ്രമതഃ സദൈവ
ദിക്ഷ്വപ്രതീക്ഷം ക്വചന സ്ഥിതസ്യ
യസ്യാധികാശ്ചര്യകരീഹ ചര്യാ
കസ്മൈന്ന കേഷാം വിദുഷാം പ്രമോദം. 10

സദാ സ്വച്ഛന്ദമായി എല്ലായിടത്തും സഞ്ചരിക്കുകയും അപ്രതീക്ഷിതമായി ചിലെടത്തു താമസിക്കുകയും ചെയ്യുന്ന ആ ഭിക്ഷുസത്തമന്റെ ഏററവും ആശ്ചര്യകരമായ ചര്യ ഏതു വിവേകശാലിക്കാണ് സന്തോഷം ജനിപ്പിക്കാത്തതു്?

# യോഗസിദ്ധിഃ

മഹാമനസ്കഃ സ്വമനോവികാരം
ജരീഹരീതി സ്മ തദാതദായം
അഷ്ടാംഗയോഗം സമസംപ്രദായ-
മഭ്യഭ്യസീഷ്ട പ്രണതേഷ്ടദായീ. 11

മഹാമനസ്കനായ അദ്ദേഹം തന്റെ മനോവികാരത്തെ അപ്പോഴപ്പോൾ ശക്തിയായി നിരോധിച്ചുകൊണ്ടിരുന്നു. ആശ്രിതന്മാരുടെ അഭിലാഷം സാധിച്ചുകൊടുക്കുന്ന അദ്ദേഹം അഷ്ടാംഗയോഗം ചര്യ അഭ്യസിച്ചു.

സ സാംഖ്യപാതഞ്ജലദർശനോക്ത്യാ-
ന്ന ശ്രുത്യനുഗ്രാഹകതേതി കൃത്വാ
സംത്യജ്യ തേ പാവനമാത്മയോഗം
തം ഭാവനാഖ്യം വിദധേ ബുധേന്ദ്രഃ 12

സാംഖ്യദർശനത്തിനും പാതഞ്ജലദർശനത്തിനും വേദസമ്മതിയില്ലെന്നുള്ളതുകൊണ്ടു് അവയെ ഉപേക്ഷിച്ച് അദ്ദേഹം ഭാവന എന്നു പറയപ്പെടുന്ന ആത്മയോഗത്തെ അനുഷ്ഠിച്ചു.

സ ഷൺമതാനാം ദ്വിതയസ്യ സൂക്ഷ്മ-
രഹസ്യവേത്താതിപവിത്രകൃത്യഃ
യിയാസുരാസീദ്ഥ യോഗമാർഗ്ഗ-
ശാഖാം വിശാഖാംഘ്രിസരോജഭക്തഃ. 13

ആറു ദർശനങ്ങളുടേയും സൂക്ഷ്മമായ രഹസ്യമറിഞ്ഞിട്ടുള്ള പരിശുദ്ധകർമ്മാവായ ആ ഷൺമുഖദാസൻ യോഗമാർഗ്ഗത്തിൽ പ്രവേശിക്കുവാനാഗ്രഹിച്ചു.

തപശ്ചചാരാഥ മനോവിചാര-
പഥപ്രചാരേണ വിനാ മുനിഃ സഃ
അനർഗ്ഗളാനന്ദസുധാസമുദ്ര-
തരംഗസംക്രീഡനസംപ്രവൃത്തഃ 14

അനർഗ്ഗളാനന്ദമായ സുധാസമുദ്രത്തിലെ തരംഗങ്ങളിൽ വിനോദിച്ചുകൊണ്ടിരുന്ന അദ്ദേഹം മനോവിചാരലേശം കൂടാതെ അനന്തരം തപസ്സുചെയ്തു.

ക്രമാദനർഘാം ഹഠയോഗവിദ്യാ-
മവദ്യഹീനാമതിയത്നസാധ്യാം
അശീലയത്സോഽപ്യുദിതേന്മനീഷീ
വശീചകാരാത്ര വശീ ച സിദ്ധിം. 15

ഇന്ദ്രിയനിഗ്രഹം ചെയ്ത ആ ബുദ്ധിസമ്പന്നൻ ക്രമേണ കുറച്ചുനാൾകൊണ്ട് ശ്രേഷ്ഠവും പാവനവുമായ ഹഠയോഗവിദ്യയിൽ പരിശീലനം സമ്പാദിച്ചു; എന്നുമാത്രമല്ല സിദ്ധിയും വരുത്തി.

ക്രിയാസു സർവാസ്വപി സാധു "സമ്യഗ്-
യോഗം"സമാലോക്യ വിശേഷതോ സൗ
സിദ്ധോഽഭവദ്ഭൗതികബന്ധവസ്തി-
മുഖ്യാസു വിഖ്യാതതമാസു യോഗീ. 16

എല്ലാ ക്രിയകളിലുംവച്ച് 'സമ്യഗ്‌യോഗ'മാണ് ഏററവും ശ്രേഷ്ഠമെന്നുകണ്ട്—വിശേഷവിധിയായി ഭൗതികബന്ധവസ്തി തുടങ്ങിയ പ്രസിദ്ധങ്ങളായ ക്രിയകളിൽ ഈ യോഗി സിദ്ധി സമാർജ്ജിച്ചു.

പ്ലാവിന്യഭിഖ്യാമലകുംഭകാദി-
യോഗക്രമാഭ്യാസകലാസു നിത്യം
മുദ്രാസു ഭദ്രാസ്വപി മൂലബന്ധ-
മുഖ്യാസു സംസിദ്ധിമവാപ സൈഷഃ 17

പ്ലാവിനി കുംഭകം.........തുടങ്ങിയ യോഗമുറകളിലും മൂലബന്ധം മുതലായ വിശിഷ്ടമുദ്രകളിലും അദ്ദേഹം വൈദഗ്ദ്ധ്യം സമ്പാദിച്ചു.

പ്രാണാനിലം ചാപി ഹാദപാനം
സംയോജ്യ സംധാര്യ വിപശ്ചിദാര്യഃ
ദധ്യൗ സ്വമാത്മാനമഖണ്ഡസംവിദ്-
രൂപം സ പാശ്ചാത്യഭവോപലഭ്യം. 18

പ്രാണാനിലനേയും അപാനവായുവിനേയും പ്രയത്നപൂർവ്വം യോജിപ്പിച്ചു ധരിച്ചുകൊണ്ട് മഹാവിദ്വാനായ ആ സന്യാസിവര്യൻ തന്റെ ആത്മാവ് ജന്മാവസാനത്തിൽമാത്രം പ്രാപ്യമാകുന്ന അഖണ്ഡജ്ഞാനംതന്നെയാണെന്നു ധ്യാനിച്ചു.

വിരാജമാനപ്രതിഭാവിശേഷ-
സ്ഥേയസ്ത്വതുസ്തത്ത്വവിദാം വരിഷ്ഠഃ
സ രാജയോഗാഭ്യസനേ പ്രവൃത്തഃ
പ്രവൃദ്ധസാമർത്ഥ്യഭരോ ബഭൂവ. 19

ശ്രേഷ്ഠമായ പ്രതിഭയുടെ സ്ഥിരതനിമിത്തം തത്ത്വവേദികളിൽ അതിശ്രേഷ്ഠനായ അദ്ദേഹം അനന്തരം രാജയോഗം അഭ്യസിച്ച് അതിൽ അതിയായ സാമർത്ഥ്യം സമ്പാദിച്ചു.

ലക്ഷ്യം പരം ബ്രഹ്മ ധനുശ്ച താരം
പ്രമാദഹീനം പ്രണയൻ പ്രബുദ്ധഃ
ആത്മാഭിധാനം ശരമാശു ധൃത്വാ
വിവ്യാധ ചൈകത്വമവാപ സോഽയം. 20

പരബ്രഹ്മത്തെ ലക്ഷ്യമായി സ്വീകരിച്ച് താരമാകുന്ന ധനുസ്സിനെ പിഴകൂടാതെ കുലച്ച് ആത്മാവാകുന്ന ശരം എടുത്തു വേഗം ആ പ്രബുദ്ധനായ ആചാര്യൻ എയ്തു; അദ്ദേഹം ബ്രഹ്മൈക്യം പ്രാപിക്കയും ചെയ്തു.

# ചില മധുരസ്മരണകൾ

സി. എസ്. സുബ്രഹ്മണ്യൻപോററി

ശ്രീചട്ടമ്പിസ്വാമികളെ ഞാൻ ആദ്യം കണ്ടതു് വയ്ക്കത്തുവച്ചാണു്. അന്നു ഞാൻ അവിടത്തെ ഇംഗ്ലീഷ്പള്ളിക്കൂടത്തിൽ പഠിക്കുക ആയിരുന്നു. എനിക്കു് അദ്ദേഹത്തിന്റെ ദർശനം ലഭിച്ചദിവസം ഞാൻ പതിവായി പോകാറുണ്ടായിരുന്ന ഒരുവീടിന്റെ ഇറയത്തു വിശേഷാൽ ഒരാൾ ആ വീട്ടിലെ ഗൃഹസ്ഥനുമായി സംസാരിച്ചുകൊണ്ടിരുന്നിരുന്നു. പ്രായം വാർദ്ധക്യത്തോടടുത്ത മാന്യനായ ഗൃഹനാഥൻ ആ വിശേഷാൽ ആളിനോടു് ആദരവോടും വണക്കത്തോടും പെരുമാറുന്നതു കണ്ടു. എന്റെ സാന്നിധ്യം അവക്കു അഹിതകരമല്ലെന്നുകണ്ടു ഞാൻ, എന്നെ ഒരു പുത്രനെപ്പോലെ വാത്സല്യിച്ചിരുന്ന ഗൃഹസ്ഥന്റെ അടുത്തു ചെന്നു് ഇരുന്നു. ആ പുതിയ ആളിന്റെ ശബ്ദവും ആകാരവും മുഖവും എന്നെ ഒരു വിശേഷവിധം ആകർഷിച്ചു. ഞാൻ അദ്ദേഹത്തിനെ ആകെപ്പാടെ ഒന്നു നോക്കിയിട്ടു അദ്ദേഹത്തിന്റെ മുഖത്തേയ്ക്കുതന്നെ നോക്കിക്കൊണ്ടിരുന്നു. അദ്ദേഹം എന്നെ ഒന്നു നോക്കി ഒരു ചെറിയ പുഞ്ചിരിതൂകി. സംഭാഷണം തുടന്നു. ഒത്ത ശരീരം; ആരെയും ആകർഷിക്കുന്ന രൂപവിശേഷം; ഗംഭീരമെങ്കിലും പ്രസന്നവും സ്നേഹമസൃണവും ആയ മുഖഭാവം; മധുരമായ ശബ്ദം; "സിദ്ധരാമൻ ബദരീനാഥത്തിലെ ഗുരുപാദരിൽ ദർശിച്ച ആ മഹത്വവൈശിഷ്ട്യം" ഞാൻ അദ്ദേഹത്തിൽ ദർശിച്ചു.

ഒരു പള്ളിക്കൂടംകുട്ടിയായ എന്നോടു് അദ്ദേഹം സല്ലാപംചെയ്തു. മുഖം പുഞ്ചിരിപ്രപഞ്ചമായി, സംസാരത്തിന്റെ രീതിയും മട്ടുമൊക്കെ മാറി. അദ്ദേഹവും ഒരു കുട്ടിയായി. സരസമായ സല്ലാപം എന്നെ ചിരിച്ചു വീപ്പുമുട്ടിച്ചു. ഫലിതങ്ങളുടെ സമൃദ്ധി, അപരാധിത്വം അന്തർഭവിച്ചിരുന്ന എന്റെ ചില ചോദ്യങ്ങൾക്കു അതു വക വയ്ക്കാതെ രസകരമായ സമാധാനം നല്കി. സ്വാമികൾ കുട്ടികളുടെ കൂട്ടത്തിൽ ഒരു കുട്ടി; നേരമ്പോക്കുകാരിൽ നേരമ്പോക്കുകാരൻ, വലിയവരുടെകൂട്ടത്തിൽ വലിയവൻ; മഹാത്മാക്കളുടെ കൂട്ടത്തിൽ മഹാത്മാവു്; സന്ന്യാസികളുടെ കൂട്ടത്തിൽ സന്ന്യാസി.

അപ്പോൾ തിണ്ണയിലേയ്ക്കു് ഇറങ്ങിവന്ന, ശ്രീമാൻ സി. വി. രാമൻപിള്ളയുടെ ശ്രീമതി ജാനകിപ്പിള്ളഅമ്മയ്ക്കൊത്ത ഗൃഹനായിക എന്നോടു സംസാരിച്ചുകൊണ്ടിരിക്കുന്ന ആൾ കുഞ്ഞൻപിള്ള ചട്ടമ്പി അദ്ദേഹം ആണെന്നു് എനിക്കറിവുതന്നു. കുഞ്ഞൻപിള്ളചട്ടമ്പിയെപ്പററി മുമ്പുതന്നെ എനിക്കു കേട്ടു പരിചയം ഉണ്ടായിരുന്നു. എന്റെ ഒരു മാന്യസ്നേഹിതൻ കരുവാ കൃഷ്ണനാശാൻ 'കുഞ്ഞൻപിള്ള ചട്ടമ്പി'യേയും 'നാണുവാശാനെയും' സംബന്ധിച്ച ചില കഥകൾ സന്ദർഭവശാൽ എന്നോടുപറഞ്ഞിരുന്നു.

മനോരമയുടെ കവിതാപംക്തികളിലെ കവികളുടെ കൂട്ടത്തിൽ ഞാനും ഉൾപ്പെട്ടിരുന്നു. സാക്ഷാൽ നാണുവാശാനും കൃഷ്ണനാശാനും അവയിൽ കവിതകളെഴുതാറുണ്ടായിരുന്നു. കൃഷ്ണനാശാനും ഞാനും സ്നേഹിതരായിത്തീർന്നു. ഞങ്ങൾതമ്മിൽ കൂടെ

ക്കൂടെ കാണാറുണ്ടായിരുന്നു. ഒരിക്കൽ നാണുവാശാൻെറ,

"വരയം വരയം വരയം"

എന്നു തുടങ്ങുന്ന കുറെ ശ്ലോകങ്ങൾ പ്രസിദ്ധംചെയ്തു കണ്ടു. വയസ്കരമൂസ്സിൻെറ,

"മലയാചലമോളമരം കവിയും
മലയാളമനോരമകൾക്കസലം"

എന്ന പദ്യംപോലെ അവ എല്ലാവരേയും കുഴക്കി. എനിക്കു ഒരു ചുക്കും മനസ്സിലായില്ല. കവികളെ ഇട്ടു കുഴയ്ക്കാനുള്ള ഒരുസൂത്രമാണു് അതെന്നു ഞാൻ വിചാരിച്ചു. ആ ഇടയ്ക്കു് കൃഷ്ണനാശാൻ ഇവിടെവന്നു. പണ്ഡിതനായ അദ്ദേഹത്തിനോടു ഞാൻ ആ പദ്യങ്ങളെക്കുറിച്ചു ചോദിച്ചു. ആശാൻ അവയെ വേദാന്തപരമായി വ്യാഖ്യാനിച്ചു എന്നെ ഒരുവിധം തൃപ്തിപ്പെടുത്തുകയും നാണുവാശാനേയും കുഞ്ഞൻപിള്ളചട്ടമ്പിയേയുംകുറിച്ചു് പല വിവരങ്ങളും പറഞ്ഞു കേൾപ്പിക്കയും ഉണ്ടായി.

പിന്നെ ഞാൻ ചട്ടമ്പിസ്വാമികളെ കണ്ടതു് തിരുവനന്തപുരത്തുവച്ചാണു്. അവിടെ വഴുതയ്ക്കാട്ടു് സംഗീതവിദ്വാനായ ഒരു കണിയാർ ഉണ്ടായിരുന്നു. വെറും പാട്ടിനേക്കാൾ ഫിഡിൽ വായനയിലായിരുന്നു അദ്ദേഹത്തിനു അധികം സാമർത്ഥ്യം. പാട്ടിൽ ജ്ഞാനം ഉള്ള എൻെറ ഭാര്യ ഫിഡിൽവായന പഠിക്കാൻ ആഗ്രഹിച്ചു. ഒരുസ്നേഹിതൻ കണിയാരെ എനിക്കു പരിചയപ്പെടുത്തിത്തന്നു. കണിയാർ അക്കാര്യം ഏററു. നിയമേന ഗൃഹത്തിൽവന്നു പഠിപ്പിച്ചു. സഹൃദയനും സരസനുമായ കണിയാരും ഞാനും സ്നേഹിതരായി. കണിയാർ ചട്ടമ്പിസ്വാമികളുടെ ഒരുപ്രിയപ്പെട്ട ശിഷ്യനായിരുന്നതിനാൽ അദ്ദേഹം ചിലപ്പോഴൊക്കെ കണിയാരുടെ വീട്ടിൽ പോകാറുണ്ടായിരുന്നു. അവിടെവച്ചാണു് ഞാൻ സ്വാമികളെ രണ്ടാമതുകണ്ടതു്. കണിയാർ എന്നെക്കുറിച്ചു സ്വാമികളോടു സംസാരിച്ചു എന്നെ പരിചയപ്പെടുത്തി. സ്വാമികൾ എന്നെ നോക്കി ചിരിച്ചുംകൊണ്ടു അതൊക്കെ കേട്ടു. ഏതാണ്ടു പതിനഞ്ചുവഷം മുമ്പു് വയ്ക്കത്തുവച്ചു അല്പനേരം ഒരുസ്കൂൾകുട്ടിയുടെ നിലയിൽ കണ്ടിട്ടുണ്ടായിരുന്ന എന്നെ ഒരു ദീപത്തിലെ മങ്ങിയ വെളിച്ചത്തു കണ്ട ഉടനേതന്നെ സ്വാമികൾ മനസ്സിലാക്കി. താടിയും മീശയും വളത്തിയിരുന്ന സ്വാമികൾ ഇന്നാരാണെന്നു ഗ്രഹിക്കാൻ എനിക്കു് എൻെറ ഓർമ്മയെ നന്നായി ഞെരുക്കുകയും അദ്ദേഹത്തെ പലതവണ സൂക്ഷിച്ചുനോക്കുകയും വേണ്ടിവന്നു. ഞാൻ പിടഞ്ഞെണീററു് സ്വാമികളെ വണങ്ങി. അദ്ദേഹമാകട്ടെ വേഗം എന്നെ അടുക്കൽ പിടിച്ചിരുത്തി ഒരു കൈയ് എൻെറ തോളിന്മേൽ വച്ചുംകൊണ്ടു കണിയാരോടു പാടാൻ പറഞ്ഞു. കണിയാർ പാടി, അദ്ദേഹവും ചില പാട്ടുകൾ പാടി. അന്നു സ്വാമികളുടെ സ്നേഹവാത്സല്യങ്ങൾക്കു് ഞാൻ പാത്രമായി ഭവിക്കയും ചെയ്തു.

കണിയാർ എൻെറ ഗൃഹത്തിൽ സംഗീതാദ്ധ്യാപകനായി വന്നതിനുശേഷം അവിടെ കൂടെക്കൂടെ സംഗീതസദസ്സുകൾ ഉണ്ടാകാറുണ്ടായിരുന്നു. പല സംഗീതമേളങ്ങളിൽ വൈദഗ്ദ്ധ്യമുള്ള പലരും അതിൽ ചേരാറുണ്ടായിരുന്നു. ചില അവസരങ്ങളിൽ സ്വാമികളും അവയെ അനുഗ്രഹിക്കും. ഒരിക്കൽ റസിഡൻസി ഗാഡ്സേവനം നടത്തിയിരുന്ന ചെറുസൈന്യത്തെ പരിശോധിക്കാൻ വന്ന ഉത്തരഇൻഡ്യാക്കാരനായ ഒരു പട്ടാളഉദ്യോഗസ്ഥൻ വളരെ നീളമുള്ളതും വിചിത്രാകൃതിയും തെക്കേ ഇൻഡ്യയിൽ കണ്ടിട്ടില്ലാത്തതും ആയ ഒരു സംഗീതയന്ത്രവുംകൊണ്ടു് എൻെറ സംഗീതസദസ്സിൽ കണിയാരുടെ പ്രേരണയനുസരിച്ചു സന്നിഹിതനായി. അന്നത്തെ സദസ്സിൽ ചട്ടമ്പിസ്വാമികളും വന്നുചേന്നു. സംഗീതപണ്ഡിതനായ ആ ഉദ്യോഗസ്ഥൻ തൻെറ യന്ത്രം പടുതയോടുവായിച്ചു് ഉത്തരഇൻഡ്യൻഭാഷകളിലുള്ള ചില പാട്ടുകൾ പാടി. അദ്ദേഹം അതു നിത്തിയഉടനെ

ചട്ടമ്പിസ്വാമികൾ ആ യന്ത്രം അദ്ദേഹത്തിനോടുവാങ്ങി ശ്രുതികൂട്ടി അതു വായിച്ചു; വളരെ പരിചയംസിദ്ധിച്ച ഒരു വിദഗ്ദ്ധനെപ്പോലെ വായിച്ചു; എല്ലാവരും അത്ഭുതപരതന്ത്രരായി. ആ ഉദ്യോഗസ്ഥനും ആശ്ചര്യസന്തോഷാദരങ്ങളോടുകൂടി സ്വാമിയെ വന്ദിച്ച് അനുമോദിച്ചു. ദിവ്യനായ സ്വാമികൾക്ക് ഒന്നും അസാദ്ധ്യമായിരുന്നില്ലതന്നെ.

സ്വാമികൾക്ക് പലവിധം അമാനുഷശക്തികൾ ഉണ്ടായിരുന്നു. ചരങ്ങളും അചരങ്ങളും എല്ലാം അദ്ദേഹത്തിനു സ്വാധീനമായിരുന്നു എന്നു തോന്നുന്നു. ഒരിക്കൽ ഒരു പാമ്പ് അദ്ദേഹത്തിന്റെ കാൽവിരലുകളിലൊന്നിന്മേൽ കടിച്ചു. അദ്ദേഹം കോൾവായ് സ്തംഭിപ്പിച്ചു രക്തപ്രസരം തടഞ്ഞു വിഷത്തെ അവിടെനിർത്തി തുടച്ചുകളഞ്ഞു. അപരാധിയായ പാമ്പ് വ്യസനത്താൽ എന്നപോലെ അനങ്ങാതെ അവിടെത്തന്നെ കിടന്നു. സ്വാമികൾ അതിനെ ദയയോടെ തലോടി അതിനോടു പൊയ്ക്കൊള്ളാൻ പറഞ്ഞു. അതു പതുക്കെ ഇഴഞ്ഞുപോയി. ഇതു് ഒരു വെറുംകഥയല്ല. സ്വാമികൾ ജന്തുക്കളേയും സ്നേഹിച്ചു. ജന്തുക്കൾ സ്വാമിയേയും സ്നേഹിച്ചു.

പിന്നെ ഞാൻ രണ്ടുതവണകൂടി സ്വാമികളെ കണ്ടിട്ടുണ്ട്; തഴത്തോടത്ത് ആശ്രമത്തിൽവച്ചും കുമ്പളത്തുകാവിൽവച്ചും. അദ്ദേഹത്തെക്കുറിച്ചുള്ള സ്മരണ എന്റെ ഹൃദയത്തിൽ അസാധാരണമായ ഒരു നിർവൃതി നൽകുന്നു.

"മന്നിൽ ധീശക്തിയെത്രണ്ടുയരുമെല്ലുവരെ-
 ക്കേറുമായുക്തിമുറവും,
ധന്യം വിജ്ഞാനവും ജ്ഞാനവുമിഹ മനുജ-
 ന്നെത്രമാത്രം വരുത്താം,
എന്നാലും താഴ്മകൊള്ളാമെത്രവരെ, ഇതുകൾ-
 ക്കൊത്ത ദൃഷ്ടാന്തമാമീ
കാന്തൻ ചട്ടമ്പിയോഗീശ്വരൻ"

എന്നിങ്ങിനെ അദ്ദേഹത്തെപ്പറ്റി എന്റെ ആദരാതിശയം ഞാൻ ഇതിനു മുൻപൊരു സന്ദർഭത്തിൽ പ്രദർശിപ്പിച്ചിട്ടുള്ളതിനെത്തന്നെ ഈ അവസരത്തിൽ ആവർത്തിച്ചുകൊള്ളട്ടെ.

---

# ശ്രീ ചട്ടമ്പിസ്വാമിസ്മാരകഭജനമഠം, ശാസ്തമംഗലം

[ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ നാമധേയത്തിൽ തിരുവനന്തപുരത്തു നടത്തിവരുന്ന ഒരു സ്ഥാപനമാണ് ശാസ്തമംഗലത്ത് "ശ്രീ.ചട്ടമ്പിസ്വാമിസ്മാരകഭജനമഠം." ഇതിന്റെ സ്ഥാപകനും പ്രവർത്തകനുമായ ശ്രീ: ജെ. പരമേശ്വരൻപിള്ള സ്വാമിതിരുവടികളുടെ ഒരു യഥാർത്ഥഭക്തനും അവിടുത്തെ ആദർശങ്ങൾ അനുഷ്ഠിക്കുന്നതിൽ ബദ്ധശ്രദ്ധനുമാണ്. 1127-ാമാണ്ടുമുതൽ ഈ സ്ഥാപനത്തിൽ സ്വാമികളുടെ ജന്മദിനം, സമാധിദിനം മുതലായ വിശേഷദിവസങ്ങൾ നാട്ടുകാരുടെ സഹായസഹകരണത്തിൽ ഭക്തിസംവർദ്ധകമായ ചടങ്ങുകളോടെ മുടങ്ങാതെ നടത്തിവരുന്നു. ജനങ്ങളുടെ സഹകരണം വേണ്ടപോലെ ലഭിക്കുന്നപക്ഷം, ഇതിനെ തീർത്ഥപാദസമ്പ്രദായത്തിന്റെ പ്രചരണത്തിനുപകരിക്കുന്ന ഒരു ആശ്രമമോ ആരാധനസ്ഥലമോ ആക്കാനാണ് പ്രവർത്തകന്റെ ഉദ്ദേശമെന്നും അറിയുന്നു.]

# ആചാര്യപ്രാമാണ്യം

എം. ഹരിഹരശാസ്ത്രി

"ആചാര്യഃ ആചാരാനാചിനോതി, അർഥാനാചിനോതി ബുദ്ധിം വാ" എന്നാണ് ആചാര്യപദത്തെ യാസ്കൻ നിർവചിച്ചിരിക്കുന്നത്. ആചാരങ്ങളെ ദേശകാലാനുരൂപമായി സമാഹരിക്കുകയും പ്രമാണവാക്യങ്ങളെ സമന്വിതമായി വ്യാഖ്യാനിക്കുകയും സംശയപരിഹാരത്തിനായി ഉപഗമിക്കുന്നവർക്ക് നിർണ്ണീതമായ സിദ്ധാന്തത്തെ ഉപദേശിക്കുകയും ചെയ്യുന്നത് ആരോ ആ മഹാത്മാവ് ആചാര്യവ്യപദേശം അർഹിക്കുന്നു. "ആചാര്യഃ ശ്രേഷ്ഠോ ഗുരൂണാം" (ഗൗതമധർമ്മസൂത്രം II, 57) എന്ന സൂത്രത്താൽ ഗൗതമൻ ഗുരുക്കന്മാരിൽ * ആചാര്യന് ശ്രേഷ്ഠത്വം നിർധാരണം ചെയ്തിരിക്കുന്നു.

"കാമാന്മാതാ പിതാ ചൈനം
യദുത്പാദയതോ മിഥഃ ।
സംഭൂതിം തസ്യ താം വിദ്യാദ്
യദ്യോനാവഭിജായതേ ॥

ആചാര്യസ്ത്വസ്യ യാം ജാതിം
വിധിവദ് വേദപാരഗഃ ।
ഉത്പാദയതി സാവിത്ര്യാ
സാ സത്യാ സാ/ജരാ/മരാ" ॥ (മനുസ്മൃതി)

എന്ന് മനുവും ആചാര്യൻ വിദ്യോപദേശത്താൽ ഉത്പാദിപ്പിക്കുന്ന ജന്മത്തിന്റെ മഹീയസ്ത്വത്തെ സംസ്ലാഘിച്ചിട്ടുണ്ടല്ലോ!

ലോകത്തിൽ എത്രയോ ആചാര്യന്മാർ സമുദയം ചെയ്തിട്ടുണ്ട്. ശിഷ്യപരമ്പരയാ അവരുടെ ഉപദേശങ്ങൾ ഇന്ന് ഏറെക്കുറെ നിലനില്ക്കുന്നുമുണ്ട്. മാർഗ്ഗത്തിലും ലക്ഷ്യത്തിലും ഭേദമോ വിരോധമോ ഉണ്ടായിരുന്നാൽത്തന്നെയും കുലക്രമാഗതമായ സിദ്ധാന്തം അനുസരിക്കുന്നവരായി മതസാമരസ്യത്തോടെ ജീവിതം നയിക്കുവാനത്രേ ആസ്തികരായ ഏവരും ആഗ്രഹിക്കുന്നത്. ഇന്ന് ഭാരതഭൂമിയിൽത്തന്നെ നോക്കിയാൽ ശ്രീശങ്കരാചാര്യരേയും ശ്രീരാമാനുജാചാര്യരേയും ശ്രീമധ്വാചാര്യരേയും യഥാക്രമം ആദരിക്കുന്ന അദ്വൈതികളേയും വിശിഷ്ടാദ്വൈതികളേയും ദ്വൈതികളേയും പ്രശാന്തജീവിതം നയിക്കുന്നവരായി കണ്ടെത്താവുന്നതാണ്. പക്ഷാന്തരഖണ്ഡനവും സ്വപക്ഷസ്ഥാപനവും ബുദ്ധിവൈശദ്യത്തിന് ഒഴിച്ചുകൂടാത്തവയായി അവർ പരിഗണിക്കുന്നുമുണ്ട്. ശ്രീശങ്കരാദികൾ ഇതില്ലെങ്കിലും അവരുടെ സിദ്ധാന്തങ്ങളുടെ വിശോധനത്തിൽ അർവാചീനരായ ആചാര്യന്മാർ എപ്പോഴും ദത്താവധാനരായിരിക്കുന്നു. "വ്യാഖ്യാനതോ വിശേഷപ്രതിപത്തിർ ന ഹി സന്ദേഹാദലക്ഷണം" എന്ന പരിഭാഷ വ്യാകരണവിഷയത്തിൽമാത്രമല്ല, ഏതു വിജ്ഞാനശാഖയിലും പ്രാധാന്യേന ഗണനീയമാണ്. ഇന്നത്തെ ആചാര്യന്മാർ അധികലക്ഷ്യദർശികളാകയാൽ സന്ദിഗ്ധസ്ഥാനങ്ങളിൽ അവരുടെ തത്ത്വനിർണ്ണയപ്രയോജകങ്ങളായ വ്യാഖ്യാനങ്ങളു

---

* ത്രയഃ പുരുഷസ്യാതിഗുരവോ ഭവന്തി മാതാ പിതാ ആചാര്യശ്ച" (വിഷ്ണുസ്മൃതി)

ടെ സാഹായ്യം അപേക്ഷിച്ചുകൊള്ളുകയേ വേണ്ടു. മൂലകാരൻെറ മതത്തിനു് വ്യാഖ്യാതാവിൻെറ മതത്തിനും വിസംവാദം കാണപ്പെട്ടാൽ പ്രതിപത്താക്കൾ വ്യാഖ്യാതൃമതം വേണം സിദ്ധാന്തത്വേന ഉപാദാനംചെയ്യുവാൻ എന്നു വ്യവസ്ഥയുണ്ടു്. പ്രമാണപ്രണേതാവായ പ്രാചീനാചായ്യൻെറ അഭിപ്രായം യഥാവത്തായി ഗ്രഹിക്കുവാനുള്ള പ്രാഗത്ഭ്യം സാമ്പ്രദായികമായി വ്യാഖ്യാനംചമയ്ക്കുന്ന അവ്വാചീനാചായ്യനു് ഉണ്ടായിരിക്കുന്നതു് സ്വാഭാവികം മാത്രമാണല്ലോ! "യഥോത്തരം മുനീനാം പ്രാമാണ്യം" എന്ന വചനത്താൽ സൂത്രകാരനായ പാണിനിയേക്കാൾ വാർത്തികകാരനായ വരരുചിക്കും അവരെ ഇരുവരേയുംകാൾ ഭാഷ്യകാരനായ പതഞ്ജലിക്കും ആണു് കൂടുതൽ പ്രാമാണ്യമെന്നു വൈയാകരണന്മാർ കയ്ക്കൊണ്ടിട്ടുള്ള നയം ഒരു സാമാന്യതത്വത്തെയാണു് സമാവിഷ്കരിക്കുന്നതു്. രണ്ടു പ്രമാണങ്ങളിൽ ഒന്നു് ഇതരാപേക്ഷയാ ബലവത്തരം എന്നുവന്നാൽ മറേറതു് പ്രയോഗവിധിയാൽ നിസ്സംശയം ത്യാജ്യമെന്നു വന്നുകൂടുന്നു. ഈ നിലയ്ക്കു് അവ്വാചീനദശയിൽ ആചാരവ്യവസ്ഥാപനം നടത്തിയിട്ടുള്ള മഹാന്മാരെ നാം വേണ്ടുംവണ്ണം ആദരിക്കുന്നുണ്ടോ എന്നുള്ള സംശയമാണു് ഞാൻ ഭാവുകന്മാരുടെമുമ്പിൽ അവതരിപ്പിക്കുന്നതു്.

'ചട്ടമ്പിസ്വാമികൾ' എന്ന പേരിൽ അറിയപ്പെടുന്ന ആ മഹാപുരുഷൻ ഭാരതീയക്കു് പൊതുവായും കേരളീയക്കു് പ്രത്യേകമായും ചില ആചാരപരിഷ്കൃതികൾ വിധിച്ചിട്ടുണ്ടെന്നു നമുക്കെല്ലാം അറിയാം. പരമഹംസനായ ആ ആചായ്യൻെറ അന്തേവാസിത്വം ശ്രീനാരായണഗുരുസ്വാമികൾക്കുപോലും അനുഗ്രാഹകമായിരുന്നുവെന്നു് ഇന്നു ചിലരെങ്കിലും ദൃഢമായി വിശ്വസിക്കുന്നുണ്ടു്. കേരളദേശത്തിലെ സാമുദായികജീവിതം നേരിട്ടു ദശിച്ചിട്ടുള്ളവരും പ്രഗാഢമായി പരിചിന്തനംചെയ്തു് പ്രമാണപുരസ്സരമായിത്തന്നെ എത്രയോ അനുശാസനങ്ങൾ നൽകിയിട്ടുള്ളവരുംആയ ഈ മഹാത്മാക്കൾ പ്രദശിപ്പിച്ച വഴിയിലൂടെ പുരോഗമിക്കുവാൻ നാം സന്നദ്ധരാകേണ്ടതല്ലയോ? നമ്മുടെയിടയ്ക്കു് ആത്യന്തരകലഹത്തിനു വിത്തുപാകി അതിൻെറ തിക്തഫലങ്ങൾ നമ്മെക്കൊണ്ടുതന്നെ അനുഭവിപ്പിച്ചുകൊണ്ടിരിക്കുന്ന ബാഹ്യശക്തികളുടെ പ്രവത്തനം എന്നെന്നേക്കും അസ്തമിപ്പിക്കുവാനായി നാം വണ്ണവിഭാഗവും ജാതീയമായ ഏററക്കുറവും ഉടനടി നീക്കംചെയ്തു് ആസ്തിക്യസിദ്ധാന്തത്തെ പൂണ്ണമായി സാക്ഷാത്കരിക്കുകയും ഐഹികവും ആമുഷ്മികവുംആയ ശ്രേയസ്സിനു അഹരാകുകയും ചെയ്യണമെന്നുള്ള അപേക്ഷ അരണ്യരുദിതമാകാതിരുന്നാൽ ഞാൻ കൃതകൃത്യനായി. സ്പശോപലം തന്നോടു സ്പശം സിദ്ധിക്കുന്ന അയസ്സിനെമാത്രം സുവണ്ണമാക്കുന്നു; സ്പശോപലസമ്പക്കത്താൽ സുവണ്ണത്വംപ്രാപിച്ച ആ ലോഹത്തിനു് അയസ്സിനെ സുവണ്ണമാക്കുവാനുള്ള കരുത്തില്ല. ഗുരുവാകട്ടെ, സ്വശിഷ്യനു് ഗുരുത്വംതന്നെ ആപാദനംചെയ്തു മേൽവരുന്ന തലമുറകളെ അനുഗ്രഹിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ മന്ത്രദ്രഷ്ടാക്കളായ ഋഷിമാർതന്നെയാണു് മദ്ധ്യമദശയിൽ ശ്രീശങ്കരാചായ്യാദികളിലൂടെയും ആധുനികദശയിൽ ചട്ടമ്പിസ്വാമികൾ മുതൽപേരിലൂടെയും ലോകത്തിനു ഹിതോപദേശംചെയ്തിട്ടുള്ളതു്. അങ്ങനെ നമുക്കു് പരമ്പരയാ സിദ്ധിച്ചിട്ടുള്ള വിജ്ഞാനരത്നങ്ങളെ സമാകലനംചെയ്തു് അഭിലഷണീയമായ ഒരു വ്യവസ്ഥിതി ജീവിതത്തിൽ കെട്ടിപ്പടുക്കുവാനുള്ള ആസൂത്രണം ഏതാദൃശങ്ങളായ സ്മാരകപ്രസാധനങ്ങൾ നൽകുമാറാകട്ടെ!

# തീർത്ഥപാദരുടെ കത്തുകൾ

[ഒരു ശിഷ്യന് ഗുരുവിനോടുള്ള ഭക്തിപ്രകർഷവും ഹൃദയാർപ്പണവും കാണണമെങ്കിൽ തീർത്ഥപാദപരമഹംസർ ചട്ടമ്പിസ്വാമികൾക്കയച്ച കത്തുകൾ വായിക്കണം. സാമൂഹ്യസേവനത്തിൽ ബദ്ധശ്രദ്ധനായിരുന്ന പരമഹംസർ എല്ലാ പ്രവർത്തനങ്ങളിലും ഗുരുപാദരുടെ അനുഗ്രഹവും ആശിസ്സും ആരാഞ്ഞുവന്നു. സ്വാമിതിരുവടികളുടെ ഷഷ്ട്യബ്ദപൂർത്തി സംബന്ധിച്ച് എഴുമറ്റൂർ സ്ഥാപിച്ച ആശ്രമത്തിന്റെയും, പിൽക്കാലത്ത് കോട്ടയത്തുനടത്തിയ അദ്ധ്യാത്മമിഷന്റേയും കാര്യങ്ങൾ പരാമർശിച്ചുകൊണ്ടുള്ള രണ്ടു കത്തുകൾ താഴെ ചേർക്കുന്നു. ഇവയും ഇതിനുമുമ്പുചേർത്ത ചട്ടമ്പിസ്വാമികളുടെ കത്തുകളിൽ പലതും പ്രസിദ്ധീകരണത്തിന് അയച്ചുതന്നതു് വാഴൂർ തീർത്ഥപാദാശ്രമാധിപതി ശ്രീ വിദ്യാനന്ദതീർത്ഥപാദരാണ്.]

പ്രസാ:

## I

എഴുമറ്റൂർ,
88-11-5.

ഓം തദ് സത്

അവിടത്തെ വാത്സല്യഭാജനമായ സാധുവായ തീർത്ഥം അവിടെനിന്നും നേരേ ഇങ്ങോട്ടുതന്നെ പോന്നു. ശരീരത്തിനു വളരെ അസ്വാസ്ഥ്യമുണ്ടായിരുന്നു. നാം ഒടുക്കം തീരുമാനിച്ചിട്ടുള്ളപ്രകാരം ആണ്ടുപിറന്നാൽ ഉടനെ മൂന്നുപേരുംകൂടി ഒന്നിച്ചിരുന്നു വിശ്രമിക്കുന്നതിനുള്ള ഒരു ഏകാന്തസങ്കേതം ശുചീകരിക്കുന്നതു് ഈ ആണ്ടിൽ ദുഷ്കരമായിരിക്കുന്നല്ലോ എന്നുള്ള വിചാരത്താൽ മനസ്സിനും നല്ല സ്വാസ്ഥ്യം ഉണ്ടായിരുന്നില്ല. എങ്കിലും ഇവിടെ വടക്കേ കോയിക്കലെ തമ്പുരാക്കന്മാരുടെ പ്രിയതരമായ ആതിഥ്യം സ്വീകരിച്ചു താമസിക്കേണ്ടതായിവന്നു. ഇവിടുത്തെ പ്രധാനികളായ തമ്പുരാക്കന്മാർ രണ്ടുപേരും അസ്മൽ പ്രിയശിഷ്യന്മാരും സംസ്കൃതജ്ഞാനമുള്ള നിരസൂയന്മാരുമാണ്. അവരിൽ മൂത്തതമ്പുരാൻ അവർകൾ ഈ ദിക്കിലുള്ള ആളുകളുടെ അഭ്യുദയത്തിനായിട്ടു സ്വന്തം പണം ചെലവുചെയ്തു് ഒരാൺപള്ളിക്കൂടവും പെൺപള്ളിക്കൂടവും പണിയിച്ചു നടപ്പിൽ വരുത്തിയിട്ടുള്ള ആളാണ്. വേറെയും പല പരിഷ്കാരങ്ങൾ സ്വന്തംധനം വ്യയംചെയ്തു് ഇവർ നടപ്പിൽ വരുത്തുകയും വരുത്തിക്കൊണ്ടിരിക്കയും ചെയ്യുന്നു. ഇതിനിടയിൽ എനിക്കു് ഇവിടെ ഒരാശ്രമം സ്ഥാപിച്ചാൽകൊള്ളാമെന്നാഗ്രഹം ഉണ്ടായിട്ടുണ്ടെന്നു ധീമാന്മാരായ ഇവർ മനസ്സിലാക്കുകയും അതിലേക്കായി അനുജൻ രാമവർമ്മതമ്പുരാൻ അവർകൾ ഒന്നാംതരം തേക്കുതടിയും കല്ലുംകൊണ്ടു പരിഷ്കൃതരീതിയിൽ പണിയിച്ചിട്ടുള്ള രണ്ടു നല്ല കെട്ടിടങ്ങളും അതുകളിരിക്കുന്ന പുരയിടങ്ങളുംകൂടി നമ്മുടെ ആശ്രമത്തിലേക്കായി വിട്ടൊഴിഞ്ഞു സർവസ്വാതന്ത്ര്യമായി അനുഭവിച്ചുകൊള്ളുന്നതിനു ദാനപത്രമെഴുതി കഴിഞ്ഞ മാസം മുപ്പതാംതീയതി രജിസ്റ്റർചെയ്തു തന്നിരിക്കുകയും ചെയ്തിരിക്കുന്നു. കെട്ടിടങ്ങൾ ഇരിക്കുന്ന പുരയിടങ്ങൾ രണ്ടും കിഴക്കേതും പടിഞ്ഞാറേതുമായിട്ടു തൊട്ടുകിടക്കുന്നതുമാണ്. ഇരിനിടയിൽ വേറേ വസ്തുക്കളില്ല. കിഴക്കേ പുരയിടം ഒരേക്കർ എഴുപത്തഞ്ചുസെൻറും പടിഞ്ഞാറേതു് അറുപത്തഞ്ചുസെൻറും ഉണ്ടു്. (ഇവ രാമവർമ്മതമ്പുരാന്റെ വകയാണ്) കിഴക്കേപ്പുര

യിടത്തിലിരിക്കുന്ന പുര മുപ്പത്തെഴുകോൽ പതിനാറു കണക്കിൽ താഴിയും പതിനാറു കോൽഎട്ടുകണക്കിൽ ഒരുപൂമുഖവുമുള്ളതാണു്. തായി രണ്ടു മുറിയായി തിരിച്ചിട്ടുണ്ടു്. വടക്കേഅറ്റം ചാർത്തി ഒരുട്ടക്കളയുമുണ്ടു്. പൂമുഖത്തിൻെറ ദർശനം പടിഞ്ഞാട്ടേക്കാണു്. ഈ പുരയ്ക്കു മച്ചിട്ടിട്ടുണ്ടു്. രണ്ടാമത്തേതിനു മച്ചിട്ടിട്ടില്ല. എങ്കിലും രണ്ടും ഒന്നാംതരം തേക്കുകൊണ്ടുതന്നെയാണു പണിയിച്ചിരിക്കുന്നതു്. തേക്കല്ലാതെ ഒരാണിക്കുപോലും അന്യമരം ഉപയോഗിച്ചിട്ടില്ല. ഓട്ടുപട്ടിക തറച്ചിട്ടുണ്ടെങ്കിലും ഓലയാണു കെട്ടിയിരിക്കുന്നതു്. രണ്ടാമത്തെ പുര പടിഞ്ഞാറെ പുരയിടത്തിലാണു്. അതു നാല്പതുകോൽ എട്ടു കണക്കിൽ തായിയും പതിനാറുകോൽ എട്ടു കണക്കിൽ രണ്ടു പൂമുഖങ്ങളും ആയിട്ടാണു് പണിതിരിക്കുന്നതു്. തായിയെ രണ്ടു മുറിയാക്കി തിരിച്ചിട്ടുണ്ടു്. പൂമുഖങ്ങളിൽ ഒന്നു പടിഞ്ഞാട്ടും ഒന്നുകിഴക്കോട്ടും ആണു്. കിഴക്കോട്ടുള്ള പൂമുഖത്തെ രണ്ടു മുറിയാക്കിയിരിക്കയാണു്. ഭിത്തിയെല്ലാം നല്ല കല്ലുകൊണ്ടു പണിതു വെള്ളയിട്ടിരിക്കുന്നു. തറയിൽ സിമൻറിട്ടിരിക്കയാണു്. ഈ രണ്ടു പുരയിടങ്ങളുടേയും മദ്ധ്യത്തിലായിട്ടു് ഒരു കിണറും ഒരു കുളവും ഉണ്ടു്. ജലം അതിശയനീയംതന്നെ. ഈ എഴുമറ്റൂർദേശത്തിൻെറ വടക്കേയററത്തു മണിമലയാറും തെക്കു പമ്പയാറും ഒഴുകുന്നു. കൂടാതെ ഇവിടെ പലസ്ഥലത്തും ഒന്നാംതരം ചിറകളും നല്ലകുളങ്ങളും ഉണ്ടു്. അവയിൽ പലതിൻേറയും ചുററുപാട്ടു് ഉദ്യാനം പിടിപ്പിച്ചു് മനോഹരമാക്കിയിട്ടുണ്ടു്. ഞാൻ ഇവിടെ ദിവസവും ആറുമണിക്കുമുമ്പു മുങ്ങിക്കുളിക്കുന്നു. ഇവിടെയുള്ള ജനങ്ങൾ അധികവും അഥവാ മിക്കവാറും നായന്മാരാണു്. അവരിൽ മത്സ്യമാംസങ്ങൾ ഉപയോഗിക്കുന്നവർ വളരെ കുറവാണു്. ഇല്ലെന്നുതന്നെ പറയാം. എന്നാൽ വ്യവഹാരഭ്രാന്തിനു് ഒട്ടുംതന്നെ കുറവില്ല. ഈശ്വരഭക്തന്മാരും വളരെയുണ്ടു്. തമ്പുരാക്കന്മാരുടെ ഭവനസംബന്ധികളായ ക്ഷത്രിയന്മാരുടെ പത്തുപതിനാലു കോയിക്കലുകളുണ്ടു്. ഞാൻ ഇപ്പോൾ താമസിക്കുന്ന വടക്കേ കോയിക്കൽനിന്നും നമുക്കു തന്നിരിക്കുന്ന സ്ഥലത്തേക്കു് അര ഫർലാങ്ങുതന്നെയില്ല. ഇവയുടെ മദ്ധ്യത്തിലായിട്ടു തമ്പുരാക്കന്മാരുടെ വക ഒരു വിഷ്ണുക്ഷേത്രവും ഉണ്ടു്. അതിൻെറ കിഴക്കേനടയ്ക്കലും പടിഞ്ഞാറെ നടയ്ക്കലും ആണു് പള്ളിക്കൂടങ്ങൾ. അതുകൊണ്ടു പ്രസംഗങ്ങളും മററും ദിവസംതോറും നടത്തുന്നതിനുകൂടി പ്രയാസമില്ല. ഭൂമി ഫലമൂലസമ്പൂർണ്ണയാണു്. കാട്ടുകളും കുന്നുകളും ധാരാളമുണ്ടു്. ക്രിസ്ത്യാനികൾ ഇല്ലെന്നുതന്നെ പറയത്തക്കവിധത്തിലേ ഉള്ളു. ഇതിൻെറ പ്രാന്തഭൂമികളിൽ വളരെ ഹിന്ദുക്കളുണ്ടു്. അവിടെയെല്ലാം താമസിയാതെ ആശ്രമങ്ങൾ തീരുന്നതാണു്. ഇവിടെനിന്നും നാലുനാഴിക പടിഞ്ഞാറുള്ള മല്ലപ്പള്ളിയിൽനിന്നും ഇതിലെ ഒരു വലിയ റോഡു് അയിരൂരേക്കു ഒരു വലിയറോഡു് റാന്നിക്കുവെട്ടുന്നതിനു വേണ്ടതായ സകല ഏർപ്പാടുകളും ഗവമ്മെൻറിൽനിന്നും ചെയ്തു സർവ്വെചെയ്തു കഴിഞ്ഞിരിക്കുന്നു. രണ്ടുവത്സരത്തിനുമുമ്പു് റോഡു് നടപ്പിൽവരും. ഇപ്പോൾ വള്ളംവന്നടുക്കുന്നതിനടുത്തുനിന്നും രണ്ടുമൈൽ സാമാന്യം കാട്ടുവഴിയിൽകൂടി നടന്നാൽ മാത്രമേ ഇവിടെയെത്തുകയുള്ളു. ഇതെല്ലാംകൊണ്ടും നമ്മുടെ പ്രധാനകേന്ദ്രം ഇവിടെയുറപ്പിച്ചാൽ നല്ലതായിരിക്കുമെന്നാണു എൻെറ താഴ്മയായ അഭിപ്രായം. രെഞ്ചലാഫീസു ഇവിടെ അടുത്തുതന്നെയുണ്ടു്. 5 മൈൽ അകലെ തപാലാപ്പീസും ഉണ്ടു്. നമ്മുടെ ആശ്രമത്തിൽ സർവ്വദാ തണുപ്പും കാററും ഉണ്ടു്. നമ്മുടെ വാഴൂരെ ആശ്രമത്തേയും ഇതിനേയുംകൂടി കൂട്ടിച്ചേർത്തു വേണ്ടതായ വ്യവസ്ഥകളോടുകൂടി അവിടുത്തെ ദിവ്യസാന്നിദ്ധ്യത്തിൽ നീലകണ്ഠതീർത്ഥസ്വാമികളുടേയും എൻേറയും ഏകോപിച്ചുള്ള പ്രയത്നത്തിൽ അവി

ട്ടത്തെ ഷഷ്ടിപൂൎത്തിസ്മാരകമായി തുറക്ക പ്പെടുന്ന ഈ പരിശുദ്ധാശ്രമത്തിൽ ഋഷീശ്വരന്മാരുടെ അനുഗ്രഹഫലങ്ങൾ സൎവ്വസജ്ജനാസ്വാദനീയമായവിധത്തിൽ പ്രകാശിച്ചുകാണുന്നതിനു് അനുഗ്രഹിപ്പാറാകണമെന്നുള്ള ആഗ്രഹവിശേഷത്തെ സന്നിധിയിൽ സമൎപ്പിച്ചുകൊള്ളുന്നു. ഇനിഎല്ലാം ആജ്ഞപോലെ. ഞാൻ ഇവിടെവന്ന ഉടനെ നീലകണ്ഠതീൎത്ഥസ്വാമികളുടെ ഒരെഴുത്തുവന്നിരുന്നു. അതിനു ഇപ്പോൾമാത്രമേ മറുപടിഅയയ്ക്കുന്നുള്ളു. 60-ാമത്തെ പുണ്യപ്രദമായ ജന്മനക്ഷത്രം മുതൽ അവിടുത്തെ ശുശ്രൂഷാദികൾക്കുള്ള സകല അധികാരാവകാശങ്ങളേയും മററു യാതൊരു പ്രതിബന്ധവും കൂടാതെ ഞങ്ങൾക്കായിട്ടു (എനിക്കും നീലകണ്ഠതീൎത്ഥസ്വാമിക്കും) ആയിട്ടു വിട്ടൊഴിഞ്ഞുതന്നിരിക്കുന്നതായിട്ടു അനുഗ്രഹിച്ചിരിക്കുന്നതുപോലെ കാൎയ്യം നടപ്പിൽവരുത്തുന്നതിനു അനുവാദം ഉണ്ടാകണമെന്നു പ്രാൎത്ഥിക്കുന്നു. അതിലേക്കു വല്ല പ്രതിബന്ധലേശവുമുണ്ടെങ്കിൽ അതെല്ലാം ഉടനെ നിവൎത്തിവരുത്തുവാൻ കരുണയുണ്ടാവണം. എനിക്കു ഇവിടെ വളരെ സുഖമാണു്. ശരീരത്തിനും മനസ്സിനും ഇപ്പോൾ മിക്കവാറും സ്വാസ്ഥ്യംസിദ്ധിച്ചു. എന്നാൽ ആശ്രമസംബന്ധമായി കുറെ ഉരുപ്പികകൂടി പെട്ടെന്നുണ്ടാകേണ്ടതായിരിക്കുന്നതിനാൽ അതിലേക്കു ബദ്ധപ്പെട്ടുകൊണ്ടിരിക്കയാണു്. ഇതുസംബന്ധമായി ഒരു 300 ഉരുപ്പികയോളം ഉടനെ ഉണ്ടാകേണ്ടതായിരിക്കുന്നു. ഇപ്പോൾ 150 ഉരുപ്പികയോളം ചിലവായിട്ടുണ്ടു്. ഇനിയും ബാക്കികൂടി അന്വേഷിക്കുന്ന തിരക്കമൊണു്. കെട്ടിടങ്ങളുടെ ഒരു പ്ലാൻ ഇതോടുകൂടി അയയ്ക്കുന്നു. എന്റെ ഒരു ഫോട്ടോ മുമ്പെടുത്തിട്ടുള്ളതുകൂടി അയയ്ക്കുന്നു. ഈ പരിശ്രമത്താൽ പുസ്തകത്തെപ്പററി ഒന്നും മിണ്ടാതിരിക്കുന്നു. ഇനി ആശ്രമത്തിൽനിന്നും കൊടുത്തുകൊള്ളാമല്ലോ. ഉടനെതന്നെ എല്ലാ കാൎയ്യങ്ങൾക്കും നീലകണ്ഠതീൎത്ഥസ്വാമിക്കും ഒരെഴുത്തയപ്പാൻ കരുണയുണ്ടാകണം. അവിടുത്തെ കാൎയ്യങ്ങൾ എങ്ങനെ ആയെന്നറിയുന്നില്ല. കരുനാഗപ്പള്ളിയിലും, ശാസ്താംകോട്ടയിലും മററും സ്ഥാപിക്കാമെന്നുദ്ദേശിക്കുന്ന ആശ്രമങ്ങൾ വിളംബസാദ്ധ്യങ്ങളാണെന്നു തോന്നിയതുകൊണ്ടും ആ ദിക്കിലുള്ള മനുഷ്യരുടെ സഹായത്തോടുകൂടി ഒരു നല്ലകാൎയ്യം നടപ്പിൽവരുത്തുന്നതു് അസാദ്ധ്യമോ അഥവാ അത്യന്തം കൃച്ഛ്രസാദ്ധ്യമോ ആയിരിക്കുന്നതുകൊണ്ടുമാണു് ഞാൻ ഉടനെ ഇങ്ങോട്ടേയ്ക്കു പോന്നതു്. ഇനി ഇവിടെ നമ്മുടെ സങ്കേതം ഉറപ്പിച്ചുകൊണ്ടു ക്രമേണ മററുള്ളതെല്ലാം യഥായോഗ്യം നിവൃത്തിച്ചുകൊള്ളാം. അവിടെ അല്പം സുഖക്കേടായിരുന്നു എന്നും ഇപ്പോൾ പൂൎണ്ണസുഖമുണ്ടെന്നും വൈദ്യന്റെ എഴുത്തുകൊണ്ടു കാണുന്നു. അവിടെവേറെ വിശേഷമൊന്നുമില്ലെന്നും ക്ഷേമം തന്നെയെന്നും വിശ്വസിക്കുന്നു. അന്നത്തെ കിളി ഇപ്പോൾ എങ്ങനെയിരിക്കുന്നു. ഗ്രാമഫോൺവായന ദിവസവും ഉണ്ടായിരിക്കാം. ഞാനിപ്പോൾ സംഗീതത്തെപ്പററി കൊതിച്ചുകൊണ്ടിരിക്കുകയല്ലാതെ ഇവിടെ യാതൊരു നിവൃത്തിയുമില്ല. അതിലുള്ള ആശയെ നാടുകടത്തിയിട്ടുകൂടി പിന്നെയും വലിഞ്ഞുകേറിവരുന്നു. കൎക്കടകം അവസാനിക്കുന്നതോടുകൂടി നമുക്കെല്ലാം ഇവിടെ ഒന്നിക്കുന്നതിനു വേണ്ട വ്യവസ്ഥകൾ ചെയ്യുവാൻ പ്രത്യേകം കരുണയുണ്ടാകണം. എന്നു അവിടുത്തെ വാത്സല്യഭാജനമായ സ്വന്തം തീൎത്ഥം (ഒപ്പു്)

N. B. എനിക്കുമാത്രമെങ്കിലും എപ്പോഴും എഴുത്തയപ്പാൻ ദയവുണ്ടാകണമെന്നു വീണ്ടും വീണ്ടും പ്രാൎത്ഥിക്കുന്നു. ഈ എഴുത്തിന്റെ മറുപടി വന്നിട്ടുവേണം വേണ്ടകാൎയ്യങ്ങളെയെല്ലാം വ്യവസ്ഥചെയ്യുവാൻ എന്നു സവിനയം അറിയിച്ചുകൊള്ളുന്നു. സഹ്യാദ്രിഖണ്ഡം മൂലം അവിടെ ഇരിപ്പുണ്ടോ എന്നറിയുവാൻ അപേക്ഷയുണ്ടു്.

## II

കോട്ടയം

അദ്ധ്യാത്മമിഷ്യൻ ആഫീസ്
96-9-12.

ഓം തത് സത്

തൃപ്പാദങ്ങൾക്കു നമസ്കാരം

തിരുവടികൾ ലോകക്ഷേമാർത്ഥം അനുഗ്രഹപരങ്ങളായിത്തന്നെ ഇരിക്കുന്നു എന്നറിഞ്ഞു് അവിടുത്തെ ആത്മീയപുത്രൻ അത്യന്തം സമാഹിതചിത്തനായിരിക്കുന്നു. തിരുമനസ്സിലെ കരുണൈകശരണനായ ഈ തൃപ്പാദഭക്തനെ വാത്സല്യപൂർവം ആശീർവദിച്ചു് അനുഗ്രഹിക്കുമാറാകണം. വ്യുത്ഥാനവൃത്തിയിലുണ്ടായിക്കൊണ്ടിരിക്കുന്ന വിവർത്തവിഭ്രമങ്ങൾ നിശ്ശേഷം നീങ്ങി നിർവികല്പസമാധിവൃത്തിയിൽതന്നെ നിരന്തരം ഉണർന്നുകൊള്ളുവാൻ കൃപാനുവാദം ഉണ്ടാകണമെന്നു തൃപ്പാദഭക്തൻ ഭക്തിപ്രണാമപൂർവം പ്രാർത്ഥിച്ചുകൊള്ളുന്നു. തിരുവടികൾ സമാഹിതവൃത്തിയിൽ നിത്യപ്രത്യക്ഷങ്ങളായിട്ടാണിരിക്കുന്നതെന്നു വരികിലും വിവർത്തവൃത്തികളിൽ ദൂരസ്ഥങ്ങളായിരിക്കുന്നതുകൊണ്ടു സ്വപ്നവേളയിൽ തള്ളയെ പിരിഞ്ഞിരിക്കുന്ന പിള്ളയ്ക്കെന്നപോലെ ഒരു ആശ്വാസക്കുറവിന്റെ ആവർത്തനം എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കുന്നു. എങ്കിലും തിരുവരുൾപടി സാക്ഷിത്വവൃത്തിയുടെ നേതൃത്വത്തിൽതന്നെ തൃപ്പാദഭക്തൻ ജീവിതയാത്രേന്ദ്രജാലത്തെ നിരീക്ഷണം ചെയ്തുകൊണ്ടിരിക്കുകയാണു ചെയ്യുന്നതു്. തിരുമനസ്സിലെ പരിശുദ്ധപാദങ്ങളിൽ രണ്ടു പന്തീരാണ്ടുകാലമായിട്ടു ന്യസ്തമസ്തകനായി വർത്തിക്കുന്ന ഈ ആത്മീയശിഷ്യനു പൂർവസംസ്കാരങ്ങളുടെ പ്രാരബ്ധവിധാനങ്ങൾ വെറും നാടകവിനോദങ്ങളായിട്ടല്ലാതെ തോന്നുവാനിടയില്ലല്ലോ. ഒരു പന്തീരാണ്ടു കാലം മുഴുവൻ പരിപാവനമായ വ്രതാനുഷ്ഠാനംകൊണ്ടു് ഭഗവൽപ്രീതിയെ വരുത്തി ജനയിത്രി സമ്പാദിച്ച ഈ വ്രതസാധനമായ ശരീരോപഹാരത്തെ അതിന്റെ പതിനഞ്ചുവർഷത്തെ മൂപ്പോടുകൂടി തിരുമേനിയുടെ ചരണാരവിന്ദങ്ങളിൽ സമർപ്പണം ചെയ്തുപോയിട്ടുള്ളതാകയാലും അതിന്റെ അനന്തരസംസ്കാരമെല്ലാം തിരുമനസ്സിലെ സുശിക്ഷിതങ്ങളായ നിർദ്ദേശോപദേശങ്ങളനുസരിച്ചാകയാലും ഈ സാധുവിന്റെ ജീവിതഗതിയുടെ കേന്ദ്രഭൂതമായ പ്രമാണചൈതന്യം അവിടുന്നുതന്നെയാണു്. അവിടുത്തെ വാത്സല്യാനുഗ്രഹങ്ങൾ എന്നും ഈ ചരണശരണനിൽ വിളങ്ങിക്കൊണ്ടിരിക്കുമെന്നു നല്ല നിശ്ചയമുണ്ടു് – എന്നാൽ പ്രാരബ്ധവൈചിത്ര്യം ഹേതുവായിട്ടു തിരുവടികളുടെ ലൗകികസാന്നിദ്ധ്യവും ബാഹ്യപൂജാനുകൂല്യവും ഈ ആത്മീയപുത്രനു സിദ്ധിക്കുന്നില്ല. തിരുചരണങ്ങൾ വാർദ്ധകവിശ്രാന്തിയെ ഇനിയും സമീപിച്ചിട്ടില്ലെന്നു പൂർണ്ണമായി വിശ്വസിച്ചുകൊണ്ടിരിക്കുന്നു. അവിടുത്തെ ആത്മീയപുത്രനു് തിരുവടികളെ ബാഹ്യേക്ഷണങ്ങൾകൊണ്ടു ഒന്നു നിരീക്ഷണം ചെയ്യുവാൻ അനുഗ്രഹമുണ്ടാകുമാറാകണം. അതിലേക്കു പരമഭക്തനും ഉദാരശീലനുമായ ആലപ്പുഴ സർക്കാർ വക്കീൽ ശ്രീമാൻ പി. ജി. ഗോവിന്ദപ്പിള്ള അവർകളുടെ പ്രാർത്ഥനയെ സാധിച്ചുകൊടുക്കുവാൻ തിരുവുള്ളം ഉണ്ടായാൽ മതിയായിരുന്നു. അപ്പോൾ തിരുചരണങ്ങളെ പ്രണമിക്കുന്നതിനുള്ള ഒരു തീർത്ഥയാത്ര അവിടുത്തെ അനന്യശരണനായ ഈ അന്തേവാസിയും ചെയ്തുകൊള്ളാവുന്നതാണു്. അതിനു തല്കാലം തിരുവുള്ളമുണ്ടാകാത്തപക്ഷം തിരുവനന്തപുരത്തു തിരുവടികൾ വിശ്രമിക്കുന്ന പുണ്യസ്ഥലത്തേക്കുതന്നെ ഉടനെ ഒരു തീർത്ഥയാത്ര പുറപ്പെടുന്നതാണു് എന്നാൽ ഹിന്ദുമഹിളാമന്ദിരത്തിലെ "അദ്ധ്യാത്മഭാരതി" ശ്രീമതി കെ. ചിന്നമ്മ അവർകളും ആലപ്പുഴ ശ്രീമാൻ പി. ജി. ഗോവിന്ദപ്പിള്ള അവർകളും തിരുമനസ്സിലെ ആത്മീയസന്താനങ്ങളിൽ പെട്ടവരും അനുഗ്രഹയോഗ്യരുമാണെന്നു തിരുമനസ്സുണരുമാറാകണം.

ഇപ്പോൾ വാഴൂർ തീർത്ഥപാദാശ്രമ

ത്തിൽനിന്നു ജനങ്ങളിൽ അദ്ധ്യാത്മബോധത്തെ ഉണ്ടാക്കുവാനായിട്ട് അദ്ധ്യാത്മമിഷൻ എന്ന നാമത്തിൽ ഒരു പ്രവൎത്തക സംഘം ഏൎപ്പെടുത്തി നടത്തിവരുന്നുണ്ട്. അതിന്റെ ഹെഡാഫീസു നാലുമാസമായി കോട്ടയത്താക്കിയിരിക്കയാണു്. ശിവരാത്രി മുതൽ എല്ലാ ഞായറാഴ്ചകളിലും തിരുനക്കര ആൽത്തറയിൽവച്ചു മതപ്രസംഗങ്ങൾ നടത്തുന്നുണ്ട്. രാവിലെ മതാദ്ധ്യയനക്ലാസ്സും ഉണ്ട്. പ്രൗഢങ്ങളായ പല വിഷയങ്ങളെക്കുറിച്ചും പ്രസംഗങ്ങൾ നടത്തുന്നു. സദാപി മതസംവാദവും നടക്കുന്നുണ്ട്. തൃപ്പാദകാരുണ്യത്താൽ എല്ലാം നല്ല മതിപ്പോടുകൂടിത്തന്നെ ഇരിക്കുന്നു. ക്രൈസ്തവാനികളാണു അധികം താല്പൎയ്യം കാണിക്കുന്നതു്. എന്നാൽ ദാരിദ്ര്യപീഡനിമിത്തം മിഷന്റെ പ്രവൃത്തികൾ മുന്നോട്ടു നീങ്ങാതെ വളരെ കുഴങ്ങുന്നുണ്ട്. എങ്കിലും കഴിയുന്നതും തുഴഞ്ഞു നോക്കുന്നതാണു്. ഇവിടെ ഇതു അത്യാവശ്യകമായിട്ടാണിരിക്കുന്നതു്. അതിന്റെ വിവരങ്ങളെല്ലാം സന്നിധിയിൽ താമസിയാതെ വിശദമായി ഉണൎത്തിച്ചുകൊള്ളാം. മിഷൻ എന്ന പേരു * മാററുവാൻ വയ്യാതെയാണു വന്നിരിക്കുന്നതു്. അതിന്റെ കാരണങ്ങൾ സന്നിധിയിൽവന്നു തിരുമനസ്സുണൎത്തിച്ചുകൊള്ളാം. തിരുമനസ്സിലെ കരുണാവാത്സല്യയുക്തമായ അനുഗ്രഹവൎഷം അവിടുത്തെ ചരണദാസനെ എന്നും താപത്രയബാധയിൽനിന്നും രക്ഷിച്ചുകൊള്ളുന്നതാകയാൽ മററൊന്നിനെ പററി നിൽക്കുവാനിടയാകുന്നതല്ല. ഈ ആത്മീയപുത്രനു ഉടനെ ആ അനുഗ്രഹപത്രമയച്ചുതന്നു് ആശ്വസിപ്പിക്കുമാറാകണം.

എന്നു് സപ്രണാമം തൃപ്പാദഭക്തൻ

തീൎത്ഥപാദപരമഹംസൻ (ഒപ്പ്)



## സത്തും — അസത്തും

"സത്തെന്നതു് എല്ലായ്പ്പോഴുമുള്ളതു്. ഉദാ:—വസ്ത്രം. ഇതിനു് "വസ്ത്ര"മെന്ന നാമവും, രൂപവും, അൎത്ഥവും ഉണ്ട്. അസത്തു എന്നതു് ഒരിക്കലും (കാലത്രയത്തിലും) ഇല്ലാത്തതു്. ഇതു് രണ്ടുവിധം. ഒന്നു് നാമമാത്രമായുള്ളതും, മറെറാന്നു് നാമവും രൂപവും മാത്രമുള്ളതും (അൎത്ഥമില്ലാത്തതും) ആകുന്നു. നാമമാത്രത്തിനുദാഹരണം വന്ധ്യാപുത്രനാകുന്നു......വന്ധ്യയ്ക്കു പുത്രനില്ല, അതുകൊണ്ടു് "വന്ധ്യാപുത്രൻ" എന്നൊരു നാമമല്ലാതെ രൂപവും അൎത്ഥവും ഇല്ല. നാമവും രൂപവും മാത്രമുള്ളതിനുദാഹരണം—"രജ്ജുസൎപ്പ"വും മററും ആകുന്നു. ഇവയിൽ രജ്ജു കാരണം. "സൎപ്പം" കാൎയ്യം. കാൎയ്യത്തിനു് സൎപ്പമെന്ന നാമവും രൂപവും അല്ലാതെ അൎത്ഥം (സൎപ്പമെന്നവസ്തു) ഇല്ല......ഇതുപോലെ കാരണമായ ബ്രഹ്മത്തിൽ—കാൎയ്യമായ ലോകം—ആത്മജ്ഞാനിക്കു്—ഇല്ലാത്തതാണു്."

(ശ്രീ ചട്ടമ്പിസ്വാമി)

---

* ഇങ്ങനെ ഇംഗ്ലീഷ്മോഡലിലുള്ള പേരു നൽകുന്നതിൽ വിപ്രതിപത്തി കാണിച്ചുകൊണ്ടു് ചട്ടമ്പിസ്വാമികൾ, പരമഹംസന്റെ ഒരു സുഹൃത്തിനോടു് സംസാരിക്കുകയുണ്ടായി. (പ്രസാ:)

# ഗുരുസ്വാമി

**കെ. കാർത്തികേയൻ എം. എ.**

ചട്ടമ്പിസ്വാമിയും ഗുരുസ്വാമിയും ഈ നൂററാണ്ടിൽ കേരളത്തിൽ ജീവിച്ചിരുന്ന ഏററവും വലിയ മഹാന്മാരായിരുന്നു. ഗുരുസ്വാമിയെ കൂടാതെ ചട്ടമ്പിസ്വാമിയും, ചട്ടമ്പിസ്വാമിയെ കൂടാതെ ഗുരുസ്വാമിയും ഇല്ല. അത്രകണ്ടവർ അഭേദ്യരായിരുന്നു. ജീവിതത്തിലും മരണത്തിലും അവരുടെ പേരുകൾ കെട്ടുപെട്ടുകിടക്കുകയാണ്. 129 ചിങ്ങത്തിൽ ചട്ടമ്പിസ്വാമിയുടെ ശതവത്സരം കൊണ്ടാടുന്നു. 130 ചിങ്ങത്തിൽ ഗുരുസ്വാമിയുടേതും. കൊല്ലൂരും ചെമ്പഴന്തിയും തമ്മിൽ കൊല്ലപ്പെരുവഴികൊണ്ട് പണ്ടിനാലെ ബന്ധിക്കപ്പെട്ടതാണ്. കഷ്ടിച്ച് ആറുമൈൽ അകലമേ ഈ ഗ്രാമങ്ങൾക്കുതമ്മിലുള്ളു. ചട്ടമ്പിസ്വാമിയും ഗുരുസ്വാമിയും ഒന്നിച്ചു നടന്ന രംഗങ്ങൾ തിരുവനന്തപുരത്തെ പഴമക്കാർക്ക് ഇന്നും ഓർമ്മയുണ്ട്". തയ്ക്കാട്ടയ്യാവെന്ന സിദ്ധൻെറ തപോവാടിയിൽവച്ചും, പേട്ടയിൽ രാമൻപിള്ള ആശാൻെറ എഴുത്തുപള്ളിയിൽവച്ചും, പന്മന ആശ്രമത്തിൽവച്ചും, ഇങ്ങനെ പല രംഗങ്ങളിലും ചട്ടമ്പിസ്വാമിയെയും ഗുരുസ്വാമിയെയും ഒരുമിച്ചു കണ്ട സ്മരണകൾ ഇന്നു ജീവിച്ചിരിക്കുന്ന ഭാഗ്യവാന്മാരായ ചിലർക്കെങ്കിലും ഉണ്ട്. ഇവരിൽ ആരാണ് ഗുരു, ആരാണ് ശിഷ്യൻ എന്നാപ്രശ്നമാണ് ചിലരെ ഇന്നു ഏററവും കൂടുതൽ അലട്ടിക്കൊണ്ടിരിക്കുന്നതു് എന്നുകാണുന്നതു് തികച്ചും ഖേദകരമെന്നേ പറയാനുള്ളു. രണ്ടുപേരും ഗുരുക്കന്മാരാണ്, ലോകഗുരുക്കന്മാർ. അതിൽ ആർക്കും അഭിപ്രായവ്യത്യാസമില്ല. ഗുരുസ്വാമി ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണെന്നു പറഞ്ഞതുകൊണ്ട് ഗുരുസ്വാമിക്കു യാതൊരപകർഷവും വരാനില്ല; ഗുരുസ്വാമി ചട്ടമ്പിസ്വാമിയുടെ ശിഷ്യനല്ലെന്നുവന്നാൽ ചട്ടമ്പിസ്വാമിയുടെ മഹത്വത്തിന് അല്പമെങ്കിലും കുറവുവരാനുമില്ല. സൂര്യചന്ദ്രന്മാരെപ്പോലെ ഈ കേരളാന്തരിക്ഷത്തിൽ പ്രകാശിച്ചുകൊണ്ടിരുന്ന ചട്ടമ്പിസ്വാമിയും ഗുരുസ്വാമിയും കേരളത്തിൻെറ സംസ്കാരത്തിനു വിലയിരുത്തിയവരാണ്. അവരുടെ ജനനംകൊണ്ടു കേരളത്തിനു മൂല്യം വർദ്ധിക്കുകയും ചെയ്തിട്ടുണ്ട്.

ഈ താരതമ്യവിവേചനം അങ്ങനെ നില്ക്കട്ടെ. ഗുരുസ്വാമിയെപ്പററിയാണ് എനിക്കു പറയാനുള്ളതു്. ഗുരുസ്വാമിയുടെ ജീവിതം മുഴുവൻ ഒരു വിരോധാഭാസമായിട്ടാണ് എനിക്കു തോന്നിയിട്ടുള്ളതു്. വിരോധം ഒരു തോന്നൽ മാത്രമാണ്; യഥാർത്ഥത്തിൽ വിരോധം (ചേർച്ചയില്ലായ്മ) അവിടെ ഇല്ല—എന്ന ആലങ്കാരികാർത്ഥത്തിൽതന്നെയാണ് വിരോധാഭാസം എന്ന സങ്കേതം ഞാൻ ഇവിടെ സ്വീകരിച്ചിരിക്കുന്നതു്.

"സംസാരസാഗരം ദുഃഖം" എന്നാണല്ലോ വേദാന്തികൾ പറയുന്നതു്. സംസാരബന്ധത്തിൽനിന്നും മുക്തി ലഭിക്കാൻ പരിശ്രമിക്കുന്ന സർവ്വസംഗപരിത്യാഗിയായ സന്യാസിയായിട്ടാണ് ഗുരുസ്വാമി ജനതാമദ്ധ്യത്തു പ്രത്യക്ഷനായതു്. നാടും വീടും ത്യജിച്ച്, അദ്ദേഹം മരുത്വാമലയിൽപോയി തപസ്സുചെയ്തു. മരുത്വാമലയിൽനിന്നും

സിദ്ധനായി വീണ്ടും ജനമദ്ധ്യത്തു് പ്രത്യക്ഷനായതിനുമേൽ അദ്ദേഹം മരണംവരെ ജനങ്ങളുമായി ഒട്ടിച്ചേർന്നു ജീവിതംനയിച്ചു. അമ്പലങ്ങൾ പ്രതിഷ്ഠിച്ചു; സഭകളുണ്ടാക്കി; ആശ്രമങ്ങൾ സ്ഥാപിച്ചു; വിദ്യാലയങ്ങൾ നിർമ്മിച്ചു; ആചാരമര്യാദകൾ പരിഷ്കരിച്ചു; ജാതിയും മതവും നോക്കാതെ പന്തിഭോജനവും വിവാഹവും നടത്താൻ ഉപദേശിച്ചു. ഇങ്ങനെ സംസാരബന്ധത്തിൽകിടന്നുഴലുന്ന സാധാരണമനുഷ്യരുടെ ഐഹികജീവിതത്തിൻെറ സകല മണ്ഡലങ്ങളിലും അദ്ദേഹം സഹകരിച്ചു പ്രവർത്തിച്ചു. സംസാരസാഗരത്തിൽനിന്നും വിനിർമ്മുക്തനാകേണ്ട യോഗിവര്യൻ ആ സംസാരത്തിൽതന്നെ മുങ്ങിത്തപ്പുക! ഇതൊരു വിരോധാഭാസമല്ലേ? അങ്ങിനെ തോന്നുന്നതിൽ തെററില്ല. പക്ഷെ ഗുരുസ്വാമി ലോകഗുരുവാണു്. ലോകഗുരുക്കന്മാരായ ബുദ്ധൻെറയും ക്രിസ്തുവിൻെറയും മാർഗ്ഗമാണു് നാരായണഗുരുവും അവലംബിച്ചതു്.

"ജനിച്ചാലുടനന്തൻ കുലത്തെത്തെരിക്കെ-
നുയർത്തുന്ന മർത്ത്യൻ ജനിച്ചുള്ളവൻതാൻ"

അങ്ങനെയാണു് മർത്ത്യൻ ജന്മസാഫല്യം അടയേണ്ടതു്. നാരായണഗുരു ജന്മകൃത്യം സാധിച്ച സാധിഷ്ഠനാണു്. ജാതിക്കോമരങ്ങൾ പടിപടിയായി, അണിയണിയായി ഉറച്ചുനിന്നു് മനുഷ്യജീവിതം നരകതുല്യമാക്കിത്തീർത്തുകൊണ്ടിരുന്ന സാമൂഹികപരിതഃസ്ഥിതിയിലാണു് ഗുരുസ്വാമി ജനിച്ചതു്. ഗുണകർമ്മവിഭാഗങ്ങൾ ജനനത്തെ ആശ്രയിച്ചു തിട്ടപ്പെടുത്തപ്പെട്ടിരുന്ന ഒരു സമൂഹക്രമമാണു് നടപ്പിലിരുന്നതു്. മനുഷ്യലക്ഷങ്ങളെ തേജോവധംചെയ്തു ജീവച്ഛവങ്ങളാക്കിയിട്ടിരുന്ന ഈ അവസ്ഥ ബ്രഹ്മഹത്യയെക്കാളും ഭ്രൂണഹത്യയെക്കാളും ഭയങ്കരങ്ങളായ മഹാപാതകങ്ങളായി ഗുരുസ്വാമിയ്ക്കു് അനുഭവപ്പെട്ടു. ഈ ദുരവസ്ഥയുടെ നിവാരണത്തിനായി നിദാനമറിഞ്ഞ ഭിഷഗ്വരനെപ്പോലെ അദ്ദേഹം ചികിത്സ നിശ്ചയിക്കുകയും ചെയ്തു. ഉഷ്ണം ഉഷ്ണംകൊണ്ടു തന്നെ ശമിക്കണം. അതിനാൽ ജാതിപ്പിശാചിൻെറ ക്രൂരതരങ്ങളായ അമ്പലങ്ങൾ തൊട്ടുതന്നെ തുടങ്ങി. അബ്രാഹ്മണനായ നാരായണഗുരു അമ്പലങ്ങൾ സ്ഥാപിച്ചു പ്രതിഷ്ഠനടത്തി. അവയിൽ ശാന്തിക്കാരായി തീണ്ടൽജാതിക്കാരെത്തന്നെ നിയോഗിച്ചു. മന്ത്രങ്ങളും തന്ത്രങ്ങളും അവരെ പഠിപ്പിച്ചു. ഒടുവിൽ ആ പരിഷ്കാരത്തിൻെറ ലക്ഷ്യം സാധിച്ച ഘട്ടമായപ്പോൾ ബിംബത്തിനുപകരം നിലക്കണ്ണാടിപ്രതിഷ്ഠയും നടത്തി. നിലക്കണ്ണാടിയും കൃഷ്ണശിലയും ഒന്നാണെന്നു സ്ഥാപിപ്പാൻ ഈയിടെ ഒരു സന്യാസി ശ്രമിച്ചിരിക്കുന്നു. രണ്ടും പൊട്ടിച്ചു പൊടിച്ചുനോക്കിയാൽ ഒരേ സാധനമാണെന്നാണു് ആ സന്യാസിയുടെ അഭിപ്രായവാദം. പശു കിടാവിനെ വിളിക്കുന്ന നാദവും, പശുവിനെ കശാപ്പുചെയ്തു് അതിൻെറ തോൽഎടുത്തു ചെണ്ടയുണ്ടാക്കിയാൽ അതിൽനിന്നും പുറപ്പെടുന്ന ധ്വനിയും സാക്ഷാൽ പ്രണവധ്വനിയായ ഓങ്കാരമാണെന്നു് ഇതുപോലൊരു സന്യാസി ഭാഷ്യം നൽകിയതായി കേട്ടിട്ടുണ്ടു്.

"ഈശാവാസ്യ മിദം സർവ്വം"

എല്ലാം പൊളിച്ചു പൊളിച്ചു ചെന്നാൽ പിന്നെ ചെന്നെത്തുന്നതു് അവിടെയായിരിക്കുമെന്നു സമാധാനിക്കാം.

പക്ഷെ അങ്ങനെയല്ല നാരായണഗുരു വസ്തുതകളെ വീക്ഷിച്ചതു്.

"ജനിച്ചും മരിച്ചുംകിടക്കും ഭവത്തിൽ"

ജനിച്ച മർത്ത്യനായിരുന്നു ഗുരുസ്വാമി. ഒരു ഭേദമുണ്ടു്. എല്ലാവരും ജനിച്ചു മരിച്ചു മണ്ണടിഞ്ഞപ്പോൾ നാരായണഗുരു ജനിച്ചു ജീവിച്ചു. അനേകകോടി നരകീടങ്ങളെ മനുഷ്യരായി ജീവിക്കുവാൻ ശേഷിയുള്ളവരാക്കിത്തീർത്തുകൊണ്ടു നാരായണഗുരു അവരുടെയെല്ലാം ജീവിതത്തിൽക്കൂടി ചിരഞ്ജീവിയാകുകയും ചെയ്തു.

കേരളത്തിനും ഭാരതത്തിനും ഹിന്ദുധർമ്മത്തിനും നാരായണഗുരുവിനെ മറക്കാൻ സാദ്ധ്യമല്ല. ജാതികൃതമായ അനാചാരങ്ങളിൽ മുങ്ങിപ്പോയ കേരളത്തെ പുനരുദ്ധരിച്ച നാരായണഗുരു കേരളത്തിന്റെ കെടാവിളക്കാണ്.

"ആരായുകിലന്ധതമോഴിച്ചാദിമഹസ്സിൻ
നേരാം വഴികാട്ടും ഗുരുവല്ലോ പരദൈവം"

---

# രോഗശാന്തി

ശ്രീ: കെ. കുമാരപിള്ള (ഇദ്ദേഹം ശ്രീ: ചട്ടമ്പിസ്വാമികളുടെ ഒരു ആരാധകനാണ്) ഇപ്രകാരം എഴുതുന്നു:—

"സ്വാമികൾ ഒരു മദ്ധ്യാഹ്നത്തിൽ മൂവാററുപുഴനിന്നു കാൽനടയായി പെരുമ്പാവൂരെത്തി. ദാഹം കലശലായിരുന്നതുകൊണ്ടു അവിടെ ഒരു വീട്ടിൽകയറി കുടിക്കാനെന്തെങ്കിലും വേണമെന്നാവശ്യപ്പെട്ടു. ഗൃഹനായികയായ വൃദ്ധ, ആ സ്ഥലത്ത് വിഷൂചിക പടർന്നുപിടിച്ച് അസംഖ്യം മരണങ്ങളുണ്ടായിക്കൊണ്ടിരിക്കുകയാണെന്നും, ആ ഭവനത്തിൽനിന്ന് ഒരാഴ്ചയ്ക്കുള്ളിൽ നാലുപേർ മരിച്ചുപോയിയെന്നും മൂന്നുപേർ അപ്പോഴും ആ രോഗം പിടിപെട്ടു അവശതയിൽ കിടക്കുകയാണെന്നും, ആ സ്ഥിതിക്കു അവിടത്തെ വെള്ളംപോലും കുടിക്കുന്നതു് ശരിയല്ലെന്നും സങ്കടത്തോടുകൂടി പറഞ്ഞു. ഒരു കരിക്കു കിട്ടിയാൽ മതിയെന്നായി സ്വാമികൾ. ആ വൃദ്ധ കരിക്കിടീക്കാൻ ഏർപ്പാടുചെയ്തു. അതിനുള്ളിൽ സ്വാമി ആ പറമ്പിൽ ഉണ്ടായിരുന്ന ഏതോ പച്ചില പറിച്ചുകൊണ്ടുവന്ന് അതു് കരിക്കിന്റെ തൊണ്ടുംകൂടി ചതച്ചുപിഴിഞ്ഞു് രോഗികൾക്കു കൊടുക്കാൻ വൃദ്ധയെ ഏല്പിച്ചു. ആ ചാറു കഴിച്ച് അല്പം കഴിയുമ്പോൾ രോഗികൾ കഞ്ഞി ആവശ്യപ്പെടുമെന്നും കൊടുക്കാൻ മടിക്കേണ്ട എന്നും ഉപദേശിച്ചിട്ടു അവിടുന്നു അപ്പോൾത്തന്നെ മടങ്ങി. ആ രോഗികൾ വിഷൂചികയിൽനിന്ന് രക്ഷപ്പെടുകയും ചെയ്തു."

# ശ്രീ ചട്ടമ്പിസ്വാമികളുടെ
# കത്തുകൾ

---

[ഒരുവന്റെ നൈസർഗ്ഗികസ്വഭാവങ്ങളുടെ ഏററവും ഗാഢമായ പ്രതിബിംബനം ആ വ്യക്തിയുടെ കത്തുകളിലും സംഭാഷണങ്ങളിലുമായിരിക്കും കാണുകയെന്നുള്ളതു് സുവിദിതമായ ഒരു പരമാർത്ഥമാണു്. അതുകൊണ്ടാണു് വ്യക്തിസ്വഭാവപ്രകാശനത്തിനു് ജീവചരിത്രകാരന്മാർ കഥാപുരുഷന്മാരുടെ കത്തുകൾക്കും, സംഭാഷണങ്ങൾക്കും വളരെ പ്രാധാന്യം കല്പിക്കാറുള്ളതു്. ശ്രീ ചട്ടമ്പിസ്വാമികളുടെ കത്തുകളോ അവിടത്തെ സംഭാഷണങ്ങളുടെ രേഖകളോ പറയത്തക്കവണ്ണം ലഭിച്ചിട്ടില്ലെന്നുള്ളതു് വ്യസനകരമായ ഒരു വസ്തുതയാണു്. എങ്കിലും അന്വേഷണഫലമായി ഏതാനും കത്തുകൾ ലഭിക്കാതിരുന്നിട്ടില്ല. അവയിൽ ചിലതാണു് താഴെച്ചേർക്കുന്നതു്.

സ്വാമികളുടെ കത്തുകൾ മിക്കവയും അവിടത്തെ സംഭാഷണംപോലെതന്നെ സ്വച്ഛന്ദങ്ങളാണു്; ഹൃദയം തുറന്നു് എഴുതപ്പെട്ടിട്ടുള്ളവയാണു്. വേദാന്തസംബന്ധമായി വല്ലതും പറയുമ്പോൾ മാത്രം സ്വല്പം ഒരു കാഠിന്യമോ വളച്ചുകെട്ടോ ചിലകത്തുകളിൽ കണ്ടേക്കാം. അല്ലാത്തപ്പോൾ ഏതാണ്ടൊരു സംഭാഷണശൈലിയിൽതന്നെയാണു് അവയുടെ പോക്കു്. മിക്ക കത്തുകളിലും സാമാന്യകാര്യങ്ങൾ സാമാന്യരീതിയിൽ പറഞ്ഞുപോകുന്നുള്ള പ്രവണതയാണു് സ്ഫുരിക്കുന്നതു്. വാചകങ്ങൾതന്നെ പലതും അപൂർണ്ണങ്ങളായിരിക്കും. വ്യാകരണശുദ്ധിയും ദീക്ഷിച്ചിരിക്കയില്ല. സംഭാഷണത്തിലെപ്പോലെ ഗ്രാമ്യപദങ്ങൾ കത്തുകളിലും ധാരാളമാണു്. തോന്നുന്നതു നിയന്ത്രണംകൂടാതെ എഴുതിപ്പോകുകയാണു് സ്വാമികളുടെ രീതി. ചിലതിൽ ഏതാണ്ടൊരു കൃത്രിമതയുടെ പ്രതീതി കാണും. ഇന്നു് ആരും സംബോധന ചെയ്വാൻ ധൈര്യപ്പെടാത്ത രീതിയിലാണു് ശിഷ്യന്മാരെ കത്തുകളിൽ അഭിസംബോധനചെയ്യാറു്. ഉദാഹരണമായി 'എന്റെ അമൃതത്തുങ്കത്തേ' എന്നും മററും.

സ്വാമികളുടെ ഹൃദയത്തിൽ തിരതല്ലിയ സ്നേഹത്തിന്റെ യഥാർത്ഥ പ്രതിബിംബനങ്ങളായിരുന്നു അവിടത്തെ കത്തുകൾ. അവ എപ്പോഴും പ്രസന്നങ്ങളാണു്. എന്തെങ്കിലും ഒരു സാരസ്യാംശം അവയിൽ ഓരോന്നിന്റേയും ഏതെങ്കിലുംഭാഗത്തു കാണാതിരിക്കുകയില്ല. അവയിൽ പലതും ഒരു സന്യാസിയുടെ കത്തുകളാണെന്നു പറയത്തക്കവിധത്തിലുള്ളവയല്ല. അദ്ദേഹം ഒരു സന്യാസിയാണെന്നു് ഭാവിക്കാറില്ലായിരുന്നല്ലോ. കത്തുകളിലും ആ ഭാവമില്ല. ഒരു സ്നേഹസമ്പന്നന്റെ, സൌഹാർദ്ദനിധിയുടെ, ലൌകികംപറച്ചിലും കുശലാന്വേഷണങ്ങളും, സൌഹൃദഭാഷണങ്ങളുമാണു് ചട്ടമ്പിസ്വാമികളുടെ കത്തുകൾ എന്നു പറയുന്നതായിരിക്കും പരമാർത്ഥം.] പ്രസാ:

പ്രാചീന മലയാളം എഴുതിയതു് സംബന്ധിച്ചു വടക്കൻപറവൂർനിന്നു ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുടെ പേർക്കു് അയച്ച എഴുത്തു്.

വൃന്ന മേടം ൻ.
പറവൂർ.

ശ്രീ.
ശിവമയം.

ഞാൻ വന്നുചേന്നു ഉടൻതന്നെ അറിയിച്ചതു് അവിടെ അറിഞ്ഞോ എന്ന സംശയമാണു്.

ഞാൻ ഈ മലയാളത്തെപ്പററി അല്പം വലുതായിട്ടു് ഒരു പുസ്തകം എഴുതി. അതിനെ പ്രഫസ്സർ രങ്കസ്വാമിഅയ്യങ്കാർ മുതലായ പണ്ഡിതന്മാർ (ഇംഗ്ലീഷിലും മലയാളത്തിലും ഒരുപോലെ) പ്രബലന്മാരായ മലയാളിനായരുദ്യോഗസ്ഥന്മാർ, ആണറബിൾ ശങ്കരൻനായർ, ഇവരെല്ലാപേരും കണ്ടു. എത്രയും ശീഘ്രത്തിൽ അച്ചടിക്കണമെന്നും കഴികയില്ലെങ്കിൽ അവരായിക്കൊള്ളാമെന്നും പറഞ്ഞു മുട്ടിക്കൂടിയിരിക്കുന്നു. ആ പുസ്തകവുംകൊണ്ടു പതുക്കെ

ഞാൻ അവിടെനിന്നും കടന്നു ഇങ്ങോട്ടു പോന്നു. ഇതു മുഴുവനും നിന്നെ കാണിച്ചതിനുമേൽ മാത്രമേ കൊടുക്കാവൂ എന്നൊരു നിർബ്ബന്ധത്തിൻപേരിലാണു് ഇവിടെ വന്നിരിക്കുന്നതു്. അതിനാൽ ക്ഷണം നീ ഇവിടെ വന്നുചേരണം. ശേഷം മുഖദാവിൽ.

എന്നു് എന്റെ തീർത്ഥപാദനു്,
ചട്ടമ്പി (ഒപ്പ്)

സ്വാമികളുടെ ഷഷ്ടിപൂർത്തിസ്മാരകമായി എഴുമറ്റൂർ ആശ്രമം സ്ഥാപിക്കുന്നതിനെപ്പററി തീർത്ഥപാദസ്വാമികൾ അയച്ച ഒരു കത്തിനു് ചട്ടമ്പിസ്വാമികൾ അയച്ച മറുപടിയാണു് താഴെ ചേർക്കുന്നതു്.

വ്വ്വ മിഥുനം ൧ർ.
കൊല്ലം.

ശ്രീ,

ശിവമയം.

എഴുത്തു കിട്ടി. ഇടമില്ലാത്തതിനാൽ വിമ്മിഷ്ടപ്പെട്ടു അടങ്ങിയൊതുങ്ങിയിരിക്കുന്ന സന്തോഷത്തെക്കുറിച്ചു് ഒന്നുംതന്നെ പറയുന്നതിനു വിശേഷമില്ല.

നിശ്ചയിച്ചു പറഞ്ഞിട്ടുള്ളതിൽ വ്യത്യാസമില്ല. പ്രാരബ്ധപ്രകാരമാകട്ടെ.

ഈ ശരീരസംബന്ധമായ രക്ഷാനിയമത്തെ ഇനിയേൾക്കുന്നവർ ഭൃത്യന്മാരെന്നു വരികിലും ഇതിന്റെ അത്യന്തകൃത്യാന്തരായിത്തന്നെയിരിക്കും.

ഇഹത്തിൽ അത്യുൽകൃഷ്ടനിഷ്കാമസുകൃതസാമ്രാജ്യത്തെ പരിപാലിച്ചു് അനുഭവിക്കുന്നതുകൊണ്ടും പരത്തിൽ സർവ്വോത്തമമോക്ഷസാമ്രാജ്യത്തെ പരിപാലിച്ചു അനുഭവിക്കുന്നതിലേക്കുള്ള ഉത്തമാധികാരിയുടെ സ്ഥാനത്തിൽ അമന്ദാരുരുക്ഷുക്കളായിരിക്കുന്നതുകൊണ്ടും ലേഖനത്തിൽ വർണ്ണിക്കപ്പെട്ടുകാണുന്ന ധീരന്മാരായ ആ പുരുഷന്മാർക്കു് * സാധാരണ ഉപയോഗിച്ചുവരുന്ന ഈ രാജശബ്ദം ഏകദേശാർത്ഥവത്തായേ ഇരിക്കയൊള്ളു. വാസ്തവത്തിൽ ഇക്കാലത്തിലെ ഏകചക്രവർത്തിശബ്ദമാണു് തക്കതായുള്ളതു്. തീർത്ഥന്റെറപേക്ഷ്ള്ള എഴുത്തും ഇതോടൊന്നിച്ചു അഞ്ചലിൽ ഇട്ടുവിച്ചിട്ടുണ്ടു്. മറുപടി അയയ്ക്കുലും പറഞ്ഞിട്ടുള്ളതുപോലെ ചെയ്യണം.

സഹ്യാദ്രിഖണ്ഡംമൂലം നാഗരം അച്ചടി ഇവിടെ ഇരിപ്പുണ്ടു്. ഹഠയോഗപ്രദീപികയ്ക്കു ഇപ്പോൾ ആവശ്യമുണ്ടു്. പ്രാചീനകേരളം ഇരുന്തൂററിചില്വാനം പുസ്തകങ്ങൾ ഇവിടെ കൊണ്ടുവന്നു വച്ചിട്ടുണ്ടു്.

ചട്ടമ്പി (ഒപ്പ്).

1096-ൽ ഇരിങ്ങാലക്കുടനിന്നു് തീർത്ഥപാദർക്കയച്ച മറെറാരു കത്തു്:—

ഇരിങ്ങാലക്കുട.

ശിവമയം.

ചേർത്തലവഴി എറണാകുളംവഴി ഇവിടെ വന്നുചേർന്നു. സൽഗുരു മാസിക, ഇതാ അയച്ചിരിക്കുന്നു. ഒരാളിന്റെ സ്ഥൂലശരീരം അഴിഞ്ഞുപോയെങ്കിലും അതിനലക്കുള്ള കാഴ്ചയ്ക്കും മററുംകൂടി നിന്റെ ആ മെലിഞ്ഞ ശരീരത്തെയാണു് നമ്മുടെ ക്രമത്തിനു ഞാൻ പകരമായിട്ടു വച്ചിരിക്കുന്നതു്. നീ ചെയ്യുന്ന പ്രസംഗങ്ങളെ ആകാമെന്നുള്ളിടത്തോളം ഈ മാസികയിൽ ചേർക്കാം. മാസത്തിൽ ഒന്നുവീതം ഈ മാസികയ്ക്കു് ഇവിടെ എഴുതി അയയ്ക്കണം. സൗകര്യംപോലെ ഇങ്ങോട്ടു വരിക. പ്രസംഗിക്ക. ഈ മാസികയ്ക്കു് ഇനി നിന്റെ ശിരസാണു്; ഹൃദയവും പ്രവൃത്തിയുമാണു് ആധാരമെന്നു വിചാരിക്കുന്നതിനാൽ അപ്രകാരമനുഷ്ഠിക്കുക. എല്ലാംവേണം. ഇതിനെ നമ്മുടെ ആ മിഷ്യൻ പി. പി. (മഠം)വകയാണെന്നു ഉറപ്പിച്ചുകൊള്ളണം. എല്ലാം നി

* ഒരു ആദ്ധ്യാത്മികസ്ഥാപനത്തിനുവേണ്ടി വിസ്തീർണ്ണമേറിയ സ്ഥലവും നല്ല ഒരു കെട്ടിടവും ദാനംചെയ്ത എഴുമറ്റൂർ തമ്പുരാക്കന്മാരെയാണു് ഇവിടെ പരാമർശിച്ചിട്ടുള്ളതു്. പ്രസാ:

ൻക്കൊത്തവണ്ണം ഭവിക്കയും വേണ്ടതുപോലെതന്നെ ക്കെയും ചെയ്യട്ടെ.

എന്ന് ചട്ടമ്പി (ഒപ്പ്).

1089-ൽ സ്വാമികൾ ഏകദേശം 6 മാസത്തോളം എഴമറ്റൂർ ആശ്രമത്തിൽ വിശ്രമിച്ചിരുന്നപ്പോൾ അവിടെനിന്ന പരമഹംസസ്വാമികൾക്കയച്ച ഒരു എഴുത്ത്.

എഴമറ്റൂർ,
വൻ തുലാം ൧൪.

ശ്രീ.
ശിവമയം

മൃദംഗം നന്നായി * കുട്ടനിതാ × അങ്ങോട്ടു വരുന്നു. എൻെറ പാകത്തിന്ന കൂട്ടാൻവയ്ക്കുന്ന കാര്യത്തിൽ ഇവൻ പണിക്കരേയുംജയിക്കുന്നു. ചോറുമാത്രം ചിലപ്പോൾ മുഴവനും ത്തില്ലെന്നുവരുന്നുണ്ട്. "നിമജ്ജീന്ദോഃ കിരണേഷ്വിവാങ്കഃ" എന്നപോലെയുള്ള, ഒട്ടും പിടിക്കായ്കയില്ല: മൃദംഗയജമാനനോട്ട് ഇന്നലെ ഞാൻ പറഞ്ഞു ഇവിടത്തെ ജനങ്ങൾക്ക മനഃപൂർവ്വമായ നിഷ്കളങ്കസ്നേഹാദിയുണ്ട്: രാമൻപിള്ള, കേശവപിള്ള, തമ്പി, മാസ്റ്റർ തമ്പുരാൻ ഇവരും കാരണവനിവഹവും നമ്മുടെ കാര്യത്തെപ്പററിയുള്ള അന്വേഷണത്തെ അവരുടെ പ്രധാന കൃത്യങ്ങളിലൊന്നാക്കിത്തന്നെ വിചാരിക്കുന്നു. മുടങ്ങാതെ പലഹാരാദി കൊണ്ടുവന്ന തരുന്നുണ്ട്: എന്താണാവശ്യമെന്ന കുട്ടനോട്ട ദിവസമെന്നപോലെ വന്നുചോദിക്കാറുണ്ട്. ഏകാദശിദിവസം ഭജന മുടക്കുന്നില്ല: വലിയ മഴയും ഇരുട്ടും ആയിട്ടും മുടക്കിയില്ല. ആശ്രമത്തിനുചുററും, കയറിവരുന്ന വഴിക്ക് കാട്ട തകത്തുവരുന്നതിനെ ഇവർ തുമ്പായുംകൊണ്ടുവന്നു ഭേഷാക്കി നന്നാക്കുന്നുണ്ട്. വാദ്ധ്യാർ തമ്പുരാനും അതിൽ അഭിമാനം കൂടാതെ തുമ്പാ പ്രയോഗിക്കയും വീഴകയും ക്കെയുണ്ട്.

ഓഹോ പിന്നെയൊരു പപ്പുപിള്ളയുംകൂടിയുണ്ട്. തമ്പിയുടെ പടിഞ്ഞാറേതിലെ ആണുപോലും; ഇവർ കൂട്ടുവാൻവയ്ക്കുവാൻ കൊണ്ടുതരും. ഇവർ കാവ്യാപഠിക്കണമെന്ന ഒത്തുകൂടി നിശ്ചയിച്ചിട്ടുണ്ട്. ആവുന്നിടത്തോളം തമ്പുരാനോടുപഠിക്കാം. പിന്നെ നമ്മോടുമാവാം—എന്നൊക്കെയാണ്. മിക്കദിവസവും എല്ലാവരും വരും. തമ്പുരാൻ ദിവസം ഒന്നും രണ്ടുംനേരംവരും. എല്ലാവരോടും പകലിൽ വരരുതെന്നും ആവശ്യമുള്ളപ്പോൾ വിളിക്കാമെന്നും പറഞ്ഞിട്ടുണ്ട്. എങ്കിലും അവർ സാധാരണ വൈകുമ്പോൾ കുട്ടൻെറ അടുക്കൽ വന്നിട്ടുപോകും. എനിക്കിവിടെ തനിച്ചിരിപ്പ പരമസുഖം. തമ്പുരാൻ സഭാഗിനേയഭാര്യനായിട്ട തുറവൂർ ഉത്സവത്തിന്ന പോയി. 15 ദിവസമായി. ഇന്നു വരുമെന്നാണ്. കൊച്ചുതമ്പുരാൻ അയിരൂർ ഉണ്ടല്ലോ.

അയ്യോ! നമ്മുടെ കുന്നത്തുനാട്ടെ രാമൻപിള്ളയുടെ ഒരെഴുത്തു ഒരു മാസാധികമായി മേൽവിലാസാവ്യക്തത ഹേതുവായിട്ട് ആറന്മുളയും ചെങ്ങന്നൂരുമായിട്ട തിരിഞ്ഞു ഇപ്പോൾ വന്നെത്തിയിരിക്കുന്നു. വാതോപദ്രവംകൊണ്ടുപിഴിച്ചിൽ ഭവനത്തിൽ വച്ചു ചെയ്ത പഥ്യം കിടക്കുകയാണ്. ഒരു പുസ്തകം കിട്ടിയേകഴിയൂതന്നെ. അയച്ചാൽ ഉടൻ പണം അയച്ചേക്കമെന്നും പിന്നെ മററുപലതും എഴുതിയിട്ടുണ്ട്. ഒരു പുസ്തകം അയച്ചേമതിയാവൂ. എനിക്കു നാല് അല്ല അഞ്ചുപുസ്തകം (പ്രാചീനമലയാളം) ചുമ്മാ കൊടുക്കേണ്ടതുണ്ട്: അതു കൊടുക്കണം. അതെല്ലാം ഇരിക്കട്ടെ. പേഷ്കാരദ്ദേഹം വന്നുകൂടുമ്പോൾ ഒന്നുപോയേ കഴിയൂ. തിരുവനന്തപുരത്തുള്ള ശ്രീകണ്ഠേശ്വരം ഭജനമഠത്തിൽ അതുമിതും പുസ്തകങ്ങൾ കിടപ്പുള്ളതും ചെന്നു കൊണ്ടുവരണം. എല്ലാററിനുമായിട്ട് ഒരു യാത്ര വേണ്ടിവരും. പിന്നെ അങ്ങോട്ടു നിരൂപിച്ചിട്ടേയില്ല.

* മൃദംഗത്തിന്ന് എന്തോ കേട്ട പററിയിരുന്നു. × കുട്ടൻ അരിവയ്പുകാരനാണ്.

നീലകണ്ഠപ്പിള്ളയ്ക്കു് അങ്ങോട്ടു വലിയേചെന്ന എഴുത്തയച്ചു. അയാൾ വള്ളം വഴി പുസ്തകങ്ങളും കൊണ്ടുവച്ചേച്ചുപോയല്ലോ. അതു ചെയ്യിക്കേണ്ടിയില്ലാഞ്ഞു എന്നെനിക്കിപ്പോൾ തോന്നുന്നു. കോടനാട്ടും ഒരുതവണ പോകണം.

പപ്പുപിള്ള എന്നൊരാൾ പതിനൊന്നുപുല, കരക്കാരെ കൂട്ടി നടത്തിയതിനെപ്പറ്റി അങ്ങോട്ടു വന്നിരുന്ന എഴുത്തിനു മറുപടി അയച്ചോ? * ഇല്ലെങ്കിൽ നല്ലതായിട്ടയയ്ക്കണം (സഹായമായിട്ടു്) നമ്മുടെ തോട്ടാവള്ളി ആശാന്റെ കോഴിക്കൂട്ടുപണി കഴിഞ്ഞോ? പാലുകാച്ചു കഴിഞ്ഞോ? എല്ലാപേക്കും സുഖംതന്നെയല്ലോ? വെളിയിൽ എങ്ങും ഇറങ്ങാതിരുന്നിട്ടു ശരീരത്തിനു അല്പം ക്ഷീണം ഉണ്ടു്. എങ്ങും ഇറങ്ങാൻ മനസ്സില്ലാത്തതുകൊണ്ടു് ഇറങ്ങുന്നും ഇല്ല. എന്റെ തീർത്ഥപാദനു്.

ചട്ടമ്പി (ഒപ്പു്).

സ്വാമികൾ എഴുമറ്റൂർ വിശ്രമിച്ചിരുന്ന കാലത്തു അവിടെ എപ്പോഴും സംഗീതത്തിന്റേയും സാഹിത്യത്തിന്റേയും വിഹാരരംഗമായിരുന്നു. ധാരാളം എറുമ്പുകൾ അവിടുന്നാഹാരംകഴിക്കുന്ന സമയം നോക്കിവന്നുകൊണ്ടിരുന്നു. സ്വസന്താനങ്ങളെപ്പോലെ അവിടുന്നു അവയെപുലർത്തിവന്നു. അവിടുന്നു എഴുമറ്റൂർ വിട്ടതിനുശേഷം ശ്രീതീർത്ഥപാദ പരമഹംസസ്വാമികളുടെ പേക്കയച്ച താഴെച്ചേർക്കുന്ന എഴുത്തിൽ അതു സൂചിപ്പിച്ചിട്ടുണ്ടു്.

ആററിങ്ങൽ,
വൻ മകരം വ്വ.

ശ്രീ.

ശിവമയം.

എഴുത്തു കിട്ടി. കുട്ടന്റെ കാര്യത്തെപ്പറ്റി എനിക്കു് ഒന്നും വിശേഷം തോന്നുന്നില്ല.........................

ഇവിടെ വന്നിട്ടു് ഏഴുദിവസമായി. മുപ്പതാംതീയതി തിരുവനന്തപുരത്തിലെത്തും. എൻജിനീയരും ഒരുമിച്ചുണ്ടാകും. നമ്മുടെ തമ്പുരാക്കന്മാരെ പ്രത്യേകം കേട്ടതായും കൃതജ്ഞത പറഞ്ഞതായും മററും ഉണർത്തണം. പാണ്ഡ്യൻകുളം, പതാലി മുതലായ നമ്മുടെ സ്നേഹിതഭാഗവതർകൾ പണ്ഡിതന്മാരാകാൻ പ്രവേശിച്ചതുകേട്ടു വളരെ സന്തോഷിക്കുന്നു. കഴിയുന്നതും മുഴുവനാക്കാൻ ശ്രമിക്കണം. പ്രത്യേകം അന്വേഷിച്ചതായും പറയണം.

അവിടെ ആ പത്തറപ്പെട്ടിക്കകത്തിരിക്കുന്ന ഭഗവൽഗീത അഞ്ചാറുവ്യാഖ്യാനമുള്ള വലിയ പുസ്തകം ബുക്കുപോസ്റ്റായി അഞ്ചലിൽ അയയ്ക്കണം. ഇപ്പോൾ എഴുതുന്ന പുസ്തകത്തിൽ ചേർക്കാനുള്ളതായി സ്ത്രീ കയ്യക്ഷരത്തിലുള്ളതായി കുറെ മടക്കി തച്ചതായിട്ടു "ഇല്ല എനിക്കു ബുദ്ധിയും ഇല്ല എനിക്കു അഹങ്കാരവുമില്ല" എന്നു തുടങ്ങി ഏതാനും എഴുതിയിട്ടുള്ളതുമായ കടലാസുകളും, മുഴുവൻ കടലാസുകൾ നെടുവെ മദ്ധ്യത്തിൽവച്ചു മടക്കി പകുതിമടക്കിലായിട്ടു ഏതാനും പ്രമാണങ്ങൾ മഷികൊണ്ടും പെൻസിൽകൊണ്ടും നടുവെ മടക്കി വച്ചിട്ടുള്ള പഴയ കടലാസുകളും നോക്കി എടുത്തു അയയ്ക്കണം. പടത്തെ നല്ലതുപോലെ സൂക്ഷിക്കണം. മൃദംഗം സൂക്ഷിച്ചുകൊള്ളുവാനും കൊന്നത്തടി കളയാതെ സൂക്ഷിക്കുവാനും പാണ്ഡ്യൻകുളം ഭാഗവതരോടു പറയണം, ഊററുകുഴിയിലെ വെള്ളമൊക്കെ വററിയില്ലെങ്കിലും ഒഴുക്കു നിന്നുപോയിരിക്കാം. വാദ്ധ്യാർതമ്പുരാൻ, രാമൻപിള്ള മൂപ്പിൽമാർ വരാറുണ്ടോ? കുട്ടന്റെ പോക്കു

* ഇതു് ശ്രീ: മന്നത്തു പത്മനാഭപിള്ള, നായന്മാരുടെ പുല ആചരിക്കുന്നതു സംബന്ധിച്ചുള്ള കീഴ്നടപ്പു് ലംഘിച്ചു് പെരുന്നക്ഷേത്രത്തിൽ കയറിയതിനെ തുടർന്നുണ്ടായ കേസിനെ പരാമർശിക്കുന്നതാണ്. സ്വാമികളും ശിഷ്യന്മാരുംകൂടി വരുത്തിയ പരിവർത്തനത്തിന്റെ ഫലമായിട്ടുണ്ടായ സംരംഭങ്ങളായിരുന്നു അതൊക്കെ. മന്നത്തിന്റെ യത്നത്തെ സഹായിക്കണമെന്നാണ് കത്തിലെ നിർദ്ദേശം. പ്രസാ:

പോകുതന്നെയെങ്കിൽ നിൻെറ കാൎയ്യം ഇനി എങ്ങനെയാണു നിരൂപിച്ചിരിക്കുന്നതു്. തീയ്യതി കണ്ണിന്നധികമാക്കരുതു്.

നമ്മുടെ ഉറുമ്പുസന്താനങ്ങൾക്കു നീ ഭക്ഷിക്കുമ്പോൾ ആഹാരം കൊടുക്കാറുണ്ടോ? ഇപ്പോൾ ആശ്രമത്തിൽ ഏകാന്തതയും ശാന്തതയുംകൂടി പാൎത്തുവരുന്നതു് ഞാനും കുട്ടനും പുറത്തു കടന്നതിൻെറ അടയാളമാണു്. നാളെ ഉച്ചയ്ക്കു ഞാനും എൻജിനീയരും തിരുവനന്തപുരത്തേക്കു പോകും. വൈകുന്നേരം എത്തും. എൻെറ തീൎത്ഥപാദനു്.

സ്വന്തം ചട്ടമ്പി (ഒപ്പ്)

ശ്രീ തീൎത്ഥപാദപരമഹംസസ്വാമികൾ 15-ാമത്തെ വയസ്സിൽ ഗുരുപാദക്ശിഷ്യപ്പെട്ടതാണു്. ഒരു പിതാവിനു് തൻെറ ഇളയ മകനോടുള്ളതിൽ കവിഞ്ഞ വാത്സല്യം ശ്രീചട്ടമ്പിസ്വാമിതിരുവടികൾക്കു പരമഹംസസ്വാമികളോടുണ്ടായിരുന്നു. 92-ൽ ശ്രീ തീൎത്ഥപാദപരമഹംസസ്വാമികൾക്കു അല്പം ശരീരസുഖമില്ലാതെ കിടന്നു. ആ വിവരം പിന്നീടാണു് ശ്രീചട്ടമ്പിസ്വാമിതിരുവടികളെ ധരിപ്പിച്ചതു്. ലേഖനമാലിക മുതലായി ചില പുസ്തകങ്ങൾ പരമഹംസസ്വാമികൾ എഴുതിയതു് ശ്രീചട്ടമ്പിസ്വാമികളുടെപേൎക്കു് അയച്ചു കൊടുത്തു. അതിനെല്ലാം കൂടിയുള്ള മറുപടിയാണു അടിയിൽ ചേൎക്കുന്നതു്.

പെരുമ്പാവൂർ
൯൨ മകരം ൧൬.

ഓം

അഖണ്ഡബ്രഹ്മമാനന്ദാമൃതരസം സൎവ്വത്രനിരന്തരം നിനക്കു സ്വാനുഭൂതി രൂപമായിപ്രകാശിക്കട്ടെ!

എഴുത്തും പുസ്തകങ്ങളും കിട്ടി. അളവററ സന്തോഷം. ഈ സന്തോഷശബ്ദം അന്യങ്ങളായ പല ഹിതാനുഭവങ്ങൾ നിമിത്തം പ്രയോഗിക്കപ്പെട്ടുപോയതാണെന്നുവരികിലും ഇതിലുള്ള അൎത്ഥത്തിൻെറ അവസ്ഥ അതുകൾപോലെയൊന്നും അല്ല. ഏററവും ഇഷ്ടമുണ്ടായിരിക്കെ, അധികകാലം മുറയ്ക്കു ലഭിക്കായ്കയോടുകൂടിയിരുന്നിട്ടും, എന്നാൽ വേണ്ട പോട്ടെ എന്നുള്ള ഉപേക്ഷയ്ക്കു ഇടംകൊടുക്കാതെയും സ്ഥിരചിത്തരായുമിരിക്കുന്ന മാതാപിതാക്കന്മാൎക്കു കാണാൻ കൊതിച്ചുണ്ടായ ഒരു കുട്ടി (എങ്ങനെയോ അതിലുമധികമാണു എനിക്കു കിട്ടിയ ഈ എഴുത്തു്.

സുഖക്കേടായി കിടന്നതുകൊണ്ടും അതിനെ ഭൂതകാലസഹിതം അറിയിച്ചാൽ മതിയെന്നു കരുതിയതുകൊണ്ടും എഴുതിയോ എഴുതിച്ചോ അയയ്ക്കാതെ ഇങ്ങനെ താമസിച്ചുപോയെങ്കിലും എനിക്കു എഴുത്തു കിട്ടുന്നതിലേക്കുണ്ടായിട്ടുള്ള താമസത്തിൻെറ നൂററിലൊരംശമെങ്കിലും ആകുന്നതിനു കഴിയാതെയായിപ്പോയ എൻെറ ശക്തിക്കുറവിനെ മാററുവാൻ ആരാലും കഴിയുമെന്നു തോന്നുന്നില്ല. അതെല്ലാം അങ്ങനെയിരിക്കട്ടെ. പുസ്തകങ്ങൾ രണ്ടും നന്നായിരിക്കുന്നു. ലേഖനമാലിക അതിൻെറ ഉല്പത്തി കാലചേച്ച്യെക്കൊണ്ടുംകൂടി അധികം തക്കതായി ശോഭിക്കുന്നു.

ഇതു പ്രയാസമേറിയ പരിശ്രമംതന്നെ എന്നുള്ളതിനെ ഞാനും സമ്മതിക്കുന്നു. എന്നാൽ എൻെറ അപ്പനെ സംബന്ധിച്ചിടത്തോളം അപ്രകാരം സമ്മതിക്കുന്നില്ലെന്നാണു്. ഈ എത്രയും വിലയേറിയ പ്രവൃത്തി "മണ്ണിനായുഴി കുഴിച്ചനേരം നിധിതന്നെ ലഭിച്ചതു"പോലെ ആയിത്തീരേണ്ടതാണു്. എല്ലാം നിനക്കൊത്തവണ്ണം ഭവിക്കെന്നു കല്യാണമാമ്മാറനുഗ്രഹം നിൎണ്ണയം.

ധ്രുവമേവ നഃ സംശയഃ

ഞാൻ ഈ കാലങ്ങളിൽ കോടനാട്ടു നമ്മുടെ സ്ഥലത്താണു താമസം.

ചട്ടമ്പി (ഒപ്പ്)

സ്വാമികൾ, പരേതനായ ഡാക്ടർ ഗോപാലപിള്ളയ്ക്കു് (റിട്ട: ആയുൎവേദഡയറക്ടർ) അയച്ച ചില കത്തുകളാണു് ഇനി ചേൎക്കുന്നതു്.

# I

ശ്രീ

ശിവമയം

കുഞ്ഞേ, എനിക്കയച്ച എഴുത്തിനെ വായിച്ചുനോക്കിയേച്ചു തിരുമേനി ഉടൻ തന്നെ കൃപാ കമ്പിതാധരായി ഇതാ അയച്ചിരിക്കുന്നു. ഇച്ഛിച്ചപ്രകാരം സുഖമായി വന്നുചേരുക—എല്ലാം മുഖദാവിൽ.

ഒരു ഗ്രഹ ഒഴിഞ്ഞുകിടക്കുന്നതിൽ മനസ്സുറപ്പിച്ചുപോകുന്നതിനു ലേഖനത്തിൽ എഴുതിയിരിക്കുന്നു—ഒഴിഞ്ഞതായിട്ടൊരു ഗ്രഹമാത്രമേ ഉള്ളതായിട്ടുള്ളൂ. അതിൽ മനസ്സുറപ്പിച്ചു സ്ഥിരപ്പെട്ടാൽ ദൂരം-അടുപ്പം-സ്വദേശം അന്യദേശം മുതലായ ദ്വന്ദ്വവിശേഷങ്ങളും എന്നുവേണ്ട—ഒഴിഞ്ഞഗ്രഹ-മനസ്സ്-ഉറപ്പിക്കൽ ഞാൻ-നീ-എന്ന ഭാവനയും അററ-അതായതു്—നാന്തം ന മധ്യം ന ബഹിഃ—ന ചോർധ്വം ന ചാധോ ന ചാന്തം ന മധ്യം നദീർഘം, ന ഹ്രസ്വം ന പൂർവാപരൗ വാ—വിശിഷ്ടാനുഭൂത്യാ വിശുദ്ധാത്മകത്വാത്തദേകോവശിഷ്ടശ്ശിവഃ കേവലോഹം.

ഇങ്ങനെ നിത്യാഖണ്ഡാനന്ദാദ്വയബ്രഹ്മചിദാകാശം തന്നെ.

(ഒപ്പ്)

# II

അയച്ച എഴുത്തുകണ്ടു. ജോലി അധികമായുള്ള സ്ഥിതിക്കു ആ ചമ്മലു തീന്നുകിട്ടുന്നതുവരെ വേറെകാര്യത്തിനായി ക്ലേശിച്ചു നേരത്തെക്കളയേണ്ട—ചേററൂർ ശങ്കരൻ നായരവർകൾ സകല ആദായത്തേയും ലക്ഷ്യമാക്കാതെ—തൻെറ കുലധമ്മത്തെ ഭൂഷണമാക്കിക്കൊണ്ടതുപോലെ—ഏതാദായത്തെയും ഡീക്കിനേയും മിട്ടുക്കിനെയും ലക്ഷ്യമാക്കാതെ ജീവകാരുണ്യത്തെ ഭൂഷണമാക്കിപ്പിടിച്ചുകൊണ്ടാൽ മററുള്ളവയെല്ലാം നടയിൽ കാത്തുകിടക്കും. ഈ ഓമ്മയെ ചില മിട്ടുക്കന്മാർ ഉദ്യോഗലാഭാനന്തരം തീരെ മറന്നും പുറമെ മാത്രാ നടിച്ചുകൊണ്ടും തരം കിട്ടുമ്പോഴെല്ലാം എല്ലാം നിസ്സാരമെന്നുവച്ചു കട്ടംകൈ പ്രവത്തിച്ചും പ്രവത്തിപ്പിച്ചും കാണുന്നുണ്ടു്. അപ്പോഴത്തിലേക്കു ചില ശുഷ്കന്യായങ്ങളും കൂട്ടിപ്പൊടിപ്പും തൊങ്ങലുംവച്ചു പറയാനും മടിയില്ല. കഷ്ടം-കഷ്ടം.

ദീർഘായുർഭവ-സുഖീഭവ—എൻെറ ഗോപാലനു്.

# III

എറണാകുളം<br>മകരം 19-ാംനു-<br>ചോപ്പിള്ളിമഠം.

ശ്രീ.

ശിവമയം

എൻെറ അമൃതത്തകക്കുഞ്ഞേ, നിനക്കു ദീർഘായുസ്സും ആരോഗ്യവും സകലസമ്പത്തും പരമാത്മസാക്ഷാൽക്കാരവും ഭവിക്കട്ടെ!

മറുപടിഅയയ്ക്കാൻ താമസിച്ചതിനെപ്പററി വിശേഷിച്ചൊന്നും നിരൂപിക്കേണ്ട—ഞാനിപ്പോൾ എറണാകുളത്തു ചോപ്പിള്ളിമഠം മാളികഭവനത്തിൽ താമസിക്കുന്നു—നായർ-പണിക്കർ മുതലായവർ പറവൂർ ഉണ്ടു്—ദിവ്യൌഷധങ്ങളെപ്പററി എഴുതിയ എല്ലാം എൻെറ കൈവശം ഇരിക്കുന്നുണ്ടു്-അങ്ങോട്ടയയ്ക്കണമെങ്കിൽ ഉടൻ തന്നെ വിവരമായെഴുതി അയയ്ക്കണമിങ്ങോട്ടു്—ചെമ്പഴന്തിയിലെ (ഗോവിന്ദപ്പിള്ള മുതൽപേരുടെ) വത്തമാനങ്ങളൊന്നും അറിയാറില്ല. അറിയിക്കാറുമില്ലെന്നു പറയണ്ടല്ലോ—ഇങ്ങോട്ടെപ്പോഴാണു തിരിക്കുന്നതെന്നു സൂക്ഷ്മമായെഴുതിഅയയ്ക്കണം, താമസിയാതെ അയയ്ക്കണമെന്നു പറയാനുള്ള യോഗ്യത എനിക്കില്ലെന്നു നിശ്ചയം.

തിരുവനന്തപുരത്തുനിന്നും പോന്നിട്ടു മൂന്നായെ—

നമ്മുടെ പ്രേമഭാജനമായ കൃഷ്ണപിള്ളയ്ക്കും സുഖന്തന്നെല്ലോ. പ്രാരബ്ധശരീരം

അതുവരെയിരിക്കുന്നെങ്കിൽ വരുമ്പോൾ കാണാം. അതിലെയ്ക്കത്യാഗ്രഹമുണ്ടെന്നുള്ളതു—

ശങ്കരമേനോൻെറ ഭവനം ഇവിടെയാണു്.

എന്നു്, ചട്ടമ്പി (ഒപ്പ്)

## IV

൯൮ ധനു ൨൦.
പെരിങ്ങാലാ.

ശിവമയം

എൻെറ ജ്ഞാനായ ഉററ അളവററ അൻപനായ പൂർവ്വപ്രിയസഹോദരൻെറ പരമാവസ്ഥയെ ദൂരസ്ഥനാകകൊണ്ടോ എഴുത്തുകിട്ടായ്കകൊണ്ടോ ഒന്നുകൊണ്ടും തടവുപെടാതെ യഥാവസരം അറിഞ്ഞു് തത്സംബന്ധമായെനിക്കവകാശമുള്ള സ്നാനംമുതലായ ബാഹ്യകൃത്യങ്ങളേയും അനശ്വരഫലപ്രദമായ ആന്തരകൃത്യത്തേയും അനുഷ്ഠിച്ചു. മൂന്നാലുദിവസം കഴിഞ്ഞു് പണിക്കരെക്കണ്ടു് ഈ വിവരം പറഞ്ഞു. അവനും അവനെച്ചേർന്നവരും മേൽപ്രകാരം അനുഷ്ഠിച്ചു. അതുകൊണ്ടു് എഴുത്തു കിട്ടിയില്ലെങ്കിലും കിട്ടിയ ഫലംതന്നെ ഭവിച്ചു.

അല്പം വല്ലതും പേയം കിട്ടിയാലും സ്വീകരിച്ചുകൊള്ളാമെന്ന നിലയിൽ ഏററവും ക്ഷുത്തോട്ടക്രൂടിയിരിക്കുന്ന ദരിദ്രനു് വളരെ പ്രിയമുള്ള പഞ്ചാമൃതംതന്നെ ലഭിച്ചതുപോലെയാണു് എൻെറ ഓമനത്തങ്കക്കുടക്കഞ്ഞേ ഈ എഴുത്തു കിട്ടിയതു്. എനിക്കു് കാണാനും പറയാനും വളരെവളരെ താല്പര്യമുണ്ടു്—അവിടത്തെ അസൌകര്യവും വഴിക്കുള്ള അലച്ചിലും കൊണ്ടു് ഈയിടെ എങ്ങും ഇങ്ങോട്ടുള്ളയാത്രയിൽ ബുദ്ധിമുട്ടേണ്ട. കൈപ്പട എഴുത്തു കണ്ടാൽ നേരിട്ടു കാണുന്നതിൽ പകുതി സുഖവും വിവരങ്ങളെല്ലാം മുഴുവനുമറിയാൻ എളുപ്പവുമുണ്ടു്. ഈ വെയിൽമുഴുവനും കഴിഞ്ഞു് മഴപെയ്തു തണുത്തതിനുമേലേ ഞാനങ്ങോട്ടൊള്ളൂ എന്നുള്ളതു നിശ്ചയംതന്നെ.

അച്ഛൻ മുൻകൂട്ടിച്ചെയ്തുവച്ചതു പുരുഷത്വവും യുക്തവുംതന്നെ. അമ്മയ്ക്കും കുട്ടികൾക്കും പിതൃവിയോഗസംബന്ധമായ ക്ലേശമല്ലാതെ സുഖക്കേടൊന്നുമില്ലല്ലോ.

എൻെറ പ്രിയത്തങ്കക്കുടകൃഷ്ണപിള്ളയ്ക്കും സുഖന്തന്നെല്ലോ.

എഴുത്തു കിട്ടിയില്ലെങ്കിലും കിട്ടിയ ഫലംതന്നെ.

പണിക്കരുടെപക്കൽ ഒരു എഴുത്തും ചെന്നിട്ടില്ല.

എൻെറ ഗോപാൽക്കുഞ്ഞിനു്,
ചട്ടമ്പി (ഒപ്പ്)

ഞാൻ കേസിനാകട്ടെ പെരുമ്പാവൂരാകട്ടേ പോയിട്ടില്ല. പെരുമ്പാവൂർ പോയിട്ടു രണ്ടുകൊല്ലം കഴിഞ്ഞു സകലതും ശുഭമായി ഭവിക്കട്ടേ. മറുപടി ക്ഷണം. എല്ലാ വിവരങ്ങളും.



# സ്വാമിസന്നിധിയിൽ

## വിളപ്പിൽ പത്മനാഭപിള്ള

എൻെറ ബാല്യംമുതൽ പരമഭട്ടാര ശ്രീചട്ടമ്പിസ്വാമിതിരുവടികളെക്കുറിച്ച് ഞാൻ പല വിശിഷ്ടസംഭവങ്ങളും അടങ്ങിയ കഥകൾ കേട്ടിട്ടുണ്ടു്. എൻെറ പിതാവ്, നെയ്യാററിൻകര അരുവിപ്പുറത്തു് ശ്രീസ്വാമിജിയും ശ്രീനാരായണഗുരുസ്വാമിയും ഒരുമിച്ചു നിവസിച്ചിരുന്നകാലത്തു പല സന്ദർഭങ്ങളിലും ആ രണ്ടു മഹാപുരുഷന്മാരെയും സന്ദർശിക്കുകയും പരിചയിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. ആ വഴിക്കു് അദ്ദേഹത്തിനു്, റെസിഡൻറ്സി തോട്ടംസൂപ്രണ്ടൻറായിരുന്ന ശ്രീ: അയ്യാസ്വാമിയേയും ശ്രീചട്ടമ്പിസ്വാമിജിയുടെ വയസ്യനും സഹചാരിയുമായിരുന്ന പൂജപ്പുര ചെറുകരവീട്ടിൽ മാധവൻപിള്ള അവർകളേയും പരിചയമായിരുന്നു. അങ്ങനെ അവരുടെ സമാഗമരംഗങ്ങളും സംവാദങ്ങളും മററും വിവരിച്ചു പിതാവു പറഞ്ഞുകേട്ടിട്ടുള്ള സന്ദർഭങ്ങളിലെല്ലാം ആ മഹാശയന്മാരെ കാണ്മാനുള്ള ആഗ്രഹം എൻെറ ഹൃദയത്തിലും അങ്കുരിച്ചിട്ടുണ്ടു്.

ഏറെക്കാലംകഴിഞ്ഞു (വർഷമോ മാസമോ ഓർമ്മിക്കാൻ കഴിയുന്നില്ല) ഒരു ദിവസം ഞാൻ വിളപ്പിൽനിന്നു തിരുവനന്തപുരത്തേക്കു വരുമ്പോൾ വഴിക്കുവച്ചു് ഒരു സുഹൃത്തു് ശ്രീസ്വാമിജി തയ്ക്കാട്ടു ശാസ്താംകോവിലിനുസമീപം, ഡാക്ടർ ഗോപാലപിള്ളയുമൊരുമിച്ചു താമസിക്കുന്ന വിവരം പറഞ്ഞുകേട്ടു. ഈയിടെ ചരമംപ്രാപിച്ച സുവിദിതനായ ചെമ്പഴന്തിയിൽ, ഡാക്ടർ കെ. ജി. ഗോപാലപിള്ളയെക്കുറിച്ചും ഞാൻ അതിനുമുൻപും കേട്ടിട്ടുണ്ടു്. ഏതായാലും അന്നത്തെ തിരുവനന്തപുരംയാത്രയിലെ പ്രധാനകാര്യം സ്വാമിസന്ദർശനമാക്കി തയ്ക്കാട്ടുവന്നു സ്വാമിജി വിശ്രമിച്ചിരുന്ന ഭവനം തിരക്കിയറിഞ്ഞു പ്രഥമസന്ദർശനസൗഭാഗ്യം നേടുകതന്നെ ചെയ്തു. ആ ഭവനത്തിനകത്തു കടന്നപ്പോഴെ അവിടെ വ്യാപരിച്ചിരുന്ന സ്വച്ഛതയും നിശ്ശബ്ദതയും എന്നെ ഭക്തിഭരിതനാക്കി. ഒരു പരിജനങ്ങളെയും കണ്ടില്ല. അല്പം ഒരു സംഭ്രമം തോന്നിച്ചെങ്കിലും അതു വിഗണിച്ചു് ഭവനത്തിനുള്ളിൽകടന്നു് സ്വാമിജി വിശ്രമിച്ചിരുന്ന അകത്തെ മുറിയുടെ നടയിൽ എത്തി. ഹാ! ആ സന്ദർശനം നിത്യസ്മരണീയംതന്നെ. ഉടനെ ഞാൻ ഓർത്ത കവിതാഭാഗം അടിയിൽ പകർത്തട്ടെ.—

"സുസിതാംബരനായ് വൃദ്ധനായ്
ബിസിനീതന്തുമരീചികേശനായ്
ലസിതസ്മിതനായ ചന്ദ്രികാ
ഭസിതസ്നാതമൃഗാങ്ക കൈതൊഴാം"

ഇതോർത്തു താണുതൊഴുതു. സ്വാമിജിയോ,

'ശരദമലസരിത്തുതന്നിൽ നൈശ-
കരരുചിപൂണ്ട മണൽപ്പുറംകണക്കെ'

ഒരു വെള്ളമെത്തയിൽ വെള്ളവസ്ത്രം നിവർത്തിവിരിച്ചതിൻെറ പുറത്തു് തലയണയിൽ, ആ ബിസിനീതന്തുമരീചി കേശാവൃതമായ ശിരസ്സിനെ സാവധാനത്തിൽ ഉരുട്ടുന്നമട്ടിൽ ചലിപ്പിച്ചുകൊണ്ടു് ശുഭ്രവസ്ത്രാവൃതനായിക്കിടക്കുന്നു. ഇളംകാററുതട്ടി വെളുത്തുനീണ്ട താടിരോമങ്ങൾ ചിലതു പറന്നു പാറുന്നുമുണ്ടു്. കയ്യിൽ ഒരു പെൻസിൽ



ശിഷ്യപ്രശിഷ്യന്മാരും ഭക്തജനങ്ങളും.
ശ്രീവിജയാനന്ദസ്വാമികൾ, ശ്രീഭക്താനന്ദസ്വാമികൾ, ശ്രീ. കമ്പളത്തു ശങ്കുപ്പിള്ള മുതലായവർ.

പിടിച്ച് അതിനേയും നാമജപക്കാർ ജപമാലയിലെ മണികൾ ഉരുട്ടുന്നമട്ടിൽ ചലിപ്പിക്കുന്നുണ്ട്. പാദങ്ങൾ കണ്ടപ്പോൾ ചെന്നു പിടിച്ചു നമിക്കാൻ എനിക്കു വെമ്പൽതോന്നിയെങ്കിലും ഏതോ ഒരധൃഷ്യത അതിനുപശമം ഉളവാക്കി. എന്നെക്കണ്ടു അഭിവാദനം സ്വീകരിച്ചുകൊണ്ടു് തല ഒരു പാർശ്വത്തിലേക്കു ചരിച്ച് ഒന്നുനോക്കി ഇങ്ങനെ ചോദിച്ചു:—"നീ എവിടെനിന്നാണു്". ആ നോട്ടം, അതിന്റെ പ്രത്യേകത അനിർവചനീയംതന്നെ. സാധാരണ ഒരിക്കലും ഒരു സന്നിധിയിലും ഒരു പ്രത്യുത്തരത്തിനും ഉഴറാനിടവന്നിട്ടില്ലാത്ത എനിക്കു് ഏതാണ്ടൊരു സംരംഭം അനുഭവപ്പെട്ടു. എന്നിട്ട്, ഇങ്ങിനെ സമാധാനം പറഞ്ഞു:—

"ഞാൻ വിളപ്പിൽനിന്നാണു്".

സ്വാമിജി:—വിളപ്പ്, ഓ, അവിടെ ഈ പൂജപ്പുരവഴിക്കു കിഴക്കോട്ടു പോകണം അല്ലേ.

ഞാൻ:—അതെ.

സ്വാ:—കണ്ടമൺകടവു കഴിഞ്ഞാലുള്ള സ്ഥലമല്ലേ അതു്.

ഞാൻ:—അതെ.

സ്വാ:—പൂജപ്പുരെ ചെറുകര എന്നൊരു വീടുണ്ടല്ലോ. നിനക്കറിയാമോ. മാതേവൻപിള്ള എന്ന ആളിനെ പരിചയമുണ്ടോ?

ഞാൻ:—പരിചയമുണ്ടു്.

സ്വാമി:—ശരി! അദ്ദേഹത്തിനെ ഈയിട കാണാറുണ്ടോ, ശരീരസ്ഥിതി എങ്ങിനെയിരിക്കുന്നു.

ഞാൻ:—കാണാറുണ്ടു്. വാതത്തിന്റെ ഉപദ്രവംകൊണ്ടു് കുറച്ചു് അസ്വാസ്ഥ്യം ഉണ്ടു്.

സ്വാമി:—ആ, വാർദ്ധക്യമായില്ലേ. പിന്നെ. നീ ഇവിടെ എന്തിനുവന്നു.

ഞാൻ:—സ്വാമിയെ കാണാൻ.

സ്വാ:—എന്നെ കാണാനായിട്ടുതന്നെവന്നതാണോ.

ഞാൻ:—അതേ. ഇവിടെ വന്നതു് അതിനുതന്നെ.

സ്വാമി:—അല്ലാ, ഇവിടെ ഒരു ഡാക്റ്റർഉണ്ടു്. കെ. ജീ. ഗോപാലപിള്ള. അദ്ദേഹം വലിയ ഒരു വൈദ്യനാണു്. കല്ക്കട്ടായിൽ പോയി പഠിച്ചുവന്നതാണു്. അദ്ദേഹത്തെ കാണാനാണോ എന്നു ചോദിച്ചതാണു്.

ഞാൻ:—അല്ല.

അപ്പോഴേക്കും ഡാക്ടർ കെ. ജീ. ഗോപാലപിള്ള അടുത്ത മുറിയിൽനിന്നു് അവിടെ എത്തിക്കഴിഞ്ഞു. അദ്ദേഹത്തോടു് സ്വാമിജിതന്നെ എന്നെ പരിചയപ്പെടുത്തിട്ടു്, ഇങ്ങനെ പറഞ്ഞു. "ഞാൻ ഒന്നെഴുതാനായി ഇങ്ങനെ ആലോചിച്ചുകൊണ്ടു കിടക്കുകയാണു്." അതു കേട്ടപ്പോൾ, തന്റെ ഏകാന്തതയെ ഭഞ്ജിക്കാതിരിക്കണമെന്നു് അറിവുതരുന്നതുപോലെ തോന്നി. ഞാൻ താണുതൊഴുതു യാത്രപറയുകയും ചെയ്തു. ഡാക്ടർ അദ്ദേഹത്തിന്റെ മുറിയിൽ എന്നെ കൂട്ടിക്കൊണ്ടുപോയി, സ്വാമിജിക്കു് ഏതോ ഭക്തജനങ്ങൾ ഉപഹാരമായി നിവേദിച്ചിരുന്ന പലഹാരവും മററും തന്നു് എന്നെ ഉപചരിച്ചു യാത്രയാക്കുകയും ചെയ്തു. ആ പ്രഥമസന്ദർശനം അങ്ങിനെ കഴിഞ്ഞു.

ദ്വിതീയസന്ദർശനം കുറേക്കൂടി ആദ്ധ്യാത്മികസംവാദത്തിനവസരംതന്ന ഒന്നായിരുന്നു. ആദ്യസന്ദർശനം കഴിഞ്ഞു രണ്ടുമൂന്നു ദിവസത്തിനിടയിൽ ഒരു സായാഹ്നത്തിൽ ഞാൻ പ്രസ്തുത ഭവനത്തിലെത്തി. സ്വാമിജി ഭവനത്തിന്റെ വെളിയിലുള്ള ഹാളിൽത്തന്നെ വിശ്രമിക്കുകയായിരുന്നു. ഡാക്ടർ വിനീതനായി അരികിൽ നില്പുണ്ടു്. എനിക്കപരിചിതനായ മറെറാരു പ്രൗഢപ്രായത്തിലെത്തിയ സന്ദർശകനും സ്വാമിക്കഭിമുഖമായിരിപ്പുണ്ടു്. ഞാൻ ചെന്നു വന്ദിക്കുമ്പോഴേയ്ക്കും തുടന്നിരുന്ന സംവാദം ഡാക്ടർ ഇങ്ങിനെ അവസാനിപ്പിക്കുകയായി.

ഡാക്ടർ:—സുബ്രഹ്മണ്യകവചംകൊ

ണ്ടു് ഇവരെയെല്ലാം ഒന്നു മൂടിയാൽ കൊള്ളാം.

സ്വാമി:—(മറ്റേ സന്ദർശകനെ നോക്കിക്കൊണ്ടു്) മൂർത്ത്യുപാസനതന്നെ ഇപ്പോഴത്തെ ആളുകൾക്കു് അത്ര പിടിക്കാത്തതായിട്ടുണ്ടു്, അല്ലേ?

സന്ദ:—അതേ; വിഭിന്നമൂർത്തികളെ ആരാധിച്ചു് ഐകരൂപ്യമില്ലാത്ത ഒരു മതവിശ്വാസം ഉണ്ടാകുന്നതിനേക്കാൾ നിർഗ്ഗുണോപാസനയല്ലേ സ്വാമി! നല്ലതു്.

(ഡാക്ടർ ഇതുകേട്ടു ചിരിക്കുന്നുണ്ടായിരുന്നു) സ്വാമി എന്നേയും ഒന്നു് ഉററുനോക്കിക്കൊണ്ടു് ഇങ്ങിനെ സമാധാനം പറഞ്ഞു.

സ്വാമി:—മൂർത്ത്യുപാസന എന്നുവെച്ചാൽ എന്തോന്നാണെന്നാണു് നിങ്ങളൊക്കെവിചാരിച്ചിരിക്കുന്നതു്. അതു ചിത്തൈകാഗ്ര്യത്തിന്നു അനുഭവസ്ഥന്മാരായ ആചാര്യന്മാർ കല്പിച്ചിട്ടുള്ള മാർഗ്ഗങ്ങളാണു്. അല്ലാതെ നമ്മേപ്പോലെ ഉണ്ടും, ഉടുത്തും, ഉറങ്ങിയും കഴിയുന്ന ഏതോലോകത്തുള്ള ഒരുതരം ദേവന്മാരെ അടുത്തു വിളിച്ചുവരുത്തുന്ന വഴിയൊന്നുമല്ല. ഭാവനയുടെ പ്രയോജനം അതു വരുത്തി അറിയുമ്പോഴെ മനസ്സിലാകൂ അതു പോട്ടേ. പിന്നൊന്നു പറഞ്ഞല്ലോ. നിർഗ്ഗുണോപാസന അതെന്തോന്നാണു്? ഗുണങ്ങളിൽ മുങ്ങിക്കിടക്കുന്ന മനസ്സ് അതിൽനിന്നെങ്ങിനെ പൊങ്ങിവരും. അതു മത്സ്യത്തിനെപ്പിടിച്ചു കരയിൽ ജീവിപ്പിക്കുംപോലിരിക്കും. നിർഗ്ഗുണം എന്തെന്നറിഞ്ഞിട്ടുവേണ്ടേ ഉപാസിക്കാൻ (അല്പസമയത്തേക്കു് ഒരു നിശ്ശബ്ദത അവിടെ വ്യാപരിച്ചു) സ്വാമിജി എന്നോടു ചോദിച്ചു.

സ്വാമി:—നീ നിർഗ്ഗുണത്തിലോ സഗുണത്തിലോ.

എനിക്കൊരുത്തരവും തോന്നിയില്ല.

ഡാക്ടർ:—ഒരുതരം യോഗഭ്രമം ഇയ്യിടെ നമ്മുടെ ആളുകളുടെയിടയിൽ വർദ്ധിച്ചിട്ടുണ്ടു്. അതുപദേശിക്കാൻ കുറേ ഗുരുക്കന്മാരും ഒരുമ്പെട്ടിരിക്കുന്നു.

സ്വാമി:—അതും നിർഗ്ഗുണത്തിന്റെ കഥപോലെതന്നെ. യോഗാനുഭവംകൊടുക്കുന്നവരും വാങ്ങിക്കുന്നവരും കാണുകയില്ല.

ഞാൻ:—ചിലർ ആ മാർഗ്ഗം അഭ്യസിച്ചു് അനുഭവങ്ങൾ നേടിയിട്ടുള്ളതായിപ്പറയുന്നു സ്വാമി.

സ്വാമി:—(പെട്ടെന്നു് അല്പം പാരുഷ്യം സ്ഫുരിക്കുന്ന നോട്ടത്തോടെ എഴുന്നേററു് രണ്ടു കൈപ്പെരുവിരലുകളും മൂണ്ടു വിരലുകളാൽ കശക്കിക്കൊണ്ടു് എന്നെസ്സമീപിച്ചു; എന്നിട്ടിങ്ങിനെ പറയുകയായിരുന്നു) നിനക്കിപ്പോൾ അനുഭവം കാണിച്ചു തരട്ടോ? നിന്റെ കണ്ണുരണ്ടും ഒന്നു തിരുമിപ്പിടിച്ചു കശക്കിയാൽ ചില മിന്നലുംമററും കാണാം. അല്ലെങ്കിൽ ഞാൻ നിന്നെ എന്തിനു നോവിക്കുന്നു. കണ്ണു് ഒരേ നോട്ടത്തിൽ വച്ചുകൊണ്ടിരുന്നാലും അങ്ങിനെ ചിലതു കാണും. അതൊക്കെയാണു് അവരുടെ അനുഭവങ്ങൾ (എന്നു പറഞ്ഞുകൊണ്ടു പിന്മാറി സ്വസ്ഥാനത്തിരുന്നു). അന്നു ലഭിക്കുമായിരുന്ന ആ അംഗുലീസ്പർശസൗഭാഗ്യം അങ്ങിനെ നഷ്ടപ്പെട്ടതിൽ നിരാശയോടെ ഞാനും, എനിക്കു മുമ്പേതന്നെ ആദ്യത്തെ സന്ദർശകനും യാത്രപറകയും ചെയ്തു.

രണ്ടുദിവസം കഴിഞ്ഞു വീണ്ടും ഒരു വൈകുന്നേരം ഞാൻ സ്വാമിജിയുടെ സന്നിധാനത്തിലെത്തി. അന്നു ഡാക്ടർ ഉണ്ടായിരുന്നില്ല. സ്വാമിജി ഏകാകിയായി ഇരിക്കുകയായിരുന്നു. ഞാൻ വന്ദിച്ചു മാറി നിന്നു. സ്വാമിജി എന്നോടു പഴയ ചെറുകരവീടും പൂജപ്പുരപ്രദേശവും ആ വഴിയും ഒക്കെ വിഷയമാക്കി ചിലതു ചോദിച്ചതേയുള്ളു. അപ്പോഴേയ്ക്കും അന്നു തിരുവനന്തപുരത്തു് ഒരുവിധം സുവിദിതനായിരുന്ന 'മുനവരിസാഹിബു്' (അദ്ദേഹം താമസം അവിടെ അടുത്തായിരുന്നു) മറെറാരു വൃദ്ധനായ യൂനാനിവൈദ്യൻ പഠാണിയുമൊരുമിച്ചു്. അവിടെ എത്തിക്കഴിഞ്ഞു. രണ്ടുപേരും വന്ദിച്ചു് ഇരുന്നശേഷം,

സ്വാമി:—സാഹിബ്ബിൻെറ ഈ കൂട്ടുകാരൻ ആരാണ്.

മുന:—ഇദ്ദേഹം ഒരു നല്ല യൂനാനി വൈദ്യനാണ് എന്നു പറഞ്ഞു. ആ മനുഷ്യൻെറ പേരും അറിയിച്ചു പരിചയപ്പെടുത്തി.

സ്വാമി:—ഇവിടെ ഒരു വൈദ്യനുണ്ട് അറിയാമോ. ഇപ്പോഴിവിടില്ല. ഡാക്ടർ കെ. ജി. ഗോപാലപിള്ള; കേട്ടിരിക്കുമല്ലോ. ആയുർവേദം, അലോപ്പതി, ചിന്താമണി എന്നീ എല്ലാ മാർഗ്ഗങ്ങളും അയാൾക്കറിയാം. വളരെ വലിയ പരീക്ഷകൾക്കൊക്കെ പോയിട്ടുണ്ട്. ഈ യൂനാനിവൈദ്യൻ, ഡാക്ടരെ കാണാൻ വന്നതാണോ.

യൂനാ:—അല്ല, സ്വാമി. അങ്ങേ കാണാനായിട്ടാണു ഞാൻ വന്നതു്. എനിക്കൊരു സംശയമുണ്ടു്. രോഗങ്ങളുടെ എല്ലാത്തിൻേറയും കാരണം ഒന്നും അതിൻെറ ശരിയായ ചികിത്സ ഒരേ ഒരു വഴിയുമല്ലേ ഉള്ളൂ സ്വാമി. പിന്നെ എന്തിനാണ് ഈ പല വൈദ്യങ്ങളും.

സ്വാമി:—അതു വൈദ്യന്മാർക്കല്ലേ അറിയാം. നിങ്ങൾ പറയുന്ന രോഗഹേതു ഒരേ ഒരു ചികിത്സകൊണ്ടേ മാറുകയുള്ളൂ. അതു വാസ്തവമാണ്. അതു് ഒററനോട്ടത്തിൽ സർവരോഗവും തീർക്കുന്ന ചികിത്സയാണ്. അതു പഠിക്കാനത്ര എളുപ്പമല്ല.

യൂനാ:—ഞങ്ങൾക്കതാണറിയേണ്ടതു്.

സ്വാമി:—പിന്നെ, വടക്ക് (ഏതോ ഒരു നമ്പൂരിഇല്ലത്തിൻെറ പേർപറഞ്ഞു ഞാൻ ഓർക്കുന്നില്ല) ആ ഇല്ലത്തിലെ മൂസ്സതിൻെറ അനുവാദത്തോടുകൂടി ഗ്രന്ഥപ്പുര ഞാൻ പരിശോധിച്ചു. അതിൽ ഒരുപാടു ഗ്രന്ഥങ്ങളുണ്ടു്. പക്ഷേ ചെമ്പുതകിടിലെഴുതിയിട്ടുള്ള ഒരെണ്ണത്തിൽ നിങ്ങൾ പറഞ്ഞ ചികിത്സാവഴി കണ്ടിട്ടുണ്ടു്. 'സപ്തർഷിസംവാദം' എന്നാണ് ആ ഗ്രന്ഥത്തിൻെറ പേരു്. മററാറു മഹർഷിമാരുംകൂടി വസിഷ്ഠനോടു നാസ്തികവാദം ചെയ്യുന്നു. വസിഷ്ഠൻ അവർ പറയുന്ന ശാസ്ത്രീയയുക്തികൾകൊണ്ടുതന്നെ ഈശ്വരൻ ഉണ്ടെന്നു സമർത്ഥിക്കുന്നു. ഇതാണു ആ ഗ്രന്ഥത്തിൻെറ മുഖ്യവിഷയം. ഇപ്പോൾ പറയാറില്ലേ മെസ്മറിസം, ഹിപ്നാട്ടിസം, അതിനെ കൈക്കൊളും ശക്തിയായി മനോവശ്യതതപവും, ചിത്തൈകാഗ്ര്യമാർഗ്ഗവുമൊക്കെ അതിൽ വിവരിച്ചിട്ടുണ്ടു്. അതു ശീലിച്ചാൽ ഒററനോട്ടത്തിൽ ഏവരേയും വശീകരിക്കാം; ഏതു രോഗവും ഭേദമാക്കാം. പക്ഷേ അഭ്യാസമാർഗ്ഗങ്ങൾ കുറേ വിഷമങ്ങളാണ്.

മുന:—വിഷമിച്ചല്ലേ വിലയുള്ളതു കിട്ടൂ.

സ്വാമി:—പണ്ടുകാലത്തു ആ വിദ്യയൊക്കെ ഇവിടെ മിക്കവാറും എല്ലാവർക്കും വശമായിരുന്നു. അത്തരക്കാരിൽ തെററിയ കൂട്ടർ സ്ത്രീകളെ വശപ്പെടുത്തിക്കളയാതിരിക്കാൻ കരുതിയാണു നമ്മുടെ വീടുകളിൽ സ്ത്രീകൾ സഞ്ചരിക്കുന്നിടത്തൊക്കെ ചാണകം കലക്കിത്തളിക്കാനും അരികരിച്ച ചാന്തുകൊണ്ടു് അവരുടെ ഭ്രൂമദ്ധ്യം മറച്ചു പൊട്ടിടാനും ഒക്കെ ഏർപ്പാടുണ്ടായിരുന്നതു്. ഇപ്പോൾ പക്ഷെ ഭ്രൂമദ്ധ്യം മറച്ചിടേണ്ട പൊട്ടു് മൊട്ടുസൂചിത്തലകൊണ്ടു തൊട്ടു കുത്തുന്ന മട്ടായി അങ്ങിനെ മാറിയിട്ടുണ്ടു്. (അപ്പോഴേയ്ക്കും ഡാക്ടരും എത്തിക്കഴിഞ്ഞു. സ്വാമിജി തുടന്നു) അതു് ഏതുപോലെ എന്നുവെച്ചാൽ ഇപ്പോൾ ഉടുപ്പിടുന്ന ആളുകൾ കഴുത്തിൽ ഒരു പട്ടവെച്ചു കെട്ടി ഒന്നു കെട്ടിത്തൂക്കുമല്ലോ. എന്തോന്നാണു ഡാക്ടരേ! അതു്.

ഡാക്ട:—കാളറും, നെക്ടൈയും.

സ്വാമി:—ആ അതുതന്നെ. അതെങ്ങിനെ ഉണ്ടായി എന്നറിയാമോ. ഈ വെള്ളക്കാരുടെ രാജ്യത്തു് വല്ലാത്ത മഞ്ഞാണല്ലോ. തലയിലിട്ടു കാതുമൂടി കഴുത്തിൽ കെട്ടുന്ന ഒരുതരം ഫ്ലാനൽത്തൊപ്പിയുണ്ടു്. തണുപ്പു കുറച്ചു മാറുമ്പോൾ അതു തലയിൽനിന്നു മടക്കി കഴുത്തിൽ വയ്ക്കുകയും ചെയ്യാം. കെട്ടിത്തൂക്കുന്ന നാട അങ്ങിനെ തൂങ്ങുകയും ചെയ്യും. അതു പരിഷ്കരിച്ചു് ഇങ്ങനെ കാളറും ടൈയും ആയതാണു്.

അതുപോലെയാണ ആ ചാന്തുപൊട്ടിന്റെ കാൎയ്യം.

യുനാ:—ത്യാഗികളായ വല്ലവരും ആ ചികിത്സ അറിയുന്നവരായിക്കാണും.

സ്വാമി:—അങ്ങിനെ ആരെയെങ്കിലും കണ്ടിട്ടുണ്ടോ.

ആയിടയ്ക്കു്, അവധൂതനായ ഒരാൾ പൂന്തുറെ ഒററപ്പനമൂടെന്ന സ്ഥലത്തു് കിടന്നിരുന്നതു കണ്ട ഓൎമ്മ എനിക്കുണ്ടായതുകൊണ്ടു ഞാനാക്കാൎയ്യം പറഞ്ഞു കേൾപ്പിച്ചു. അതിനു സമാധാനമായി,

സ്വാമി:—നിങ്ങൾ നെടുമങ്ങാട്ടുറോഡേ പേരൂൎക്കടയ്ക്കപ്പുറം നടന്നു പോയിട്ടുണ്ടോ എന്നു ചോദിച്ചു.

ഞാൻ: — പോയിട്ടുണ്ടു്.

സ്വാമി:—പേരൂൎക്കടമുക്കിന്റെ കുറച്ചു വടക്കു കിഴക്കുമാറി വളരെപ്പൊക്കത്തിൽ ഒരു വലിയ പാറ നീ കണ്ടിട്ടുണ്ടോ. (അത്യുച്ചത്തിൽ ഒരു വലിയ കുന്നിന്റെ ആകൃതിയിൽ അന്നുണ്ടായിരുന്ന അട്ടപ്പമൂട്ടാൻപാറ ഇന്നു കരിങ്കൽ വ്യവസായികളുടെ പരിശ്രമഫലമായി തറനിരപ്പിനോടടുത്തെത്തി അവശേഷിക്കുന്നുണ്ടു്) ആ പാറയിൽ പണ്ടു പാണ്ഡവന്മാർ കഞ്ഞിവെച്ചിരുന്നു എന്നൊക്കെ അവിടത്തുകാർ പറയും. അതിന്റെ മുകളിൽ നട്ടുച്ചയ്ക്കു കൊടുംവെയിലേററുകൊണ്ടു കല്ലടിക്കുന്നവർ ജോലി ചെയ്യുന്നതു ഞാൻ കണ്ടിട്ടുണ്ടു്. എന്തിനാണാകഠിനപ്രയത്നം.

ഞാൻ:—അതു തക്ക കൂലികിട്ടാൻ തന്നെ.

സ്വാമി:—അതുപോലെതന്നെ എല്ലാരും. ഓരോ സിദ്ധിക്കായി ഓരോരുത്തർ ഓരോന്നു ചെയ്യുകയാണു്.

അനന്തരം രണ്ടുകൊല്ലത്തിനകം ആ മഹാപുരുഷസംശ്രയം സാഫല്യപ്പെട്ടു ത്താൻ പൎയ്യാപ്തമാകാതെ ആ സന്ദൎശനഭാഗ്യം കേരളക്കരയ്ക്കെന്നപോലെ എനിക്കും എന്നെന്നേയ്ക്കുമായി നഷ്ടപ്പെട്ടു. സ്വാമിതിരുവടികളുടെ അന്തേവാസികളിൽ ഒരാളായ വാഴൂർ ശ്രീ തീൎത്ഥപാദപരമഹംസസ്വാമിജിയെ പിന്നീടു പരിചയിച്ചു കുറേനാൾ സഹകരിച്ച ശേഷമാണ സ്വാമിതിരുവടികളുടെ മാഹാത്മ്യം ബോദ്ധ്യപ്പെടാൻ ഇടയായിട്ടുള്ളതു്.

---

# സ്വാമിജിയുടെ ഉപദേശം

(പോക്കാട്ടു രാഘവൻപിള്ള)

**1100**-നു മുമ്പ് ഒരുദിവസം രാവിലെ പത്തുമണിക്ക് സ്വാമിജി തഴത്തോട്ടത്തു വന്നിട്ടുണ്ടെന്നറിഞ്ഞു് ആ മഹാത്മാവിനെ ഒന്നു കാണ്മാൻ ഞാൻ അവിടെ എത്തി. സ്വാമിജി ചില തീരാവ്യാധികൾക്കു മരുന്നു പറഞ്ഞുകൊടുത്തു ദീനം ഭേദപ്പെട്ടതിവരുന്നതായി പലരും പറഞ്ഞു് അറിഞ്ഞിട്ടുണ്ട്, എനിക്കു അതിനു വളരെ മുമ്പുമുതലേ ആരംഭിച്ചു് അടിക്കടി എന്നെ വിഷമിപ്പിച്ചുകൊണ്ടിരുന്ന വയററിലെ വേദന കാര്യംകൂടി അറിയിക്കണമെന്ന ഉദ്ദേശത്തോടുകൂടി ഞാൻ അപ്പോൾ ആ ദിവ്യസന്നിധിയിൽ ചെന്നതു്. തഴത്തോട്ടത്തു മൂത്തപിള്ള എന്നെ സ്വാമിജിയിരുന്ന നാലുകെട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. സ്വാമിജി അപ്പോൾ തനിയേ ഇരുന്നു് ഗഞ്ചിറാകൊട്ടി ആനന്ദിച്ചുകൊണ്ടിരിക്കയായിരുന്നുവെങ്കിലും എന്നെ നോക്കി ഒന്നു ചിരിച്ചുകൊണ്ടു് അവിടെ ഇരിക്കുവാൻപറഞ്ഞു. ആ അവധൂതവിഗ്രഹം ഗഞ്ചിറായിൽക്കൂടെ ധ്വനിപ്പിച്ച നാദബ്രഹ്മശ്രവണത്തിൽ മതിമറന്നു് ഏകദേശം അര മണിക്കൂറോളം ഞാനും അവിടെ ഇരുന്നു. അതിനു ശേഷം ഗഞ്ചിറാ താഴെവച്ചിട്ടു് സ്വാമിജി എന്നോടു കുശലാന്വേഷണമാരംഭിച്ചു. ഞാൻ വിവരങ്ങളെല്ലാംപറഞ്ഞിട്ടു് എന്റെ സുഖക്കേടുവിവരവും അറിയിച്ചു. സുഖക്കേടിനു് പ്രതിവിധിയൊന്നും കല്പിക്കാതെ പുഞ്ചിരി തൂകിക്കൊണ്ടു് അദ്ദേഹം "ഇപ്പോൾ വയററിൽ വേദനയുള്ള അവസരമാണോ" എന്നു ചോദിക്കയും "അതെ സ്വാമി അല്പമായിട്ടുണ്ടു്" എന്ന എന്റെ മറുപടിക്കുശേഷം വീണ്ടും ഗഞ്ചിറാഎടുത്തു കൊട്ടുവാൻതുടങ്ങി. ഞാനും അതു കേട്ടു ആനന്ദിച്ചുകൊണ്ടിരുന്നു. ഏഴെട്ടു മിനിട്ടുകൾക്കു ശേഷം ഗഞ്ചിറാവായന നിറുത്തിയിട്ടു് "എങ്ങനെയിരിക്കുന്നു വയററുവേദന" എന്നു ചിരിച്ചുകൊണ്ടു ചോദിച്ചു. "അവിടുത്തെ ഗഞ്ചിറാവായനയിൽ ലയിച്ചിരുന്ന എനിക്കു വേദനയെപ്പററിയൊന്നും അറിയാൻ കഴിഞ്ഞില്ല" എന്നുപറഞ്ഞു. "സാരമില്ല, അതങ്ങിനെ ഇരുന്നുകൊള്ളട്ടെ. ഡാക്ടർമാർ ശസ്ത്രക്രിയനടത്തണമെന്നു പറയും. അതു ചെയ്യിക്കരുതു്. ഉപദ്രവമുള്ളപ്പോൾ എന്തെങ്കിലും മരുന്നുകൾ സേവിച്ചുകൊണ്ടാൽ മാത്രംമതി. "ജീവിതംതന്നെ സുഖദുഃഖസമ്മിശ്രമല്ലേ? അതുപോലെ നിങ്ങളുടെ വയററിലെ വേദനയും വന്നും പോയുമിരിക്കും; ഭയപ്പെടത്തക്കവണ്ണമൊന്നും ഉണ്ടാവുകയില്ല. ഗഞ്ചിറാ വായിച്ചപ്പോൾ വയററിലെ വേദന അറിഞ്ഞില്ലല്ലോ. നിഷ്ഠയോടും ഏകാഗ്രതയോടും കർത്തവ്യകർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടാൽ മാത്രം മതി. ഇനി കാണുമ്പോൾ കൂടുതലെന്തെങ്കിലും ആവശ്യമുണ്ടെങ്കിലറിയിക്കാം" എന്നു പറഞ്ഞു. ഞാൻ സ്വാമിജിയെ തൊഴുതു യാത്രപറഞ്ഞു പോന്നു. കൂടക്കൂടെ ഈ അസുഖം വർദ്ധിച്ചതുകൊണ്ടു് 1101-ൽ ഞാൻ മദ്രാസിൽവച്ചു ഡാക്ടർ പണ്ടാലയെ കണ്ടു് വിവരമറിയിച്ചു. ഉടനടി ശസ്ത്രക്രിയനടത്തണമെന്നു നിർബ്ബന്ധിച്ചു് അദ്ദേഹം എന്നെ ആസ്പത്രിയിൽ പ്രവേശിപ്പിച്ചു. ഡാക്ടറെ കാണുന്നതും ആസ്പത്രിയിൽ പ്രവേശിപ്പിക്കുന്നതും ശസ്ത്രക്രിയയ്ക്കു പ്രാരംഭമായി ചില ടെസ്റ്റുകൾ ആരംഭിച്ചതും എല്ലാം പെട്ടെന്നായിരുന്നു. ആസ്പത്രിസമയം കഴിഞ്ഞു ഡാക്ടർ വീട്ടിലേയ്ക്കു പോയപ്പോഴാണു് ഞാൻ സ്വാമിജിയുടെ ഉപദേശത്തെപ്പററി ചിന്തിക്കാൻ തുടങ്ങിയതു്. വരുന്നതുവരട്ടെ, സ്വാമിജി പറഞ്ഞതിനെ അനുസരിക്കതന്നെ എന്നു തീരുമാനിച്ചു് ഡാക്ടറെ അറിയിക്കപോലും ചെയ്യാതെ ആസ്പത്രിയിൽനിന്നും രക്ഷപെട്ടു് അന്നത്തെ മെയിൽട്രെയിനിൽ തന്നെ ഞാൻ മദ്രാസു് വിട്ടകയാണുചെയ്തതു്. എന്റെ അസുഖം വാശിയാക്കണമെന്ന താല്പര്യംകൊണ്ടു് 1107-ാമാണ്ടിടയ്ക്കു് മെ: കെ. ജി. ശങ്കർ, ഈ. വി. കൃഷ്ണപിള്ള, കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ള എന്നീ സ്നേഹിതന്മാർകൂടി എന്നെ നെയ്യൂർ ആസ്പത്രിയിലേയ്ക്കു് നിർബ്ബന്ധപൂർവ്വം കൂട്ടിക്കൊണ്ടുപോയി ഡാക്ടർ സാമർവെല്ലിനെ ഏല്പിച്ചു. അന്നുതന്നെ ആപ്പറേഷൻനടത്തണമെന്നു ഡാക്ടർ പറഞ്ഞതനുസരിച്ചു് അവരെല്ലാവരും നിർബന്ധിച്ചു. സ്വാമിജിയുടെ ഉപദേശം അനുസരിക്കാതിരിക്കുവാൻ കഴിവില്ലാത്തതുനിമിത്തം നെയ്യൂർനിന്നും ഞങ്ങളെല്ലാവരുമായി ഒന്നിച്ചുതന്നെ തിരിച്ചുപോരുകയും അന്നും അതിൻശേഷം എപ്പോഴും ഞാനൊരു ഭീരുവെന്നുപറഞ്ഞു് അവരെല്ലാം എന്നെ കളിയാക്കുകയുംചെയ്തിരുന്നു. ഡാക്ടർ കെ. പി. രാമൻപിള്ള ജനറലാസ്പത്രി സൂപ്രണ്ടായിരുന്നപ്പോൾ കാണുമ്പോഴൊക്കെ എന്റെ വയററിൽവേദനയ്ക്കു ശസ്ത്രക്രിയ നടത്തണമെന്നുതന്നെ നിർബ്ബന്ധിച്ചുകൊണ്ടിരുന്നു. ബാല്യകാലസഖിയായി കൂടിയ എന്റെ വയററിലെ വേദനയും ഞാനുമായുള്ള പഴക്കം മുപ്പതു വർഷത്തിലധികമാണു്. കൂട്ടുകാരൻ ഇപ്പോഴും വലിയ മമതയിൽ തന്നെ. സ്വാമിജിയുടെ ഉപദേശം തെററിക്കാതെ ഇത്രയുംകാലം കഴിഞ്ഞു. ആ ദിവ്യോപദേശം അനുസരിക്കാൻ വേണ്ട കാരുണ്യം ഇനിയുമുണ്ടാവണേ എന്നു പ്രാർത്ഥിക്കുന്നു.

രണ്ടാമതൊന്നു് അദ്ദേഹത്തെ കാണാനുള്ള ഭാഗ്യം എനിക്കുണ്ടായില്ല എങ്കിലും ആ ദിവ്യരൂപവും അവിടുന്നു് ഗഞ്ചിറായിൽക്കൂടെ ധ്വനിപ്പിച്ച ദിവ്യനാദവും ഇന്നും ഞാൻ കാണുകയും കേൾക്കുകയും ചെയ്യുന്നു.

സകലകലാവല്ലഭനായ അവിടത്തെ ദിവ്യജ്യോതിസ്സ് പന്മനയുള്ള സമാധിസ്ഥലത്തും പരിസരപ്രദേശങ്ങളിലും പ്രകാശിക്കുന്നുണ്ട്. സ്വാമികളെ കണ്ടിട്ടുപോലുമില്ലാത്തവരും, ഗുരുശിഷ്യബന്ധമൊന്നുമില്ലാത്തവരുമായ പലരും സ്വാമിയെ ആരാധിക്കുന്നവരായിട്ടുണ്ട്. കുമ്പളത്തു കാവി(പന്മന)ലുള്ള സ്വാമിജിയുടെ സമാധിസ്ഥലത്ത് സ്ഥാപിതമായിരിക്കുന്ന പുണ്യക്ഷേത്രത്തിലെ ഉത്സവദിവസം അവിടം സന്ദർശിക്കുവാൻ ഭാഗ്യം സിദ്ധിച്ച എനിക്ക് സകലജാതിമതസ്ഥരായ ആരാധകരേയും കാണുവാൻ സാധിച്ചതുകൊണ്ടുതന്നെ അവിടുന്ന് സകല ജാതിമതസ്ഥരുടേയും ആരാധനയ്ക്ക് പാത്രീഭവിച്ചിരുന്നുവെന്ന് ബോദ്ധ്യമാക്കാവുന്നതാണ്.

---

# സ്വാമികളുടെ ജീവിതത്തിലെ പ്രധാന സംഭവങ്ങൾ

## (1029 മുതൽ 1099 വരെ)

P. K. P. N.

**1029** (ചിങ്ങം) ജനനം—തിരുവനന്തപുരത്തിനടുത്തു് കൊല്ലൂർ എന്ന സ്ഥലത്തു് "ഉള്ളൂർകോട്ടു്" എന്ന ഗൃഹത്തിൽ—അമ്മ, തിരുതങ്ക; അച്ഛൻ, വാസുദേവശർമ്മ.

1039 വരെ—ബാല്യവിദ്യാഭ്യാസം—എഴുത്തും വായനയും അടുത്തുള്ള കുടിപ്പള്ളിക്കൂടത്തിലെ കുട്ടികളിൽനിന്നു്—സംസ്കൃതം കൊല്ലൂർമഠത്തിൽ പഠിപ്പിച്ചിരുന്ന ശാസ്ത്രിയുടെ അദ്ധ്യാപനംകേട്ടു്; "പഠിക്കുകയല്ല; മറവി തീർക്കയായിരുന്നു" എന്നുള്ള സ്വന്തം പ്രസ്താവന.

1045 വരെ—പേട്ടയിൽ രാമൻപിള്ളആശാൻെറ പാഠശാലയിൽ – തമിഴ്, കണക്കു്, സംഗീതം എന്നിവ—തികഞ്ഞ തൻേറടം—ക്ലാസ്സിലെ മോണിട്ടർ—'ചട്ടമ്പി' എന്ന ബിരുദം.

വിനോദത്തിനപ്പുറമേ ചിന്തയും ധ്യാനവും ഘനഭാവവും—ക്ഷേത്രത്തിൽ അർദ്ധരാത്രികളിൽ ധ്യാനനിഷ്ഠനായിരുന്നതു്.

ക്ഷേത്രസന്നിധിയിൽ ഒരു സന്ന്യാസിയുടെ ആഗമനം—സന്ന്യാസിയോടുള്ള സഹവാസം — സുബ്രഹ്മണ്യമന്ത്രോപദേശലബ്ധി—ചിത്രമെഴുത്തു്, സംഗീതം, കായികാഭ്യാസം എന്നിവയിൽ വൈദഗ്ദ്ധ്യം.

ഗൃഹത്തിലെ ദാരിദ്ര്യം—കൂലിവേലയും ജീർണ്ണവസ്ത്രവും.

1050 വരെ—ജ്യേഷ്ഠൻ കൃഷ്ണപിള്ളയുടെകൂടെ നെയ്യാററിൻകര രജിസ്റ്റർകച്ചേരിയിൽ ആധാരമെഴുത്തു്—ദിവസം എട്ടു ചക്രം ആദായം—അതിൽ കൂടുതൽകിട്ടിയാൽ, ഒന്നും കിട്ടാത്തവൎക്കു വീതിച്ചുകൊടുക്കുക—തുടൎന്നു് ഭൂതപ്പാണ്ടി രജിസ്റ്റർകച്ചേരിയിലും ജോലി.

1050 വരെ—വീണ്ടും സ്വഗൃഹത്തിലേക്കു്—പേട്ടയിൽ രാമൻപിള്ളആശാൻെറ വിജ്ഞാനപ്രദമായ പരിസരങ്ങൾ—'ജ്ഞാനപ്രജാഗരം'സഭ—പ്രഭാഷണങ്ങൾ, നടനകല, സംഗീതം മുതലായവയിൽ പ്രാവീണ്യം—കായികാഭ്യാസാദികളിലും—തൈക്കാട്ടയ്യാവുമായുള്ള പരിചയം—യോഗാഭ്യാസമുറകൾ പഠിച്ചതു്.

1055 വരെ—സ്വാമിനാഥദേശികർ എന്ന തമിഴ്‌വിദ്വാനുമായുള്ള സാഹചര്യം—തമിഴിൽ പാണ്ഡിത്യം—അതിലൂടെ വേദാന്താദികളിൽ അവഗാഹം.

സുബ്ബാജടാപാഠികളുമായുള്ള സമ്പൎക്കം—കല്ലടക്കുറിച്ചിയിലേക്കു് — അഞ്ചുവൎഷം അവിടെ—വിവിധ കലകളിലും ശാസ്ത്രങ്ങളിലും ഉപലബ്ധി—ഇസ്ലാംമതതത്വങ്ങളും മററും പഠിച്ചതു്—ദക്ഷിണേന്ത്യാപര്യടനം.

മടക്കത്തിൽ മരുത്വാമലയിൽവച്ചു് ആത്മാനന്ദസ്വാമിക (കുമാരവേലു) ളുമായു

ള്ള സമ്പക്കം—യോഗാഭ്യാസമുറകളിൽ ആത്രുഢലബ്ധി.

മടക്കത്തിനുശേഷം ഒരു സിദ്ധൻെറ നില—ശാസ്ത്രങ്ങളിലും കലകളിലും ആരേയും അത്ഭുതപ്പെടുത്തുന്ന സിദ്ധികൾ—മാന്ത്രികനെന്നും ദിവ്യനെന്നുമുള്ള ജനസംസാരം—യോഗമാർഗ്ഗങ്ങളിൽ വൈദഗ്ദ്ധ്യപ്രശസ്തി—ക്രവക്കരമഠം ഗ്രന്ഥപ്പുരയിൽ—മന്ത്രതന്ത്രാദികൾ സംബന്ധിച്ചുള്ള ഗ്രന്ഥങ്ങൾ പഠിച്ചതു്.

1060 വരെ—കല്ലുവീട്ടിലെ സാഹചര്യം—ഓവർസീയർ ഒന്നിച്ചു നെടുമങ്ങാട്ടും വാമനപുരത്തും താമസവുംസഞ്ചാരവും.

വീണ്ടും മരുത്വാമലയിലേക്കു്—ഒരു സിദ്ധൻെറ പിന്നാലെ—ദിവ്യോപദേശലബ്ധി—ജീവന്മുക്തപദവിയിലേക്കു്.

മടക്കം—ശിഷ്യന്മാരുടെ വർദ്ധനവു് — 1058-ൽ നൂതനശിഷ്യൻ നാണുഗുരുവുമായുള്ള സമ്പക്കം—അരുവിക്കരയിൽ.

1065 വരെ—വടക്കൻ തിരുവിതാംകൂറിലേക്കു്—ഏററുമാനൂർ മൂവാററുപുഴ വൈയ്ക്കം മുതലായസ്ഥലങ്ങളിൽ—എറണാകുളത്തുവച്ചു് സ്വാമി വിവേകാനന്ദനെ കണ്ടതു്—ക്രിസ്തുമതച്ഛേദനം എഴുതിയതു് —പുതിയ ശിഷ്യൻ നീലകണ്ഠതീർത്ഥരുടെ സമ്പക്കം—മററനവധി ശിഷ്യന്മാർ.

1089 വരെ—ഒരു നവോത്ഥാനത്തിൻെറ പ്രചോദകൻ—ബ്രാഹ്മണരുടെ വേദാധികാരത്തേയും കേരളത്തിലുള്ള ആധിപത്യത്തേയും ചോദ്യംചെയ്തുകൊണ്ടുള്ള ആശയപ്രചരണം—സി. കൃഷ്ണപിള്ള മുതലായവരുടെ സമുദായപ്രവൎത്തനങ്ങളിൽ പ്രചോദനം—നാണുഗുരുവിൻെറ സംരംഭങ്ങൾക്ക പ്രേരണ—തീർത്ഥപാദർ എന്ന ശിഷ്യൻെറ സമ്പക്കം—അദ്ദേഹത്തിൻെറ സമുദായപരിഷ്കരണയത്നങ്ങൾക്ക പ്രോത്സാഹനം നൽകിയതു്—നാട്ടിൽ വിപുലമായ സഞ്ചാരവും അനവധി ഗൃഹസ്ഥശിഷ്യന്മാരുടെ സാഹചര്യവും—പ്രാചീനമലയാളം (1087)—വേദാധികാരനിരൂപണം, അദ്വൈതചിന്താപദ്ധതി മുതലായ ഗ്രന്ഥങ്ങളുടെ രചന—അനേകം പ്രബന്ധങ്ങളുടേയും.

1089-ൽ ഷഷ്ട്യബ്ദപൂൎത്തി—എഴുമററൂർ ആശ്രമസ്ഥാപനം—കൂടുതൽ സഞ്ചാരം—കലാപരമായും സാംസ്കാരികമായും ആദ്ധ്യാത്മികമായും ഉള്ള പ്രേരണകൾ.

1099 വരെ—പെരുമ്പാവൂർ കോടനാടു് മുതലായ സ്ഥലങ്ങളിലെ താമസം—തിരിയെ തിരുവനന്തപുരത്തേക്കു്—പുതിയ ശിഷ്യൻ കമ്പളത്തു ശങ്കുപ്പിള്ളയുമായുള്ള സാഹചര്യം—സമാധികാലം മുൻകൂട്ടിക്കാണുന്നു—പന്മനയിലെ കാവു് കണ്ടെത്തുന്നു—തിരുവനന്തപുരത്തുവച്ചു രോഗബാധ —പന്മനയിലേയ്ക്കുള്ള മടക്കം—നാണുഗുരുവിൻെറയുംമററും സന്ദർശനം—1099-മേടം 23-ാംനു- മഹാസമാധി.

---

മങ്ഗലം ദിശതു തീൎത്ഥപാദവർ-
ത്മാരുണോഽഖിലകലാവിലാസഭൂഃ
സുന്ദരാംസ ഇതി വിശ്രുതഃ സ പാം-
ണിംധയാംപരവരാംഹ്വയോമുനിഃ.

ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ.

